# വിജയാദേവി.



(നാട്ടുഭാഷാ മുഖ്യപരീക്ഷയ്ക്കു പാഠപുസ്തകമായി അംഗീകരിക്കപ്പെട്ടതു്.)

ഗ്രന്ഥകർത്രി

ജി. ആർ. തങ്കമ്മ ബി. എ.






൨-ാംപതിപ്പ് കാപ്പി ൧൦൦൦.



1112.

# സമർപ്പണം.

ധർമ്മസേവനത്തിനായി ആത്മാർപ്പണം ചെയ്ത ഏതൊരു

മഹതിയുടെ ജീവിതസ്മൃതി കേരളക്കരയുടെ

സകല സന്താനങ്ങളുടെയും ഹൃദയങ്ങളിൽ

ആദർശപരമായി പ്രദ്യോതിക്കുന്നുവോ

ആ അഭിവന്ദ്യമാതാവിന്റെ,

മഹിളാമന്ദിര ജനയിത്രി

**ശ്രീമതി കെ. ചിന്നമ്മ**

അവർകളുടെ സേവനസമർപ്പിതമായ ജീവിതത്തോടു

എനിക്കുള്ള ആത്മാനുബന്ധത്തിന്റെ സ്മാരകമായി

ഈ സാഹിത്യപരിശ്രമത്തെ

സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്രി.

# മുഖവുര.

നവംനവങ്ങളായ പ്രസ്ഥാനങ്ങളിൽ പ്രവേശിച്ചു് കൈരളി കലാചാതുര്യം പ്രദർശിപ്പിക്കാൻ തുടങ്ങിയിരിക്കുന്ന ഇക്കാലത്തു ഒരു പുതുമയും തോന്നാൻ ഇടയില്ലാത്ത ഒരു സാഹിത്യോദ്യമത്തെ സഹൃദയലോകത്തു പ്രത്യക്ഷപ്പെടുത്തുന്നതിനൊരുമ്പെട്ടപ്പോൾ എനിക്കാദ്യമേ എന്റെ സങ്കോചത്തോടുതന്നെ ഒരു സമരം വേണ്ടിവന്നിരിക്കുന്നു. കലാപരമായ ഔത്സുക്യവും പാണ്ഡിത്യവുംകൊണ്ടു് ഒരു സാഹിത്യസേവനം നിർവഹിക്കാനുള്ള ആഗ്രഹമല്ല, കേവലം സേവനാദർശചിന്തനം മാത്രമാണു് എന്റെ ഈ ഉദ്യമത്തിനു പ്രേരകമായി ഭവിച്ചിട്ടുള്ളതു്. ആ വാസ്തവം സ്മരിക്കുമ്പോൾ ഉളവാകുന്ന ആത്മവിശ്വാസത്തെ അവലംബിക്കുകയെ ഈ പ്രകൃതത്തിൽ നിവൃത്തിയുള്ളുവല്ലോ.

അടുത്ത കാലത്തു കേരളത്തിലെ ഹൈന്ദവജനസമൂഹത്തിനു്, വിശിഷ്യ സ്ത്രീസമുദായത്തിനു ഒരു സമുദായസേവനാദർശമായി ജീവിച്ചു് ആത്മാർപ്പണംചെയ്ത മഹതിയായ മഹിളാമന്ദിരജനയിത്രി ശ്രീമതി കെ. ചിന്നമ്മ അവർകളുമായി ഏതാനും വർഷത്തെ നിരന്തരസാഹചര്യവും അവരുടെ ധമ്മസേവനോദ്യമത്തിൽ സഹകരണവും സിദ്ധിക്കുന്നതിനു് എനിക്കു ഭാഗ്യം ലഭിച്ചിരുന്നു. എന്റെ വിദ്യാത്ഥിനീജീവിതത്തിനുശേഷം അങ്ങനെയൊരു ശോഭനസന്ദർഭം ലഭിക്കുവാനിടയായതു സർവ്വഥാ നിത്യസ്മരണീയസംഭവമായിത്തന്നെ ഞാൻ കരുതുന്നു. സഹകരിക്കുന്നവരുടെ വാസനാഗതി അറിഞ്ഞു് അവരിൽ ഉത്തമാദർശപ്രസക്തി വളത്താൻ സദാ സന്നദ്ധയായിരുന്ന ആ അമ്മ അക്കാലത്തു വാത്സല്യപൂർവ്വം എന്റെ ജിജ്ഞാസയ്ക്കു നൽകിയ പരിലാളനം സേവനാദർശങ്ങളുടെ പരിചിന്തനത്തിനു എനിക്കു ശക്തിയേറിയ പ്രേരണയായിപ്പരിണമിച്ചു. ആ അനന്യലഭ്യമായ സൗഭാഗ്യം അനിവാര്യദുർവിധിയാൽ അസ്തമിതമായി. കേരളത്തിനു നേരിട്ട ആ ദുരദൃഷ്ടം എന്റെ ഹൃദയ

ത്തിന്നു ഒരുപശമം ലഭിക്കാത്ത അസ്വാസ്ഥ്യവും ഉളവാക്കി അതിനുശേഷം ആ മഹതിയുടെ വിശുദ്ധോദാരമായ സാഹചര്യ ത്തേയും തൻനിമിത്തം ലഭിച്ച സംസ്കരണത്തേയും സ്മരിക്കാതെ, ആ മാതൃവിയോഗം ഓർക്കാതെ ഇതുപര്യന്തം ഒരു ദിവസമെ ങ്കിലും കഴിഞ്ഞിട്ടില്ല. കൃത്യവ്യഗ്രതകൾ വേർപെട്ടു ലഭിക്കുന്ന സന്ദർഭങ്ങളിൽ എന്റെ മനസ്സിനെ പ്രത്യേകം ആകുലമാക്കി ക്കൊണ്ടിരുന്ന ആ വിചാരഗതിയുടെ ഒരു പ്രവൎത്തനസരണിയായി ട്ടാണു് ഈ പുസ്തകരചനയെ അവലംബിക്കേണ്ടിവന്നതു്.

തുടർച്ചയായി വല്ലതും ലേഖനസഹായം ചെയ്തുകൊണ്ടിരി ക്കണമെന്നു് അക്കാലത്തു സമദർശിപത്രത്തിന്റെ പ്രവൎത്തക രിൽനിന്നുണ്ടായിക്കൊണ്ടിരുന്ന നിർബന്ധംഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണഹേതുവായും പരിണമിച്ചു. ൧൧൦൭-ാമാണ്ടവ സാനത്തിൽ അങ്ങിനെ "വിജയാദേവി" സമദർശിപത്രപങ്ക്തി വഴി ലോകസമക്ഷം പ്രവേശിച്ചു. പക്ഷെ ആ പ്രസിദ്ധീകര ണത്തിനു പിന്നീടു നേരിട്ട അവിചാരിതപ്രതിബന്ധങ്ങളാണു് ഈ പുസ്തകപ്രസിദ്ധീകരണത്തിനും ഏറക്കുറെ ബാധകമായി ഭവിച്ചതു്.

ഇത്തരം ഒരു സാഹിത്യപരിശ്രമത്തിൽ വൎത്തമാനകാല ത്തെ സംഭവങ്ങളേയും സ്ഥിതിഗതികളേയും അവലംബിച്ചു് കഥാരചനയ്ക്കൊരുമ്പെടുന്നതു് ബഹുധാസ്വാതന്ത്ര്യഭഞ്ജകവും സാഹിത്യഭംഗിക്കു് ബാധകവുമാണെന്നു് ഈ ഉദ്യമംകൊണ്ടു് എനിക്കു ബോദ്ധ്യപ്പെടുന്നതിനിടയായി. സമുദായപരിഷ്കര ണോദ്ദേശത്തോടുകൂടി പരിവൎത്തനപരങ്ങളായ ആദർശങ്ങൾ പ്രകാശിപ്പിക്കുന്നതു് വളരെശ്രദ്ധിച്ചു നിർവ്വഹിക്കേണ്ടതുമണല്ലോ. കല, സംസ്കരണോദ്ദേശത്തിൽക്കൂടി വ്യാപരിച്ചാൽതന്നെ അതി ന്റെ സൗന്ദര്യത്തിനു് ഭംഗം വരുമെന്നു് സാഹിത്യതത്വജ്ഞ ന്മാർ അഭിപ്രായപ്പെടുകയും ചെയ്യുന്നു. ഇക്കാര്യങ്ങളെല്ലാം വിജ യാദേവിയുടെ ആകാരസൗകുമാര്യത്തിനു് ബാധകങ്ങളായിരിക്കാ മെങ്കിലും സേവനാദർശത്തിന്റെ വിവിധവിചിന്തനങ്ങൾ വെളി

വാക്കുക എന്ന ഉദ്ദേശം യഥാശക്തി നിർവ്വഹിക്കപ്പെട്ടിട്ടുണ്ടെന്നാണ് എന്റെ വിശ്വാസം.

എന്റെ ഈ ഉദ്യമത്തെ മഹാജനസമക്ഷം അവതരിപ്പിക്കുന്നതിന് പണ്ഡിതവരേണ്യനും കേരളസാഹിത്യത്തിന്റെ സംസ്കർത്താക്കന്മാരിൽ അദ്വിതീയനായി വിജയിക്കുന്ന മഹാശയനുമായ സാഹിത്യപഞ്ചാനനൻ രാജശ്രീ പി. കെ. നാരായണപിള്ള അവർകളോട് അപേക്ഷിക്കുന്നതിനുപോലും ഞാൻ ഭയസങ്കോചങ്ങളോടുകൂടിയാണ് ഒരുമ്പെട്ടത്. അത്യുദാരമായ മഹാമനസ്കതയോടുകൂടി എനിക്ക് ഈവകയുദ്യമങ്ങളിൽ ധൈര്യം ലഭിക്കത്തക്കവണ്ണം ആ മഹനീയകൃത്യനിർവ്വഹണത്താൽ എന്നെ അനുഗ്രഹിച്ചതിന് ആ മഹാത്മാവിനോട് എനിക്കുള്ള കൃതജ്ഞത ഇവിടെ വിനയപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു.

അച്ചടിയിലും പ്രസിദ്ധീകരണത്തിലും എന്റെ കൃത്യാന്തരങ്ങൾക്കിടയിൽ പ്രത്യേകം ശ്രദ്ധിക്കാൻ അവസരം ഇല്ലാതായതിനാലും വിശിഷ്യ നേരിട്ടിടപെടാൻ സൌകര്യം ലഭിക്കാത്തതിനാലും വന്നുപോയിട്ടുള്ള വൈകല്യങ്ങളും സ്ഖലിതങ്ങളും വായനക്കാർ സദയം ക്ഷമിക്കണമെന്ന് അപേക്ഷിച്ചുകൊള്ളട്ടെ.

മഹാജനങ്ങളുടെ അനുഭാവപൂർവ്വമായ സ്വീകരണത്തെ സാദരം പ്രതീക്ഷിച്ചുകൊണ്ട് ഇങ്ങനെ രംഗപ്രവേശം ചെയ്യുന്ന വിജയാദേവിക്ക് യഥാർഹമായ സ്ഥാനം നൽകുന്നതു് നിർമ്മത്സരന്മാരായ സഹൃദയരുടെ ധർമ്മം മാത്രമാണല്ലോ.

ഗ്രന്ഥകർത്രി.

# അവതാരിക.

---

ഇംഗ്ലീഷ്സാഹിത്യത്തിൽ നാവൽശാഖയിൽ ഖ്യാതിസമ്പാദിച്ചിട്ടുള്ള പല വിദുഷികളും ഉള്ള സ്ഥിതിക്ക് പാശ്ചാത്യമാതൃകാനുസാരണികളായ കേരളീയസ്ത്രീകൾ നമ്മുടെ സാഹിത്യത്തിന് അങ്ങിനെ ഉപകാരം ചെയ്യാതെ അലസകളായി കഴിയുന്നതിനെക്കുറിച്ചു് ഞാൻ പലപ്പോഴും വ്യസനമായി വിചാരിക്കാറുണ്ട്. ആ വിഷയത്തിൽ ചില ഉദ്യമങ്ങൾ ഉണ്ടായിട്ടില്ലെന്നു് പറയുന്നില്ല. എന്നാൽ അങ്ങിനെയുള്ള ഉദ്യമങ്ങൾ സ്ഥിരീഭവിക്കാതെ ക്ഷയിച്ചുപോവുകയാണ് ചെയ്തിട്ടുള്ളത്. അങ്ങിനെയിരിക്കെയാണ് "വിജയാദേവി" എന്നുപേരായ ഈ ഗ്രന്ഥത്തിന്റെ രചയിത്രിയായ ശ്രീമതി ജി ആർ. തങ്കമ്മ ബി. ഏ. ഇങ്ങനെ ഒരു നാവൽ എഴുതിയിരിക്കുന്നു എന്നും അതിന് ഒരു അവതാരിക എഴുതിയേ മതിയാവൂ എന്നും എന്നോടു പറഞ്ഞത്.

സാമാന്യം ദീർഘമായ ഈ ഗ്രന്ഥം മുഴുവൻ വായിച്ചുനോക്കുവാനുള്ള സമയദാരിദ്ര്യം നിമിത്തം സ്ഥാലീപുലാകന്യായം പ്രയോഗിക്കാതെ നിവൃത്തിയില്ലെന്നുവന്നു. എങ്കിലും ആരംഭത്തിൽ അഞ്ചാറദ്ധ്യായം ഒരേപടിയിൽ വായിക്കാതെ വിട്ടില്ല. പിന്നവിടവിടെ നോക്കുകയും ഗ്രന്ഥകർത്രിയുടെ പ്രതിനിധിയായി ഇതു വായിക്കുവാൻ കൂടിയ ആൾ പറഞ്ഞ സംഗതികൾ ഗ്രഹിക്കുകയും ചെയ്തു. അങ്ങനെയുള്ള സാമഗ്രികളുടെ ബലത്തിന്മേലാണ് ഈ അവതാരിക എഴുതുന്നതു്. സർവ്വജനീനങ്ങളായ മനോവികാരങ്ങളൊ രസങ്ങളൊ അല്ല ഇതിൽ പ്രതിപാദിതമായ സ്ഥായിഭാവം. അതിനവവിദ്യാഭ്യാസസിദ്ധകളും പാശ്ചാത്യപരിഷ്കാരവിചാരണികളും ആയ യുവതികളുടെ രീതികളും പ്രീതികളും വ്യാപാരങ്ങളും ആണ് ഈ പ്രബന്ധത്തിൽ പുരസ്കരിക്കപ്പെട്ടിരിക്കുന്നതു്. പ്രധാനനായികയായ വിജയാദേവി പൂർവ്വപാരംപരമായ വിവാഹത്തിൽ മിക്കവാറും വിമുഖയാണ്. ഫ്ളാ

റൻസ്നൈററിങ്ഗെയിൽ മുതൽപേരുടെ മാതൃകപിടിച്ച് ലോകസേവനത്തിനാണ് വിജയയുടെ ആസക്തി വ്യക്തീഭവിക്കുന്നത്. ഉപനായികാസ്ഥാനത്ത് പ്രവേശിതയായ സുകേശിനി പുതിയ പരിഷ്കാരനിരപ്പിൽ നിന്ന് ഇടിഞ്ഞുപോവുകയും പുരുഷാനുരാഗപരവശയായി പരിണമിക്കുകയും ചെയ്തത് അപാകമായിട്ടാണ് കലാശിച്ചതെന്നും ഒടുവിൽ സന്യാസം ആശ്രയിക്കേണ്ടിവന്നു എന്നും കഥാഗതിയിൽനിന്ന് കാണാവുന്നതാണ്. പഴയരീതികളും പുതിയ പ്രസ്ഥാനങ്ങളും ഉദാഹരിക്കുന്നതിന് ഗ്രന്ഥകർത്രി ഇങ്ങനെ പാത്രരചന ചെയ്തിട്ടുള്ളതായിട്ട് തോന്നുന്നു. പൊതുവിൽ പറഞ്ഞാൽ ഗ്രന്ഥകർത്രി ശ്ലാഘ്യമെന്നു വിചാരിക്കുന്ന ചില ആദർശങ്ങൾ മെച്ചമെന്നു കാണിക്കുന്നതിലേക്ക് ഈ ഗ്രന്ഥം ചമച്ചിട്ടുള്ളതാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. സമുദായസോപാനത്തിൽ സ്ത്രീകൾക്ക് അവശ്യം ഉണ്ടായിരിക്കേണ്ട താല്പര്യം സർവ്വപ്രധാനമായി ഇതിൽ പ്രതിപാദിതമായിരിക്കുന്നു. എന്നുമാത്രമല്ല സമുദായപരിഷ്കാരത്തിൽ പുരഃസ്ഥിതി സ്ത്രീകൾ വഹിക്കേണമെന്നും ഗ്രന്ഥകർത്രി നിർദ്ദേശിക്കുന്നു. തന്നിമിത്തം മനകൾവിട്ട് തിരുവനന്തപുരത്തു സേവനാലയത്തിൽ വന്നു കൂടിയ അന്തർജനം പത്രാധിപരായ ഭാസ്കരുടെ പാണിഗ്രഹണം അംഗീകരിക്കുന്നു. ഇങ്ങിനെയെല്ലാമാണ് ഈ നാവലിലെ കഥാവസ്തുവിന്റെ അടിയൊഴുക്കിന്റെ പോക്ക്.

സാമുദായികമായ അഭിവൃദ്ധിയിൽ മേല്പറഞ്ഞ തരമുള്ള ചിലകോടികൾ പ്രബലീഭവിക്കുന്നുണ്ടെന്നുള്ളത് അനുഭവസിദ്ധമാകയാൽ ഗ്രന്ഥകർത്രിയുടെ ചിത്രീകരണങ്ങൾ അനുപപന്നമാണെന്ന് പറയുവാൻ നിർവ്വാഹമില്ല. സ്ത്രീപുരുഷസമത്വം, സ്ത്രീസ്വാതന്ത്ര്യം ഇത്യാദി സമരങ്ങൾ പൂർവ്വകാലത്ത് വളരെ സംഭ്രമകരങ്ങളായിരുന്നിരിക്കണം. പക്ഷെ ആദർശവാദികൾ എല്ലാം സമുദായസീമന്തങ്ങളിൽനിന്ന് വേർപിരിഞ്ഞിട്ട് വളരെ നാളായിരിക്കുന്നു. അടുത്തകാലത്ത് റഷ്യാ, ഇററലി, ജർമ്മനി മുതലായ രാജ്യങ്ങളിലെ സ്ഥിതികൾ നോക്കിയാൽ സ്വാതന്ത്ര്യം

പുരുഷനുപോലും അനുവദനീയമാണോ എന്നുള്ള സംഗതി സംശയഗ്രസ്തമായിത്തീരുകയും ചെയ്തിരിക്കുന്നു. സമുദായഘടനയിൽ ഇങ്ങനെ ക്ഷിപ്രങ്ങളായ തരളതകൾ നേരിട്ടുകൊണ്ടിരിക്കുന്നു. ആ സ്ഥിതിക്കു ശാശ്വതമായി ഒരു ദശാവിശേഷത്തിന്റെ പ്രശസ്തി സ്ഥാപിക്കുവാൻ പ്രയാസമായി തോന്നുന്നു. എല്ലാം അവസ്ഥാവിശേഷങ്ങളെ ആശ്രയിച്ചിരിക്കുന്നു.

സാമുദായികപരിണാമത്തിൽ ഒരു ഘട്ടത്തിൽ ഈ ഗ്രന്ഥത്തിൽ ചിത്രിതമായിരിക്കുന്ന സ്ഥിതിഗതികൾ സ്വാഭാവികമായിരിക്കുമെന്നുള്ളതിനും തക്കമില്ല. അങ്ങിനെ നോക്കുമ്പോൾ ആസ്വാദ്യമായ ഒരു ഭാഗം ഈ കൃതിയിലുണ്ടെന്നു് അനുമോദിക്കേണ്ടിയിരിക്കുന്നു. അക്ലിഷ്ടലളിതമായ ഈ കൃതിയിലെ ഭാഷാപ്രയോഗത്തിന്റെ വ്യാപ്തി പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു.

പരേതയായ ശ്രീമതി കെ. ചിന്നമ്മയുടെ സദ്ഗുണിയും സച്ചരിയും ആയിട്ട വളരെ നാൾകഴിഞ്ഞ ഗ്രന്ഥകർത്രി സ്തുത്യർഹമായ പല തത്വങ്ങളും ഹൃദിസ്ഥമാക്കി പ്രവൃത്തിമാർഗ്ഗത്തിൽ പ്രയോഗിച്ചുകാണുന്നതു് സവിശേഷം പ്രശംസനീയമാകുന്നു. ഞാനും ശ്രീമതി ചിന്നമ്മയും തമ്മിൽ ഗുരുശിഷ്യബന്ധവും ദീർഘമായ സൌഹാർദ്ദവും ഉണ്ടായിരുന്നു. സുചരിതയായ ആ സ്ത്രീരത്നത്തിന്റെ ചുവട്ടടികളെ പിൻതുടരുന്നതിനു കുറെ സ്ത്രീകൾ നമ്മുടെ സമുദായത്തിൽ ഉണ്ടാകുന്നതു് നിസ്സംശയമായ ഭാഗ്യോദയം തന്നെ ആയിരിക്കും. ഗ്രന്ഥകർത്രിയുടെ പ്രഗത്ഭത ആ വഴിക്കാണെന്നു് കാണുന്നതു് ആനന്ദകരമാകുന്നു. ആകപ്പാടെ ഈ ഗ്രന്ഥത്തിനു സർവ്വമംഗളങ്ങളും ആശംസിക്കുന്നതിനു് ഞാൻ ഒട്ടും മടിക്കുന്നില്ല.

തിരുവനന്തപുരം.
൧൮-൧-൧൧൧൧.

പി. കെ. നാരായണപിള്ള.

# വിജയാദേവി.

## അദ്ധ്യായം ൧.

ശ്രീവാഴുംകോടിന്റെ രാജധാനി അല്ലെങ്കിലും, കേരളക്കരയിലെ പുരാതനനഗരങ്ങളിൽ അഗ്രിമസ്ഥാനം അർഹിച്ചുകൊണ്ടുതന്നെ കൊല്ലംപട്ടണം പ്രശോഭിക്കുന്നു. മലയാളികളുടെ കാലഗണനയിൽ കൊല്ലവർഷം ആവിർഭവിപ്പിച്ച ദേശിങ്ങനാടിന്റെ പൂർവ്വപ്രാഭവം, ഇന്നും "കൊല്ലംതോറും പല പല പരിഷ്കാരമേററു" സർവതോമുഖമായ പ്രബുദ്ധതയോടുകൂടി കൊല്ലത്തെ ഭാരതസാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളിലൊന്നാക്കി വിജയിക്കുന്നു. അവിടത്തെ ജനങ്ങളുടെയിടയിൽ സാർവത്രികമായി ഒരുൽക്കർഷേച്ഛ കാണ്മാനുണ്ടു്. ഉദ്യോഗസ്ഥന്മാർ, അഭിഭാഷകന്മാർ, വ്യവസായവിദഗ്ദ്ധന്മാർ, വണിഗ്വരന്മാർ, പത്രപ്രവർത്തകന്മാർ, അദ്ധ്യാപകന്മാർ, അദ്ധ്യേതാക്കൾ, സാമുദായികസംരംഭക്കാർ, രാഷ്ട്രീയ പ്രവർത്തകന്മാർ, അഭ്യസ്തവിദ്യരായ "സ്വാസ്ഥ്യവൃത്തി"ക്കാർ, തൊഴിലാളികൾ, മുതലാളികൾ എന്നുവേണ്ട, സ്വദേശീയരും വിദേശീയരും വിഭിന്നവർഗ്ഗ്യരും വിവിധാചാരാനുസാരികളും ആയ ബഹുസഹസ്രം ജനങ്ങൾ അവിടെ നിവസിച്ചുപോരുന്നു. വിദ്യാഭ്യാസസൌകര്യം ഈ നഗരത്തിന് ഇന്നും വേണ്ടുവോളമുണ്ടായിട്ടില്ല. നാട്ടുഭാഷാവിദ്യാലയങ്ങൾക്കു പുറമേ ഗവമ്മെൻറു് ഒരു ഇംഗ്ലിഷ് ഹൈസ്കൂളും ഇവിടെ സ്ഥാപിച്ചിട്ടുണ്ടു്. ഹൈസ്കൂൾ വിദ്യാഭ്യാസത്തിനാശിക്കുന്ന വിദ്യാർത്ഥിനികൾ ആ പട്ടണത്തിലെ കാൺവെൻറു് സ്കൂളിനെയാണു് ആശ്രയിക്കാറുള്ളതു്. പ്രസ്തുത വിദ്യാലയമാകട്ടെ, പ്രതിവർഷം സ്തുത്യർഹമായ പരീക്ഷാഫലം പ്രഖ്യാപനംചെയ്തു് അതിന്റെ പ്രവർത്തനം വിജയകരമാണെന്നു ജനസമ്മതി നേടിക്കഴിഞ്ഞിരിക്കുന്നു.

സ്കൂൾഫൈനൽപരീക്ഷ തുടങ്ങുന്നതിന് ഇനിയും ഒരാഴ്ചക്കാലമേയുള്ളു. പരീക്ഷ കഴിഞ്ഞാൽ അത്രയുംകൊണ്ടു വിദ്യാഭ്യാസം പൂർത്തിയാകുന്നവരും, കാളേജുവിദ്യാഭ്യാസം മോഹിച്ച് ഏതു കാളേജിലാണു ചേരേണ്ടതെന്ന് ആലോചിച്ചുതുടങ്ങിയിരിക്കുന്നവരും ആയ വിദ്യാർത്ഥിനിസഹോദരികൾ അവരുടെ ഐകയോഗസമ്മേളനത്തിന്റെ സായാഹ്നകാലം കുറിക്കുന്ന ഈ വിദ്യാലയവർഷാന്തവേളയെ വിവിധമനസ്സംരംഭങ്ങളോടുകൂടി നയിക്കുന്നു. സിക്സ്ത്ഫാറത്തിലെ വിദ്യാർത്ഥിനികളുടെ അക്കൊല്ലത്തെ ഒടുവിലത്തെ സ്വാദ്ധ്യായദിവസവും ആഗതമായി. അവരുടെ സംഘത്തിന്റെ ഒരു വിശേഷാൽ സമ്മേളനവും കഴിഞ്ഞു് വൈകുന്നേരം നടക്കുന്ന ഫോട്ടോഎടുപ്പിൽ സംബന്ധിക്കുന്നതിനായി അവർ അനുരൂപാലങ്കാരങ്ങൾ ധരിച്ച് അവ പ്രതിഫലിച്ചു കാണാറാകുന്ന ആ പ്രത്യേകാവസരം പ്രതീക്ഷിച്ച് അന്തരംഗസഖികളോടുകൂടി ചിന്താവിഹാരത്തിലും നർമ്മസല്ലാപത്തിലും ഏർപ്പെട്ടു സമയം നയിക്കുന്നു.

വിദ്യാലയത്തിന്റെ പശ്ചിമഭാഗത്ത് അല്പം അകലെ നില്ക്കുന്ന മനോഹരമായ തേന്മാവിന്റെ ചുവട്ടിൽ ഇരുന്ന് സായാഹ്നാദിത്യന്റെ തങ്കമയമരീചിയിൽ പൂർവാധികം ചേതോമോഹിനികളായി പരിലസിക്കുന്ന, കൗമാരപ്രായം അതിക്രമിച്ചു തുടങ്ങിയ, രണ്ടു വിദ്യാർത്ഥിനികൾ സരസസംഭാഷണം തുടങ്ങുന്നു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും അന്യോന്യം ഇണങ്ങുന്ന ഇവർ സഹോദരികളാണോ എന്നു് അപരിചിതർ ശങ്കിച്ചേയ്ക്കാം. കുലീനതയും ചിത്തശുദ്ധിയും പ്രദ്യോതിപ്പിക്കുന്ന നോട്ടങ്ങളും, വിനയമധുരമായ വചനകോമളിമയും, അവയവങ്ങൾ ലക്ഷണയുക്തമായി യോജിച്ചിട്ടുള്ള ഗാത്രസൗഷ്ഠവവും രണ്ടുപേരിലും തുല്യമാണെങ്കിലും ഉൽകൃഷ്ടസംസ്കാരവും സ്വാഭിപ്രായസ്ഥൈര്യവും പ്രദ്യോതിപ്പിക്കുന്ന മുഖഭാവം, നയനകാന്തിയിൽ ദ്യോതിക്കുന്ന ഒരു ആജ്ഞാശക്തി എന്നിവയാൽമാത്രം ഒരുവൾ അപരയെ അതിശയിക്കുന്നുണ്ടു്. സൌന്ദര്യലക്ഷ്മി

യുടെ സർവാനുഗ്രഹങ്ങളും ഒരുപോലെ കളിയാടുന്ന ആ രണ്ടു മനസ്വിനികളിലും വിശിഷ്ടമായ ബുദ്ധിജാതൃത്തിന്റെ പ്രസ്ഫുരണം പ്രത്യേകിച്ചു കാണാവുന്നതാണു്. ഇവർ പരസ്പരമുള്ള സ്നേഹം കണ്ടാൽ ആത്മസോദരിയുടെ ആത്മപ്രഭാവത്തിൽ മറേറ സോദരി ലയിച്ചിരിക്കുകയാണോ എന്നു തോന്നിപ്പോകും. വിദ്യാഭ്യാസത്തിൽ വിശേഷാൽ ജാഗ്രതയുള്ള വിദ്യാർത്ഥിനികൾ പരസ്പരം കാണുമ്പോൾ അവരുടെ സംഭാഷണവിഷയം പരീക്ഷ ഉപരിപഠനം മുതലായ കാര്യങ്ങൾതന്നെ ആയിരിക്കുമല്ലൊ.

ഈ രണ്ടു യുവതികളിൽ ഒന്നാമത്തവൾ വിജയയും മററവൾ സുകേശിനിയുമായിരുന്നു.

വിജയ:—സുകേശിനി! പരീക്ഷയിൽ നാം ജയിക്കുമെന്നു നിശ്ചയമാണു്. പക്ഷെ, നമുക്കു് ഇനിയും ഒരുമിച്ചു കഴിയാൻ സാധിക്കുമോ എന്നു് ഓക്കുമ്പോൾ എനിക്കു വളരെ കുണ്ഠിതം തോന്നുന്നു.

സുകേശിനി:—അതേ, സോദരി നിങ്ങൾ അടുത്ത കൊല്ലം ഏതു കാളേജിൽ ചേരാനാണു് ഉദ്ദേശിക്കുന്നതു്? തിരുവനന്തപുരത്താണെങ്കിൽ ഞാനും അങ്ങോട്ടു വരാൻ ഇടയുണ്ടു്.

വിജയ:—എന്റെ കാര്യം നിശ്ചയമില്ല. എന്റെ ഐച്ഛികം സയൻസായതുകൊണ്ടു് തിരുവനന്തപുരം കാളേജിൽ പ്രവേശനം കിട്ടാൻ പ്രയാസമാണു്. കൊച്ചേട്ടന്റെ കൂടെ എന്നെ മദ്രാസിലേക്കയയ്ക്കാനാണു് അച്ഛൻ വിചാരിക്കുന്നതു്. എനിക്കും മദ്രാസിൽ പോകുന്നതു സന്തോഷകരംതന്നെ. പക്ഷെ സുകേശിനികൂടിയുണ്ടായിരുന്നാൽ കൊള്ളാം. ഞാൻ നിന്റെ അച്ഛനോടു പറയട്ടോ? എന്നാൽ നമുക്കു് ഒരുമിച്ചു പഠിക്കാമല്ലൊ.

സുകേശിനി:—എന്റെ അമ്മയുടെ സ്വഭാവം നല്ലപോലെ അറിഞ്ഞുകൊണ്ടു് ഇങ്ങനെ പറയുന്നതല്ലൊ. സ്കൂളിൽ

നിന്നും തിരിച്ചെത്താൻ അഞ്ചുമിനിട്ടു താമസിച്ചാൽ അമ്മ പുറപ്പെടുകയായി. ഇന്നുതന്നെ എനിക്കു വേണ്ട ശകാരം കിട്ടും. അങ്ങനെയുള്ളൊരമ്മയാണോ എന്നെ മദ്രാസിൽ അയയ്ക്കാൻ അനുവദിക്കുക? കൊള്ളാം. ആശി ക്കാനവകാശമില്ലാത്ത കാര്യത്തെപ്പററി ഞാൻ എന്തിനു ചിന്തിക്കുന്നു?

വിജയ:—അപ്പോൾ ഞാൻ ഭാഗ്യവതി തന്നെയാണു്. എൻെറ അമ്മയും അച്ഛനോടൊപ്പം എൻെറ കാര്യങ്ങളിൽ വിശ്വാസവും ധൈര്യവും കാണിക്കുന്നുണ്ടു്. മദ്രാസിൽ പോയി പഠിക്കുകയാണെങ്കിൽ വീട്ടുകാര്യങ്ങൾ യാതൊന്നും ശ്രദ്ധിക്കാതെ വിദ്യാഭ്യാസത്തിനുവേണ്ടി മുഴുവൻ സമയവും ചെലവാക്കാമല്ലൊ എന്നാണു് അമ്മ പറയുന്നതു്.

സുകേ:—അച്ഛനു് ഇയ്യിടെ തിരുവനന്തപുരത്തേയ്ക്കൊ നെയ്യാററിങ്കരയ്ക്കോ സ്ഥലംമാററമുണ്ടായേയ്ക്കാം.

വിജയ:—ഞങ്ങളും തിരുവനന്തപുരത്തേയ്ക്കു കോടതി അടയ്ക്കുമ്പോൾ പോകുന്നുണ്ടു്. അച്ഛനിനി പ്രാക്ടീസു തുടരുന്നതു മിക്കവാറും അവിടെത്തന്നെ ആയിരിക്കും. കൊല്ലത്തുവന്നതു മിതമായ ചെലവിൽ ജീവിച്ചു്, വല്ലതും സമ്പാദിക്കാമെന്നുദ്ദേശിച്ചാണു്. പക്ഷെ ഫലം വിപരീതമായി. അതുകൊണ്ടു് അച്ഛൻ തിരുവനന്തപുരത്തേയ്ക്കു തിരിച്ചു പോകാമെന്നു തീർച്ചപ്പെടുത്തിയിരിക്കുന്നു.

സുകേ: അതു നന്നായി. അതെല്ലാം നമ്മുടെ ആഗ്രഹം പോലെതന്നെ. സോദരിക്കു തിരുവനന്തപുരം കാളേജിൽത്തന്നെ പ്രവേശനം കിട്ടാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ.

വിജയ: ഞാൻ ഒന്നു ചോദിക്കട്ടെ: നിന്നെ നിശ്ചയമായും കാളേജു വിദ്യാഭ്യാസത്തിന്നയയ്ക്കുമോ?

സുകേ:—എനിക്കു് അതും നിശ്ചയമില്ല. പക്ഷെ അച്ഛനു് എന്നെ എം. എ-വരെ പഠിപ്പിക്കണമെന്നും, അതിനു

ശേഷം ഉൽകൃഷ്ടവിദ്യാഭ്യാസത്തിനു പുറമെ അയയ്ക്കണമെന്നുമാണു് മോഹം. എന്നാലും ഒന്നും തിച്ചപ്പെട്ടത്തില്ലട്ടൊ; എന്തെന്നാൽ അച്ഛൻ മിക്കവാറും അമ്മയുടെ അഭിപ്രായങ്ങളോടു യോജിക്കയാണു പതിവു്. ഇക്കാര്യത്തിൽ എങ്ങിനെയോ?

വിജയ: — അതിരിക്കട്ടെ, നിനക്കു വിവാഹജീവിതത്തിൽ മോഹമുണ്ടോ?

സുകേ: — എന്റെ അഭിപ്രായം ഈ കാര്യത്തിൽ നോക്കുകയില്ലായിരിക്കും. അതുകൊണ്ടു ഞാൻ അതിനെപ്പറ്റി ഒന്നും ഉറപ്പു പറയുന്നില്ല. അച്ഛനും അമ്മയും മരിച്ചു കഴിഞ്ഞാൽ എനിക്കു് ആരാണു രക്ഷയുള്ളതെന്നു് അമ്മ അച്ഛനോടു കൂടക്കൂടെ ചോദിക്കാറുണ്ടു്. അങ്ങിനെയുള്ള ഒരു ഘട്ടത്തിൽ വിവാഹിതയായിത്തീരേണ്ടുകമോ എന്നു് ഞാനും സംശയിക്കുന്നു.

വിജയ: നിനക്കു പരാശ്രയംകൂടാതെ കഴിക്കാൻ സാധിക്കുമെങ്കിൽ വിവാഹം അത്യാവശ്യമാണോ? എന്റെ അച്ഛനും അമ്മയും വിവാഹകാര്യത്തെപ്പറ്റി എന്നോടൊന്നും സംസാരിക്കാറില്ല. അതുകൊണ്ടായിരിക്കും ഞാൻ അതിനെപ്പറ്റി ആലോചിക്കാത്തതു്. ഇയ്യിടെ ഒരു ദിവസം അച്ഛനും അമ്മയുംകൂടി എന്നെപ്പറ്റി എന്തോ സംസാരിക്കുന്നതു് യാദൃച്ഛികമായി ഞാൻ കേട്ടു വിവാഹകാര്യമാണെന്നു് ഒടുവിൽ എനിക്കു മനസ്സിലായി. അതിനു് അച്ഛൻ സമാധാനം പറഞ്ഞുകേട്ടതു് "അവർ പ്രായമാകുമ്പോൾ അവർക്കു് വിവാഹജീവിതത്തിൽ ഏർപ്പെടണമെന്നുണ്ടെങ്കിൽ അവർക്കു യോജിച്ച ഒരു വരനെ അവർ തന്നെ സ്വീകരിച്ചുകൊള്ളും" എന്നായിരുന്നു. അച്ഛന്റെ അഭിപ്രായം പെൺകുട്ടികൾക്കു വേണ്ട വിദ്യാഭ്യാസംകൊടുത്തുകഴിഞ്ഞാൽ വിവാഹകാര്യത്തിൽ സ്വാതന്ത്ര്യംനൽകുന്നതുകൊണ്ടു വിഷമമില്ലെന്നാണു്. എനിക്കു് അക്കാര്യത്തിൽ യുക്തംപോലെ ചെയ്യാമെന്നു വിശ്വാസമുണ്ടു്.

സുകേ: —ഇഷ്ടംപോലെ വിടുകയാണെങ്കിൽ സോദരി വിവാഹം കഴിക്കുകയില്ലെന്നാണോ?

വിജയ: — വിവാഹജീവിതംകൊണ്ടു മാത്രമേ സുഖവും സന്തോഷവും ഉണ്ടാകുകയുള്ളൂ എന്നു ബോദ്ധ്യം വരികയാണെങ്കിൽ അപ്രകാരം ചെയ്യാം. അല്ലെങ്കിൽ വിവാഹം കഴിക്കാതെതന്നെ ജീവിക്കും.

സുകേ: —ഞാനും അതിനെപ്പററി ചിന്തിക്കാറുണ്ടു്. സ്ത്രീകൾ വിവാഹംകഴിച്ചു പുരുഷന്മാൎക്കു് അടിമപ്പെട്ടു കഴിയുന്നതുകൊണ്ടായിരിക്കാം അവരുടെ അടിമത്വം നിലനിൽക്കുന്നതു്.

വിജയ: —ഞാൻ അതു പ്രത്യേകം ശ്രദ്ധിച്ചു മനസ്സിലാക്കിട്ടുണ്ടു്. ഓരോ ഗൃഹങ്ങളിലും നോക്കുകയാണെങ്കിൽ പെൺകുട്ടികൾക്കു് ആൺകുട്ടികളോളം സ്വാതന്ത്ര്യമില്ലെന്നു കാണാം. ആൺകുട്ടികൾക്കു കൊടുക്കുന്നതിന്റെ ഉച്ഛിഷ്ടമേ പെൺകുട്ടികൾക്കു കൊടുക്കാവു എന്നു നിർബന്ധമുള്ള മാതാക്കളും ധാരാളമുണ്ടു്.



സുകേ: അതിന്റെ രഹസ്യം മറെറാന്നുമല്ല. കുടുംബം പോററാനുള്ളതു പുരുഷന്മാരല്ലേ? അവരാണു് ഉപജീവനത്തിനു വേണ്ട ധനം സമ്പാദിക്കുന്നതു്. അതുകൊണ്ടായിരിക്കും അവരെ കൂടുതൽ ആദരിക്കുന്നതു്. ഞാൻ ഇയ്യിടെ "മാഹിളു"യിൽ ഒരു ലേഖനം വായിച്ചു. അതിൽ സ്ത്രീസ്വാതന്ത്ര്യത്തിന്റെ അന്തിമോദ്ദേശം സാമ്പത്തികാഭിവൃദ്ധിയാണെന്നു് ഒരു സ്ത്രീ നായികം പ്രസ്താവിച്ചിട്ടുണ്ടു്. അതെത്രയോ പരമാൎത്ഥമാണു്. സാമ്പത്തികാഭിവൃദ്ധിയോടുകൂടി സ്വാതന്ത്ര്യവും, നിലയും, വിലയും എല്ലാം ഉണ്ടാകും.

വിജയ: —എനിക്കു് ഒരു അഭിപ്രായം കൂടിയുണ്ടു്. നമ്മുടെ സ്വാതന്ത്ര്യത്തിനുള്ള പ്രതിബന്ധങ്ങൾ പ്രബലങ്ങളാണു്. അവയെ എങ്ങനെയെങ്കിലും നീക്കി സ്ത്രീസ്വാതന്ത്ര്യം കരസ്ഥമാക്കിയാൽത്തന്നെ അതു ദുരുപയോഗ

പ്പെടുത്തുകയില്ലേ എന്നു പലരും ശങ്കിക്കുന്നു. ആ കാരണം പറഞ്ഞു പ്രതിബന്ധങ്ങൾ ഉറപ്പിക്കുന്നു. മറച്ചുവച്ചിരിക്കുന്ന ഒരു സാധനം നോക്കരുതെന്നു നിരോധിക്കപ്പെട്ടുകൂടെ ചെയ്യുമ്പോൾ കാണുവാനുള്ള ആസക്തി ദ്വിഗുണീഭവിക്കുക സഹജമല്ലേ? ഒരാജ്ഞകൊണ്ടു് അകററിനിറുത്തുവാൻ ഭാവിക്കുമ്പോൾ ആ ആജ്ഞയെ അതിലംഘിക്കുവാനുള്ള പ്രേരണ സ്വഭാവേനയുണ്ടാകുകതന്നെ ചെയ്യും. അതുകൊണ്ടു അനാവശ്യമായ ആജ്ഞാബന്ധങ്ങളിൽനിന്നു സ്ത്രീകളെ രക്ഷിക്കണമെന്നാണു് എന്റെ ആഗ്രഹം.

സുകേ:- സ്ത്രീകളെ ഉദ്യോഗങ്ങളിൽ മാത്രമല്ല മററു തൊഴിലുകളിലും പ്രവേശിപ്പിച്ചു ധനസമ്പാദനമാർഗ്ഗം തെളിയിച്ചുകൊടുക്കുകയാണു് ആദ്യമായി വേണ്ടതു്. പക്ഷേ ഒരു കാര്യമുണ്ടു്. എത്ര ഉദ്യോഗം കിട്ടിയാലും പുറമേപോയി കാര്യങ്ങൾ അന്വേഷിക്കണമെന്നുണ്ടെങ്കിൽ പുരുഷന്മാരുടെ സാഹചര്യം വേണ്ടതല്ലേ?

വിജയ:- പുരുഷന്മാരുടെ സാഹചര്യം വേണ്ടിവരികയില്ല. സ്ത്രീകളുടെ ഇന്നത്തെ നിലയും പുറമേയിറങ്ങി പ്രവർത്തിക്കാൻ അവൾക്കുള്ള ലജ്ജയുമെല്ലാം കാലംകൊണ്ടു താനേ മാറിപ്പോകും. പുരുഷന്മാർ അവരെ കുററം പറയുമോ എന്നുള്ള ഭയമാണു് അവൾക്കിന്നു പ്രധാനമായുള്ള പ്രതിബന്ധം. ഈ അസ്വാതന്ത്ര്യവും അസ്വാസ്ഥ്യവും ഒന്നും സ്ത്രീയും പുരുഷനും ഒരുപോലെ ഉചിതങ്ങളായ തൊഴിലുകളിൽ ഏർപ്പെട്ടു നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നിടത്തോ, ധനാഭിവൃദ്ധിയുള്ള കുടുംബങ്ങളിലോ കാണുന്നില്ല. ഇടത്തരക്കാരായ നമ്മെപ്പോലുള്ളവരുടെ ഇടയിലാണു് അസ്വാതന്ത്ര്യവും അസമത്വവും കൂടുതലായിക്കാണുന്നതു്.

സുകേ:— ഈ നില ഭേദപ്പെടുവാനുള്ള മാർഗ്ഗമെന്തു്?

വിജയ:— ഈ അസമത്വങ്ങൾ പരിഹരിച്ചു് സ്ത്രീവർഗ്ഗത്തെ ഉദ്ധരിക്കാൻ കുറേക്കൂടെ ഉററു ശ്രമിക്കുകതന്നെ. എന്റെ

കാളേജുവിദ്യാഭ്യാസം പൂൎത്തിയായാൽ എന്റെ ജീവിതം അതിലേക്കുവേണ്ടി അൎപ്പിക്കാൻ ഞാൻ തയ്യാറാണു്. അതു നമ്മുടെ കൎത്തവ്യമാണു്. നിന്റെ അന്തരാത്മാവും നിന്നോടു് ഇതുതന്നെ പറയുന്നുവെന്നു് നീ കുറെ ഏകാഗ്രമായി ചിന്തിച്ചാലറിയാം. പക്ഷേ ചില ശൃംഖലകൾ ആ സ്വാതന്ത്ര്യചിന്തയെ തടയുന്നുണ്ടു്. ആ ശൃംഖലകൾ അയഞ്ഞുകിട്ടാൻ ജഗദീശ്വരൻ കടാക്ഷിക്കട്ടെ!

സുകേ:—സോദരിയുടെ ആദൎശവും നിശ്ചയവും വാസ്തവത്തിൽ എനിക്കു ചിലപ്പോഴെല്ലാം അസൂയയുണ്ടാക്കാറുണ്ടു്. ഇപ്പോഴേ ഈ മനഃസ്ഥിതി നിങ്ങൾക്കുണ്ടാക്കിയതു് നിങ്ങളുടെ പരിതസ്ഥിതികളാണു്.

വിജയ:—നമ്മുടെ ആളുകൾക്കുള്ള ഒരു പ്രധാനദൂഷ്യം എത്ര പ്രായംചെന്നാലും ജീവിതചൎയ്യകൾക്കു് ഒരു അടുക്കം വെടിപ്പും ഇല്ലാത്തതാണു്. ഞാൻ ഒരിക്കലും ഇങ്ങനെ കൎത്തവ്യബോധമില്ലാതെ ജീവിക്കുകയില്ല. എനിക്കു് അമേരിക്കയിൽ കത്തുകൾ മുഖേന ലഭിച്ച ഒരു സുഹൃത്തുണ്ടു്. അവൾക്കു വയസ്സു പന്ത്രണ്ടുമാത്രമേയുള്ളു. അവളുടെ ഓരോ കത്തുകളും നമുക്കു ഓരോ പാഠം നല്കുന്നു. അവൾ ഏതുതൊഴിലിൽ പ്രവേശിക്കാൻ പോകുന്നു എന്നു ഞാൻ എഴുതിച്ചോദിച്ചപ്പോൾ ഒരു ഡാക്ടരാകണമെന്നു രണ്ടു വൎഷത്തിനുമുമ്പുതന്നെ തീൎച്ചയാക്കി അതിനു പറ്റിയ ജീവിതരീതി ശരിപ്പെടുത്തിവരികയാണെന്നു് അവൾ എഴുതിഅയച്ചു. നമ്മുടെ ആളുകൾ പ്രായംകൊണ്ടു് എത്ര വളൎന്നാലും ജീവിതഗതി എന്തെന്നു തീൎച്ചപ്പെടുത്തുവാൻ പ്രാപ്തരായിക്കാണുന്നില്ല. വിവാഹകാൎയ്യത്തിലാണെങ്കിൽ അതു കുറേക്കൂടി വിചിത്രമാണു്. ഇക്കാൎയ്യത്തിലും ശരിയായ ഒരു ആദൎശം നമുക്കില്ല. ഇങ്ങനെയുള്ള അവ്യവസ്ഥിത ജീവിതം അധഃപതനത്തിലേയ്ക്കു നയിക്കുന്നതിൽ അത്ഭുതപ്പെടാനുണ്ടോ?

സുകേ:— നിന്റെ അച്ഛനെപ്പോലെ ഒരച്ഛനും, നിന്റെ അമേരിക്കൻ സ്നേഹിതയെപ്പോലെ ഒരു സ്നേഹിതയും എനിക്കില്ലല്ലോ. നീ പറഞ്ഞതുപോലെ സാധാരണ ആളുകളെപ്പോലെ ജീവിതനദി പ്രവഹിക്കുന്ന വഴിയേഒഴുകിപ്പോകാനേ എനിക്കു കഴിയുന്നുള്ളു.

വിജയ:— നിന്റെ കാളേജുവിദ്യാഭ്യാസം എന്നോടുകൂടിയായിരുന്നുവെങ്കിൽ ഈ അഭിപ്രായമെല്ലാംമാററി നിന്റെ ജീവിതം പ്രയോജനകരമാക്കാമായിരുന്നു. എന്തുചെയ്യാം, അതിനു വഴികാണുന്നില്ലല്ലോ. നമ്മുടെ ഇടയിലുള്ള അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ചില്ലറയല്ല.

സുകേ:— അതേ, അതേ. എന്റെ കഥതന്നെ നോക്കുക, അന്ധവിശ്വാസങ്ങളിൽ മുഴുകി വരുന്ന എന്റെ അമ്മയ്ക്കു് എന്നെയും അങ്ങിനെതന്നെ വളർത്തിക്കൊണ്ടു വരണമെന്നാണു് ആഗ്രഹം. അച്ഛനാണെങ്കിൽ കുറെ മനഃപ്പരിഷ്കാരമുണ്ടു്. പക്ഷെ യാതൊന്നിലും വേണ്ട തന്റേടമില്ല.

വിജയ:— എന്റെ അച്ഛൻ ഒരുല്പതിഷ്ണുവാണു്, ജീവിതത്തിലെ ദാമ്പത്യബന്ധം തുല്യമായ സുഖസ്വാതന്ത്ര്യങ്ങളുടെ സംയോജനത്തോടുകൂടിയുള്ള പരസ്പരസ്നേഹബന്ധമാണെന്നാകുന്നു അച്ഛന്റെ അഭിപ്രായം. ഉപദേശവും സാഹചര്യവുംകൊണ്ടു് അമ്മയുടെ മനഃസ്ഥിതിക്കു ഒരു പരിവർത്തനം ഉണ്ടാക്കുന്നതിനു് അച്ഛൻ സാധിച്ചിട്ടുണ്ടു്. എന്നേയും ആ ക്രമത്തിൽ വളർത്തിക്കൊണ്ടുവരുന്നതിൽ അവർ രണ്ടുപേരും ശ്രദ്ധാലുക്കളാണു്. അതുകൊണ്ടു് ഇതരസഹോദരികൾക്കുള്ള വൈഷമ്യങ്ങൾ അത്രയൊന്നും എനിക്കുണ്ടാകാറില്ല. ഞാൻ മുമ്പു പറഞ്ഞതുപോലെ സ്വാതന്ത്ര്യം ലഭിച്ചുകഴിഞ്ഞാൽ ഞാൻ അതിനെ ദുരുപയോഗപ്പെടുത്തുകയില്ല; ഔചിത്യത്തോടുകൂടി ഉപയോഗിക്കാതിരിക്കയുമില്ല.

സുകേ:—സ്വാതന്ത്ര്യം അനുവദിച്ചാൽ അതു് ദുസ്സ്വാതന്ത്ര്യമാക്കിത്തീൎക്കും എന്നു വിചാരിച്ചല്ലേ നമുക്കു സ്വാതന്ത്ര്യം അനുവദിച്ചുതരാത്തതു്?

വിജയ:—അതു വെറും അബദ്ധമാണു്. എന്റെ അനുഭവം തന്നെ അതിനു ദൃഷ്ടാന്തം. എന്റെ വീട്ടിൽ ജ്യേഷ്ഠനേയും എന്നേയും വളൎത്തുന്നതു് ഒരേ രീതിയിലാണു്. യാതൊരു പ്രത്യേകതയും ഒരു വിഷയത്തിലും കാണിക്കുന്നതു് ഞാൻ ഇതേവരെ കണ്ടിട്ടില്ല. ജ്യേഷ്ഠനോടൊരുമിച്ചു് സായാഹ്നസവാരിക്കു പൊയ്ക്കൊള്ളുവാൻ അമ്മ പലപ്പോഴും പറയാറുണ്ടു്. എന്നാൽ അമ്മകൂടെയുള്ളപ്പോൾ മാത്രമേ ഞാൻ പോകാറുള്ളു. നേരെമറിച്ചു് ആ സ്വാതന്ത്ര്യം പ്രതിബന്ധിക്കപ്പെട്ടിരുന്നു എങ്കിൽ ഫലം ഇത്ര അനുകൂലമായിരിക്കുമോ എന്നു് ഞാൻ സംശയിക്കുന്നു. അച്ഛൻ പറയുന്നതുപോലെ വിദ്യാഭ്യാസമുള്ള കുട്ടികൾക്കു് സ്വാതന്ത്ര്യമായി ചിന്തിക്കാനും അതനുസരിച്ചു പ്രവൎത്തിക്കാനും ഉള്ള മനസ്സാന്നിദ്ധ്യം ഉണ്ടായിരിക്കേണ്ടതാണു്. നിയന്ത്രണാധികാരം രക്ഷാകൎത്താക്കൾക്കു വഹിക്കാവുന്നതുമാണല്ലോ.

സുകേ:—ഇതൊന്നും എന്റെ അമ്മയ്ക്കു കേട്ടുകൂടാ. വല്ലപ്പോഴും വാതിലിന്റെ അരികെ വന്നു നില്ക്കാൻപോലും അമ്മ അനുവദിക്കുന്നതല്ല. അന്നൊരിക്കൽ ശാരദയുമായി സംസാരിച്ചുകൊണ്ടു് കുറച്ചുസമയം നടയിൽ നിന്നു പോയതിനു് എനിക്കു് അന്നു് അത്താഴംപോലും തന്നില്ല. അച്ഛന്റെ സ്നേഹിതന്മാരിൽ ചിലർ ഞങ്ങളോടു സംസാരിക്കുന്നതിനാവശ്യപ്പെട്ടാൽ അച്ഛനതിൽ സന്തോഷമാണുള്ളതു്.

വിജയ:—എനിക്കു നിന്റെ അമ്മയുടെ കണിശം മനസ്സിലായിട്ടുണ്ടു്. ഒരു ദിവസം നാം സ്കൂളിൽനിന്നും താമസിച്ചു പോയതിനു നിനക്കു കിട്ടിയ ശകാരംകേട്ടു് ഞാൻ കരഞ്ഞുകളയുകയല്ലേ ചെയ്തതു്.

ഇങ്ങിനെ ആ സഹോദരിമാർ അവരുടെ അനുഭവങ്ങളേയും ഇംഗിതങ്ങളേയും ആദർശങ്ങളേയും പരാമർശിച്ചു തുടങ്ങി

ആ ദീർഘസംഭാഷണം, "ഫോട്ടോ എടുക്കുന്നതിനുള്ള സമയമായി" എന്നു് ഒരു സതീർത്ഥ്യ കുറച്ചകലെനിന്നു വിളിച്ചു പറയുന്നതുകേട്ടു പര്യവസാനിപ്പിച്ചു. അനന്തരം മററു സഹോദരികളോടൊരുമിച്ചു് ഫോട്ടോ എടുപ്പിൽ പങ്കുകൊണ്ടശേഷം വേർപിരിയേണ്ടിയിരിക്കുന്നതിലുള്ള ഹൃദയവൈക്ലബ്യത്തോടെ ആ പരിശുദ്ധഹൃദയകൾ അദ്ധ്യാപികമാരോടും, സഹോദരീസംഘത്തോടും യാത്രപറഞ്ഞു. വിജയയും, സുകുമാരിനിയും സ്കൂൾ വിട്ടു കുറേദൂരംകൂടി ഒരുമിച്ചു സംഭാഷണംചെയ്തു സഞ്ചരിച്ചിട്ടു്, ഉപരിവിദ്യാഭ്യാസവും ഒരുമിച്ചു നടത്താനുള്ള പ്രതീക്ഷയെ അന്യോന്യം അറിയിച്ചിട്ടു് വിയോഗവ്യഥയോടെ അവരവരുടെ വസതികളിലേയ്ക്കു തിരിച്ചു.

---




## അദ്ധ്യായം ൨.

---

വിഷുക്കണിപ്പുണ്യമുഹൂർത്തത്തോടുകൂടി പുലരുന്ന മേടമാസം കേരളീയർക്കു് ആകമാനം ഒരു ശോഭനകാലമാണു്. വിഷു ഉത്തരകേരളീയർക്കു് ഒരു മഹോത്സവമാണെങ്കിൽ മേടമാസത്തിലെ പത്താമുദയം ദക്ഷിണതിരുവിതാംകൂർകാർ അത്യാദരവോടു പ്രതീക്ഷിക്കുന്ന ഒരു പുണ്യദിവസമാകുന്നു. ആദിത്യോദയം നേരെ കിഴക്കുകണ്ടു് ആനന്ദിക്കാവുന്ന അന്നത്തെ പ്രഭാതം ചിരപ്രതിഷ്ഠ ആഗ്രഹിക്കുന്ന എല്ലാ ഉത്തമകർമ്മങ്ങളുടേയും പ്രാരംഭത്തിനു് ആളുകൾ വിനിയോഗിച്ചുവരുന്നു. എല്ലാ ഭവനങ്ങളും ഉദയത്തിനു മുമ്പുതന്നെ പത്താമുദയത്തെ സ്വാഗതം ചെയ്യാനായി സജ്ജീകരിക്കപ്പെട്ടു. ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നു് ആബാലവൃദ്ധം സ്ത്രീപുരുഷന്മാരും സ്നാനഭജനാദികൾ നടത്തിയശേഷം ഒരു പ്രത്യേകോന്മേഷത്തോടുകൂടി സ്വകൃത്യങ്ങളിൽ ഏർപ്പെട്ടു.

തിരുവനന്തപുരം നഗരത്തിൻെറ പശ്ചിമപരിധിയായി പ്രവഹിക്കുന്ന കരമനയാററിൻെറ പശ്ചിമതീരത്തു്, കേരവൃക്ഷങ്ങൾ

ഫലഭരനമ്രങ്ങളായിത്തഴച്ചുവളരുന്ന ഒരു തോപ്പിൻെറ നടുവിൽ, നഗരത്തിലെ ബഹളത്തിൽനിന്നകന്നെങ്കിലും നല്ല നാഗരികതയിൽത്തന്നെ സ്ഥിതിചെയ്യുന്ന ഒരു രമ്യഭവനത്തിൽ മാത്രം ഉല്ലാസലക്ഷ്യങ്ങളൊന്നും കാണ്മാനില്ല. ഒരു നിശ്ശബ്ദതയാണു് അന്നു് അവിടെ കാണപ്പെടുന്നതു്. ഗൃഹനായിക പതിവുപോലെ പ്രഭാതകർമ്മങ്ങൾ നിർവ്വഹിച്ചു്, എന്നും ആ സമയത്തിനു മുമ്പു് ഉഷഃക്കാലയാത്ര കഴിഞ്ഞു മടങ്ങിയെത്താറുള്ള സ്വഭർത്താവിനെ കാണായ്കയാൽ വ്യാകുലപ്പെട്ടു് പടിപ്പുരപ്പുമുഖത്തു നിൽക്കുന്നു. പ്രായംകൊണ്ടും മുഖത്തു പ്രതിബിംബിക്കുന്ന മനഃപ്പരിപാകതകൊണ്ടും ആ മാതാവു് വാർദ്ധക്യത്തിൻെറ ഉദയവേളയെ സമീപിച്ചിട്ടുണ്ടെന്നു കാണാവുന്നതാണു്. പ്രാതസ്നാനം കഴിഞ്ഞു ഭർത്താവു തിരിച്ചെത്തുന്നതിനുമുമ്പു് തൻെറ നിത്യാനുഷ്ഠാനങ്ങൾ നിർവ്വഹിച്ചശേഷം പതിദൈവാരാധനത്തിനു് പാദ്യപാത്രവും ഒരുക്കി കാത്തുനിൽക്കുന്ന ആ പതിവ്രതയിൽ ഒരു പാവനസംസ്ക്കാരത്തിൻെറ പ്രതിരൂപം പ്രകടമാകുന്നുണ്ടു്. ആ ഭവനത്തെ ഒരു ആശ്രമമാക്കിത്തീർക്കുന്ന ഈ സൗഭാഗ്യവതിയിൽ ഏതോ ഒരു വ്യഗ്രത ബാധിച്ചിട്ടുള്ളതായി ആർക്കും പ്രഥമദൃഷ്ടിയിൽത്തന്നെ തോന്നിപ്പോകും. ഭർത്താവിൻെറ പ്രത്യാഗമനം അല്പം താമസിച്ചുപോയതാണോ ഈ മനഃപ്പീഡയ്ക്കു കാരണം? ഏതായാലും ദുസ്സഹമായ ഏതോ വ്യഥ ആ സാദ്ധ്വിയെ പീഡിപ്പിക്കുന്നുണ്ടു്; സംശയമില്ല. ഈ അവസരത്തിൽ ആ മഹതിയുടെ ചിന്താഗതി ഏതാണ്ടിപ്രകാരമായിരുന്നു. "അദ്ദേഹം ഇന്നലെ രാത്രി പതിവിലധികം ധ്യാനനിഷ്ഠനായിരുന്നു. മുഖത്തിനു് ഒരു ഭാവപ്പകർച്ചയും ഉണ്ടായിരുന്നു. എന്നാലും ഇത്ര വേഗം തീവ്രവൈരാഗ്യം വരാനിടയുണ്ടോ? കുഞ്ഞിൻെറ വിദ്യാഭ്യാസകാര്യംമാത്രമായിരുന്നു ഒടുവിൽ എന്നോടു സംസാരിച്ചതു്." ഇത്രയുമായപ്പോഴേയ്ക്കു് ചിന്താഗതി പെട്ടെന്നു നിലച്ചു് ഒരു ദീർഘനിശ്വാസത്തോടുകൂടി "ഈശ്വരാ" എന്നുറക്കെ ഉച്ചരിച്ചുപോയി. ഈ അവസരത്തിൽ, ബാല്യസഹജമായ പൂർണ്ണോന്മേഷം നൈസർഗ്ഗികസൌകുമാര്യത്തിൻെറ മനോജ്ഞതയോടൊത്തു

മേളിക്കുന്നവിധം ദർശനീയയായ ഒരു സുകുമാരി അല്പം ധ്രുതഗതിയിൽ നടന്നുവന്നു് അമ്മയുടെ മുഖത്തു് ഉററുനോക്കിക്കൊണ്ടു് ഇങ്ങനെ ചോദിച്ചു: —

"എന്താ അമ്മേ! പരിഭ്രമിച്ചു നിൽക്കുന്നതു്?"

അമ്മ - (ഉണ്ടായ ഗൽഗദം അടക്കിക്കൊണ്ടു്) മകളേ, അച്ഛൻ വന്നില്ലല്ലോ. ഇന്നു പതിവിലധികം താമസിക്കുന്നു. കാലത്തു നടക്കാൻപോയാൽ ആറുമണിക്കുമുമ്പു് വരാറില്ലേ? താമസത്തിനു വല്ല കാരണവുമുണ്ടെങ്കിൽ എന്നോടു പറഞ്ഞിട്ടു പോകാറുണ്ടു്. ഇന്നു ഒന്നും പറയാതെയാണു് പോയതു്.

മകൾ:—അച്ഛൻ വല്ല സ്നേഹിതന്മാരോടും സംസാരിച്ചുകൊണ്ടിരിക്കുകയായിരിക്കാം. രസമുള്ള സംഭാഷണത്തിൽ ഏർപ്പെട്ടാൽ സമയംപോകുന്നതറിയുമോ?

അമ്മ:—ഇല്ല; പക്ഷെ, എന്തോ ചില അശുഭശങ്കകൾ എന്നെ പീഡിപ്പിക്കുന്നു. ഹാ! അദ്ദേഹം അങ്ങനെതന്നെ ചെയ്തിരിക്കും!

മകൾ: —അമ്മ എന്തെല്ലാം പറയുന്നു. അച്ഛൻ എന്തു ചെയ്തിരിക്കും? അച്ഛൻ പതിവായി പോകാറുള്ള സ്നേഹിതന്മാരുടെ വീടുകൾ എനിക്കറിയാം. നമുക്കു് അകത്തുപോയി കൊച്ചപ്പിയെ വിളിച്ചു അങ്ങോട്ടു പറഞ്ഞയയ്ക്കാം. അല്ലെങ്കിൽ ഞാൻതന്നെ പോയി അന്വേഷിക്കാം. എന്തായാലും എട്ടുമണിക്കു മുമ്പു് അച്ഛൻ തിരിച്ചുവരും. ഇപ്പോൾ മണി എത്രയായി എന്നു നോക്കട്ടെ—എന്നു പറഞ്ഞു് മകൾ അകത്തേയ്ക്കു പോയി. എന്നാൽ അമ്മയുടെ മനഃക്ലേശത്തിനാകട്ടെ, തൽഫലമായ നിശ്ചേഷ്ടതയ്ക്കാകട്ടെ ഒരു മാററവും ഉണ്ടായില്ല.

കുറേനേരം കഴിഞ്ഞിട്ടും മണി നോക്കാൻ പോയ മകൾ തിരിച്ചുവന്നില്ലെന്നുകണ്ടു് മകളെ വിളിച്ചു് ഇപ്രകാരം ചോദിച്ചു.

അമ്മ:—“എന്താ കുഞ്ഞേ! അന്വേഷിക്കാനുള്ള ബദ്ധപ്പാടിത്ര വേഗം ശമിച്ചോ? നീ ധൈര്യവതി തന്നെ” എന്നു പറഞ്ഞുകൊണ്ടു് അകത്തേയ്ക്കു കടന്നു.

മകൾ മണി നോക്കിയിട്ടു് അമ്മയുടെ അടുത്തു പോകാൻ ഭാവിക്കുമ്പോൾ മേശപ്പുറത്തു കിടന്ന ഒരു എഴുത്തു് അവളുടെ ശ്രദ്ധയെ ആകർഷിച്ചു. അവൾ ആ എഴുത്തു കയ്യിൽ എടുത്തു ബദ്ധപ്പെട്ടു് വായിച്ചുനോക്കി. അപ്രതീക്ഷിതമായി നേരിട്ട സങ്കടാധിക്യത്താൽ അവൾ സ്തംഭിച്ചു നിന്നുപോയി. ഈ ഘട്ടത്തിലാണു് അവളുടെ മാതാവു് അകത്തു കടന്നതു്. വിറച്ചുകൊണ്ടിരിക്കുന്ന കയ്യിൽ ഒരു എഴുത്തും വഹിച്ചു്, ബാഷ്പംനിറഞ്ഞ കണ്ണുകളാൽ അതിൽ നോക്കി “തണ്ടൊടിഞ്ഞ നളിനം” പോലെ നമ്രമുഖിയായി, ഏങ്ങിക്കൊണ്ടു നില്ക്കുന്ന പുത്രിയെ കണ്ടു് മാതാവു് ഇങ്ങനെ ചോദിച്ചു.

അമ്മ:—എന്താ കുഞ്ഞേ! എന്റെ വിചാരം തെറ്റിപ്പോയോ? ആകട്ടെ, ആ എഴുത്തിങ്ങു തരൂ. അല്ലെങ്കിൽ അതൊന്നു വായിക്കൂ.....വേണ്ട; ഞാൻതന്നെ നോക്കിക്കൊള്ളാം.

എന്നു പറഞ്ഞു് എഴുത്തു വാങ്ങി രണ്ടുനാലുവരി വായിച്ചപ്പോഴേയ്ക്കു് അവരുടെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി; കയ്യിൽ ഇരുന്ന കടലാസ്സ് കണ്ണുനീർ വീണു നനഞ്ഞുതുടങ്ങി. “ഭഗവാനേ!” എന്നുച്ചരിച്ചിട്ടു് ആ കടലാസ്സൊന്നു ചുംബിച്ചു. അനന്തരം അതു് ഒരു വിധം വായിച്ചു.

വായനക്കാരുടെ അറിവിനായി ആ കത്തു ചുവടേ പകർത്തുന്നു:—

മേടം ൧൦-ാംനു

പ്രിയേ,

ജീവിതോദ്ദേശം നിറവേറുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചു് ഞാൻ പല സന്ദർഭങ്ങളിലും പ്രസ്താവിച്ചിട്ടുള്ളതു് ഓർമ്മിക്കുമല്ലോ. എന്റെ ഉദ്ദേശസാദ്ധ്യത്തിനു് നമ്മുടെ കുടുംബജീവിതം പ്രതിബന്ധമാണെന്നു് എനിക്കു വിചാരമില്ലെങ്കിലും, കുറേ

ക്കാലത്തെ ഏകാന്തജീവിതം കൂടുതൽ പ്രയോജനപ്പെട്ടുമെന്ന് എനിക്കു തോന്നുന്നതിനാൽ ഞാൻ ഒരു ദേശസഞ്ചാരത്തിനൊരുമ്പെട്ടിരിക്കുന്നു. ആദ്ധ്യാത്മികജീവിതത്തിലുള്ള ജിജ്ഞാസ എന്നെ ഇതിനു പ്രേരിപ്പിക്കുന്നതാണ്. നമ്മുടെ ഓമനസ്സന്താനങ്ങളെ വിജയോന്മുഖമായ ജീവിതപന്ഥാവിൽ നയിക്കുക എന്ന ആ മാന്യമായ കൃത്യം ഒന്നു മാത്രമാണ് ഇതുവരെ ക്ഷമിച്ചിരിക്കുവാൻ എന്നെ നിർബന്ധിച്ചത്. ഇപ്പോൾ അതു് ഒരുവിധം ശരിപ്പെട്ടിട്ടുണ്ടെന്നാശ്വസിക്കാം. കാര്യങ്ങൾ എന്റെ നിർദ്ദേശപ്രകാരം നിർവ്വഹിക്കുവാൻ വേണ്ട മനസ്സാന്നിദ്ധ്യവും കർത്തവ്യബോധവും നിനക്കുണ്ടെന്നും എനിക്കു ബോദ്ധ്യമാണ്. ജീവിതഗതിയിൽ അവലംബിക്കേണ്ട പ്രശസ്തമായ ആദർശം എന്താണെന്നു നിനക്കു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്. അതിനും പുറമെ ഈശ്വരകൃപയാൽ, ഒരുവിധം കാര്യാന്വേഷണത്തിനു പ്രാപ്തനായിത്തീർന്നിട്ടുള്ള നമ്മുടെ പ്രിയപുത്രന്റെ പൂർണ്ണാവലംബവും ഉണ്ടല്ലോ. ശേഷം കാര്യങ്ങൾ ദൈവേച്ഛപോലെ സംഭവിക്കട്ടെ.

ഞാൻ പലപ്പോഴും പറയാറുള്ളതുപോലെ ബാങ്കിലിട്ടിരിക്കുന്ന പണം യാതൊരു ലോഭവുംകൂടാതെ കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസത്തിന് നമ്മുടെ നിശ്ചയമനുസരിച്ചു വിനിയോഗിക്കുന്ന കാര്യത്തിൽ ഒരിക്കലും അമാന്തത കാണിക്കരുത്. എഴുത്തിന്റെ ഈ ഭാഗം ആയപ്പോഴെല്ലാം "ഈശ്വരാ! ഇങ്ങനെയെല്ലാം തിച്ചപ്പെടുത്തിക്കൊണ്ടല്ലേ കുട്ടികളുടെ വിദ്യാഭ്യാസമാതൃകയെപ്പറ്റി പറഞ്ഞപ്പോഴും ആവർത്തിച്ചാവർത്തിച്ച് എന്നോടു സംസാരിച്ചിട്ടുള്ളത്. സ്വയം നിർവ്വഹിക്കേണ്ടകാര്യം എന്നെക്കൂടെ ഇങ്ങനെ ധരിപ്പിക്കണമെന്നുണ്ടോ എന്നു ഞാൻ അന്നൊരിക്കൽ ചോദിച്ചപ്പോൾ കാര്യനിർവ്വഹണത്തിൽ എന്നെ സഹായിക്കേണ്ട ചുമതല ആർക്കാണ്? എന്നാണ് എന്നോടു സമാധാനം ചോദിച്ചത്. എങ്കിലും ഇത്രവേഗം ഈ വലിയഭാരം എന്നിൽ സമർപ്പിക്കുമെന്നു ഞാൻ വിചാരിച്ചില്ല" എന്ന് അമ്മ ഗൽഗദംതടകി വിലപിക്കുകയായി. മകൻ മുഖം ഉയർത്തി സങ്കടത്തോടുകൂടി അമ്മയെ

നോക്കി. അമ്മയുടേയും മകളുടേയും ദൃഷ്ടികൾ തമ്മിൽ ഇടഞ്ഞു. പെട്ടെന്നു രണ്ടുപേരുടെ കണ്ണുകളിലും കണ്ണുനീർ നിറഞ്ഞു. അമ്മ ഏതാനും നിമിഷം നിശ്ചേഷ്ടയായി ഈശ്വരധ്യാനം ചെയ്തു് ധൈര്യമവലംബിച്ചു് വീണ്ടും എഴുത്തു വായിച്ചു. "നിന്റെ പേരിൽ സമ്പാദിച്ചിട്ടുള്ള വസ്തുക്കളിലെ ആദായം മാത്രംകൊണ്ടു നമ്മുടെ കുടുംബത്തിനു് ക്ഷേമമായി കഴിഞ്ഞുകൂടാം. നിങ്ങളുടെയെല്ലാം സമ്മതത്തോടുകൂടി പുറപ്പെടുക സാദ്ധ്യമല്ല. അതുകൊണ്ടു മാത്രമാണു് ഈ രൂപത്തിൽ വിവരം അറിയിക്കുന്നതു്. എന്റെ ഭാവിയെക്കുറിച്ചു് തെല്ലും ആശങ്കവേണ്ട. എന്റെ ഏകാന്തവാസം എത്രകാലത്തേയ്ക്കെന്നു് നിർണ്ണയിച്ചിട്ടില്ലെങ്കിലും വീണ്ടും നമുക്കു് ഒരുമിച്ചു സമാധാനസംപൂർണ്ണവും ശാന്തവും ആയ ജീവിതം തുടരാൻ കഴിയുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ഇതിലധികം നിന്നോടുപദേശിക്കേണ്ട ആവശ്യവും ഉണ്ടെന്നു തോന്നുന്നില്ല. കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസകാര്യ്യം, സമാധാനഭരിതമായ നിന്റെ ജീവിതം ഇവ മാത്രമേ എനിക്കു വീണ്ടും ഓർമ്മപ്പെടുത്താനുള്ളു."

എന്നു്
കോയിക്കൽ.

ഇത്രയും നോക്കി ഗ്രഹിച്ചു തീർന്നപ്പോഴയ്ക്കും അവർ തന്റെ മനസ്സും മനശ്ശക്തിയെ ജയിച്ചു സങ്കടത്തിന്നധീനയായി, അസ്തപ്രജ്ഞയെപ്പോലെ അടുത്തുണ്ടായിരുന്ന ഒരു സോഫയെ ആശ്രയിച്ചു. അതുവരെ ധൈര്യമവലംബിച്ചു നിന്ന മകൾ "അമ്മാ" എന്നു ഹൃദയംതകർന്നു വിളിച്ചുപോയി. ആ വിളികേട്ടു് പരിചാരകൻ കൊച്ചപ്പി "എന്തു കുഞ്ഞമ്മാ" എന്നു് ആവേശത്തോടുകൂടി ചോദിച്ചുകൊണ്ടു് അകത്തു കടന്നു. അമ്മ കിടക്കുന്നതും മകൾ കണ്ണുനീർ വാർത്തുകൊണ്ടു് അരികിലിരിക്കുന്നതും കണ്ടു് പരിശുദ്ധഹൃദയനായ ആ ഭൃത്യൻ മുറവിളി തുടങ്ങി. ഇതുകേട്ടു് ആ വീട്ടിലുണ്ടായിരുന്നവരെല്ലാം അവിടെ എത്തിക്കഴിഞ്ഞു. എല്ലാപേരുംകൂടി അവിടിരുന്നു മുറവിളികൂട്ടാനുള്ള ഭാവം കണ്ടപ്പോൾ,

മകൻ:—(ധൈര്യം അവലംബിച്ചുകൊണ്ടു്, ആജ്ഞാസ്വരത്തിൽ) എന്തോന്നാ കൊച്ചപ്പി ഇതു്? ഇവിടെ ഒരുവിശേഷവും ഉണ്ടായിട്ടില്ല. അച്ഛൻ ഒരു എഴുത്തെഴുതിവച്ചിട്ടു കുറച്ചു ദിവസത്തേക്കു ഒരു തീർത്ഥയാത്ര പോയിരിക്കുന്നു. അമ്മ എഴുത്തു കണ്ടപ്പോൾ അല്പം പരിഭ്രമിച്ചു. അതുകൊണ്ടുള്ള ക്ഷീണത്താൽ കിടക്കുകയാണു്. പാൽ കാച്ചിയിട്ടുണ്ടെങ്കിൽ വേഗം കുറച്ചു കൊണ്ടുവരു. എല്ലാപേരും മുറിക്കകത്തു കൂടിനിൽക്കണ്ട.

ഇതുകേട്ടു കൊച്ചപ്പി പാൽ എടുത്തുകൊണ്ടുവരാൻ പോകുകയും മററുള്ളവർ ആ മുറിയിൽനിന്നു മാറുകയുംചെയ്തു മകൻ അടുത്തുണ്ടായിരുന്ന ജലപാത്രത്തിൽനിന്നു് കുറച്ചു വെള്ളമെടുത്തു് അമ്മയുടെ മുഖത്തു തളിച്ചു. അനന്തരം ഒരു വിശറിയെടുത്തു വീശിത്തുടങ്ങി. അമ്മ ബാഷ്പംനിറഞ്ഞ കണ്ണുകൾ തുറന്നു വീണ്ടും ആ എഴുത്തുനോക്കി.

മകൻ:—അമ്മേ! ഞങ്ങളെ സമാധാനപ്പെടുത്തേണ്ട അമ്മ ഇങ്ങനെ അധൈര്യപ്പെടുകയാണോ? ഇങ്ങനെയായാൽ ഞാൻ എങ്ങനെ സഹിച്ചിരിക്കും? അച്ഛനോടൊരുമിച്ചിരുന്നല്ലാതെ ഞാൻ ഇതേവരെ ആഹാരം കഴിച്ചിട്ടില്ലല്ലോ. എന്നാലും അച്ഛന്റെ ഉദ്ദേശശുദ്ധിയിൽ നാം ആശ്വസിക്കയല്ലേ വേണ്ടതു്.

അമ്മ:—(കണ്ണുനീർവാർത്തു ഗൽഗദത്തോടുകൂടി) കുഞ്ഞേ, ഈ ജന്മത്തു് അദ്ദേഹത്തെ പിരിഞ്ഞു ജീവിക്കേണ്ട ആവശ്യം ഒരിക്കലെങ്കിലും ഉണ്ടാകുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. എന്റെ ആ ദൃഢവിശ്വാസത്തിനു ഭംഗംവന്നല്ലോ. അതുകൊണ്ടു് എനിക്കുള്ള സങ്കടം പറഞ്ഞറിയിക്കാവുന്നതല്ല.

മകൻ;—അച്ഛന്റെ ഹിതം അനുസരിക്കുകയല്ലേ നമ്മുടെധർമ്മം?

അമ്മ:—അതെ, അതു ഞാൻഓർക്കുന്നുണ്ടു്. നിന്റെ അച്ഛന്റെ

ജീവിതം എത്രമാത്രം ആത്മനിഷ്ഠയോടുകൂടിയതായിരുന്നെന്ന് എനിക്കറിയാം എന്നാലും......(കരയുന്നു)

മകൾ:—അമ്മ കരയരുതു് ആ എഴുത്തിലെ ഓരോ വാക്കും നമുക്ക് എത്ര മനോധൈര്യംതരുന്നു? പൂർണ്ണസമാധാനത്തോടുകൂടി വീണ്ടും ഒരുമിച്ചു ജീവിക്കാൻ കഴിയും എന്ന് എഴുതിയിരിക്കുന്നതു് അമ്മ വായിച്ചില്ലേ?

അമ്മ:—വരുമെന്നുള്ള കാര്യത്തിൽ എനിക്കു സംശയമില്ല. കുഞ്ഞേ! അല്ലെങ്കിൽ എൻെറ ജീവനു ഗതി എവിടെ? അദ്ദേഹത്തിൻെറ ആജ്ഞയനുസരിച്ചു് എന്നാൽ കഴിയുന്നതു നിങ്ങളുടെനന്മയ്ക്കായി ഞാൻ ഉദ്യമിക്കാം.

അവശയായിക്കിടക്കുന്ന സ്വാമിനിക്കു് പാൽ കൊണ്ടുവരാൻപോയ കൊച്ചുപ്പി അധികം താമസിയാതെ പാലുംകൊണ്ടുവന്നു എങ്കിലും അമ്മയുടേയും മകളുടേയും സങ്കടത്തോടുകൂടിയ സംഭാഷണം കേട്ടു് കാര്യത്തിൻെറ യാഥാർത്ഥ്യം ഗ്രഹിക്കാനുള്ള ജിജ്ഞാസയോടുകൂടി നിന്നുപോയി. മകൾ കൊച്ചുപ്പിയെ അടുത്തു വിളിച്ചു് പാൽ വാങ്ങി മറെറാരു പാത്രത്തിൽ ഒഴിച്ചു് അമ്മയ്ക്കു കൊടുത്തു. അമ്മ അതു വാങ്ങി കുടിച്ചശേഷം സംഭാഷണംതുടൎന്നു.

അമ്മ:—കുഞ്ഞേ, ഇന്നലെ രാത്രിയും നിൻെറ വിദ്യാഭ്യാസകാര്യം അദ്ദേഹം പ്രത്യേകം പറയുകയുണ്ടായി. അദ്ദേഹത്തിൻെറ ഉദ്ദേശം ഇതായിരുന്നെന്നു ഞാൻ ഊഹിച്ചില്ല. അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞുപോകുമെന്ന് എനിക്കെങ്ങനെ ഊഹിക്കാൻകഴിയും?

മകൾ:—അമ്മാ, കൊച്ചേട്ടനു് ഈ വിവരത്തിന്നൊരു കമ്പി അയയ്ക്കട്ടേ?

അമ്മ—കമ്പിയടിക്കുകയോ മകളേ? വേണ്ട. അവനെ പെട്ടെന്നു പരിഭ്രമിപ്പിക്കേണ്ട. ഏതായാലും നിന്നെ മദ്രാസി

ലേയ്ക്കു കൂട്ടിക്കൊണ്ടു പോകാൻ കോളേജു തുറക്കുമ്പോഴേയ്ക്കും അവൻ ഇവിടെ വരുമല്ലോ. ഇവിടെ വന്നിട്ടു് അവനെ കാൎയ്യം ധരിപ്പിച്ചാൽ പോരേ?

മകൾ:— ഇനി ഞാൻ മദ്രാസിൽ പോകുന്നതെങ്ങിനെയാണു്? അമ്മ ഇവിടെ തനിയെ കഴിക്കാമെന്നോ?

അമ്മ:— നീ അതിൽ പരിഭ്രമിക്കേണ്ട. എനിക്കു് ഇനി അദ്ദേഹത്തെ കാണുന്നതുവരെ അദ്ദേഹത്തിന്റെ ആജ്ഞകളോരോന്നും അക്ഷരംപ്രതി അനുഷ്ഠിക്കുക മാത്രമാണു് സമാധാനഹേതു.

മകൾ:— എന്നാൽ അമ്മകൂടെ മദ്രാസിൽ പോരണം. അവിടെ നമുക്കെല്ലാവൎക്കും ഒരുമിച്ചു താമസിക്കാമല്ലോ.

അമ്മ:— അദ്ദേഹത്തിന്റെ എഴുത്തിൽ അങ്ങിനെ ഒന്നും സൂചിപ്പിച്ചിട്ടില്ലല്ലോ. ഇവിടത്തെ മററു കാൎയ്യങ്ങൾ അദ്ദേഹം ഇവിടെയുള്ളതുപോലെ അന്വേഷിക്കേണ്ട ചുമതല ആരു വഹിക്കും? അതിൽ എന്തെങ്കിലും കുറവുവരുത്തുകയാണെങ്കിൽ അതു് ഒരപരാധമായി വരികയില്ലേ?

മകൾ:— എന്തായാലും കൊച്ചേട്ടനു് ഞാൻ ഇപ്പോൾത്തന്നെ എഴുതി അയക്കാം. കൊച്ചേട്ടൻ കൂടി വന്നിട്ടു് നമ്മുടെ ഭാവികാൎയ്യങ്ങൾ നമുക്കു നിശ്ചയിക്കാം.

അമ്മ:— കുഞ്ഞേ! നിന്റെ അച്ഛൻ യാത്രയ്ക്കാവശ്യമുള്ള സാമാനങ്ങൾ വല്ലതും കൊണ്ടുപോയിരിക്കുമോ?

മകൾ:— അമ്മവരണം നമുക്കു നോക്കാം. അഛൻ അലമാരപ്പൂട്ടി താക്കോലിതാ ഇവിടെത്തന്നെ ഇട്ടിരിക്കുന്നു. അച്ഛന്റെ ഉടുപ്പുകളോ, ട്രങ്കോ യാതൊന്നും കൊണ്ടുപോയിട്ടില്ല. അലമാരതുറന്നു നോക്കാമല്ലോ.

അമ്മയും മകളുമായി അലമാരതുറന്നു നോക്കിയപ്പോൾ അദ്ദേഹം കേവലം നിൎദ്ധനനായി ജീവിതത്തിന്റെ പ്രാപഞ്ചികാവശ്യങ്ങൾ നിവൎത്തിക്കാനുള്ള യാതൊരു കരുതലും കൂടാതെ

യാണു പുറപ്പെട്ടിരിക്കുന്നതെന്നു് അവക്കു ബോധ്യപ്പെട്ടു. പണമില്ലാതെ യാത്രചെയ്തു് ഭത്താവിനങ്ങിനേയും ക്ലേശം നേരിട്ടുമല്ലോ എന്നുള്ള വിചാരം അവരുടെ ദുഃഖത്തെ വർദ്ധിപ്പിച്ചു. ഏതായാലും മകളെ അനുഗമിച്ചു് ആ സാദ്ധ്വി അദ്ദേഹത്തിൻെറ ധ്യാനാലയത്തിൽ പോയി നോക്കി. അദ്ദേഹം നിത്യപാരായണത്തിന്നുപയോഗിച്ചിരുന്ന ഗ്രന്ഥങ്ങൾ മാത്രം അവിടെ കാണ്മാനില്ല. ആദ്ധ്യാത്മികപ്രചോദനത്താൽ ഏകാന്തജീവിതം വരിച്ച ആ വിശാലമനസ്കനു് തൻെറ യാത്രയ്ക്കു് ഇതരോപകരണങ്ങൾ ആവശ്യപ്പെടാതിരുന്നതിൽ അതിശയിപ്പാനില്ലല്ലോ.

സകല സദുദ്യമങ്ങൾക്കും ശുഭദിനമായി കേരളീയർ കരുതുന്ന പത്താമുദയത്തെത്തന്നെ ത്യാഗാഭ്യസത്തിന്നു വരിച്ച ആ ധാർമ്മികഗൃഹസ്ഥൻ ആരായിരിക്കാം? ഏതായാലും ആ ഭവനത്തിൽ അന്യാദൃശമായ ഒരു സംസ്കാരവും ആഭിജാത്യവിശേഷവും പ്രത്യേകം കാണ്മാനുണ്ടു്. ലൌകികസുഖാനുഭവങ്ങൾ അനുദിനം ആവത്തിച്ചാവത്തിച്ചനുഭവിച്ചുകൊണ്ടിരുന്നാലും ആ രാഗപാശബന്ധത്തിൽനിന്നു് വിമുക്തരാകാൻ അധികംപേർക്കും സാധിക്കുന്നില്ല. ഇങ്ങിനെയിരിക്കെ, പൊടുന്നനെ ലൌകികജീവിതത്തിൽ വൈരാഗ്യം ഉദിച്ച ആ മഹാൻ ഒരു അഭിഭാഷകനെന്ന നിലയിൽ ദക്ഷിണഇൻഡ്യയിൽ എങ്ങും പ്രശസ്തനായിരുന്ന മിസ്റ്റർ കോയിക്കൽ എം. ഏ, ബി. എൽ. ആണു്. സാധാരണ സംഭവിക്കാറുള്ളതുപോലെ യാതൊരു പ്രലോഭനങ്ങൾക്കും അധീനനായിട്ടല്ലാ അദ്ദേഹം തീത്ഥാടനത്തിന്നൊരുമ്പെട്ടതു്. ത്യാഗകാംക്ഷ അദ്ദേഹത്തിൽ ക്രമേണ ഉറച്ചുവന്നു. എന്നിട്ടും ഒരു മാതൃകാഗൃഹസ്ഥൻെറ ധമ്മങ്ങൾക്കു് അദ്ദേഹം ലേശവും ലോപം വരുത്തിയില്ല. ആ വിശാലമനസ്കനാൽ ഉപരിവിദ്യാഭ്യാസത്തിനായി ഭാഗ്യയെ ഭരമേല്പിച്ചിട്ടുള്ള പ്രിയപുത്രി, നാം കൊല്ലം കാൺവെൻറുവളപ്പിൽ കണ്ട ആ വിജയാദേവിതന്നെയായിരുന്നു. ആ ദേവിയുടെ ജ്യേഷ്ഠൻ ഗോപീനാഥൻ ഇപ്പോൾ മദ്രാസിൽ എം. ബി. ബി. എസ്സി-നു

പഠിക്കുകയാണു്. അദ്ദേഹത്തിന്നു കമ്പി അടിക്കേണ്ട കാൎയ്യമായിരുന്നു ദേവി അമ്മയെ ഓർമ്മപ്പെടുത്തിയതു്. ഗോപീനാഥൻ തന്റെ മദ്രാസിലെ വിദ്യാഭ്യാസകാലത്തിൽ രണ്ടുകൊല്ലം ഇപ്പോൾ കഴിച്ചുകൂട്ടിയിരിക്കുന്നു. ഇനി രണ്ടുകൊല്ലംകൂടി കഴിയുമ്പോൾ മാത്രമേ അഭ്യാസംപൂൎത്തിയാക്കി എം. ബി. ബി. എസ്സ്. ഡിഗ്രിയോടുകൂടി വന്നുചേരാൻ സാധിക്കുകയുള്ളൂ.

ദേവി അമ്മയെ ഒരുതരത്തിൽ സമാധാനിപ്പിച്ചശേഷം അടുത്തദിവസംതന്നെ അച്ഛന്റെ യാദൃഛികമായ വിയോഗവും അനന്തരസംഭവവും ഒരുവിധം വ്യക്തമായി വിവരിച്ചു് ജ്യേഷ്ഠനു് ഒരെഴുത്തെഴുതി അയച്ചു.

അച്ഛന്റെ വിയോഗവ്യഥയോടുകൂടി ദേവിയുടെ ഹൃദയത്തെ മറ്റൊരു വിചാരവും വ്യാകുലപ്പെടുത്തുന്നുണ്ടായിരുന്നു. പിതാവിന്റെ ആജ്ഞയനുസരിക്കാൻ താൻ നിർബന്ധിതയാണു്. തന്മൂലം മാതൃവിയോഗവും സഹിക്കേണ്ടിവരുന്നു. അതിനുംപുറമെ ബാല്യംമുതൽ അന്തരംഗസഖികളായി വൎത്തിച്ച വിദ്യാലയകുടുംബത്തിലെ ഏകോദരസാഹോദൎയ്യത്താൽ ആത്മൈക്യം പ്രാപിച്ചിട്ടുള്ള ആ സഹോദരി, സുകേശിനിയെ വേർപിരിഞ്ഞു തന്റെ വിദ്യാഭ്യാസം തുടരേണ്ടിവരുമല്ലൊ എന്നുള്ള വിചാരവും അവളെ അത്യന്തം പീഡിപ്പിച്ചു.



## അദ്ധ്യായം ൩.

സത്യപാൽ:—എന്താ മിസ്റ്റർ; ഇന്നു മുഖത്തു് ഒരു ക്ഷീണഭാവം കാണുന്നതു്? വല്ല ശവപരിശോധനയ്ക്കും പോയിരുന്നൊ? അല്ലാ, അതെല്ലാം കണ്ടു സഹിക്കാനുള്ള മനശ്ശക്തി സമ്പാദിച്ചുവെന്നല്ലേ എന്നോടു പറഞ്ഞതു്?

ഗോപീനാഥൻ:—അതെ അതു വാസ്തവംതന്നെ. ഇന്നു് വല്ലായ്മ കാണുന്നുണ്ടെങ്കിൽ കാരണം അതൊന്നുമല്ല. വീട്ടിൽനിന്നും അച്ഛൻേറയോ വിജയത്തിൻേറയോ എഴുത്തുകൾ ഒന്നും കണ്ടില്ല. കാരണം എന്തായിരിക്കുമോ? അച്ഛനു വല്ല സുഖക്കേടുമായിരിക്കുമോ എന്തോ?

സത്യപാൽ:—എന്നാൽ വിജയം എഴുതി അയയ്ക്കാതിരിക്കുമോ? ഈയിടെ പോസ്റ്റു കൃത്യസമയത്തു കിട്ടാറില്ലേ?

ഗോപീ:—എൻെറ കത്തുകൾ ഒന്നും താമസിച്ചു കിട്ടാറില്ല. അതല്ലെ ഇങ്ങനെ സംശയിച്ചുപോയതു്.

സത്യപാൽ:—നിങ്ങൾ എന്താ ഇത്ര "സില്ലി"യായിട്ടു സംസാരിക്കുന്നതു്? നിങ്ങളുടെ സഹോദരി കാളേജുതുറക്കുമ്പോൾ ഇങ്ങോട്ടു വരുമെന്നല്ലേ പറഞ്ഞിരുന്നതു്? കാളേജു് തുറക്കാറായല്ലോ. അവർ ഇങ്ങോട്ടു പുറപ്പെടാനുള്ള ഒരുക്കങ്ങൾ ചെയ്യുകയായിരിക്കാം.

ഗോപീ:—എന്നാലും വിവരത്തിനു് ഒരു കത്തയയ്ക്കാൻ പാടില്ലേ?

സത്യപാൽ:—നിശ്ചയമായും നാളെ രാവിലെ നിങ്ങൾക്കു കത്തു കിട്ടും. അതു വിചാരിച്ചു് വ്യാകുലപ്പെടേണ്ടാ. ഇന്നു തിരുവനന്തപുരത്തുകാരായ ചില സ്നേഹിതന്മാർ വന്നിട്ടുണ്ടു്. അവരെ ഞാൻ ഇങ്ങോട്ടു ക്ഷണിച്ചിരിക്കയാണു്.

നമ്മുടെ "കുക്കിനോടു നേരത്തേതന്നെ വേണ്ടതു തയ്യാറാക്കാനും, വിശേഷിച്ച് ഒരു പ്രഥമൻകൂടി വയ്ക്കാനും ഏൎപ്പാടുചെയ്യണം."

ഗോപീ:—ശരി; പ്രഥമൻ കുടിച്ചിട്ടു കുറച്ചുനാളായല്ലോ. അതിന് ഒരു സന്ദർഭം ഉണ്ടാക്കുകയായിരുന്നോ?

സത്യപാൽ;—അല്ലാ; നിങ്ങളോടു പറയണമെന്നു വിചാരിച്ചിരുന്ന ഒരു കാൎയ്യം ഞാൻ ഇപ്പോഴാണ് ഓൎത്തതു്. അച്ഛൻ മരിച്ചിട്ട് ഇപ്പോൾ ഒരു കൊല്ലം കഴിഞ്ഞിരിക്കുന്നു. ഇനി അമ്മയും സഹോദരിയും എന്നോടൊരുമിച്ച് ഇവിടെവന്നു താമസിക്കാമെന്നു സമ്മതിച്ചിട്ടുണ്ടു്. എന്നാൽ നമുക്കൊരു വീട്ടിൽ ഒരുമിച്ചു കഴിഞ്ഞുകൂടാമല്ലോ. അങ്ങിനെ ആയാൽ നമുക്ക് ഈ അരിവയ്പുകാരുടെ അശ്രദ്ധകൊണ്ടു വരുന്ന അസൌകൎയ്യങ്ങൾക്കിടയാക്കാതേയുംകഴിക്കാം

ഗോപീ;—അതെ; നിങ്ങൾക്ക് അതൊരു സൌകൎയ്യംതന്നെ.

സത്യപാൽ:—എനിക്കു മാത്രമെന്നോ? മിസ്റ്റർ എന്റെ കൂടെ താമസിക്കുന്നില്ലെങ്കിൽ പ്രത്യേകം ഒരു വീടെടുത്തു് താമസിക്കേണ്ട ആവശ്യം എനിക്കില്ല.

ഗോപീ:—അതു കുറച്ചുകൂടി ആലോചിക്കേണ്ട സംഗതിയല്ലേ? അമ്മയ്ക്കും മററും അതു സമ്മതമാകണ്ടേ!

സത്യപാൽ:—അമ്മ വിസമ്മതിക്കയോ? ഒരിക്കലുമില്ല.

ഗോപീ:—ഇല്ലാ; തെററിദ്ധരിക്കരുതേ എനിക്ക് എന്തെങ്കിലും തീർച്ചചെയ്യുന്നതിനുമുമ്പ് അച്ഛന്റെ അനുവാദംവേണം. ഏതുകാൎയ്യവും വേണ്ടതുപോലെ ആലോചിച്ചു തീർച്ചപ്പെടുത്തണമല്ലൊ?

സത്യപാൽ;—നിങ്ങളുടെ സഹോദരി ഇവിടെ താമസിച്ചു കാളേജുവിദ്യാഭ്യാസം തുടങ്ങുകയല്ലേ? അപ്പോൾ നമുക്ക് ഒരു വീട്ടിൽ ഒരുമിച്ചു താമസിക്കുന്നതല്ലേഉത്തമം? നമ്മുടെ

സഹോദരിമാക്കും നമ്മെപ്പോലെ ഒരുമിച്ചു കഴിഞ്ഞുകൂടാമല്ലോ. ഞാൻ അന്നു തിരുവനന്തപുരത്തുവച്ചു് വിജയത്തിനെ കണ്ടിട്ടുണ്ടു്. നല്ല പ്രസരിപ്പു് അവളിൽ പ്രത്യക്ഷമായിരുന്നു. രജിനിക്കാണെങ്കിൽ സങ്കോചവും മന്ദതയും കലൎന്ന പ്രകൃതമാണു്. വിജയത്തിന്റെ സഹവാസം കൊണ്ടു് അവൾക്കു ഒരുണർവുണ്ടാകട്ടെ. അമ്മയ്ക്കാണെങ്കിൽ നിങ്ങളോടു് എന്നോടുള്ളതിനേക്കാൾ സ്നേഹമാണെന്നാണു് എനിക്കു തോന്നിയിട്ടുള്ളതു്. ആ സ്ഥിതിക്കു വിജയത്തെ അമ്മ സ്നേഹിക്കാതിരിക്കുമോ? മി: കോയിക്കൽ നമ്മുടെ നിശ്ചയത്തെ ഒരു വിധത്തിലും പ്രതികൂലിക്കയില്ല.

ഗോപി:— ആകട്ടെ, അച്ഛനെ വിവരംഅറിയിച്ചിട്ടു നമുക്കു വേണ്ടതുചെയ്യാം. ഇപ്പോൾ എന്തായാലും കുക്കിനെ വിളിച്ചു വേണ്ടതു് ഏൎപ്പാടുചെയ്യണം.

സത്യപാൽ:— "ഓ! ഞാൻ അതു മറന്നുപോയി." എന്നുപറഞ്ഞിട്ടു അകത്തേയ്ക്കുപോയി.

ഗോപീനാഥൻ ഏകാകിയായപ്പോൾ മുഖത്തുണ്ടായിരുന്ന ചിന്താവ്യഗ്രത പൂൎവാധികം പ്രത്യക്ഷപ്പെട്ടു. മിസ്റ്റർ സത്യപാൽ ബി. എ., ബർ-അററ്-ലായുടെ മദ്രാസിലെ വസതിയിൽ അദ്ദേഹത്തോടു ഒരുമിച്ചു താമസിച്ചു് മെഡിക്കൽകാളേജിൽ പഠിച്ചുപോരുന്ന ഈ യുവാവു് മി: കോയിക്കലിന്റെ ഏകപുത്രനാണെന്നുള്ള വിവരം വായനക്കാർ ഗ്രഹിച്ചിരിക്കുമല്ലോ. മിസ്റ്റർ കോയിക്കൽ ദേശസഞ്ചാരത്തിനു പുറപ്പെട്ട ദിവസമാണു് മുകളിൽചേൎത്ത സംഭാഷണം നടന്നതു്. ഗോപിയുടെ ഹൃദയം ആരെയെല്ലാം ഓൎത്തിട്ടു് അന്നു വ്യഗ്രതയനുഭവിക്കുന്നുവോ അവരെല്ലാം വളരെ ദൂരത്താണെങ്കിലും അന്നു് അതേമനഃക്ലേശം അപ്പോഴും അനുഭവിക്കുന്നുവെന്നുള്ള വിവരം ആ യുവാവു് അറിയുന്നില്ല. ഗോപി, സ്വപിതാവിനു് എന്തോ അസ്വാസ്ഥ്യം

നേരിട്ടിരിക്കുമെന്നുതന്നെ തീർച്ചയാക്കി. സത്യപാൽ സൂചിപ്പിച്ച കാര്യങ്ങൾ ഓർത്തു് മനോരാജ്യാടനം വേറൊരു വഴിക്കു തിരിഞ്ഞു. സദാ ഉജ്ജ്വലസംഭാഷണങ്ങൾക്കു രംഗമായിരുന്ന ആ ഹാൾ അങ്ങിനെ കുറേനേരത്തേയ്ക്കു് ഒരു ശാന്തതാനിലയമായിത്തീൎന്നു.

സത്യപാൽ ക്ഷണിച്ചിരുന്ന അതിഥികൾ ആഗതരായി. അവരിൽ ഒരാൾ മെഡിക്കൽക്കാളേജിൽചെന്നു് അദ്ധ്യയനം ആരംഭിക്കാൻ പുറപ്പെട്ടിട്ടുള്ള ഒരു യുവാവും സത്യപാലിൻെറ ഒരു ആപ്തമിത്രത്തിൻെറ സഹോദരനും ആയിരുന്നു. അദ്ദേഹത്തിനോടൊന്നിച്ചു് അദ്ദേഹത്തിൻെറ മൂന്നു സ്നേഹിതന്മാരും ഉണ്ടു്. എല്ലാവരും ഗോപീനാഥൻ സ്വദേശത്തുവെച്ചു് സാമാന്യം പരിചയമുള്ളവരായിരുന്നു. അവർ വരുന്നതുകണ്ടു. മനക്ലേശത്തെ മറച്ചു പ്രസന്നഭാവത്തോടെ എഴുന്നേറ്റു അവരെ സ്വീകരിച്ചു് ആസനസ്ഥരാക്കി. ഗോപീനാഥൻ അതിഥികളുമായി കുശലപ്രശ്നം ചെയ്യുന്നതുകേട്ടു് മിസ്റ്റർ സത്യപാലും അതിഥിസൽക്കാരത്തിനായി വന്നുചേൎന്നു.

സത്യ:—ഞങ്ങൾക്കു നിങ്ങളെ അതിഥികളായി സ്വീകരിക്കാൻ ഇടവന്നതിൽ പ്രത്യേകം സന്തോഷമുണ്ടു്. ഈ സന്ദർശനം നിങ്ങൾക്കു ഉപകാരപ്രദമായിരിക്കാം. എന്തെന്നാൽ മെഡിക്കൽക്കാളേജിലെ പ്രവേശനം, അദ്ധ്യയനക്രമം മുതലായവയെക്കുറിച്ചു മിസ്റ്റർ ഗോപീനാഥനിൽനിന്നും നിങ്ങൾക്കു പലതും ഗ്രഹിക്കാൻ കഴിയും. അതാണല്ലോ നിങ്ങൾ ആദ്യമായി ആവശ്യപ്പെടുന്നതും.

ഗോപീ:—അതിനിനിയും അവസരമുണ്ടല്ലോ. മെഡിക്കൽകാളേജിലേയ്ക്കു് ഈ സഹോദരന്മാരെ ഞാൻതന്നെ കൂട്ടിക്കൊണ്ടുപോകാം. ഇവരുടെ ആഹാരകാര്യങ്ങൾക്കു് വല്ലതും ഏർപ്പാടുചെയ്തോ? നമ്മുടെ കുക്കിൻെറ കാര്യത്തിൽ എനിക്കത്ര വിശ്വാസമില്ല.

സത്യ:—അതെല്ലാം ഞാൻ ഒരുവിധം ശരിപ്പെടുത്തിയിട്ടുണ്ട്.

അതിഥികളിലൊരാൾ:—അതിലേയ്ക്കുള്ള ബന്ധപ്പാടായിരുന്നോ അകത്ത്?

ഇങ്ങിനെ തുടൎന്ന അവരുടെ സരസസംഭാഷണം സ്വദേശവിശേഷങ്ങളേയും വിവിധലോകസംഭവങ്ങളേയും പരാമർശിച്ച് സുദീൎഘമായി. അതിഥിസൽക്കാരം ഗോപീനാഥനും സത്യപാലനും പ്രതീക്ഷിച്ചതിൽ തുലോം ഭംഗിയായി നിൎവഹിക്കപ്പെട്ടു. അടുത്ത രണ്ടു ദിവസങ്ങൾ സോത്സാഹം കഴിച്ചുകൂട്ടുന്നതിന് ഉപയുക്തമായ ഒരു കാൎയ്യപരിപാടി തയ്യാറാക്കിയശേഷമേ ആ യുവസ്നേഹിതന്മാർ നിദ്രാധീനരായുള്ളൂ. ആ രണ്ടു ദിവസങ്ങൾകൊണ്ട് ഇലിയട്സ്ബീച്ചിൽ പോയി പ്രഭാതസ്നാനം നടത്തുക, ഡാക്ടർ ആനിബസൻറിൻെറ ആദ്ധ്യാത്മികോദ്യമങ്ങളുടെ കേന്ദ്രസ്ഥാനമായ അടയാർ ആശ്രമം സന്ദർശിക്കുക മുതലായി പലതും നിൎവഹിക്കണമെന്ന് അവർ തീൎച്ചയാക്കി. മിസ്റ്റർ സത്യപാൽ ലോകഗതി ആരാഞ്ഞറിയുകയും അതിനെക്കുറിച്ചു ചിന്തിക്കുകയും ചെയ്യുന്നതിൽ ഔൽസുക്യം ഉള്ള ഒരു വിശാലമനസ്കനായിരുന്നതിനാൽ തൻെറ അതിഥികൾക്ക് അവരുടെ ആവശ്യപ്രകാരം മദ്രാസിലെ വിവിധകാഴ്ച കളും വിശിഷ്യ അടയാർ ആശ്രമം, അവിടത്തെ വിഖ്യാതമായ വടവൃക്ഷം മുതലായവയും ലോകോദ്ധരണത്തിനായുള്ള ഒരീശ്വരാവതാരമെന്ന് ചിലരെല്ലാം വിശ്വസിച്ചുപോരുന്ന മിസ്റ്റർ കൃഷ്ണമൂൎത്തിയേയും കാണിച്ചുകൊടുക്കുവാൻ അദ്ദേഹത്തിന്ന പ്രത്യേക സന്തോഷം ഉണ്ടായിരുന്നു.

അടുത്തദിവസം രാവിലെ എല്ലാവരും സ്നാനം, ലഘുഭക്ഷണം മുതലായവ കഴിഞ്ഞു് അടയാർസന്ദർശനത്തിന്ന തയ്യാറായപ്പോൾ നമ്മുടെ ഗോപീനാഥന് വ്യാകുലതയോടെ പ്രതീക്ഷിച്ചിരുന്ന കത്ത് അദ്ദേഹത്തിന്ന ലഭിച്ചു. ആ യുവാവ് ബദ്ധപ്പെട്ട് അതു പൊട്ടിച്ചു വായിച്ചിട്ട് വിഷാദകലുഷിതമായ മുഖഭാവത്തോടെ സത്യപാലിനെ കാണിച്ചു.

സത്യപാൽ കത്തു വാങ്ങി വായിച്ചു കാര്യം ഗ്രഹിച്ചു. അനന്തരം പല സാന്ത്വനോക്തികൾ കൊണ്ടു് അദ്ദേഹം ഗോപീനാഥനെ ഒരുവിധം സമാശ്വസിപ്പിച്ചു ഒടുവിൽ "അച്ഛൻ ദേശസഞ്ചാരം കഴിഞ്ഞു തിരിച്ചെത്തുന്നതുവരെ ഞാൻ ഇന്നലെപ്പറഞ്ഞതുപോലെ നമുക്കു് ഒരുമിച്ചു താമസിക്കാം. സഹോദരിയേയും മാതാവിനേയുംകൂടി കൂട്ടിക്കൊണ്ടു് ഉടനെ ഇങ്ങോട്ടു പോരണം" എന്നുള്ള അപേക്ഷയോടുകൂടി ഗോപീനാഥനെ തിരുവനന്തപുരത്തേയ്ക്കുള്ള മെയിൽട്രെയിനിൽ യാത്രയാക്കി. ഗോപീനാഥന്നു് പെട്ടെന്നു ലഭിച്ച ആ ദുഃഖവാർത്ത യുവസ്നേഹിതന്മാരേയും വളരെ പീഡിപ്പിച്ചു. എങ്കിലും അവർ മുൻകൂട്ടി നിശ്ചയിച്ചതനുസരിച്ചു് അടയാർസന്ദർശനം കഴിഞ്ഞു വൈകുന്നേരത്തെ "ഗിണ്ടിറൈസ്" കാണാൻ തിരിച്ചെത്തി.

ഗോപീനാഥന്നു് കത്തു കിട്ടിയ ഉടൻതന്നെ വന്നുചേരുകയും അച്ഛന്റെ മനസ്സാന്നിധ്യത്തെ ഒന്നു നവീകരിച്ചു് വ്യാപരിപ്പിച്ചതുപോലെ ആ കുടുംബത്തിൽ സ്വസാന്നിധ്യംകൊണ്ടു് ഒരു സമാധാനം ഉണ്ടാക്കുകയും ചെയ്തു. കുടുംബകാര്യാന്വേഷണത്തിൽ അമ്മയ്ക്കു യാതൊരുവിധമായ ക്ലേശവും ബാധിക്കാതിരിക്കത്തക്കവണ്ണം വേണ്ടുന്ന വ്യവസ്ഥകൾ ചെയ്തശേഷം ഗോപീനാഥൻ സ്വസഹോദരിയോടുകൂടി മദ്രാസിലേയ്ക്കു തിരിച്ചുപോയി. യഥാകാലം സഹോദരിയുടെ കാളേജുവിദ്യാഭ്യാസവും ആരംഭിച്ചു.

സുകേശിനിയുടെ അച്ഛൻ പരമേശ്വരൻപിള്ളയ്ക്കു്, ആ വിദ്യാലയവർഷത്തിൽത്തന്നെ സ്വദേശമായ നെയ്യാററിൻകരയ്ക്കു മാററം ലഭിച്ചതിനാൽ ആ കുടുംബത്തിന്റെ സ്ഥിരതാമസം നെയ്യാററിൻകരെയാക്കേണ്ടിവന്നു. മകൾ തന്നെപ്പിരിഞ്ഞു താമസിക്കാൻ പാടില്ലെന്നുള്ള അമ്മയുടെ ശാഠ്യത്തിനു് അച്ഛൻ അധീനനായതിനാൽ സുകേശിനി കാളേജുവിദ്യാഭ്യാസത്തിന്നു പോകാതെ ആ കൊല്ലം നഷ്ടപ്പെടുത്താൻ നിർബന്ധിതയായി.

മകളുടെ വിദ്യാഭ്യാസത്തിൽ പ്രത്യേക താല്പര്യമുണ്ടായിരുന്ന പിതാവിനു് മകളെ ഹോസ്റ്ററലിൽ താമസിപ്പിച്ചു് പഠിപ്പിക്കണമെന്നു വിചാരം ഉണ്ടായിരുന്നെങ്കിലും ഭാര്യയുടെ നിർബന്ധബുദ്ധിമൂലം അതിനു സാധിച്ചില്ല. എന്തായാലും പരമേശ്വരൻപിള്ള അട്ടത്തുകൊല്ലം വളരെ പണിപ്പെട്ടു സ്ഥലംമാററം നേടി തിരുവനന്തപുരത്തു വന്നു താമസമാക്കി;—അതു മുതൽ സുകേശിനിയുടെ കാളേജുവിദ്യാഭ്യാസം ആരംഭിക്കുകയുംചെയ്തു.

---

## അദ്ധ്യായം ൪.

---

വിദ്യാഭ്യാസപ്രാചുര്യംകൊണ്ടു് വിഖ്യാതമായിരിക്കുന്ന വഞ്ചിരാജ്യത്തിൻെറ രാജധാനിയിൽ വഞ്ചിയൂർ എന്ന സ്ഥലത്തു്, ഏതൊരു രാജർഷിയുടെ ഭരണകാലത്താണോ അഭൂതപൂർവ്വമായ അനവധി പരിഷ്കാരസഞ്ചയങ്ങൾ ഈ രാജ്യത്തിനു സിദ്ധിച്ചു, ആ പുണ്യശ്ലോകൻെറ നാമധേയസ്മാരകമായി സുപരിഷ്കൃതരീതിയിൽ പ്രതിഷ്ഠാപിതമായിട്ടുള്ള ഒരു ഇംഗ്ലീഷ്ഹൈസ്കൂൾ സ്ഥിതിചെയ്യുന്നുണ്ടല്ലോ. ആ വിദ്യാലയത്തിൻെറ പരിസരങ്ങളിലുള്ള എല്ലാ വീഥികളിലും അദ്ധ്യാപകാദ്ധ്യേതാക്കൾക്കും മററും വാടകയ്ക്കു കൊടുക്കുന്നതിനായിക്കരുതി നിർമ്മിക്കപ്പെട്ടതുപോലുള്ള ധാരാളം ചെറുഭവനങ്ങൾ കാണാൻ കഴിയും. പ്രസ്തുത വിദ്യാലയത്തിൻെറ ഉത്തരപാർശ്വത്തിലുള്ള ചെറിയ ഇടവഴിയുടെ ഒരുവശത്തു്, പുതുക്കി ഭംഗിയാക്കീട്ടുള്ള ഒരു പഴയ ഭവനത്തിൻെറ പുരോഭാഗത്തുള്ള വരാന്തയിൽ പാശ്ചാത്യ

ഷ്പകിട്ട പൂൎണ്ണമായിക്കലൎത്തിയിട്ടുള്ള വേഷവിധാനത്തോടുകൂടി പ്രൌഢനായ ഒരു തരുണൻ ഒരു ചാരുകസാലയിൽ സിഗററു വലിച്ചുകൊണ്ടു് ഒരു ഹൃദ്യമായ മനോരാജ്യത്തിൽ ഏൎപ്പെട്ടിരിക്കുന്നു. ആ മാന്യൻ ആ ഭവനത്തിലെ അതിഥിയാണു്. ഭവനനാഥൻ അപ്പോൾ അവിടെ ഇല്ലായിരിക്കാം. അദ്ദേഹത്തിനോടു കുശലപ്രശ്നം ചെയ്യുവാൻ ആരേയും കാണുന്നില്ല. ആരുടെയോ സാന്നിദ്ധ്യം പ്രതീക്ഷിച്ചിരിക്കുന്ന ഭാവം മുഖത്തു പ്രകടമായിക്കാണാം. അദ്ദേഹം അക്ഷമനായിട്ടെന്നപോലെ കയ്യിൽ ഇരുന്ന സിഗററു ദൂരത്തെറിഞ്ഞിട്ടു് കൈലേസുകൊണ്ടു മുഖം തുടച്ചു് തന്റെ മനോരാജ്യസഞ്ചാരത്തിൽ ഒരു മോഹനരംഗത്തിൽ എത്തിക്കഴിഞ്ഞു. "എന്നും ഇത്രയൊന്നും പ്രതീക്ഷിക്കേണ്ടയാവശ്യം വന്നിട്ടില്ല. ഇന്നു ഞാൻ വന്നിട്ടു് പത്തുപതിനഞ്ചു മിനിട്ടു കഴിഞ്ഞിരിക്കുന്നു. അമ്മയോടു അത്യധികമായ ഒരു ഭക്തിയാണു്. ആ കട്ടിലിന്നരികെത്തന്നെ ഉണ്ടായിരിക്കാം. എന്തായാലും അങ്ങോട്ടുപോയി നോക്കുകതന്നെ" എന്നു നിശ്ചയിച്ചുകൊണ്ടു പെട്ടെന്നെഴുന്നേററു. അപ്പോഴെയ്ക്കും നാഗരികരമ്യതയ്ക്കു ലോപം വരാത്തവിധം വീട്ടിനകത്തേയ്ക്കു ചേൎന്ന മട്ടിലുള്ള വേഷത്തിൽ ചിന്താവ്യഗ്രതയും ഏറെക്കുറെ ക്ലേശങ്ങളും പ്രതിഫലിപ്പിക്കുന്നുണ്ടെങ്കിലും മോഹനമായ മുഖകാന്തിയോടുകൂടിയ ഒരു യുവതി അതാ അകത്തുനിന്നു് അല്പം ഒരു ആശങ്കയോടുകൂടി വരാന്തയിലേയ്ക്കിറങ്ങി സൌമ്യമായ വിധത്തിൽ ഒരു ലജ്ജ അഭിനയിച്ചുനിന്നിട്ടു് അതിഥിയോടു്, "വന്നിട്ടു കുറച്ചുനേരമായോ? അമ്മയ്ക്കു് ഇന്നു് ഉഷ്ണം അധികമുണ്ടെന്നു പറഞ്ഞു. ഞാൻ അതുകൊണ്ടു് വീശിക്കൊണ്ടിരിക്കുകയായിരുന്നു. ഇപ്പോൾ അമ്മ ഒന്നു മയങ്ങുകയാണു്."

അതിഥി:—പനി തിരെ വരാറില്ലല്ലോ. ഇനി ഒരാഴ്ചകഴിയുമ്പോഴേയ്ക്കും അമ്മയ്ക്കു കുളിക്കാം. അച്ഛൻ എവിടെപ്പോയി?

യുവതി:—അച്ഛന്റെ സഹാദ്ധ്യാപകനൊരാൾ ഇവിടെ അടു

ത്തെങ്ങാണ്ടു താമസമുണ്ടു്. എക്സാമിനേഷൻ പേപ്പർ നോക്കാനോ മറേറാ അവിടെ പോയിരിക്കുകയായിരിക്കും. അച്ഛനിയിടയ്ക്കു് സ്കൂൾജോലികളൊന്നും നേരേ നോക്കാറില്ലല്ലോ.

അതിഥി:—അമ്മയുടെ സുഖക്കേടു് ആശ്വാസപ്പെട്ടിട്ടും മകളുടെ മുഖത്തെന്താണു് ഈ സങ്കടം?

യുവതി:—അല്ല; ഇരിക്കായിരുന്നല്ലോ. പോകാൻ ബദ്ധപ്പാടുണ്ടോ?

അതിഥി:—സൽക്കരിക്കുന്നവരുടെ മുഖത്തിന്നു് നല്ല പ്രസന്നതയില്ലെങ്കിൽ ആ സൽക്കാരം പിന്നെ എങ്ങിനെയാസ്വീകരിക്കുക? എനിക്കു ഇന്നു് ഇതുവരേയും വേണ്ടുവോളം ജോലിയുണ്ടായിരുന്നു.

യുവതി:—എത്ര പുണ്യമാണു്. ആതുരസേവനമല്ലേ? എത്രപേക്കാശ്വാസമുണ്ടാക്കിയിരിക്കാം.

അതിഥി:—(ഇരുന്നു ഒരു സിഗററു കത്തിച്ചുകൊണ്ടു്) ആതുരസേവനംകൊണ്ടു് സേവനക്കാർതന്നെ ആതുരന്മാരായാൽ അവക്കു ആശ്വാസം എവിടെയാണു്?

യുവതി:—ഏതായാലും കുറച്ചു കാപ്പി കൊണ്ടുവരാൻ പറയട്ടെ.

അതിഥി:—ഓ; വേണ്ട ഇരുന്നു സംസാരിക്കാൻ പാടില്ലെന്നുണ്ടോ?

യുവതി:—അല്ല. അമ്മ പക്ഷേ വിളിക്കുകയാണെങ്കിൽ അങ്ങോട്ടു പോകേണ്ടിവരില്ലേ? അമ്മ ആശ്വാസത്തോടുകൂടി സംസാരിച്ചുതുടങ്ങിയതിൽപ്പിന്നീടേ എനിക്കു സമാധാനമുള്ളു.

അതിഥി:—അമ്മയുടെ രോഗം നമുക്കു തമ്മിൽ പരിചയിക്കാനും തന്നിമിത്തം എനിക്കു നിങ്ങളെക്കുറിച്ചു് ഒരു നിത്യസ്മരണയ്ക്കും ഹേതുവായി ഭവിച്ചു.

യുവതി: – "ഇവിടെ വരുന്നതിനു മുമ്പും ഞാൻ കണ്ടിട്ടില്ലാതില്ല. പക്ഷെ, ഇങ്ങനെ പരിചയിക്കാനൊരവസരം കിട്ടുമെന്ന് അപ്പോഴൊന്നും വിചാരിച്ചിരുന്നില്ല." എന്നു പറഞ്ഞു നമ്ര മുഖിയായി.

അതിഥി:—(സിഗററു ദൂരത്തെറിഞ്ഞ് വീണ്ടും കൈലേസു കൊണ്ടു മുഖം തുടച്ചുകൊണ്ട്) അപ്പോൾ കാളേജിലേയ്ക്ക് ഇനി എന്നു പോകണം?

യുവതി:—ഞാൻ ഇപ്പോൾ ഒരാഴ്ച അവധി ഉപയോഗിച്ചിരിക്കുന്നു. അമ്മയ്ക്കു പൂർണ്ണസൌഖ്യമാകാതെ പോകാനും നിവൃത്തിയില്ല. ഇനി എന്താണു വേണ്ടതെന്നു ആലോചിക്കുകയാണ്.

അതിഥി: - ഇനി എന്താണു വേണ്ടതെന്നൊരാലോചന ഈയിടയ്ക്കെന്നേയും ബാധിച്ചിട്ടുണ്ട്. പക്ഷെ അതു കാളേജിൽ പോകുന്ന കാര്യമല്ല. (സസ്മിതം യുവതിയെ നോക്കുന്നു.)

യുവതി:—ഇനി എന്താണു വേണ്ടതെന്ന ആലോചന എല്ലായ്പോഴും എല്ലാററിനും വേണ്ടതല്ലേ? അല്ലെങ്കിൽ ആലോചനകൊണ്ട് ഏതിനും മാറ്റം ഉണ്ടാകുകയും ചെയ്യുമല്ലോ.

അതിഥി: (തൻെറ അന്തർഗ്ഗതം ശ്രോതാവു ഗ്രഹിച്ചു എന്നുള്ള ചരിതാൎത്ഥതയോടുകൂടി) സ്വൈരത എന്നുള്ളതു് ചിലർക്കു മാത്രം അനുവദിക്കപ്പെട്ടിട്ടുള്ളതായിരിക്കാം; അല്ലേ?

യുവതി: - ആ ചോദ്യം എനിക്കു മനസ്സിലായില്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. വല്ലവരുടേയും സ്വൈരതയിൽ ഈൎഷ്യയുള്ളതുപോലെ തോന്നി.

അതിഥി: ഈൎഷ്യയോ? എൻെറ മനസ്സിൽ അതു തോന്നീട്ടുണ്ടെങ്കിൽ അതൊരാളിനോടു മാത്രം. ആളാരാണെന്ന് ഇപ്പോൾ ചോദിക്കരുതു്. ഞാൻ പറഞ്ഞാലും അതൊന്നു

മല്ല. ജോലി ധാരാളം ചെയ്യുന്നുണ്ട്. ക്ലേശംകൂടാതെകഴിയാൻ സവ്വസൌകയ്യങ്ങളുമുണ്ട്. എന്നാലും സംതൃപ്തിയുണ്ടാകുന്നില്ലെന്നുവന്നാൽ അതൊരു സൈ്വരതക്കുറവല്ലേ?

യുവതി:— ഈ സംതൃപ്തി എന്നു പറയുന്നതു് ആരെങ്കിലും പൂണ്ണമായിട്ടനുഭവിക്കുന്നു എന്നാണോ വിചാരിക്കുക? ഓരോരുത്തക്കും ഓരോതരം അസംതൃപ്തിയുണ്ടായിരിക്കും. അല്ലെങ്കിൽ പിന്നെ ഈ ലോകത്തിൽ ക്ലേശങ്ങളെന്തിന്?

അതിഥി:— ആവശ്യപ്പെടുന്നവക്ക് സംതൃപ്തി ലഭിക്കാനും ഇടയുണ്ട്. അതു പോകട്ടെ; അപ്പോൾ കാളേജിൽ എന്നു പോകണമെന്നു പറഞ്ഞു?

യുവതി:—അല്ലാ, എന്നു പോകാമെന്നു ഞാൻ ചോദിക്കാൻ ഭാവിക്കുകയാണ്.

അതിഥി:—അമ്മയ്ക്കു രാത്രി ശരിയായി ഉറക്കം വരുന്നുണ്ടല്ലോ? ഇന്നലെ ക്ഷീണത്തിനു വളരെ ശമനം കണ്ടിരുന്നു. ആ സ്ഥിതിക്ക് തിങ്കളാഴ്ച പോകാൻ കഴിയുമല്ലോ. അമ്മയ്ക്കു സൌഖ്യം ലഭിച്ചുകഴിഞ്ഞാൽ നമ്മുടെ ഈ സംവാദത്തിനുള്ള അവസരം നഷ്ടമാകുമായിരിക്കും; അല്ലേ?

യുവതി: — അതേ അമ്മയ്ക്കു്. ഇതൊന്നും ഹിതമാവുകയില്ല. പക്ഷെ മററാരെ സംബന്ധിച്ചും കണ്ടിട്ടില്ലാത്ത ഒരു ബഹുമാനത്തോടുകൂടിയാണു് അമ്മ എപ്പോഴും പറയാറുള്ളതു്. നാം ഇതിനിടയിൽ ചിലപ്പോൾ സംസാരിക്കുന്നതും അമ്മ കണ്ടിട്ടുണ്ടല്ലോ.

അതിഥി:— നിങ്ങളുടെ അച്ഛൻ ഒന്നിലും സംശയബുദ്ധിയല്ല. അമ്മയ്ക്കു ചില നിർബന്ധങ്ങളെല്ലാമുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. വിദ്യാഭ്യാസമുള്ള മകൾക്ക് ആവശ്യമുള്ള സ്വാതന്ത്ര്യങ്ങൾ അനുവദിക്കാത്തതു് മകളുടെ ഒരു സാമത്ഥ്യക്കുറവുതന്നെ.

യുവതി:—കുറേ പഴകിയ അഭിപ്രായങ്ങളോടു് സാമർത്ഥ്യംകൊണ്ടൊന്നും പറവുകയില്ല. അമ്മ ആഭിജാത്യത്തിന്നൊട്ടേറെ മാഹാത്മ്യം കല്പിക്കുന്ന കൂട്ടത്തിലാണു്. അമ്മയ്ക്കു് അക്കാര്യങ്ങളിലെല്ലാം ചില പ്രത്യേക നിർദ്ദേശങ്ങളുണ്ടു്. അവയൊക്കെ അനുസരിക്കുകയേവഴിയുള്ളു.

അതിഥി:—അപ്പോൾ പിന്നെ നിങ്ങളുടെകൂട്ടരാണോ ഇവിടെ സമുദായപരിഷ്കാരങ്ങളും മററും തുടങ്ങി ഫലിപ്പിക്കാൻ പോകുന്നതു്?

യുവതി:—അതിനു സന്ദർഭം വരുമ്പോൾ സൌകര്യങ്ങൾ ഉണ്ടായിക്കൊള്ളും.

അതിഥി:—മനസ്സുണ്ടെങ്കിൽ ഏതിനും സന്ദർഭമുണ്ടാകാം. അല്ലേ?

ഈ ചോദ്യം പ്രകൃതത്തിനു യോജിച്ചവിധം യുവതിയുടെ മുഖത്തു ഒരു ഭാവവികാരമുളവാക്കുകയും അതു കണ്ടു് അതിഥി ഒരുവിധം ചരിതാർത്ഥനാകുകയും ചെയ്തു. അവർ അന്യോന്യം ഒന്നു നോക്കി; യുവതി എന്തോ പറയാൻ ഭാവിക്കവെ അവളുടെ പിതാവു് ആഗതനായി.

യുവതി:—ആ; അച്ഛനിതാവരുന്നല്ലോ.

അതിഥി എഴുന്നേററു് യുവതിയുടെ പിതാവിനെ ഉപചരിച്ചു.

പിതാവു്:—അല്ലാ, ഡാക്ടർ ഇരിക്കണം. നോക്കിയോ? ഇന്നെങ്ങിനെയിരിക്കുന്നു?

ഡാക്ടർ:—ഉറങ്ങുകയാണെന്നു പറഞ്ഞു. അതുകൊണ്ടു ഞാൻ അകത്തോട്ടു പോയില്ല. ഒന്നു രണ്ടു ദിവസംകൂടി കഴിയുമ്പോൾ പൂർണ്ണമായ ആശ്വാസംകിട്ടും.

പിതാവു്:—ഇപ്പോൾ മരുന്നിനു മാററമൊന്നും ചെയ്യേണ്ടതില്ലല്ലോ? എനിക്കു് കുറച്ചു പരീക്ഷകടലാസ് നോക്കിക്കൊ

ട്ടുക്കാനുണ്ടായിരുന്നു. അതു് ഇനി താമസിപ്പിക്കാൻപാടില്ല. ആ ജോലി ഒരുവിധം ഒതുക്കിയിട്ടു വരികയാണു്. ഇരിക്കണം. പോകാൻ ധൃതിയില്ലല്ലോ.

ഡാക്ടർ:—"എന്റെ ആഫീസ് സമയം ആകാറായി; ഞാൻ പക്ഷേ വൈകുന്നേരം കണ്ടുകൊള്ളാം. ഇപ്പോൾ പോകട്ടെ" എന്നു പറഞ്ഞുപിരിഞ്ഞു.

പിതാവു വരുന്നതുവരെ അതിഥിയെ സമുചിത സംഭാഷണംകൊണ്ടു സൽക്കരിച്ച യുവതി രണ്ടുകൊല്ലം മുമ്പു് കൊല്ലം കാൺവന്റു വിദ്യാലയവളപ്പിൽവച്ചു വിജയാദേവിയുമൊരുമിച്ചു നാം പരിചയപ്പെട്ട സുകേശിനിതന്നെയായിരുന്നു. അന്നു സുകേശിനി വിജയാദേവിയോടു പറഞ്ഞിരുന്നപോലെ അവളുടെ അച്ഛൻ മിസ്റ്റർ ജി. പി.-ക്കു അടുത്തസ്സുൾവർഷാരംഭത്തിൽ തന്നെ നെയ്യാററിൻകരയ്ക്കു സ്ഥലംമാററം ലഭിക്കുകയും അങ്ങിനെ അവർ അവരുടെ സ്വദേശത്തു വന്നുചേരുകയും ചെയ്തു. നെയ്യാററിൻകര, തിരുവിതാംകൂർരാജ്യചരിത്രത്തോടു് അനുബന്ധിച്ച പല പുരാതന ഐതിഹ്യങ്ങൾക്കും വിഷയമായിട്ടുള്ള ഒട്ടധികം കുടുംബങ്ങൾ അധിവസിക്കുന്ന ഒരു പ്രദേശമാണു്. ആ താലൂക്കിന്റെ കേന്ദ്രസ്ഥാനം മലയാളത്തിലെ പ്രാചീനകവികളാൽപ്പോലും കീർത്തിക്കപ്പെട്ടിട്ടുള്ള ഒരു "നീലവർണ്ണന്റെ നിലയനം"മായ പുണ്യക്ഷേത്രത്താൽ പരിപൂതമാണു്. ആ ക്ഷേത്രത്തിന്റെ പുരോഭാഗത്തുനിന്നു് വടക്കോട്ടുപോകുന്ന രാജപാതയിൽക്കൂടി രണ്ടുമൂന്നു ഫർലാംഗ് ദൂരം സഞ്ചരിച്ചാൽ സുകേശിനിയുടെ മാതാവിന്റെ ഭവനമായ മുല്ലയ്ക്കൽ എത്താവുന്നതാണു് നാട്ടിലെ പരമാധികാരികളായി പഴയ "അധികാരി" മാർ വാണിരുന്ന കാലത്തു് ആ നാടടക്കി ഭരിച്ചിരുന്ന ഒരു കാരണവരുടെ പേരു് ആ കുടുംബത്തിലെ അവകാശികൾ മാത്രമല്ല നാട്ടിലെ പൌരന്മാർപോലും ഇന്നും ആദരപൂർവം സ്മരിച്ചുപോരുന്നു. സ്വതന്ത്രസ്വതന്ത്രനായ ആ കുടുംബപ്രതിഷ്ഠാപകന്റെ

പരമ്പരയിൽ പൂർവ്വപ്രഭാവത്തെ പരിപാലിക്കാൻ പ്രാപ്തനായി ഒടുവിൽ അവശേഷിച്ച ഒരു കാരണവരുടെ മകളായിരുന്നു സുകേശിനിയുടെ മാതാവു്. സമ്പൽസമൃദ്ധികൊണ്ടു് സമീപപ്രദേശങ്ങളിലെ സകല കുടുംബങ്ങളേയും അതിശയിച്ചിരുന്ന ആ കുടുംബത്തിൻെറ അനന്തരാവകാശിയായി ഒടുവിൽ ഈ മിസ്റ്റർ ജി. പി. മാത്രമേ അവശേഷിച്ചിട്ടുണ്ടായിരുന്നുള്ളു. സ്വഭാഗിനേയൻ ഉൽകൃഷ്ടബിരുദലബ്ധിയോടുകൂടി നല്ല ഉദ്യോഗവും ആർജ്ജിച്ചു് കുടുംബപ്രാഭവത്തെ പൂർവ്വാധികം ശോഭനമാക്കി പുലർത്തിക്കൊണ്ടുവരാൻ ഇടവരണമെന്നു് കാരണവർ ഹൃദയപൂർവ്വം കാംക്ഷിച്ചിരുന്നു. തൻെറ ഏകപുത്രിയുടെ ഭാവിവരനായി ബാല്യത്തിലേ കരുതിപ്പോയതുകൊണ്ടു് വിദ്യാഭ്യാസാദികാര്യങ്ങളിൽ ഭാഗിനേയനെ ഒരുവിധ ക്ലേശവും അനുഭവിപ്പിക്കാതെ സംരക്ഷിച്ചു.

ആ ഭവനത്തിലെ പാരമ്പര്യക്രമത്തിനുള്ള ഒരു പ്രത്യേകത സ്ത്രീകളിൽ രൂഢമൂലമായിരുന്ന ആചാരപ്രതിപത്തിയാണു്; നാം സുകേശിനിയുടെ അമ്മയിൽ കാണുന്ന കാലാനുകൂലമല്ലാത്ത ആഭിജാത്യഭ്രമത്തിൻെറ ഹേതുവും അതുതന്നെയാണു്. പരിഷ്കൃതാശയനായ ഭർത്താവിൻെറ സാഹചര്യംകൊണ്ടോ അനുകൂലമായ പരിതസ്ഥിതികൊണ്ടോ ആ സ്വഭാവത്തിനു് ഒരു പരിവർത്തനം ഉണ്ടായിട്ടില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. സമ്പത്തിഭജനത്തിൽ മററാരുടേയും അവകാശത്തെ പരിഗണിക്കേണ്ട ആവശ്യമില്ലായ്കയാൽ ആ ദമ്പതിമാക്കു് കുടുംബസ്വത്തു പൂർണ്ണമായി ലഭിച്ചിരുന്നു. മിസ്റ്റർ ജി. പി-ക്കു്, ഉൽകൃഷ്ടാദർശങ്ങളോടനുഭാവവും തദനുഗുണമായ പുസ്തകപ്രണയവും വേണ്ടുവോളമുണ്ടെങ്കിലും സ്വനിശ്ചയംപോലെ ഒരു കാര്യം പ്രായോഗികമാക്കിത്തീർക്കുവാൻ തക്ക തൻേറടം ഉണ്ടായിരുന്നില്ല.

കൊല്ലത്തുനിന്നും നെയ്യാററിൻകരയ്ക്കു സ്ഥലംമാററം ലഭിച്ചതു് സ്വകുടുംബാഭിവൃദ്ധിയെ ഓക്കുമ്പോൾ ആശാസപ്രദമാ

യിരുന്നു എങ്കിലും തന്റെ ഏകപുത്രിയെ വിദ്യാഭ്യാസംചെയ്യിച്ചു് അത്യുന്നതമായ ഒരു സ്ഥാനത്തു് എത്തിക്കണമെന്നു തനിക്കുണ്ടായിരുന്ന മോഹത്തിനു് അതു് പ്രതിബന്ധമായിത്തീൎന്നു. അതിനാൽ ഒരുകൊല്ലം കഴിച്ചുകൂട്ടിയശേഷം തീവ്രശ്രമംചെയ്തു് തിരുവനന്തപുരത്തു വഞ്ചിയൂർ ഹൈസ്കൂളിലേയ്ക്കു മിസ്റ്റർ ജി. പി. ഒരു സ്ഥലംമാററം സമ്പാദിച്ചു. അങ്ങിനെ നാം ഈ അദ്ധ്യായത്തിന്റെ പ്രാരംഭത്തിൽ ഗ്രഹിച്ചതുപോലെ അവർ വഞ്ചിയൂർ ഹൈസ്കൂളിനടുത്തു് താമസമാക്കുകയുംചെയ്തു.

സുകേശിനിയെ അതിഥിസൽക്കാരത്തിൽ ഉൽസുകയായി നാം കണ്ട അവസരത്തിൽ അവൾ സീനിയർഇൻറർമീഡിയേററു് ക്ലാസ്സിൽ പഠിക്കുകയാണു്. പഠിത്തത്തിൽ ഉള്ള പ്രത്യേക ജാഗ്രതയും, ശാന്തമധുരമായ സ്വഭാവവും, ഒതുങ്ങിയജീവിതവും കൊണ്ടു് വിമൻസ്‌കാളേജിലെ എല്ലാ പ്രൊഫസർമാരുടേയും ട്യൂട്ടർമാരുടേയും വാത്സല്യത്തിനു് സുകു സവിശേഷംപാത്രീഭവിച്ചിരുന്നു. അവളുടെ പിതാവിനു് പുത്രിയുടെ വിദ്യാഭ്യാസത്തിൽ ഉണ്ടായിരുന്ന താല്പൎയ്യം മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ നിൎദ്ദേശമനുസരിച്ചുള്ള പരിശീലനവും മിസ്സിസ്സ് ജി. പി-യുടെ സഗൌരവമായ മേൽനോട്ടവും സുകേശിനിയുടെ വിദ്യാൎത്ഥിനിജീവിതത്തെ സംസ്കാരപൂൎവ്വം നയിക്കുന്നതിനു് പൎയ്യാപ്തങ്ങളായിരുന്നു. അവൾക്കു് സ്വഭവനവും, പരിശുദ്ധനായ പിതാവും, കുലമഹിമയുടെ മൂൎത്തീകരണമായ മാതാവും, സൗഹാൎദ്ദപ്രതിരൂപങ്ങളായ സതീൎത്ഥ്യകളും, കാളേജും ഉൾപ്പെട്ട ലോകം മാത്രമേ ഇതുപൎയ്യന്തം പരിചിതമായിരുന്നുള്ളു. ലോകജീവിതത്തിന്റെ നാനാത്വങ്ങളെപ്പററി ചിന്തിക്കുന്നതിനുപോലും സന്ദൎഭമുണ്ടാകാതിരുന്നതുകൊണ്ടു് തന്റെ പരിചയപരിധിയിൽപ്പെട്ടിട്ടുള്ള പരിശുദ്ധത ലോകത്തെങ്ങും ഒരുപോലെയുള്ളതായിരിക്കുമെന്നു് അവൾ വിശ്വസിച്ചുപോന്നു. പാവനതയും ആകൎഷകത്വവും ഉള്ള

തായി അനുഭവപ്പെടുന്ന ലോകത്തിന്റെ എതിർവശം പകലിന്റെ പരഭാഗമായ നിശ എന്നപോലെ വിഭിന്നധർമ്മത്തോടുകൂടിയതാണെന്നു സന്ദേഹിക്കാൻപോലും അവൾക്കു കഴിഞ്ഞിരുന്നില്ല. സ്വമാതാവിനു് ആയിടയ്ക്കാരംഭിച്ചു് ഒരു മാസക്കാലത്തോളം നീണ്ടുനിന്ന ജ്വരരോഗം ചികിത്സിക്കാനായി വരുത്തിയ സമീപവാസിയായ ഡാക്ടർ ജയചന്ദ്രനെയാണു് നാം അതിഥിയായി കണ്ടതു്. ഡാക്ടർ ജയചന്ദ്രൻ പാശ്ചാത്യദേശങ്ങളിൽ ദീർഘകാലം അഭ്യസിച്ചു് ഉന്നതബിരുദങ്ങൾ ആർജ്ജിച്ചു തിരിച്ചുവന്നു് തിരുവിതാംകൂറിലെ മെഡിക്കൽ ഡിപ്പാർട്ടുമെന്റിന്റെ ഒരു പ്രത്യേകശാഖയുടെ അധിപതിയെന്ന നിലയിൽ ആയിടയ്ക്കു് പ്രഖ്യാതനായിത്തീർന്ന ഒരു നവീനഭിഷഗ്വരനായിരുന്നു.

## അദ്ധ്യായം ൫.




ലോകത്തിന്റെ ആഭ്യന്തരസംസ്കാരം പ്രശോഭനമായ പുരോഗതിയെ കാംക്ഷിച്ചു് ത്വരിതഭാവത്തിൽ വർത്തിക്കുമ്പോൾ ചിരപ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ള അനാചാരങ്ങളും അന്ധവിശ്വാസങ്ങളുംകൂടി ഇരുൾ വെളിച്ചത്തോടെന്നപോലെ എതിർക്കുന്ന ഒരു സംരംഭം നമുക്കു പലപ്പോഴും കാണാൻ കഴിയും. പരാജയം നിശ്ചയമാണെന്നിരുന്നാലും പഴമയെ പരിരക്ഷിക്കാൻ വേണ്ടി പാടുപെട്ടെങ്കിലും പടവെട്ടിയില്ലെങ്കിൽ അതു പോരായ്മയാണെന്നു കരുതിപ്പോരുന്ന ഒരു കൂട്ടരെ ഇന്നും അവശേഷിപ്പിക്കാതിരിക്കാൻ നവ്യവിദ്യാഭ്യാസത്തിന്റെ സർവ്വവ്യാപകമായ ദീപ്തിക്കും സാദ്ധ്യമായിട്ടില്ല. "അഹമേവ ജഗൽസർവ്വം" എന്നു ചരിത്രാതീതമായ കാലഘട്ടം മുതൽ ഉൽഘോഷിക്കാൻ തുടങ്ങീട്ടുള്ള ഒരു മതത്തിൽ മനുഷ്യനെ മനുഷ്യൻ ആട്ടി ഓടിക്കുന്ന മനോഭാവം ഈശ്വരാരാധനാരംഗങ്ങളിൽപോലും ഇന്നും

കണ്ടുപോരുന്നതു് അത്യന്തം ആശ്ചര്യാവഹവും അതുപോലെ ലജ്ജാകരവുമായ ഒരു പരമാത്ഥമല്ലേ? അധർമ്മത്തോടും അസ്വാതന്ത്ര്യത്തോടും നിരായുധസമരം ചെയ്തു് പരിപൂണ്ണവിജയം വരിക്കാമെന്നു് അധുനാതനലോകത്തിന്നു് വ്യക്തമായി ബോധ്യപ്പെടുത്തിക്കൊടുത്ത ആ സാക്ഷാൽ സത്യാന്വേഷകന്റെ തത്വപ്രതിഷ്ഠാപിതമായ പ്രസ്ഥാനത്തെ സമാശ്രയിച്ചു് ലോകം സ്വാസ്ഥ്യവും സമാധാനവും വരിച്ചുതുടങ്ങിയിരിക്കുന്നു. ഭാരതഭൂമിയെ അവിചാരിതമായ ഒരു ശീഘ്രപരിവത്തനത്തിന്നു് സന്നദ്ധമാക്കിത്തീത്ത ആ വിശിഷ്ടപ്രസ്ഥാനം കേരളക്കരയേയും അതിന്റെ വ്യാപ്തിയിൽ ഉൾപ്പെടുത്താതിരുന്നില്ല. ഭൂലോകസ്വർഗ്ഗമാണെങ്കിലും ഭ്രാന്താലയമെന്ന കുപ്രസിദ്ധി പണ്ടേ നേടിക്കഴിഞ്ഞ ഈ ഭൂഭാഗത്തു് അനാചാരപടലങ്ങളോടു് അനവധി സമരങ്ങൾ ചെയ്യേണ്ടിവരുമെന്നു് ഉൽബോധിപ്പിക്കാനായിട്ടെന്നപോലെ ഗുരുവായൂരിൽ ആരംഭിച്ച ക്ഷേത്രപ്രവേശനസത്യാഗ്രഹം നിവിഘ്നം നടന്നുപോരുന്നു. യാഥാസ്ഥിതികന്മാരുടെ അനുകമ്പാർഹമായ മനസ്ഥിതി ആ ധർമ്മസംഗ്രാമത്തിന്നു് അനുദിനം ശക്തിവദ്ധിപ്പിക്കുന്നതേയുള്ളൂ. ഒരു തത്വത്തിലും നീതിയിലും അനുബന്ധിക്കാൻ കഴിയാത്ത അനാചാരങ്ങളെപ്പോലും ഉപേക്ഷിക്കുന്നതിന്നു് അഭിജ്ഞരെന്നഭിമാനിക്കുന്നവക്ക് ധൈര്യം ഉണ്ടാകാത്തതു കാണുമ്പോൾ നമ്മന്റെ വാനരമുഷ്ടിപ്രകൃതം ഓത്തു് ലജ്ജിക്കാതെ നിവൃത്തിയില്ല.

ഭരണീയരിൽ ഒരു ഭാഗം വിസമ്മതിക്കുന്ന ഏതെങ്കിലും ഒരു സാമുദായികപ്രശ്നത്തിനു സവ്വസമ്മതമായ ഒരു തീരുമാനം ചെയ്യുവാൻ ഭരണകേന്ദ്രങ്ങൾക്കു സാദ്ധ്യമാകാതെ വരുന്നതു് സാധാരണയാകുന്നു. ധർമ്മരാജ്യത്തിലെ പ്രജാസഞ്ചയം അർഹിക്കുന്ന സകല പരിഷ്കാരങ്ങളും ഊജ്ജസ്വലമായ യുവോൽപതിഷ്ണുത്വത്തോടുകൂടി ഭരണം നിവ്വഹിക്കുന്ന അത്യുദാരമതിയായ നമ്മുടെ മഹാരാജാവു തിരുമനസ്സിൽനിന്നും പ്രതീക്ഷി

ക്കാവുന്നതാണ്. ആ പ്രതീക്ഷിതങ്ങൾ പ്രാപിക്കുന്ന വിഷയത്തിൽ പ്രജകൾക്കു പരിപൂൎണ്ണവിശ്വാസമുണ്ട്. ഗുരുവായൂരാണെങ്കിൽ കേരളീയനാചാരങ്ങളുടെ അങ്കുരത്തിനും അനവരതവളർച്ചയ്ക്കും ഇണങ്ങിയ താവളമായി പുരാതനകാലംമുതൽ കേൾവിപ്പെട്ടിട്ടുള്ള കേരളബ്രാഹ്മണപ്രാബല്യമാണ് പൌരോഹിത്യംവഹിക്കുന്നതും, പരിഷ്കാരത്തിന്ന് ഇന്നും പുരോഭാഗിത്വം പ്രദർശിപ്പിക്കുന്നതും. സാമാന്യജനങ്ങൾ ആദരിക്കുന്ന പാണ്ഡിത്യം അനഭിലഷണീയമാർഗ്ഗങ്ങളിൽക്കൂടി അനുചിതമായി വിനിയോഗിച്ച് പ്രാഭവത്തിന്നു ലോപം വരാതെ കഴിഞ്ഞുകൂടുവാൻ ഒരുമ്പെടുന്ന ഒരു കൂട്ടർ ഏതനാചാരങ്ങളിലും തത്വവും യുക്തിയും കലൎത്തുവാൻ പരിശ്രമിക്കാറുണ്ട്. പുരാതനന്മാരാരോ ആത്മത്യാഗംചെയ്ത് ആൎജ്ജിച്ചിട്ടുള്ള സമ്പൽപ്രഭവങ്ങളെ ഉത്തരവാദിത്വസ്മരണപോലും കൂടാതെ അനുഭവിച്ചുംകൊണ്ടു പുലൎന്നുകൊള്ളാൻ അവസരംലഭിക്കുന്ന പണ്ഡിതകുബേരന്മാൎക്ക് ഏതൊരനാചാരസ്ഥാപനത്തിനായാലട്ടെ, അന്ധവിശ്വാസപ്രബോധനത്തിന്നാവട്ടെ സന്ദേഹം തോന്നാതിരിക്കുന്നതിൽ അതിശയിക്കാനില്ലല്ലോ.

സാമുദായികപരിവൎത്തനങ്ങൾ ശക്തിയേറിയ പ്രതിബന്ധങ്ങളെ ഭഞ്ജിച്ച് വിജയപ്രദമാകുവാൻ ഇടയായിട്ടുള്ളത് ഭൂരിപക്ഷം ജനങ്ങളുടെ അനുഭാവം ആൎജ്ജിക്കുവാൻ കഴിയുന്നതുകൊണ്ടാകുന്നു. ആദർശത്തിൻെറ പരിശുദ്ധി പ്രായോഗികമാർഗ്ഗത്തിൽ പൂൎണ്ണവിജയം വരിക്കും എന്നു തെളിയിക്കാനായിട്ടെന്നപോലെ ഗുരുവായൂർസത്യാഗ്രഹാശ്രമം ദുർഭിക്ഷലേശവും അറിയാതെ പലതുള്ളി പെരുവെള്ളമാകുന്ന മാതൃകയിൽ സുരക്ഷിതമായി ധൎമ്മസേവനം നിർവഹിക്കുന്നു. സഹോദരനിൽ അശുദ്ധി ആരോപിച്ച് സ്വാത്മസംശുദ്ധിയെ സ്വയം നിഹനിക്കുന്നതു് ആത്മഹത്യാധികമായ പാതകമാണെന്ന് സത്യാഗ്രഹപ്രസ്ഥാനത്തിൻെറ പ്രാദുർഭാവംമുതൽ കേരളീയജനതയിൽ ഭൂരിഭാഗത്തിന്നും ബോദ്ധ്യപ്പെട്ടിട്ടുണ്ട്. തൽഫലമായി അടയ്ക്കു

പ്പെട്ടിരുന്ന അമ്പലങ്ങളിലെ കരിങ്കൽമതിലുകൾമാത്രമല്ല, പഴയ അന്തർഗ്ഗൃഹങ്ങളിലെ തുറക്കപ്പെടാത്ത വാതിലുകൾപോലും തുറന്നുതുടങ്ങി. സംസ്കാരവിഹീനതയും, വിവേകശൂന്യതയും, അനാചഹാരബാഹുല്യവുംകൂടി മേളിച്ച് വിചിത്രരൂപങ്ങൾ ധരിച്ചു വരിക്കുറിയണിഞ്ഞു്, ഓട്ടുവളയും ഇട്ടു്, മറക്കുടയും പിടിച്ചു് ഇതരജീവിസാധാരണങ്ങളായ സ്വാഭാവികതകൾകൂടി നഷ്ടപ്പെട്ടുത്തി സ്വപ്നവേളകളിൽപ്പോലും സ്വൈരമായ പ്രേമം അനുഭവപ്പെടാനിടയാകാതെ അങ്ങനെ കഴിഞ്ഞുകഴിഞ്ഞുകൂടിയ അന്തർജ്ജനങ്ങൾകൂടി ഉൽപ്പതിഷ്ണുത്വംവരിച്ചു പരിഷ്കാരസന്നാഹങ്ങൾ തുടന്നുകഴിഞ്ഞു. അന്ധവിശ്വാസക്കൂരിരുട്ടിൽ അതുവരെ തപ്പിത്തടഞ്ഞുഴന്ന മനുഷ്യൻ ആത്മപ്രകാശത്തിന്റെ വിദൂരസാന്നിദ്ധ്യത്തിൽപോലും വ്യഗ്രതയോടുകൂടി സ്വാതന്ത്ര്യരംഗത്തെ പ്രാപിക്കുമെന്നു് കേരളത്തിലെ ഏതൽക്കാലസംഭവങ്ങൾ ഉൽഘോഷിക്കുന്നുണ്ടു്. മറക്കുടയിൽത്തിരുകിവച്ച അന്തർജ്ജനത്വം, ദുരന്തദുഃഖങ്ങൾക്കു ഹേതുവാകുന്ന അവിവാഹിതജീവിതം, ആരുടെ കണ്ണിലും പെട്ടുപോകാതെ അങ്ങിനെ സ്വന്തം കണ്ണുകളെക്കൂടി നിരുപയോഗമാക്കുന്ന നിരാശ്രയജീവിതം, എന്നിതെല്ലാം ദൂരത്തു വലിച്ചെറിഞ്ഞു് സംഘങ്ങൾകൂടി സമുദായപരിഷ്കരണത്തിനു് അന്തർജ്ജനങ്ങൾ കോപ്പിട്ടിരിക്കുന്നതുകാണുമ്പോൾ യാഥാസ്ഥിതികന്മാർ കലിയുഗത്തിന്റെ ഐന്ദ്രജാലികപ്രാഭവം കണ്ടു ബരന്നുപോകുന്നു.

അന്നു വൈകുന്നേരം കൊല്ലം ബോട്ടുകടവിൽ വന്നിറങ്ങിയ ആദ്യത്തെ ബോട്ടിലെ യാത്രക്കാർ എല്ലാവരും സ്ഥലം വിട്ടുകഴിഞ്ഞിട്ടില്ല. അവർ ഓരോരുത്തരും അവരവക്കാവശ്യമുള്ള യാത്രാസൌകര്യങ്ങൾ ഏർപ്പാടുചെയ്തുകൊണ്ടിരിക്കവെ, മുൻകുടുമയും, യജ്ഞോപവീതവും, വെള്ളവസ്ത്രങ്ങളും കച്ചമുണ്ടിൽ പൊതിഞ്ഞു് കൈയ്യിൽ പേറിയിട്ടുള്ള ഓരോ ഭാണ്ഡക്കെട്ടുകളുമായി സഹജമായ ശുദ്ധപ്രകൃതത്തിൽ ഏതോ ഒരു സംഭ്രമംകൂടി കലന്നാലുള്ള വൈവശ്യം പ്രതിബിംബിക്കുന്ന മുഖഭാവത്തോടു

കൂടി മൂന്നു നംപൂതിരിബ്രാഹ്മണർ അവിടെ കൂടിയിട്ടുള്ള എല്ലാപേരേയും ഒട്ടേറെ അസഹ്യപ്പെടുത്തിക്കൊണ്ട് അതാ തിക്കിത്തിരക്കി നടക്കുന്നു. ആഢ്യത്വത്തിനു ലോപംവരു ത്താതെ അനുഗാമികളോടുകൂടി ദ്രുതഗതിയിൽ സഞ്ചരിക്കുന്ന ഇവരെക്കണ്ടാൽ നഗരബഹളം കണ്ടു "തോന്നുന്നു ജനസങ്കുലം നൃപകുലം തീജ്ജ്വാലയിൽപ്പെട്ടതായ്" എന്നു പറഞ്ഞു പോയ കണ്വശിഷ്യന്റെ പരമ്പരയിൽ പെട്ടവരാണെന്നു തോന്നിപ്പോകും. ഇപ്പോൾ ഇവരുടെ യാത്ര തിരുവനന്തപുര ത്തെ മുറജപസദ്യയിൽ ഭാഗഭാക്കുകളാകാൻ അല്ലെന്നു തീർ ച്ചതന്നെ. യാത്രോദ്ദേശ്യം അതായിരുന്നു എങ്കിൽ ഇത്ര സം ഭ്രമം അവരിൽ കാണ്മാൻ ഇടയില്ല. ബോട്ടുജട്ടിയിൽ നിന്നും പുറപ്പെട്ടു കൊല്ലംടൗണിന്റെ പല ഭാഗങ്ങളിലും ചുററിത്തിരി ഞ്ഞു വഴിയിൽ കണ്ട പരിചിതരോടും അപരിചിതരോടും ഒരു പോലെ പല അന്വേഷണങ്ങളും നടത്തി, അന്നത്തെ ട്രെയി നിൽത്തന്നെ തിരുവനന്തപുരത്തേയ്ക്കു തിരിക്കണമെന്നുദ്ദേശിച്ചി രുന്ന അവർ ഒടുവിലത്തെ വണ്ടിയും പോയിക്കഴിയുന്നതുവരെ ഏതോ ആളെ തേടി സമയംനയിച്ചു. അന്നു തിരുവനന്തപുര ത്തേയ്ക്കു തിരിക്കാൻ സാധിക്കുകയില്ലെന്നു ബോദ്ധ്യമായപ്പോൾ തങ്ങളുടെ കേസ്സുകൾ നടത്തുന്ന വക്കീൽ അവിടെ താമസമുള്ള തോർത്തു് അവർ അങ്ങോട്ടു യാത്രയായി.

രാത്രി മണി ഒൻപതരയായി. നമ്മുടെ നമ്പൂതിരിമാർ അന്വേഷിച്ചുചെന്ന ജില്ലാക്കോർട്ടുവക്കീൽ, അദ്ദേഹത്തിനു നടത്തേണ്ട കേസുകളെക്കുറിച്ചു് അധികം ഒന്നും ചിന്തിക്കാ നില്ലായിരുന്നതുകൊണ്ടു്, കുറേ സമാധാനത്തോടുകൂടി അത്താ ഴവും കഴിഞ്ഞു് അന്തർഗൃഹത്തിൽ അന്നു യാദൃച്ഛികമായി വന്നു ചേർന്നിട്ടുള്ള അതിഥികൾക്കു വേണ്ട സൗകര്യങ്ങൾ ഉണ്ടാ ക്കാൻ ബദ്ധപ്പെട്ടുകൊണ്ടിരുന്ന സഹധർമ്മിണിയെ സഹായിച്ച ശേഷം ഏകാകിയായിരുന്നു് അതുവരെയുള്ള കടങ്ങളുടെ കണ ക്കുകൾ കൂട്ടുകയായിരുന്നു. അപ്പോഴേയ്ക്കും തന്റെ പഴയ കക്ഷി

കളായ "കണ്ണമംഗലവും" കൂട്ടരും അവിചാരിതമായി വന്നു കയറിയതു കണ്ടു്, അവരുടെ ആഗമം യാദൃച്ഛികമായിരുന്നു എങ്കിലും, അതുണ്ടാകുമെന്നു നേരത്തെ പ്രതീക്ഷിച്ചിരുന്ന വക്കീലിന്നു് ആശ്ചര്യമൊന്നും തോന്നിയില്ല. അവരെയഥോചിതംസല്ക്കരിച്ചു്, ഉപചാരപൂർവ്വം ഇങ്ങിനെ കുശലപ്രശ്നംചെയ്തു.

വക്കീൽ:– തിരുമേനിമാർ ഈ രാത്രി എന്താണു് പുറപ്പെട്ടതു്? വല്ല വിശേഷവും ഉണ്ടോ?

കണ്ണമംഗലം:—എന്താ പറയുക. നാട്ടിലെങ്ങും കഴിക്കാൻ മേലാതായി. ഇപ്പഞ്ചാമക്കൊക്കെ ക്ഷേത്രത്തിൽ പ്രവേശിക്കണമത്രെ. അതു മാത്രമോ? ലോകഗതി പാടേ മാറി. പകൽ തിരുമുററംപോലും കണ്ടിട്ടില്ലാത്ത നമ്മുടെ സ്ത്രീജനങ്ങൾ, അവരിപ്പോ സംഘംകൂടി തെരുവീഥിയിൽ നടന്നുതുടങ്ങിന്നേ; എന്തൊരലോഹ്യാണു് വന്നു കൂടിയിരിക്കുന്നതെന്നു പറയാൻ നിവൃത്തിയില്ല. പൂർവ്വികന്മാർ പറഞ്ഞു വെച്ചിട്ടുള്ള കലികാലലക്ഷണങ്ങൾ അക്ഷരംപ്രതി സത്യായി. എന്താ പറയുക. ഇന്നില്ലത്തെ ചില സ്ത്രീജനങ്ങളെ കാണാനില്ല.

വക്കീൽ:—(യാതൊന്നും അറിയാത്ത മട്ടിൽ) എന്താ തിരുമേനി പറയുന്നതു്; സ്ത്രീജനങ്ങളെ കാണാനില്ലന്നോ? അവർ എവിടെപ്പോയി?

കണ്ണമംഗലം.– അതറിയാൻ പാടില്ലെന്നേ; എവിടെപ്പോയി എന്നൊരു തുമ്പുമില്ല. ഇന്നലെ വെളുപ്പിനെ എല്ലാരും ഉറക്കെഴുന്നേററപ്പോൾ അവരെക്കാണാനില്ല ഈയിടയ്ക്കുവിടൊരു ബഹളമല്ലേ? കുറച്ചു പൊട്ടിത്തെറിച്ച ഉണ്ണിനമ്പൂതിരിമാർ ഉണ്ടായി; കുടുംബമര്യാദകളെല്ലാം കുഴങ്ങി. അവരാരോ പ്രേരിപ്പിച്ചു് ഇവരെ ഇങ്ങോട്ടു ദേശാടനത്തിന്നയച്ചിരിക്കും. ഞങ്ങൾക്കൊരു സൈ്വരമില്ല. ഇന്നിത്ര നേരംവരെഅന്വേഷിച്ചിലല്ലൊ. ഇരിങ്ങാലക്കുടമുഴുവൻ തിരഞ്ഞു.

അപ്പോൾ എറണാകുളം ബോട്ടുജട്ടിയിൽ നില്ക്കുന്നതായിട്ടാണറിഞ്ഞത്ത്.

വക്കീൽ:—പത്രങ്ങളിൽ പലതും ഞാൻ വായിക്കാറുണ്ട്. എന്നാൽ ഇത്ര വേഗം തിരുമേനിയുടെ ഇല്ലത്തും ഇതു സംഭവിക്കുമെന്നു ഞാൻ വിചാരിച്ചില്ല.

കണ്ണൂമംഗലം:—അതല്ലെ വിഷമം. എത്ര അപമാനമായി. ആ—എറണാകുളത്തു കണ്ടു എന്നറിഞ്ഞിട്ട് ഉടനെതന്നെ ഞങ്ങളും തീവണ്ടി കയറി. അവിടെ വന്നപ്പോൾ പറയുകയാ അവർ തെക്കോട്ടു പോയി എന്ന്. എന്തു വേണ്ടു; ഞങ്ങൾ വേഗം ആലപ്പുഴ വഴിക്ക് ഇങ്ങോട്ടു തിരിച്ചു. അവരിപ്പം തിരുവനന്തപുരം പററിയിരിക്കും. ഞങ്ങൾ ഇവിടെയെല്ലാം അന്വേഷിച്ചു നടന്നതിനിടയ്ക്ക് തിരുവനന്തപുരത്തേയ്ക്കുള്ള വണ്ടികളെല്ലാം പോയ്ക്കഴിഞ്ഞു, എന്നാലിനി വക്കീൽ മാത്രമല്ലെയുള്ളു പരിചയം. കണ്ട് ആലോചിച്ചു വേണ്ടതു ചെയ്യാമെന്നു കരുതി ഇങ്ങോട്ടു പുറപ്പെട്ടതാ.

വക്കീൽ:—ആ "മലയാളരാജ്യം" ആഫീസിൽ ഒന്നു പോയി ഈ വിവരം പത്രത്തിൽ പ്രസിദ്ധപ്പെടുത്തിക്കാമായിരുന്നല്ലോ.

കണ്ണൂമംഗലം:—(ദേഷ്യത്തോടെ) എന്താ പറയുക; ആ അസംബന്ധക്കാരനാണ് ഈ വിഷമങ്ങളെല്ലാം ഉണ്ടാക്കിവച്ചത്. അവരങ്ങിനെ പ്രസംഗിച്ചു, അവിടത്തെ സ്ത്രീകൾ യുദ്ധത്തിനു പോയിരിക്കുന്നു, ഇവിടെ നമുക്കിങ്ങിനെയെല്ലാം വേണം എന്നും മററും അച്ചടിച്ചു വിട്ട് ഉള്ള അമളിയൊക്കെ വരുത്തുകയല്ലേ ഈ പത്രക്കാരുടെ ജോലി. അവരെ ഈ വിവരം അറിയിക്കുകയെന്നോ? ശിക്ഷായി. ആവോ! ഈ പത്രക്കാരെ അറിയിക്കുകയോ?.

നമ്പൂരിമാരിൽ മററൊരാൾ:—ഞങ്ങൾ വരുന്ന വഴിക്ക് ഒരു പത്രാധിപരാണെന്നു തോന്നുന്നു; ഞങ്ങളോടിതഭിപ്രായ

പ്പെട്ടു. പക്ഷെ ഞങ്ങൾ ആ വിദ്വാനെ പൂണ്ണവിവരം ധരിപ്പിക്കാതെ ഉടനെ ഇങ്ങോട്ടു പോന്നു.

വക്കീൽ: —ഇനി അതൊന്നും വിചാരിച്ചിട്ടു കാൎയ്യമില്ല. നിങ്ങൾ ഈ പഴി പറയുന്ന പത്രക്കാരില്ലെ, അവരുടെ കൂട്ടരാണു് പരിഷ്കൃതരാജ്യങ്ങളിൽ രാജ്യഭരണം നടത്തുന്നതു്. അതറിയാമോ? ലോകഗതിക്കുള്ള മാററം തിരുമേനിമാക്കു മനസ്സിലാകാത്തതാണു് ഈ കുഴപ്പങ്ങൾക്കൊക്കെ ഹേതു. നിങ്ങൾ സ്ത്രീജനങ്ങളെ വിദ്യാഭ്യാസം ചെയ്യിച്ചു സൽകൃത്യങ്ങളിൽ പ്രവേശിപ്പിച്ചിരുന്നു എങ്കിൽ ഇതൊന്നും സംഭവിക്കുകയില്ലായിരുന്നു. ഇപ്പഴകിയ ആചാരങ്ങളൊന്നും ഇനിയും പാലിക്കാനൊക്കുകയില്ല.

വക്കീലിന്റെ ഈ അഭിപ്രായം കണ്ണമംഗലത്തിനും കൂട്ടക്കും തിക്തകച്ചുവയുള്ളതായിരുന്നു. എന്നാൽ അവക്കാകപ്പാടെ കൊല്ലത്തുള്ള ഏകപരിചിതനെ പെട്ടെന്നു മുഷിപ്പിക്കേണ്ടെന്നു കരുതി അവർ ക്ഷമിച്ചു. എങ്കിലും അതുവരെ മൗനിയായിരുന്ന ആഢ്യേരില്ലം "കേട്ടോ വക്കീൽസാറെ! ആ പരിഷ്കാരപ്പക്കിട്ടുകളൊന്നുംകൂടാതെ പഴയമാമൂലിൽ കഴിഞ്ഞുകൂടാനെ ഞങ്ങൾ ഉദ്ദേശിക്കുന്നുള്ളു" എന്നു സമാധാനം പറഞ്ഞു. വക്കീലിന്റെ സഹധർമ്മിണി അന്നു നേരത്തെ അവിടെ ആഗതരായവരും ഈ നമ്പൂതിരിമാർ അന്വേഷിക്കുന്നവരുമായ അന്തൎജ്ജനങ്ങളെ യഥായോഗ്യം സ്വീകരിച്ചു് അവരുടെ ഉൽപതിഷ്ണുതയെ ബഹുമാനിച്ചു് വേണ്ടുന്ന പ്രോത്സാഹനം നൽകി അവിടെ താമസിപ്പിച്ചിരിക്കുകയായിരുന്നു. അവർ, നമ്പൂതിരിമാർ വന്നതറിഞ്ഞപ്പോൾ ആ ലോലമനസ്വിനികൾ വല്ലാതെ അമ്പരക്കുന്നതു കണ്ടു് അവരെ ആശ്വസിപ്പിച്ചിട്ടു് ആഢ്യേരില്ലത്തിന്റെ മാമൂൽവാദം കേട്ടു് നമ്പൂതിരിമാരെ ഒന്നുൽബോധിപ്പിച്ചു വിടുവാൻ അവസരമിതുതന്നെന്നു കരുതി അവരുടെ സന്നിധിയിൽ എത്തിക്കഴിഞ്ഞു.

ഭർത്താവിൻെറ അനുമതിക്കോ അതിഥികളുടെ അഭിപ്രായത്തിന്നോ കാത്തുനിൽക്കാതെ അവർ സ്വതന്ത്രമായിട്ടിങ്ങനെ അഭിപ്രായപ്രകടനം തുടങ്ങി. "കേട്ടോ, തിരുമേനിമാരേ! നിങ്ങൾ ഈ അന്തഃപ്പുരത്തിലെ പാവപ്പെട്ട പെണ്ണുങ്ങളെ കണ്ടമാനം ഉപദ്രവിക്കുന്നതിൻെറ ഫലമാണിതു്. അവരും മനുഷ്യരാണെന്നു നിങ്ങൾ വിചാരിക്കാറുണ്ടോ? അടുക്കളയ്ക്കുള്ളിൽ കാററും വെയിലും ഏൾക്കാതെ കിണററിനകത്തെ തവളയെപ്പോലെ അവർ എത്രനാൾ കഴിച്ചുകൂട്ടും? അതിദീർഘമായ ഏകാന്തത്തടവിന്നുതക്ക അപരാധം ഒന്നും അവർ ചെയ്തിട്ടില്ല. നിങ്ങളുടെ ചില കൊള്ളരുതായ്മകളും ശങ്കകളുംകൂടി അവരെ ഇങ്ങനെ ബന്ധിച്ചിരിക്കയാണു്. അവരുടെ മനസ്സിനു വരാവുന്ന വൈഷമ്യം നിങ്ങൾക്കൂഹിക്കാൻപോലും കഴിയാതായി. (നമ്പൂതിരിമാൎക്കു് ആവശ്യപ്പെടാത്തുള്ള ഈ അഭിപ്രായപ്രകടനം ആദ്യം കുറേ വെറുപ്പുണ്ടാക്കിയെങ്കിലും ആ സ്ത്രീയുടെ സംഭാഷണത്തെ എന്തെങ്കിലും പറഞ്ഞവസാനിപ്പിക്കുവാൻ അവൎക്കാൎക്കും ധൈൎയ്യമുണ്ടായില്ല.) "ഞാൻ ഈയിടയ്ക്കു് ഒരുദിവസം തിരുവനന്തപുരം ഹിന്ദുമഹിളാമന്ദിരം സന്ദൎശിക്കാനിടയായി. മറക്കുടയില്ലാതെ പുറത്തിറങ്ങിയ കുററത്തിനു് സ്മാൎത്തവിധിപ്രകാരം കൈകൊട്ടിപ്പുറത്താക്കിയ ഒരന്തൎജ്ജനത്തെ ഞാൻ അവിടെവച്ചു പരിചയപ്പെട്ടു. സ്വഭൎത്താവുമായി അവർ അന്തഃപ്പുരത്തിൽ കഴിച്ചുകൂട്ടിയ വൃത്താന്തങ്ങൾ കേട്ടാൽ സ്ത്രീവൎഗ്ഗത്തിൽപെട്ട ഒരുത്തരും സഹിക്കുകയില്ല. തിരിച്ചില്ലത്തു പോകണ്ടേ എന്നു ഞാൻ ചോദിച്ചതിനു് "അയ്യോ! പകരം വേണമെങ്കിൽ ജയിലിൽ പൊയ്ക്കൊള്ളാമേ" എന്നാണു് അവർ ഹൃദയവേദനയോടെ സമാധാനം പറഞ്ഞതു്.

കണ്ണമംഗലം:—ഓഹോ, മനസ്സിലായി. പൂവ്വശ്ശേരിമനയ്ക്കലെ ആ തൻേറടക്കാരിയുടെ കാൎയ്യമാണു് ഈ പറയുന്നതു്.

വക്കീലിൻെറ ഭാൎയ്യ:—അല്ലാ; ഇനിയും അവരെ ദുഷിക്കാനാ

ണോ ഭാവം! ഇപ്പോൾ അനാഥയായിത്തീൎന്നിരിക്കുന്ന ആ സാധ്വിസ്ത്രീക്കു് നിങ്ങളെല്ലാവരുംകൂടിത്തന്നെ അവരുടെ ഭൎത്താവിന്റെ സ്വത്തിന്റെ ഓഹരി വിഭജിപ്പിച്ചു കൊടുക്കണം. അല്ലെങ്കിൽ വേണ്ടിവന്നാൽ വ്യവഹാരപ്പെട്ടു് അതു നിവൎത്തിച്ചുകൊടുക്കാമെന്നു ഞങ്ങൾ നിശ്ചയിച്ചിരിക്കുകയാണു്.

ഒരു നമ്പൂതിരി.—നോം ഒന്നു പറയട്ടേ; കാലം മറിഞ്ഞുപോയി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. സ്ത്രീകളുടെ പ്രകൃതം പാടെ മാറി.

വക്കീലിന്റെ ഭാൎയ്യ:—അല്ല; ഈ കാലചക്രഭ്രമണത്തിന്റെ മാററങ്ങൾ നിങ്ങടെ നമ്പൂതിരിയുവാക്കന്മാൎക്കു് വേഷപ്പകൎച്ചയും പരിഷ്കൃതവിദ്യാഭ്യാസവും ഉല്പതിഷ്ണുത്വവും ഉണ്ടാക്കിയിരിക്കുമ്പോൾ സ്ത്രീകളെ സംബന്ധിച്ചിടത്തോളം അങ്ങിനെ ഒന്നും സംഭവിച്ചുകൂടെന്നോ?

വക്കീൽ:—അവർ ഇല്ലത്തുള്ള സ്ത്രീകളെ കാണാതെ ബദ്ധപ്പെട്ടു് അന്വേഷിച്ചു പുറപ്പെട്ടിരിക്കുമ്പോൾ അവരോടു് ഈ സമുദായപരിവൎത്തനതത്വങ്ങളൊന്നും പ്രസംഗിക്കേണ്ട (എന്നു പറഞ്ഞു ഭാൎയ്യയെതടഞ്ഞുകൊണ്ടു്) "തിരുമേനിമാർ തിരുവനന്തപുരത്തു പോയി വൃഥാ അലഞ്ഞു സങ്കടപ്പെടണമെന്നില്ല. അവർ യാതൊരുവിധ ക്ലേശങ്ങളും കൂടാതെ തിരുവനന്തപുരത്തുള്ള ഒരു മഹതിയുടെ സഹായത്തോടുകൂടി അവിടെയുള്ള ഒരു സ്ഥാപനത്തിൽ ഏപ്പെട്ടുകഴിഞ്ഞിരിക്കും. ഞാൻ വേണ്ട വിവരങ്ങൾ അന്വേഷിച്ചു് എഴുത്തുമൂലം തിരുമേനിമാരെ തെര്യപ്പെടുത്തിക്കൊള്ളാം. ആവശ്യമില്ലാതെ ബദ്ധപ്പെട്ടു് അങ്ങോട്ടുപോയി വൃഥാ വിഷമിക്കേണ്ട. അവർ ആ സ്ഥാപനത്തിൽ ചേൎന്നുകഴിഞ്ഞിട്ടുണ്ടെങ്കിൽ അവരെ ഉടനെ കൂട്ടിക്കൊണ്ടുപോരാനും മററും നിങ്ങൾക്കു കഴിയുകയും ഇല്ല.

ഇതുകേട്ടു് മനസാ കാലപ്പിഴയെശപിച്ചുഎങ്കിലും തല്ക്കാലം സമാധാനിച്ച നമ്പൂതിരിമാർ അന്നു് അവിടെ താമസിച്ചിട്ടു് അടുത്തപ്രഭാതത്തിൽ നൈരാശ്യവും വൈഷമ്യവും സഹിച്ചു കൊണ്ടു് ഇല്ലങ്ങളിലേയ്ക്കു മടങ്ങി.

വക്കീലിന്റെ ഭാര്യ സ്ത്രീസമുദായപരിഷ്കാരത്തിനു് അനുകൂലമായ മനസ്സാന്നിദ്ധ്യം നേടീട്ടുള്ള ഒരു സ്ത്രീയായിരുന്നു. നമ്മുടെ വിജയാദേവി കൊല്ലത്തു താമസിച്ചിരുന്നപ്പോഠം ഇവർ അവരുടെ ഒരു കുടുംബമിത്രമായിരുന്നു. അങ്ങിനെ ആർജ്ജിച്ചിട്ടുള്ള പരിചയബന്ധംകൊണ്ടു് ദേവിയുടെ ആദർശങ്ങളോടു അനുഭാവം ഉണ്ടാകാനിടയായിട്ടുണ്ടു്. അന്തർജ്ജനങ്ങളെ അന്നുതന്നെ അവർ കൂട്ടിക്കൊണ്ടുപോയി സുരക്ഷിതമായ നിലയിൽ തിരുവനന്തപുരം ഹിന്ദുമഹിളാമന്ദിരമാതാവിനെ ഭരമേല്പിച്ചു. സ്ത്രീസമുദായത്തിന്റെ ഭാസുരമായ ഭാവിയെ അനുദിനം സ്മരിച്ചു. വിദ്യാഭ്യാസകാലത്തും യഥാവസരം അതിനുദ്യമിച്ചുപോരുന്ന തന്റെ സ്നേഹിതയായ വിജയാദേവി ഈ അന്തർജ്ജനങ്ങളുടെ നിത്യമോചനത്തിനു മാർഗ്ഗദർശിനിയായി നിന്നു പ്രയത്നിക്കുമെന്നു് അവരേയും, മന്ദിരമാതാവിനേയും അറിയിച്ചു സമാധാനപ്പെടുത്തിയിട്ടാണു് വക്കീലിന്റെ ഭാര്യ മന്ദിരത്തിൽനിന്നു മടങ്ങിയതു്.

---

## അദ്ധ്യായം ൬.

അനന്തശയനനഗരിയിലെ സജീവമായവിഭവസമൃദ്ധി ശരിയായിക്കാണണമെങ്കിൽ വിദ്യാലയങ്ങഠക്കു് അനദ്ധ്യയമല്ലാത്ത ഒരു ദിവസം സായാഹ്നത്തിൽ പ്രധാന വീഥികളിൽക്കൂടി ഒന്നു സഞ്ചരിച്ചാൽ മതി. വൈദേശികസന്ദർശകക്കു് വിദ്യാഭ്യാസശ്രമങ്ങളുടെ സുപരിഷ്കൃതമായ കേന്ദ്രസ്ഥാനമായി പ്രഥമവീക്ഷണത്തിൽ തോന്നിപ്പോകാവുന്ന വിധം, കമ്രേലകബേരഭേദ

മെന്നെ്യ വിവിധവർഗ്ഗീയരായ വിദ്യാൎത്ഥിവിദ്യാൎത്ഥിനികൾ നാനാതരത്തിലും പ്രായത്തിലുമായി "നാനാവൎണ്ണപ്രകടിതചമൽക്കാരമാംവേഷമോടെ" നടന്നുപോകുന്നതു് നയനാനന്ദകരമായ ഒരു കാഴ്ചയാണു്. നവീന നാഗരികത്വത്തിനു് അനുയോജ്യങ്ങളായ വസ്ത്രാലങ്കാരങ്ങളോടുകൂടി യുവതീയുവാക്കന്മാർ കാളേജുക്ലാസ്സുകൾവിട്ടു് ഉല്ലാസഭരിതരായി നഗരത്തിന്റെ ആകർഷകത്വത്തെ വൎദ്ധിപ്പിച്ചുകൊണ്ടു് പല വഴിക്കു് നടന്നുപോകുന്നു. അന്നത്തെ അദ്ധ്യയനസമയത്തു് പ്രൊഫസർമാരുടെ വ്യക്തിപരങ്ങളായ വൈചിത്ര്യങ്ങളിൽനിന്നും അനുഭവിക്കാനിടയായ സംതൃപ്തിയും അവരിൽ ചിലരുടെ വൈകൃതങ്ങൾകൊണ്ടുളവായിട്ടുള്ള അസ്വാരസ്യവും മനോധർമ്മത്തിനൊത്തപോലെ വ്യാഖ്യാനിച്ചും വൎണ്ണിച്ചും ഭാവിപൗരവൃന്ദം സല്ലാപരസംകൊണ്ടു് ആ വിശ്രമാവസരത്തെ സൽക്കരിക്കുന്നു. ഹൃദയശുദ്ധിയും പ്രസരിപ്പും മനസ്സംസ്കാരവും സന്നദ്ധതയും ലാളിത്യവും കലൎന്നു, കാണുമ്പോൾത്തന്നെ ഉൽക്കർഷേച്ഛയാൽ പ്രചോദിതരെന്നറിയാവുന്ന സുകുമാരകളേബരകൾ അതാ വിമൻസ്കാളേജുവിട്ടു് ചെറിയസംഘങ്ങളായി സ്വവസതികളിലേയ്ക്കു തിരിക്കുന്നു.

വിമൻസ്കാളേജിന്റെ ദക്ഷിണപാർശ്വത്തിലുള്ള പ്രധാനവീഥിയിൽക്കൂടി പടിഞ്ഞാറോട്ടു കുറെ ദൂരം യാത്രചെയ്താൽ റോഡിന്റെ ഇടത്തുവശത്തായി പരിഷ്കൃതശില്പകലയുടെ രമ്യപ്രദൎശനരംഗമാണെന്നു തോന്നുന്ന ഒരു സൌധം ആരുടേയും ദൃഷ്ടിയെ ആകൎഷിച്ചുകൊണ്ടു് സ്ഥിതിചെയ്യുന്നതായിക്കാണാം. ഒട്ടധികം വിദ്യാൎത്ഥിനികൾക്കു് ഒരുമിച്ചു താമസിക്കാൻ സജ്ജമാക്കപ്പെട്ടിട്ടുള്ള ഒരു വിദ്യാൎത്ഥിനീനികേതനമാണു് അതെന്നു ദൂരെ കാഴ്ചയിൽത്തന്നെ മനസ്സിലാക്കാൻ കഴിയും. ആ സൌധത്തിന്റെ പ്രവേശനദ്വാരത്തിൽ അനവധി ലളിതശാഖകളോടുകൂടിപ്പടൎന്നു് വെൺപുതുപ്പൂക്കൾ വേണ്ടുവോളമണിഞ്ഞു് ഒരു കൊച്ചുപച്ചിലമരത്തിൽ ചുററിപ്പിണഞ്ഞിട്ടുള്ള ലതാവിതാന

ത്തിനരികിലായി ഊർജ്ജസ്വലയായ ഒരു യുവതി ആശാഭരിതമായ മുഖഭാവത്തോടുകൂടി ആരെയൊ പ്രതീക്ഷിച്ചുനില്ക്കുന്നു. ആ സൗധത്തിനകത്തു് സമവയസ്കകളായ സ്നേഹിതകൾ വിഹരിച്ചുകൊണ്ടിരുന്നിട്ടും ഇവരെന്തായിരിക്കാം ഏകാകിനിയായി നില്ക്കുന്നതു്? കേവലം യുവതീസഹജമല്ലാത്ത ഒരുൽകൃഷ്ടചിന്താശീലം ആ മുഖപ്രസന്നതയെ ഉദ്ദീപിപ്പിക്കുന്നുണ്ടു്. കാളേജുവിട്ടുപൊയ്ക്കൊണ്ടിരുന്ന യുവതീസംഘത്തെ കണ്ടപ്പോൾ സ്വസമുദായത്തിന് അവിദൂരഭാവിയിൽ ആഗതമാകാവുന്ന അഭിലഷണീയമായ വിജയത്തെ സ്മരിച്ചുണ്ടായ ആനന്ദപ്രസരമായിരിക്കാം ആ മുഖത്തു പ്രതിബിംബിക്കുന്നതു്.

തന്റെ പല സ്നേഹിതകളും തന്നെക്കണ്ടു് കുശലപ്രശ്നങ്ങൾചെയ്തു മടങ്ങിക്കഴിഞ്ഞു. താൻ പ്രതീക്ഷിച്ചിരുന്ന സഹോദരിയെ മാത്രം കാണാൻ കഴിഞ്ഞില്ല. എന്തു കാരണത്താലോ അന്നു് അവൾ കാളേജിൽ വന്നിട്ടില്ലായിരുന്നു എന്നു് അവളുടെ സതീർത്ഥ്യകൾ പറഞ്ഞറിയുകയും ചെയ്തു. സായാഹ്നം അതിക്രമിക്കുന്നു എങ്കിലും തന്റെ ആ സഹോദരിയെ വീട്ടിൽ പോയി കാണുകതന്നെ വേണം എന്നു് ആ യുവതി ഉറച്ചു. അവർ തന്റെ കൂടെയുണ്ടായിരുന്ന ഭൃത്യനോടു് ഒരു വണ്ടി കൊണ്ടുവരാൻ ആജ്ഞാപിച്ചു. ഭൃത്യൻ വണ്ടിക്കു പോയപ്പോൾ യുവതി സൌധത്തിനകത്തുകടന്നു് അവിടെയുണ്ടായിരുന്ന സതീർത്ഥ്യകളേയും പ്രത്യേകിച്ചു് രണ്ടു മൂന്നു സഹോദരിമാരേയും കണ്ടു ചിലതൊക്കെ സംസാരിച്ചിട്ടു് യാത്രയ്ക്കു തയ്യാറായി. പെട്ടെന്നു സൌധത്തിന്റെ പുരോഭാഗത്തു വന്നുനിന്ന കുതിരവണ്ടിയിൽ കയറി, "കൊച്ചപ്പീ! നമുക്കു് വഞ്ചിയൂർസ്കൂളിനടുത്തൊരിടത്തിറങ്ങിയിട്ടു് തിരിയെ വീട്ടിൽപോകണം. വാടകയൊക്കെ പറഞ്ഞൊപ്പാടുചെയ്തുകൊള്ളൂ." എന്നു പറഞ്ഞു. വണ്ടി നേരെ പടിഞ്ഞാട്ടു തിരിച്ചു് മഹാരാജാസ്കാളേജിന്റെ പുരോഭാഗത്തുകൂടി പ്രധാന രാജവീഥി കടന്നു വഞ്ചിയൂർഹൈസ്കൂളിന്റെ ഉത്തരപാർശ്വത്തിൽവന്നു് മതിൽക്കെട്ടിനരികെയുള്ള ചെറിയ

പാതയിലേയ്ക്കു തിരിഞ്ഞു് കുറച്ചുദൂരം സഞ്ചരിച്ചു "ഇവിടെ യിറങ്ങാമല്ലോ; എന്താ കൊച്ചുകുഞ്ഞമ്മ; ഇതുതന്നെല്ലോ ആ വീടു" എന്നു കൊച്ചപ്പി ചോദിച്ചതും വണ്ടി നിറുത്തിയതും ഒന്നായിക്കഴിഞ്ഞു. യുവതിയും ഭൃത്യനും വണ്ടിയിൽനിന്നും ഇറങ്ങി ഭവനത്തിനകത്തേയ്ക്കു കടന്നു.

ആ ഭവനം വായനക്കാർക്കു പരിചിതമാണു്. നമ്മുടെ സുകേശിനി ഡാക്ടർ ജയചന്ദ്രനോടു് സംഭാഷണം ചെയ്തുകൊണ്ടിരുന്ന ഭവനം അതുതന്നെയാണു്. അവിടത്തെ പ്രധാന ഭവനത്തിന്റെ തെക്കുവശത്തായി ഒരു ചെറിയഉദ്യാനംകാണാം. വെള്ളമണൽ വിരിച്ചിട്ടുള്ള മുറ്റത്തു് ചുടുചെങ്കല്ലുകൾ വൃത്താകൃതിയിൽ കൈവരിയായികെട്ടി വർണ്ണവൈചിത്ര്യത്താൽമനോജ്ഞങ്ങളായ പലതരംചെടികൾ വച്ചുപിടിപ്പിച്ചിട്ടുള്ള ചട്ടികൾനിരത്തിചേതസ്സമാകർഷകമാംവണ്ണംഅലങ്കരിച്ചിരുന്നു. അതിനുള്ളിൽ ആകമാനം പച്ചപ്പരവതാനി വിരിച്ചതുപോലുള്ള സ്വച്ഛതയും ഭംഗിയും വളരുന്ന ഒരു പുൽത്തകിടിയാണു്. പുൽത്തകിടിയിൽ കലാകൗശലത്തോടെ ക്രമമായി നട്ടുവളർത്തപ്പെട്ടിരുന്ന പനിനീർച്ചെടികളും, സൂര്യകാന്തികളും, പിച്ചി, മുല്ല ആദിയായ വല്ലീസംഘങ്ങളും, പലഇനം തുളസികളും പരിലസിക്കുന്നു. സന്ധ്യാസമാഗമത്തെ, അന്തിവാനം ചെറുതാരകാസ്ഫുരണങ്ങൾകൊണ്ടു് ചേതോഹരമാക്കാൻ തുടങ്ങിയിരിക്കുന്ന ഈ സന്ദർഭത്തിൽ അതാ ആ ഉപവനത്തിലെ പിച്ചിയും, മുല്ലയും വികാസോൽസുകങ്ങളായ മുകുളപംക്തികളെക്കൊണ്ടു് ആ ആകാശഭാവത്തെ പകർത്തിക്കാട്ടുന്നു. അന്തിച്ചുകപ്പു് മുഴുവൻ അകന്നിട്ടില്ലാത്ത ആ പ്രശാന്തസമയത്തു് ആ ഭവനത്തിലെ സ്വൈരതയിൽ എന്തോ വ്യഗ്രത കൂടിക്കലർന്നിരിക്കുകയാണെന്നു് ആഗതയായ യുവതിക്കു ബോദ്ധ്യമായി. ഭവനത്തിനുള്ളിലേയ്ക്കു നോക്കിയപ്പോൾ അവരെ സ്വീകരിപ്പാൻ അവിടത്തേ വിജനതമാത്രമേയുള്ളുവെന്നു

തോന്നി. അതുകൊണ്ടു അങ്ങോട്ടുകടക്കാതെ ഹൃദ്യമായ പരിമളം പരത്തുന്ന കാററിനാൽ ക്ഷണിക്കപ്പെട്ടിട്ടെന്നപോലെ അവർ ആ ഉപവനത്തിലേയ്ക്കു തിരിച്ചു. ഉപവനത്തിൽ കടന്നു് ഒരു സസ്പൃഹവീക്ഷണംകൊണ്ടു നാനാതരം പുഷ്പപംക്തികളേയും ഒന്നാദരിച്ചിട്ടു്, നേരെ തെക്കുവശത്തേയ്ക്കു തിരിച്ചു് ഒരു തഴച്ച റോസാച്ചെടിയുടെ ചുവട്ടിൽ എത്തി. വിടന്നതും വിടന്നുകൊഴിഞ്ഞുതുടങ്ങിയതും, അടുത്ത ദിവസം വിടാരാനുള്ളതുമായ പുഷ്പങ്ങളാൽ ആ റോസാച്ചെടി അതിമനോഹരമായിരുന്നു. ആഗത ആരെ പ്രതീക്ഷിക്കുന്നുവോ ആ സഹോദരി, അഥവാ നമ്മുടെ സുകേശിനി, "താനേ തന്നിൽ ലയിച്ചു്" തന്നെയും, പരിതഃസ്ഥിതിയേയും മറന്നു് ചിന്താന്തരീക്ഷത്തിൽ ഏതോ ഒരുഭാഗത്തു് എത്തിയവളെപ്പോലെ, ആകുലമെങ്കിലും മോഹനമായ മുഖഭാവത്തോടുകൂടി പുൽത്തറയിൽ കാലുകൾമടക്കി ഒരു കൈ നിലത്തൂന്നി ധ്യാനപരമായ ദൃഷ്ടികളോടെ അങ്ങനെ ഉദാസീനയായിരിക്കുന്നു. അവൾ ദീർഘകാലമായി ഹൃദയപൂർവം പ്രതീക്ഷിച്ചുകൊണ്ടിരുന്ന ആപ്തസ്നേഹിതയുടെ സമാഗമമാണു് ഇപ്പോൾ ലഭിച്ചിരിക്കുന്നതു്. പക്ഷെ അവൾ അതറിയുന്നില്ല. എന്നും സുകേശിനിയെ ആനന്ദഭരിതയാക്കുന്ന ആ വികസിതപുഷ്പങ്ങൾക്കു് ഇന്നു് ആകർഷകത്വം ഒട്ടും കുറഞ്ഞുപോയിട്ടില്ല. എന്നാൽ അവൾ അവയെ നോക്കുകകൂടി ചെയ്യുന്നില്ല. സന്ധ്യാകാലത്തെ, ആത്മീയാനുഷ്ഠാനത്തിനു വിനിയോഗിച്ചു് അങ്ങനെ അവൾ എല്ലാം വിസ്മരിച്ചിരിക്കുകയുമല്ല. ഹൃദ്യവികാരങ്ങൾക്കു വിധേയങ്ങളാകുന്ന തരളമനസ്സുകൾക്കു് സംഭവിക്കാവുന്ന ഏതോ ഒരു അവസ്ഥാന്തരംതന്നെയാണു് ഇപ്പോൾ അവളെ ഭരിക്കുന്നതു്. അതെന്തായിരിക്കാം?

ആഗത സഹോദരിയുടെ ഈ സ്ഥിതികണ്ടു് അപ്രതീക്ഷിതമായ ഏതോ ഒരു ആശങ്കയ്ക്കു് അധീനയായി. "ഗുരുജനഭയപഞ്ജരസ്ഥയായ" ഈ ശുകം അങ്ങനെ പറക്കാനിടയില്ലല്ലോ

എന്നു സമാധാനിച്ച് വേഗം അരികിൽചെന്ന് "സുകേശിനി! ഇതെന്തിരിപ്പ്?സന്ധ്യാനുഷ്ഠാനംതുടങ്ങിയിരിക്കയാണോ?" എന്നു ചോദിച്ചു.

സുകേശിനി:—(ആ ചോദ്യംകേട്ട് ഒന്നു ഞെട്ടി മനോരാജ്യസഞ്ചാരം വിരമിപ്പിച്ച് പിടഞ്ഞെഴുന്നേററിട്ട്) സഹോദരി! ഞാൻ ഭാഗ്യവതിതന്നെ കൂടെവരുമെന്നു പറഞ്ഞിരുന്ന സതീർത്ഥ്യകളെവിടെ? നമുക്കൊന്നുപോകാം.

ആഗത:—വേണ്ട. ഇവിടിരുന്നു സംസാരിക്കുന്നതല്ലേ സുഖം? ഞാൻ ഇന്നലെ വന്നതാണ്. ആ സതീർത്ഥ്യകളെ വിദ്യാർത്ഥിനീനികേതനത്തിൽ താമസിപ്പിച്ചു. അവൾക്കതല്ലെ സൌകര്യം? അതു ഇവിടെ ഇല്ലേ! (രണ്ടുപേരും അവിടെ ഇരിക്കുന്നു)

സുകേ:—അല്ല; ഇന്നലെ വന്നിട്ട് ഇപ്പോഴല്ലേ ഇങ്ങോട്ടു പുറപ്പെട്ടുള്ളു.

ആഗത: ഞങ്ങൾ ഇന്നലെ നേരെ വീട്ടിലേയ്ക്കു പോയി. അമ്മയെക്കണ്ടു് അമ്മയുടെ മനസ്താപം ഒട്ടൊക്കെ ശമിപ്പിച്ച് യാത്രാക്ലേശവും തീർത്ത് മറെറാരിടത്തും പോകാതെ ഇന്നലെ അവിടത്തന്നെ കഴിച്ചു. ഇന്നു നീ കാളേജുവിട്ടു വരുമ്പോൾ കാണാമെന്നു തീർച്ചപ്പെടുത്തി ഞാൻ നികേതനത്തിൻെറ നടയിൽ കാത്തുനിൽക്കുകയായിരുന്നു.

സുകേ:—ഇന്ന് എനിക്ക് കാളേജിൽപോകാൻ സാധിച്ചില്ല. എനിക്കു നല്ല സുഖമില്ലായിരുന്നു. ഞങ്ങളുടെ ഒരു ബന്ധുഗൃഹം കഴക്കൂട്ടത്തുണ്ടെന്നു ഞാൻ പറഞ്ഞിട്ടില്ലേ; അമ്മ ഈയിടയ്ക്കു കുറച്ചുദിവസമായി, അവിടത്തെ ആ അമ്മാവനു സുഖക്കേടായതുകൊണ്ടു് മിക്കവാറും അവിടത്തന്നെ എന്നു പറയാം. ഇന്നും അതിരാവിലെ ഇവിടെനിന്നും പോയതാണ്. ഏതായാലും എൻെറ പഠിത്തം തടസ്സം കൂടാതെ നടക്കുമെന്നു തോന്നുന്നില്ല.

ആഗത:—നാം കൊല്ലം കാൺവെൻറുസ്ക്കൂളിൽനിന്നും പിരിഞ്ഞതിൽപ്പിന്നിട്ട് ഇന്നല്ലെ തമ്മിൽക്കാണുക. നിന്നിൽ ഏതാണ്ടു ചില ഭാവഭേദങ്ങൾ ഞാൻ കാണുന്നുണ്ടു്. എന്താ നിനക്കുള്ള ക്ലേശം? നിൻെറ വിദ്യാഭ്യാസപൂർത്തിയിൽ ഈ ആശങ്കയ്ക്കു് ഹേതുവെന്തു്?

ആഗത വിജയദേവിയാണെന്ന് മുമ്പുതന്നെ ഊഹിച്ചിട്ടില്ലാത്തവർ ഇപ്പോൾ ഗ്രഹിച്ചുകഴിഞ്ഞിരിക്കുമല്ലോ.

സുകേ:—ഒന്നുമില്ല. മനഃക്ലേശത്തിനു് പ്രത്യേകകാരണമൊന്നുമില്ല. അമ്മയ്ക്കു കുറച്ചുദിവസം സുഖമില്ലായിരുന്നു. ഇപ്പോൾ അമ്മ മിക്കവാറും ഇവിടെയുണ്ടായിരിക്കയും ഇല്ല. ഇരിക്കട്ടെ. ദേവിക്കെന്നാണു് തിരിയെ പോകേണ്ടതു്?

ദേവി:—ഞങ്ങൾക്കു് അടുത്ത ബുധനാഴ്ച അവിടെ എത്തിയിരിക്കണം. ഇതിനിടയ്ക്കു് നമുക്കെല്ലാംപോലുമായി ഒരു കോവളം സന്ദർശനംകൂടെ നടത്തണമെന്നുണ്ടു്. ഞങ്ങൾ ഇന്നു് ഈ ടൗണിൻെറ പല ഭാഗങ്ങളിലും സഞ്ചരിച്ച് ആ സതീർത്ഥ്യകൾക്കു് ഇവിടത്തെ സ്ഥിതിഗതികളുടെ ഒരു സാമാന്യജ്ഞാനം ഉണ്ടാക്കിക്കൊടുത്തു. നിന്നെക്കൂടെ കണ്ടിട്ടു് കോവളംയാത്ര തീർച്ചപ്പെടുത്താമെന്നു വിചാരിച്ചിരിക്കുകയാണു്.

സുകേ:—എനിക്കു ദേവിയോടു് ഒട്ടധികം സംസാരിക്കാനുണ്ടു്. ദേവി പറയുന്നതു കേട്ടിട്ടു് ഒരു കോവളംയാത്രയും, മദ്രാസിലേയ്ക്കു വണ്ടികയറലും ഒരുമിച്ചു കഴിയുമെന്നു തോന്നുന്നു. ഇതെന്തൊരു ബദ്ധപ്പാടാണു്. കണ്ടപ്പോൾ എനിക്കു് ഒരു വലിയ ആശ്വാസം തോന്നി.

ദേവി:—ഞാൻ കുറെക്കൂടെ നേരത്തെ വന്നെത്തുമായിരുന്നു. മദ്രാസിൽവെച്ചുനടന്നാവിമൻസ് എഡ്യുക്കേഷനൽ കാൺഫറൻസ്സിൽ പങ്കുകൊണ്ടതിനാലാണു് ഉദ്ദേശിച്ചിരുന്നതിലും ഒന്നുരണ്ടുദിവസംകൂടെ താമസിക്കാൻ ഇടയായതു്.

സുകേ:—ഓ! അതിനിവിടന്നു ചിലരെല്ലാം വന്നിരുന്നല്ലോ. അവരെക്കാണാനിടയായോ?

ദേവി:—നമ്മുടെ പ്രതിനിധികളെല്ലാം അവിടെ വന്നിരുന്നു. അതു മാത്രമല്ല. അവർ വന്ന അന്നു് ഞങ്ങളുടെ അതിഥികളുമായിരുന്നു. രജനിയും അമ്മയും ഇത്തരം കാൎയ്യങ്ങളിൽ പ്രത്യേകം താല്പൎയ്യമുള്ളവരാണു്.

സുകേ:—രജനിയും ദേവിയും ഒരു ക്ലാസ്സിൽ തന്നെയല്ലേ? എങ്ങിനെയാണു്, പഠിക്കാൻ വളരെ ഉത്സാഹമുള്ള കൂട്ടത്തിലായിരിക്കും. ദേവിക്കു യോജിച്ച പ്രകൃതമായിരിക്കുമല്ലോ? അങ്ങനെയാണെല്ലോ അന്നു് എഴുതിയിരുന്നതു്.

ദേവി:—രജിനിയുമായി സംസാരിക്കുമ്പോഴെല്ലാം നീ കൂടെയില്ലല്ലോ എന്നു ഞാൻ മനസ്താപിക്കാറുണ്ടു്.

സുകേ.—എനിക്കതിനൊന്നും ഇടയായില്ലല്ലോ. എന്നെ സ്നേഹിക്കുന്നവർ എന്നെ വിചാരിച്ചു് മറെറാരുവിധത്തിൽ മനസ്താപിക്കാതിരിക്കാൻ ഇടവന്നാൽ മതി.

ദേവി:—സുകു! ഞാൻ ഒന്നു ചോദിക്കട്ടെ. നിൻെറ ഹൃദയത്തിൽ ഏതാണ്ടൊരു വ്യഥയുണ്ടു്. നിന്നെക്കണ്ടപ്പോഴെ എനിക്കതു തോന്നി; എന്താ അതു്. എന്തായാലും എന്നോടു പറയരുതെന്നുണ്ടോ?

സുകേ:—എനിക്കീ ലോകത്തു് ദേവിയെ അല്ലാതെ മററാരെയാണു് അറിയിക്കാവുന്നതു്? ദേവിയോടു് ഞാൻ പരമാൎത്ഥം പറയുകയാണെങ്കിൽ ദേവി എന്നെ തെററിദ്ധരിക്കുകയില്ലെ എന്നു ഞാൻ ഭയപ്പെടുന്നു.

ദേവി—അപ്പോൾ ഞാൻ സുകുവിനെപ്പററി വിചാരിക്കുന്നതുപോലല്ല സുകു എന്നെപ്പററി വിചാരിക്കുന്നതു്? മനുഷ്യജീവിതത്തിൽ അപ്രതീക്ഷിതങ്ങളായി പല പരിവൎത്തനങ്ങളും വരാം. അങ്ങിനെ വന്നുപോകാവുന്ന വ്യതിയാനങ്ങൾക്കെല്ലാം പൂൎണ്ണമായ ഉത്തരവാദിത്വം നമുക്കായിരി

ക്കണമെന്നില്ല. അതുകൊണ്ടു വല്ല തെററും പററിപ്പോയി എന്നുവിചാരിച്ചു നീ അതു പറയാൻ പരുങ്ങേണ്ട.

സുകേ:—എന്തോന്നു പറയാനാണു്? അല്ലെങ്കിൽ എനിക്കു തെററു പററിയോ ഇല്ലയോ എന്നു തിട്ടപ്പെടുത്തേണ്ട ഭാരം ദേവിയിൽത്തന്നെ സമപ്പിച്ചേക്കാം. കാര്യം ഞാൻ ചുരുക്കിപ്പറയാം. എന്റെ ഹൃദയഭാരം അങ്ങിനെ ശമിപ്പിക്കാമെല്ലോ. പക്ഷെ ഞാൻ എന്റെ മനസ്സാന്നിദ്ധ്യം പണയപ്പെടുത്തിയോ എന്നു് എനിക്കു് ഒരാശങ്ക.

ദേവി:—നീ പറയുന്നതു കേട്ടിട്ടു് ഞാൻ ഊഹിച്ചതു ശരിയായിരിക്കുമെന്നു തോന്നുന്നു.

സുകേ:—അമ്മയ്ക്കു സുഖക്കേടായിരുന്ന വിവരം ഞാൻ എഴുതിയിരുന്നില്ലേ? അപ്പോൾ ഇതിനടുത്തു താമസിക്കുന്ന ഒരു ഡാക്കടരാണു് ചികിത്സിച്ചതു്.

ദേവി:—കൊള്ളാം; അയാളെ വിളിച്ചു നിന്നെയും ഒന്നു ചികിത്സിപ്പിക്കണം. നിന്നോടു് ഒരു പ്രത്യേകകാര്യം ചോദിക്കുമ്പോൾ നീ എന്തിനു പഴയ കാര്യം പറയുന്നു?

സുകേ;—അല്ല; അതുതന്നെ എന്റെ പുതിയ സുഖക്കേടിനു ഹേതു. അതു ഞാൻ പറഞ്ഞുതീക്കട്ടെ. ആ ഡാക്കട്ടർ അമ്മയുടെ രോഗകാര്യങ്ങൾ ശരിക്കു നോക്കിയിരുന്നു. ഞാൻ അതിനുമുമ്പും അദ്ദേഹത്തിനെ കണ്ടിട്ടുണ്ടു്. കാളേജിൽ പോകുന്ന സമയം പലപ്പോഴും ഞാൻ കാണുമായിരുന്നു. ഇങ്ങനെ ഒരാളിനെ കാണുമായിരുന്നെന്നുള്ളതു തന്നെ അദ്ദേഹം അമ്മയെ ചികിത്സിച്ചുതുടങ്ങിയശേഷമാണു എനിക്കു് ഓർമ്മവന്നതു്. അമ്മയെ ശുശ്രൂഷിക്കുന്ന കാര്യത്തിൽ എന്നെ പ്രത്യേകം സഹായിക്കുന്നതിനും അദ്ദേഹം തയ്യാറായി. എന്തിനു് അതെല്ലാം വിവരിക്കുന്നു. അദ്ദേഹത്തിനെ ഞാൻ മുമ്പു കണ്ടിട്ടുള്ളതുപോലല്ല പിന്നീടു കാണാൻ തുടങ്ങിയതു്. അദ്ദേഹത്തിനെ കാണുന്നതു് സന്തോഷകരമായ ഒരു [illegible]മായി എനിക്കു

തോന്നിത്തുടങ്ങി. തന്റെ രോഗം ശമിപ്പിച്ച ആളായതു കൊണ്ട് അമ്മയ്ക്കും അദ്ദേഹത്തോട് കൂടുതൽ ആദരവും, വിശ്വാസവും തോന്നി. അങ്ങിനെ തുടന്ന ഞങ്ങളുടെ പരിചയം; ദേവി! എന്നെ ഭത്സിക്കരുതേ! എനിക്കീ ജീവിതത്തിൽ ഇനി ഒരിക്കലും വിസ്മരിക്കാൻ കഴിയാത്ത ഒരു സ്നേഹബന്ധമായിത്തീർന്നു എന്നു പറഞ്ഞാൽ കഴിഞ്ഞതല്ലോ.

ദേവി:—അതിൽ നിനക്കിത്ര വ്യഗ്രത വരാനെന്തു്? ഇതിന് നിന്നെ ഭത്സിക്കാനെന്തുണ്ട്? അദ്ദേഹം ഒരുത്തമ സുഹൃത്തുതന്നെയാണെല്ലോ? എന്നാലും അമ്മയുടെ അവശതക്കാലത്തു് നിനക്ക് ഇങ്ങനെ ഒരു മാററം ഉണ്ടായല്ലോ! അമ്മയുടെ അഭിപ്രായം എങ്ങനെയാണെന്നറിയാമോ?

സുകേ;—അമ്മയുടെ അഭിപ്രായമറിയുകയോ? അമ്മയെ അറിയിക്കാൻ തക്ക ധൈര്യം എനിക്കുണ്ടായിട്ടില്ല.

ദേവി:—നിങ്ങളുടെ പരിചയം തുടങ്ങിട്ട് എത്രകാലമാകും?

സുകേ:— ഒരു കൊല്ലത്തോളമായി.

ദേവി:—എന്നിട്ട് ഇതുവരെ അമ്മയോടതിനെക്കുറിച്ചു പറയുവാൻ ധൈര്യമുണ്ടായില്ലെന്നോ? അദ്ദേഹം നിനക്കനുരൂപനായ ഒരു സുഹൃത്താണെന്നു നിനക്കു ബോദ്ധ്യമുണ്ടെങ്കിൽ, എന്നുവച്ചാൽ നിന്റെ ഹൃദയം ഒരു സംപൂജ്യസന്നിധിയിലാണു സമർപ്പിക്കപ്പെടുന്നതു് എന്നു നിനക്കു വിശ്വാസമുണ്ടെങ്കിൽ, നീ എന്തിന് ആ കാര്യം രഹസ്യമായി സൂക്ഷിക്കുന്നു?

സുകേ:—ഞാൻ പരിചയിച്ചിടത്തോളം അദ്ദേഹം ഒരു കുലീനനും, യോഗ്യനും ആണെന്ന് എനിക്കു തോന്നുന്നു. ഇവിടത്തെ മെഡിക്കൽഡിപ്പാർട്ടുമെൻറിലെ ഒരു പ്രധാന ഉദ്യോഗസ്ഥനുമാണ്. അമ്മയുടെ മനസ്ഥിതി ദേവിക്കറിവുള്ളതല്ലേ? അദ്ദേഹം ഏതെങ്കിലും വിധത്തിൽ അമ്മ

നറിയത്തക്കവണ്ണം ഇക്കാൎയ്യം ഇതുവരെ സൂചിപ്പിച്ചിട്ടുപോലുമില്ല. ആ സ്ഥിതിക്ക് അമ്മയോട് അതിനെക്കുറിച്ചു സംസാരിക്കാൻ എനിക്ക് എങ്ങിനെ ധൈൎയ്യമുണ്ടാകും? ഇനി എന്താണു വേണ്ടതെന്നു് ദേവിതന്നെ തീൎച്ചപ്പെടുത്തുക.

അവരുടെ സംഭാഷണം ഈ ഘട്ടത്തിലായപ്പോഴേയ്ക്കും "കൊച്ചുകുഞ്ഞമ്മ" വളരെ താമസിച്ചുപോയതുകൊണ്ടു നീരസപ്പെട്ടുതുടങ്ങിയ കൊച്ചപ്പി അക്ഷമനായി അവരുടെ അടുത്തു വന്നു് ഇപ്രകാരം പറഞ്ഞു. "പിന്നെ ഇതെന്തരാണു കുഞ്ഞമ്മേ? നിങ്ങളു വളരെക്കാലം കൂടെ കണ്ടതാണെന്നും മററും വണ്ടിക്കാരനറിയാമോ? ഉം-ഉം-പൂവാം, നല്ല കാൎയ്യംതന്നെ."

സുകു:—കൊച്ചപ്പിക്കൂടെയുള്ളതുകൊണ്ടല്ലേ ഇത്രയും താമസിച്ചതു്. ഇനി നിങ്ങൾക്കു വേഗം പോകാമല്ലൊ. അകത്തു പോയി കുറച്ചു കാപ്പി കഴിക്കാം.

ദേവി:—വേണ്ട; സമയം വളരെയായി. ഞങ്ങൾ ഇപ്പോൾ പോകട്ടെ. സുകുവിന്റെ അമ്മ ഇന്നുതന്നെ വരുമോ? ഇവിടെ മററാരുണ്ടു്?

സുകു:—അപ്പുറത്തു കാണുന്ന ആ കെട്ടിടത്തിൽ താമസിക്കുന്നതു് ഇവിടത്തെ ഇപ്പോഴത്തെ ശിരസ്തദാർ ആണു്. അദ്ദേഹത്തിന്റെ ഭാൎയ്യ അമ്മയെപ്പോലെ തന്നെ എന്റെ കാൎയ്യങ്ങൾ അന്വേഷിച്ചുകൊള്ളും. അവൎക്കു ലീല എന്നൊരു മകളുണ്ടു്. അവൾ സന്ധ്യയ്ക്കുള്ള പ്രാൎത്ഥന കഴിഞ്ഞാൽ ഇങ്ങു പോരും. ചിലപ്പോൾ അവളുടെ അമ്മയും ഈ സമയത്തു് ഇവിടെ ഉണ്ടായിരിക്കും. അമ്മ ഇല്ലാത്തതുകൊണ്ടു് നിശ്ചയമായിട്ടും വരാതെയിരിക്കുകയില്ല.

ദേവി:—എന്നാൽ ഇപ്പോൾ ഞങ്ങൾ പോകട്ടെ. അതിരാവിലെ ഞാൻ എന്റെ സതീൎത്ഥ്യകളുമായി ഇവിടെ എത്തി

ക്കൊള്ളാം. അപ്പോഠം അമ്മയേയും കാണാം. സുകു എ ന്തായാലും ധൈൎയ്യപ്പെട്ടിരിക്കുക.

ആ സഹോദരിമാർ അന്യോന്യം ആശ്ലേഷിച്ചു് പുനസ്സന്ദ ൎശനാവസരത്തെ പ്രതിക്ഷിച്ചുകൊണ്ടു് പിരിയുന്നതിനുമുമ്പായി സുകേശിനി അവളുടെ അന്തൎഗ്ഗതത്തിലേതോ ഭാഗം വിജയാ ദേവിയുടെ ചെവിയിൽ മന്ത്രിച്ചിട്ടു് എന്തിനോ അനുവാദം ലഭിച്ചവളെപ്പോലെ സമാധാനപ്പെട്ടു.

---

## അദ്ധ്യായം ൬.

പ്രകൃതിരാമണീയകത്തിന്റെ പ്രദൎശനരംഗമാണെന്നു് പ്രഖ്യാ തമായിട്ടുള്ളകേരളത്തിൽ പല രമ്യഭൂഭാഗങ്ങളും നൈസൎഗ്ഗിക വൈചിത്ര്യത്തിന്റെ ചേതോഹരങ്ങളായ കേളിനിലയനങ്ങളാ യികാണാവുന്നതാണു്. സാഗരതരംഗങ്ങഠം "തുവെള്ളിച്ചിലമ്പു കളിട്ടുവിച്ചു് തൃപ്തി കൈവരാഞ്ഞുഴിച്ചു്" അങ്ങിനെ സംസേവി ക്കുന്നപാദഭാഗങ്ങളും, ആ പ്രദേശങ്ങളിൽത്തന്നെ വിസ്തൃതങ്ങ ളായ വെൺമണൽപ്പുറപ്പുകളും ചിലേടത്തു വിഭിന്നപ്രകൃതിക ളായ ശൈലപോതങ്ങളും ശിലാപംക്തിയുംമററും കലൎന്ന മോഹ നമായ ഭൂസ്ഥിതിയും, ആകപ്പാടെനോക്കിയാൽ ഇതരഭൂഭാഗങ്ങളെ അപേക്ഷിച്ചു് കേരളത്തിന്നുള്ള സ്വൎഗ്ഗീയപ്രഭാവം പ്രത്യക്ഷമാകും. പൂൎവ്വഭാഗംസഹ്യസാനുക്കളാൽ സുരക്ഷിതമായിരിക്കുന്നതുകൊണ്ടു വൎഷവും ധാരാളം ഉണ്ടു്. ഇങ്ങനെയുള്ള ഒരു ഭൂപ്രകൃതി "സസ്യ തരുജാലോല്ലാസിനിയായി" സകല വിദേശീയസന്ദൎശകരേയും ആശ്ചൎയ്യപരതന്ത്രരാക്കിത്തീൎക്കുന്നതിൽ അതിശയിക്കുവാനില്ല ല്ലോ. അനന്തശയനനഗരത്തിൽ ആഗതരാകുന്നവർ ചില പ്രത്യേക സ്ഥലങ്ങഠം സന്ദൎശിക്കാതെ ഒരിക്കലും മടങ്ങിപ്പോ

കാറില്ല. പ്രകൃതിവിലാസത്തിന്റെ സ്വാഭാവികമായ ഹൃദ്യതയിൽ ആഹ്ലാദിക്കാൻ കഴിയുന്നവർ അനുയോജ്യമായി തിരഞ്ഞെടുക്കാറുള്ള സ്ഥലങ്ങളിൽ 'കോവളം' എന്ന ആ തീരപ്രദേശത്തിന്നു് പ്രാധാന്യം സ്വതസ്സിദ്ധമാണു്. ഭദ്രുരങ്ങളായ ശിലാപംക്തികളാൽ സ്നാനവിഹാരസൌകര്യം തരുന്ന കടൽതീരവും, ഒരു പാർശ്വത്തിൽ വിവിധവൃക്ഷലതാനിബിഡമായി ഉയൎന്നു കാണാവുന്ന ചെറുമലയും സമ്മേളിച്ചു് കോവളത്തെ മലയാഴികളുടെ വിഭിന്നപ്രകൃതികൾക്കും താവളമാക്കിത്തീൎക്കുന്നു. സൈ്വരവിഹാരിയായ സമുദ്രസമീരണൻ ശീതളശീകരവാഹിയായി സ്വൈരതരം ചരിക്കുന്നതുകൊണ്ടു മദ്ധ്യാഹ്നം സമീപിച്ചാലും ഇവിടെ സുഖസഞ്ചാരത്തിനു വിഘാതം ഉണ്ടാവാറില്ല. തരംഗപരമ്പരകൾ വിശ്രമം ഇല്ലാതെ ഇരമ്പിയടിച്ചുകൊണ്ടിരുന്നാലും നിശ്ചലങ്ങളായി സ്ഥിതിചെയ്യുന്ന പാറക്കൂട്ടങ്ങൾ ആ അനന്തവിശാലമായ ജലാശയത്തിൽ ഒട്ടധികം കുളിക്കടവുകൾ നിൎമ്മിച്ചിട്ടുണ്ടു്. തീരത്തിൽനിന്നകന്നു് മലയരുകിൽ കേരതരുപംക്തികളും ഇതരഫലവൃക്ഷങ്ങളും സന്ദൎശകൎക്കു തണൽ തരുന്നതിനായി വളൎന്നുയൎന്നു നിരന്നു നിൽക്കുന്നു. ആ കടൽക്കരയിൽ സന്ദൎശകൎക്കു വിശ്രമിക്കുവാനുള്ള ഒരു ബംഗ്ലാവും രാജകീയമായ ചില മനോഹരമന്ദിരങ്ങളും സാധാരണ ജനങ്ങളുടെ ഉപയോഗത്തിനായുള്ള ഒരു വിശ്രമാലയവും സ്ഥിതിചെയ്യുന്നുണ്ടു്. രാജധാനിയിൽനിന്നും നിത്യവും കോവളത്തെത്തി സമുദ്രസ്നാനസൌഖ്യം അനുഭവിച്ചാനന്ദിക്കുന്നതിൽ ചില ഭാഗ്യവാന്മാർ നിയമേന ഉത്സുകരായിക്കാണപ്പെടുന്നു.

സമയം സായാഹ്നമാകാറായി. അതുവരെ ഉജ്ജ്വലമായിരുന്ന അന്തരിക്ഷം അതാ ശാന്തമായിത്തുടങ്ങുന്നു. അന്നു് ആദ്യമായി കോവളം സന്ദൎശിച്ച ആന്ധ്രദേശീയരായ രണ്ടു യുവതികളോടൊരുമിച്ചു് നമ്മുടെ സുകവും വിജയയും അവിടത്തെ പ്രകൃതിവിലാസത്തെ വാഴ്ത്തി ആ വിദേശിയ സോദരികളെ പലതുംപറഞ്ഞു ധരിപ്പിച്ചുകൊണ്ടു് അത്യുല്ലാസവതികൾ

ളായി പാറപ്പുറങ്ങളിൽ കയറിയും അവിടെനിന്നു ചാടിയും, ഇട യ്ക്കിടയ്ക്കോടിയും വിഹരിക്കുന്നു. സുക, സപ്തസഹോദരികളുടെ ഈ ഉല്ലാസമേളനത്തിൽ ഭാഗഭാക്കാണെങ്കിലും അവളുടെ മുഖ ത്തിൻെറ നൈസർഗ്ഗികകോമളിമയെ എന്തോ ഒരു ചിന്താപരി വേഷം വലയംചെയ്യുന്നുണ്ട്. തിരകൾ അനുക്രമമായി അടിച്ചു ലച്ച് നുരകളോടുകൂടി ഉയൻറു ചിതറുന്ന ഒരു ചെറിയ പാറക്കെ ട്ടിനു സമീപത്തിൽ അവർ എത്തിക്കഴിഞ്ഞു.

വിജ:—സുക! നമ്മുടെ ദേഹത്തു വീണ്ടും വീണ്ടും വെള്ളം തെറിപ്പിയൊഴിക്കാൻ വരുന്ന ഈ തിരകളുടെ അപ്പുറ ത്തുള്ള കടലൊന്നു നോക്കുക! ഇവിടെ കാണുന്ന ഈ കോലാ ഹലക്കോളിളക്കങ്ങളൊന്നും അങ്ങുള്ളിലോട്ടു നോക്കിയാൽ കാണാൻ കഴിയുന്നില്ല. വെയിലൊളികലൻറ്, കൊച്ചു കൊച്ചു പൊന്നോടങ്ങൾ പാഞ്ഞോടിവരുന്നതുപോലുള്ള ആ കാഴ്ച എത്രമനോഹരമായിരിക്കുന്നു! അതിനപ്പുറം ആകാ ശം കടലിൽ മുട്ടുന്നുഎന്നു തോന്നുന്ന ആ സ്ഥാനത്ത് ഒരു ചലനവും കാണുന്നില്ല; അല്ലേ? (മററുള്ളവരോടായിട്ട്) നിങ്ങളെല്ലാപേരും അതു കാണുന്നില്ലേ?

സുക:—ദേവി ഞങ്ങളെ അപേക്ഷിച്ച് മിക്കവാറും എല്ലാററിലും കൂടുതൽ ദൂരം കാണുന്നുണ്ട്. കണ്ണിനുള്ള ആ വൈഭവം കുറേ കാലപ്പഴക്കമുള്ളതുമാണല്ലോ.

ദേവി:—അതെ; അപ്പോൾ ഞാൻ നിന്നെ അപേക്ഷിച്ച് ഒട്ട ധികം പ്രായം കൂടിയവളാണ് എന്നാണോ? എൻെറ കണ്ണിന് കാലപ്പഴക്കംകൊണ്ട് കണ്ണാടിവയ്ക്കാറായിരിക്കും; അല്ലേ?

സുക.—അയ്യോ! അങ്ങിനെയല്ല ഞാൻ പറഞ്ഞതു്. ഞങ്ങൾ കാണുന്നതിലധികം ഏറ്റുംസൂക്ഷ്മമായി മുൻകൂട്ടി കാണു വാൻ ദേവിക്ക് ബാല്യത്തിലേ കഴിയുമായിരുന്നു എന്നാ ണു ഞാൻ സൂചിപ്പിച്ചതു്.

അവരുടെ ഈ സംഭാഷണം ഇംഗ്ലീഷിലായിരുന്നതുകൊണ്ടു് കൂടെയുണ്ടായിരുന്ന ദേവിയുടെ സതീത്ഥ്യകൾക്ക കാൎയ്യം ഗ്രഹിക്കാനും സുകുവിൻെറ അഭിപ്രായം യഥാർത്ഥമാണെന്നു സമ്മതിക്കാനും ഇടയായി

ദേവി:— അതു വാസ്തവമായിരിക്കാം. അതുകൊണ്ടല്ലേ ഞങ്ങളൊക്കെ ഈ തിരകളെപ്പോലെ കളിച്ചുകൊണ്ടിരിക്കെ, നിൻെറ മുഖത്തു് കടലിൻെറ ഉള്ളിൽ കാണുന്നതുപോലുള്ള ഏതോ ഒരു നിശ്ചലതത്വംകൂടി കാണാൻ എനിക്കു കഴിയുന്നതു്.

സുകു: കണ്ടോ; ഞാൻ പറഞ്ഞതെത്ര പരമാത്ഥമായിരുന്നു! കടലിലെ തിരകളെക്കുറിച്ചു തുടങ്ങിയ ആ സംഭാഷണം ഇപ്പോൾ കേവലം നമ്മെ മാത്രം ഉദ്ദേശിച്ചായിരുന്നുഎന്നു വ്യാഖ്യാനിക്കുന്നില്ലേ?

സതീത്ഥ്യകളിൽ ഒരുവൾ:— അതു വാസ്തവമാണു്. ഈ ദേവി എപ്പോഴും ഇങ്ങിനെതന്നെ നാമൊക്കെ കാണുന്ന സാധാരണകാൎയ്യങ്ങളിൽനിന്നും ദേവി എപ്പോഴും നിഗൂഢങ്ങളായ ചില തത്വങ്ങൾ കണ്ടുകൊണ്ടായിരിക്കും സംസാരിക്കുക.

മറെറാരു സതീത്ഥ്യ:—അതെ; നാം അന്നു് മദ്രാസ് കടപ്പുറത്തു പോയിരുന്നപ്പോൾ ഈ ദേവി ആ പട്ടണത്തുപിള്ളയുടെ സമാധിസ്ഥാനം കണ്ടു് അവിടത്തെ ഏകാന്തതയെ വ്യംഗ്യമാക്കിക്കൊണ്ടു എന്തെല്ലാംതത്വോപദേശങ്ങളാണു് ചെയ്തതു്.

സുകു:—അപ്പോൾ നിങ്ങളവിടെ എത്ര ആനന്ദമായിക്കഴിച്ചിരിക്കും. ഞാൻ എന്തായാലും ക്ലേശമനുഭവിക്കേണ്ടവളാണു്. ഇന്നു തന്നെ ദേവിയും നിങ്ങളും ഒരുമിച്ചു വന്നു് അമ്മയെ കണ്ടില്ലായിരുന്നുവെങ്കിൽ എനിക്കു് ഇതിനവസരം ഉണ്ടാകുമായിരുന്നോ?

ദേവി: – സുകേശിനി! ക്ലേശവും ആനന്ദവും മററുവല്ലവരും നമുക്കുണ്ടാക്കിത്തരുന്നു എന്നാണോ നിൻെറ വിചാരം.

സുകു:—സംശയമോ? വിധിപോലല്ലാതെ അനുഭവങ്ങൾ വരാറുണ്ടോ? ഞാൻ ഇന്നലെ ദേവിയോടു സംസാരിച്ചു, കേവലം അവിചാരിതമായ എൻെറ ആ അനുഭവം അതിനുദാഹരണമല്ലേ?

ദേവി:—നിൻെറ ആ അനുഭവംതന്നെ കേവലം അവിചാരിതം എന്നും മററും പറയുന്നതിൻെറ അർത്ഥം എന്താണു്? വിചാരിക്കാത്ത ഒന്നു് അനുഭവപ്പെട്ടു എന്നു പറയുന്നതു് ഇല്ലാത്ത ഒരാളുമായി സംസാരിച്ചു എന്നു പറയുന്നതിനൊപ്പമാണു്. ആ അനുഭവത്തിനു് കാരണങ്ങളായ വിചാരങ്ങൾ നിൻെറ സ്വയം പരിശോധനാശീലത്തിൻെറ കുറവുകൊണ്ടു് നിൻെറ മനസ്സിൽ സ്ഥലം പിടിച്ചതു് നീ അറിഞ്ഞിട്ടില്ലായിരിക്കും.

സുക:—(തനിക്കു ദേവിയോടു സംസാരിക്കാനുള്ള കാര്യം കേവലം വ്യക്തിപരമായ ഒന്നായതുകൊണ്ടു് സ്വഭാഷയിൽ സംസാരിക്കുകയാണെന്നു് സതീത്ഥ്യകളെ അറിയിച്ചിട്ടു്) അപരാധിനിയാണെങ്കിലും എന്നെ ശിക്ഷിക്കരുതേയെന്നുഞാൻ സൂചിപ്പിച്ചിരുന്നിട്ടും ദേവി ഇന്നതിനു് തക്കംനോക്കി ഒരു മെട്ടുകയാണോ?

ദേവി:—അല്ല. നീ അല്ലേ ആ ഉദാഹരണം സൂചിപ്പിച്ചതു്. അപ്പോൾ വാദത്തിനുവേണ്ടി വാസ്തവം പറഞ്ഞു എന്നേയുള്ളു. അതു പോകട്ടെ അദ്ദേഹത്തിനെ ഞാൻ ഒന്നു കണ്ടില്ലല്ലോ.

സുക:—ദേവി! സമയം എന്തായി. ഇവിടത്തെ വെയിൽകൊണ്ടു സമയം അറിയാൻ പാടില്ല. എൻെറ ചിന്താവിഷയം പക്ഷെ നിങ്ങൾക്കും പ്രത്യക്ഷമായിക്കാണാൻ സമയമായി എന്നു തോന്നുന്നു.

ദേവി:—എന്തു്? ഇന്നലെ നിൻെറ അമ്മ വരുന്നതിനിടയ്ക്കു നീ എന്നോടു പറഞ്ഞതുപോലെ ഈ സങ്കേതസ്ഥാനവും നിശ്ചയിച്ചു് സന്ദേശവും അയച്ചുകഴിഞ്ഞോ? എപ്പോൾ വരുമെന്നാണു് മറുപടി ലഭിച്ചതു്?

സുക:—എൻെറ ദേവി! എന്തെല്ലാം പറയുന്നോ; എന്നെക്കുറിച്ചെന്തെല്ലാം ധരിച്ചിരിക്കുന്നോ? കൃത്യം നാലുമണിക്കു് ഇവിടെവെച്ചു കാണാമെന്നാണു് അറിയിച്ചിരുന്നതു് പക്ഷെ ഞാൻ തനിച്ചായിരിക്കും എന്നു വിചാരിച്ചിരിക്കും.

ദേവി:—അതു കൊള്ളാം സാഹസമല്ലേ? അങ്ങനെ കരുതുമോ? ഓഹോ; എനിക്കു തെററിപ്പോയി നീയും പക്ഷെ അതു മോഹിച്ചിരിക്കാം. അല്ലേ?

സുകേ:—അതെ; ഇനി ഇക്കാര്യത്തെക്കുറിച്ച് എനിക്കൊന്നും പറയാനില്ല. ദേവിയുടെ ഇഷ്ടംപോലെ ഊഹിച്ചുകൊള്ളണം.

സതീർത്ഥ്യകൾ അവരുടെ സ്വദേശത്തെങ്ങും കണ്ടിട്ടില്ലാത്ത പല കാഴ്ചകളും കണ്ടും, അന്യോന്യം അവയെ വർണ്ണിച്ചും, സഹോദരികളുടെ പ്രത്യേക സംഭാഷണത്തിൽ ഭാഗഭാക്കുകളാകാതെ സ്വയം രസിക്കുകയായിരുന്നു. സുകേശിനി ദേവിയോടു സംഭാഷണം ചെയ്തുകൊണ്ടിരുന്നതിനിടയ്ക്കും, അവളുടെ ദൃഷ്ടിയും ഹൃദയവും പ്രതീക്ഷിതത്തെ ആരാഞ്ഞെന്നപോലെ അവർ നിൽക്കുന്ന സ്ഥാനത്തുനിന്ന് അതിദൂരം യാത്രചെയ്തിരുന്നു. അതാ! ഒരു കാറിൻെറ ഹാറൺ കേൾക്കുന്നു. സുകേശിനിയുടെ മുഖത്തു അവ്യക്തമായ ഒരു ഭാവവികാരം സ്ഫുരിച്ചതു് ദേവിക്കു കാണാൻകഴിഞ്ഞു. ആ ഹാറൺ ഡാക്ടർ ജയചന്ദ്രൻെറ കാറിൻേറതാണെന്നു സുകേശിനിക്കു നിശ്ചയമുണ്ടു്. കഷ്ടിച്ചു രണ്ടുമൂന്നു മിനിട്ടുകൾക്കുള്ളിൽ അതു കണ്ടറിയുകയും ചെയ്യാം. എങ്കിലും അവളുടെ ഹൃദയം അപ്പോഴും ചഞ്ചലമായിരുന്നു. ദേവി സ്വസഹോദരിയുടെ മനശ്ചാഞ്ചല്യംകണ്ടു് സ്നേഹം എന്ന വിശിഷ്ടാനുഗ്രഹത്തിനു് എത്രയെല്ലാം രൂപഭേദങ്ങളുണ്ടാകാം എന്നു ചിന്തിക്കുകയായി. കാറിൻെറ ഹാറൺ തുടരെത്തുടരെ കേട്ടുതുടങ്ങി. സുകേശിനിയുടെ ചിത്താന്തരീക്ഷത്തിൽ മോഹനങ്ങളായ പല ചിന്താഖഗങ്ങളും ഒരുമിച്ചു പറക്കുന്നതിനിടയ്ക്കു് പരിഭ്രമജനകമായവിധം ഒരു ഹൃദയഘട്ടനത്തിൻെറ ശബ്ദവും മുഴങ്ങുന്നുണ്ടെന്നു് അവൾക്കറിയാമായിരുന്നു. ദേവി സഹോദരിയിൽ പ്രഥമമായി കാണുന്ന ഭാവവ്യതിയാനങ്ങൾ പരിശോധിക്കാനായിട്ടെന്നപോലെ അവളുടെ മുഖത്തു് ഉററുനോക്കിക്കൊണ്ടു നിൽക്കുന്നു. സുകേശിനി ആ കാറിൻെറ ഝരമ്പലിൽ ഒരു മുരളീനാദാമൃതം ആസ്വദിക്കയാണോ?

ദേവിയും സുകേശിനിയും മററും നില്ക്കുന്നിടത്തുനിന്നു് ഒരു കാൽ ഫർലാംഗ് അകലത്തിൽ കാർ വന്നുനിന്നു. അതു ആദ്യംകണ്ടതു് സുകേശിനിതന്നെയാണു്. അവളുടെ ദൃഷ്ടികൾ കാറിനകത്തിരുന്ന സുകുമാരകളേബരനെ സമീപിച്ചു നമിച്ചുക

ഴിഞ്ഞിരിക്കാം. അവൾ അതാ ദേവിയോടെന്തോ മന്ത്രിക്കുന്നു. ദേവിയുടെ മുഖത്തു് മുമ്പുണ്ടായിരുന്നതുപോലുള്ള നിഷ്കൃമഷമായ പ്രസന്നതയല്ല ഇപ്പോൾ കാണുന്നതു്. പക്ഷേ സുകുവിൻെറ നയനങ്ങൾ പരിതഃസ്ഥിതികൾ അത്ര ശരിയായി ദർശിക്കുന്നുണ്ടെന്നു തോന്നുന്നില്ല. അവളുടെ ഹൃദയത്തിലുണ്ടായ അലകൾ അതാ അവളെ അതിവേഗം മുന്നോട്ടു നയിക്കുന്നു. കാറിലിരുന്ന മാന്യൻ പെട്ടെന്നിറങ്ങി കോട്ടു ശരിപ്പെടുത്തിയശേഷം ഹാററു് ഒന്നു ചരിച്ചുവെച്ചു ഒരു സിഗററു കത്തിച്ചുകൊണ്ടു് ആ സ്ഥലം ആകമാനം ഒരു തിരനോട്ടംകഴിച്ചു. കടൽക്കരെയുള്ള പാറക്കെട്ടിൽ മൂന്നുനാലു യുവതികൾ നിൽക്കുന്നതു കണ്ടപ്പോൾ ഉണ്ടായ നൈരാശ്യം, അവരുടെ അരികിൽ നിന്നും മുന്നോട്ടു വേഗം നടക്കുന്ന സുകുവിനെ കണ്ടപ്പോൾ ഒട്ടൊന്നു ശമിച്ചുവെങ്കിലും ഔൽസുക്യത്തിനു ഭംഗം വന്ന ഉൽക്കണ്ഠിതനെപ്പോലെ അങ്ങിനെ നിലകൊണ്ടു. താൻ തിരിച്ചു പോകുകയല്ലേ യുക്തം എന്നു് നമ്മുടെ ഡാക്ടർ സന്ദേഹിക്കാതിരുന്നില്ല. സുകു ഇതാ നിസ്സന്ദേഹം അദ്ദേഹത്തെ സമീപിച്ചുകഴിഞ്ഞു. ദേവിയുടെ അരികിൽ നിന്നിരുന്ന സതീർത്ഥ്യകൾ സുകേശിനി പോകുന്നതു കണ്ടു് അതിൻെറ ഹേതു ദേവിയോടു ചോദിക്കുകയും ദേവി "സുകേശിനി, ആ കാറിൽവന്ന അവളുടെ സമീപസ്ഥനായ ഒരു ബന്ധുവിനെ കാണുന്നതിനങ്ങോട്ടു പോകുകയാണു്. നമുക്കു് ഇവിടെയിരുന്നു് ആകാശത്തിലെ കാറുകൾ സ്വാഭാവികങ്ങളായ വർണ്ണപ്പകച്ചുകളോടുകൂടി അങ്ങോട്ടും ഇങ്ങോട്ടും ചരിക്കുന്നതു കാണാം" എന്നു സമാധാനം പറയുകയുംചെയ്തു.

ഡാക്ടർ ജയചന്ദ്രൻ സുകുവിൻെറ സമാഗമത്താൽ ഒരുവിധം സംതൃപ്തനായി എന്നു വരികിലും ദൂരെക്കാണുന്ന ആ യുവതികളുടെ സാമീപ്യം ഇച്ഛാനുകൂലമായ വിഹാരത്തിനു പ്രതിബന്ധം സംഭവിപ്പിച്ചതുകൊണ്ടായിരിക്കാം അസ്വാസ്ഥതയോടുകൂടി ഉദാസീനഭാവത്തിൽ സുകുവിനെ നോക്കുന്നു. അഭിനിവേശാനുഗതയായി സ്വപ്രേമവിഗ്രഹത്തെ സമീപിച്ച ആ സാധ്വി 'പുഞ്ചിരിപ്പോലൊളിയിൽ മുഴുകിച്ച അപാംഗോല്ലലം'

കൊണ്ടു് അദ്ദേഹത്തെ അർച്ചിക്കുന്നുണ്ടു്. ഡാക്ടർ, സുകുവിൻെറ ഹസ്തം ഗ്രഹിക്കുനാതിനു കൈ നീട്ടിയപ്പോഴെയ്ക്കും സുകു നമ്രമുഖിയായി ഒന്നു മാറിനിന്നിട്ടു് "ഞാൻ ഇതിനു പൂൎണ്ണാവകാശിതന്നെയാണോ?" എന്നു് ഗൽഗ്ഗദത്തോടുകൂടി ചോദിച്ചു.

ഡാക്ടർ:—അപ്പോൾ അവകാശമില്ലാത്തതു ഞാൻ ആഗ്രഹിച്ചുപോയി എന്നോ? (രണ്ടുപേരും ഒരുമിച്ചു സാവധാനത്തിൽ നടന്നു് അല്പം അകലെ ഒരു വൃക്ഷച്ചുവട്ടിൽ എത്തി)

സുകു:—പരിഭവിക്കരുതേ! ഒന്നും അറിയാതെ അങ്ങയിലൎപ്പിച്ച എൻെറ ഹൃദയം അങ്ങയുടെ പരിപൂൎണ്ണവും നിഷ്കളങ്കവുമായ പ്രണയത്തെ അർഹിക്കുന്നുണ്ടോ എന്നറിയുന്നില്ല. എൻെറ ഈ ആശങ്കയ്ക്കു ആദ്യമേ സമാധാനമുണ്ടാക്കിത്തരികയാണു വേണ്ടതു്.

ജയച:—ഒന്നും അറിയാതെ സുകു എന്നെ സ്നേഹിച്ചുപോയി. ശരി; ഇനി പൂൎണ്ണമായിട്ടറിയുമ്പോൾ അറിവനുകൂലമല്ലെങ്കിൽ സ്നേഹം പിൻവലിച്ചേക്കാമെന്നാണോ? എന്നാൽ നന്നായി.

സുകു:—ഇതെന്തൊരു ചോദ്യമാണു്?

ജയച:—വേറൊന്നുമല്ല. സുകു എന്നെ സ്നേഹിക്കുന്നു പോലും. എന്നിട്ടു് ഇനി കൂട്ടതലറിയാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. അപ്പോൾ ഈ കൂട്ടതലറിയേണ്ടതെന്താണെന്നു മനസ്സിലാകുന്നില്ല.

സുകു:—അതേ; സ്നേഹിക്കുമ്പോളല്ലേ വസ്തുതകൾ കൂട്ടതലറിവാൻ അവകാശവും ആഗ്രഹവും ഉണ്ടാകുന്നതു്?

ജയച:—അതെല്ലാം സുകുവിനറിയാമാകും.

സുകു:—(ആ വാക്കു് തനിക്കാശാവഹമായിരുന്നു എങ്കിലും ആശങ്കാജനകമായിത്തോന്നുകയാൽ സംഭ്രമത്തോടുകൂടി) എപ്പോൾ?

ജയച:—എപ്പോഴെങ്കിലും അറിഞ്ഞാൽ മതിയാകയില്ലെന്നോ? ഞാൻ അറിയുന്നതിലും സുക അറിയുന്നതിലും എന്തു വ്യത്യാസമാണുള്ളതു്?

സുക:—എന്നാലും എനിക്കു ചില സംശയങ്ങൾ അങ്ങയോടു ചോദിക്കാനുണ്ടു്.

ജയച:—എന്നെപ്പററിയോ?

സുക:—അതെ; അങ്ങയുടെ പ്രൈവററ് ലൈഫിനെ(Private life) പ്പററി എനിക്കെന്തറിയാം? പലതും കേൾക്കുന്നുണ്ടല്ലൊ.

ജയച:—കേൾക്കാനിരുന്നാൽ പലതും കേൾക്കും. സുകവിനെപ്പററി പലതും ഞാനും കേട്ടിരിക്കുമെന്നു വിചാരിക്കുക.

സുക:—എന്നെപ്പററിയോ?

ജയച:—അതെ; ലോകമല്ലേ? പലതും കേൾക്കേണ്ടിവരും. സുകവിൻെറ അച്ഛൻെറ സഹാദ്ധ്യാപകന്മാർ തന്നെ പലരും അവിടെ വരാറില്ലേ? സുക അവരിൽ പലരോടും സംഭാഷണം ചെയ്യാറുണ്ടല്ലൊ. ഇല്ലേ?

സുക:—ഞാനോ? എൻെറ അമ്മ അരോടും സംസാരിക്കുന്നതിനു് എന്നെ അനുവദിക്കാറില്ല. പക്ഷെ അച്ഛൻെറ സ്നേഹിതന്മാരായ ചില ഗുരുജനങ്ങളോടു് അറിയേണ്ട വല്ല പൊതുകായ്യങ്ങളെക്കുറിച്ചു സംസാരിക്കുന്നതിൽ അച്ഛനു വൈമനസ്യം ഇല്ലെന്നേയുള്ളു.

സാമന്യേഗതികൊണ്ടു് പരഹൃദയങ്ങളുടെ ഗതി നിർണ്ണയിക്കുന്ന സാധാരണ പ്രകൃതത്തിനു വിധേയനായ ഡാക്ടർ, സുകേശിനിയുമായി തനിക്കുണ്ടായ പരിചയബന്ധം അന്യർക്കും സംഭവിക്കാനിടയുണ്ടെന്നൂഹിച്ചതിൽ അസാംഗത്യമില്ലല്ലോ. പക്ഷെ ഈദൃശമായ ഊഹത്തിനു് ഒന്നിൻെറയും യാഥാർത്ഥ്യം ഗോചരമാകാനിടവരികയില്ലെന്നുള്ളതു് ഒരു പരമാർത്ഥമാകുന്നു.

ജയച:—(ഈ സമാഗമം എങ്ങനെ സമാപിപ്പിക്കണം എന്നു നിശ്ചയിക്കാതെ കുറച്ചു മൌനമവലംബിച്ചിട്ട്) ആട്ടെ, സുകു, സംശയങ്ങൾ ചോദിച്ചുകൊള്ളൂ?

സുകു:—എനിക്കൊന്നു മാത്രമേ ചോദിക്കാനുള്ളു. അതിന്നു നിശ്ചിതമായ ഉത്തരം ഇപ്പോൾ അറിയണമെന്നു പ്രത്യേകം ആഗ്രഹമുണ്ട്. അതാ അവിടെ നില്ക്കുന്ന നമ്മുടെ വിജയാദേവിയെ എനിക്കു ഇനി തന്നെ വിവരം അറിയിക്കേണ്ടിയിരിക്കുന്നു.

ജയച:—എന്തു വിവരം?

സുകു:—അങ്ങു പൂർണ്ണമായിട്ടും എനിക്കു അവകാശപ്പെട്ട ആളാണോ എന്ന്?

ജയച:—ഒന്നാമതായി സുകുവിന്നു അതിൽ സന്ദേഹം ഉണ്ടാകുന്നതും പിന്നെ വിജയാദേവിയെ അതറിയിക്കുവാൻ ബദ്ധപ്പെടുന്നതും എന്തിനാണെന്നു എനിക്കു മനസ്സിലാകുന്നില്ല. സുകുവിന്റെ കാളേജുവിദ്യാഭ്യാസം പൂർത്തിയാകുമ്പോഴേക്കും നമ്മുടെ പ്രേമമാർഗ്ഗത്തിന്റെ സ്വാതന്ത്ര്യമായ പ്രാപ്യസ്ഥാനത്തു എത്തി സ്വാനുഭവം കൊണ്ടുതന്നെ സന്ദേഹം നിവൃത്തിക്കുവാനിടവരുമെന്നു സുകുവിന്ന സമാധാനപ്പെടരുതോ? അല്ലെങ്കിൽ (ഈ സന്ദർഭത്തിൽ സുകുവിന്റെ മനശ്ചാഞ്ചല്യം ആശാഭരിതവും ആശങ്കാസംകുലവുമായ ഒരനിയന്ത്രിത ഗതിയെ അവലംബിച്ചു എന്നു അവളുടെ നമ്രമായ മുഖഭാവം വെളിവാക്കുന്നുണ്ട്.) സ്വാഭാവികമായ മനസ്സംഗത്തിന്നു ഒരു വിവാഹച്ചടങ്ങിന്റെ ആചരണംകൊണ്ടു പ്രകടനാവസരം ഉണ്ടാക്കണമെന്നുതന്നെ ഉണ്ടോ?

എന്നു പറഞ്ഞു സസ്മിതം സുകുവിന്റെ മുഖത്തൊന്നു നോക്കി. അവളുടെ നയനങ്ങളിൽ നിന്നു വെൺമുത്തുപോലുള്ള നാലഞ്ചശ്രുബിന്ദുക്കൾ രാഗമസൃണമായ കവിൾത്തടത്തിൽ പതിച്ചതും ഡാക്ടർ കണ്ണിൽ ഉണ്ടായിരുന്ന ലേസു

കൊണ്ടു തുടച്ചിട്ടു് തന്റെ ഹസ്തവലയത്താൽ അവളെ ആവരണംചെയ്യുന്നും ഒരുമിച്ചുകഴിഞ്ഞു. ജയചന്ദ്രൻ വിജയദേവയോടുകൂടി സ്വനാമാങ്കിതമായ ആ പട്ടുലേസ്സിനെ സ്വഹസ്തവിലീനയായി നിൽക്കുന്ന അവളുടെ കരത്തിൽ അർപ്പിച്ചിട്ടു് അവളുടെ കയ്യിൽ ഉണ്ടായിരുന്ന കൈലേസ്സ് പകരം വാങ്ങുകയും അങ്ങിനെ ആ തരളഹൃദയങ്ങളുടെ വികാരസംയോജനം അവിടത്തെ വിശുദ്ധാന്തരിക്ഷത്തിൽ രേഖപ്പെടുത്തുകയും ചെയ്തു.

* * * *

സുക:— അയ്യോ! ദേവിയും കൂട്ടരും എന്നെ നോക്കി നിൽക്കുന്നു; ഞാൻ പോകട്ടെ.

ജയച: നിങ്ങൾ ഒരുമിച്ചു വേഗം വരുമല്ലോ?

നമ്രവദനയായി നിശ്ചേഷ്ടയായി നിൽക്കുന്ന മൃദുലമനസ്സായായ സുകുവിനെ അഭിലാഷപൂർത്തി വരാത്ത ദൃഷ്ടികളാൽ വീണ്ടും ഒന്നു വീക്ഷിച്ചിട്ടു് വേഗം നടന്നു് ജയചന്ദ്രൻ അതാ കാറിൽ കയറിക്കഴിഞ്ഞു. കാർ സ്റ്റാർട്ടുചെയ്യുന്ന ശബ്ദം കേട്ടപ്പോൾ ദേവിയും സതീർത്ഥ്യകളും സുകേശിനി നിന്നിരുന്ന സ്ഥലത്തേയ്ക്കു നടന്നു. അന്നത്തെ ആ രമ്യപ്രദേശത്തെ പ്രശാന്തമായ സായാഹ്നം സ്വസഹോദരിയോടു സംയോജിപ്പിച്ച തരുണഹൃദയത്തെ തനിക്കു ശരിയായി ഗ്രഹിക്കുവാൻ കഴിഞ്ഞില്ലല്ലോ എന്നുള്ള വ്യാകുലതയോടുകൂടി ദേവി സുകേശിനിയേയും കൂട്ടിക്കൊണ്ടു് അതിവേഗം കടലിലെ താംഗകേളികളോടു യാത്രപറഞ്ഞു പിരിഞ്ഞു.

---

# അദ്ധ്യായം ൮

---

ക്ലേശമെന്തെന്നറിയാതെകണ്ടുള്ള ജീവിതങ്ങൾ, വൻതരുക്കളുടെ തണലിൽ മുളച്ചുവളൎന്നു് സൂൎയ്യരശ്മി തട്ടാതെ തഴച്ചു് പുലരുന്ന ചെടികളുടെ ജീവിതംപോലെ സാഫല്യവിഹീനങ്ങളായി കലാശിക്കാറുണ്ടു്. ഭാവിയിൽ അനുഗൃഹീതാനുഭവങ്ങളെ ഉളവാക്കുന്ന ചിത്തവൃത്തികൾ ബാല്യത്തിലെ നിഷ്കളങ്കാവസ്ഥയിൽത്തന്നെ അങ്കുരിക്കുന്നവകളായിരിക്കും. പ്രേമസംയോജനത്താൽ ആവിർഭവിക്കുന്ന മനുഷ്യജീവിതം പ്രേമത്തിൽത്തന്നെ വളൎന്നു് സ്വാഭാവികമായ അഭ്യുന്നതിയെസാധിക്കുകയാണെങ്കിൽ പ്രേമപൂൎണ്ണതയിൽ വിലയം പ്രാപിക്കുന്നു. പൎയ്യന്താവസ്ഥകൾ പ്രതികൂലങ്ങളായിരുന്നാലും ആഭ്യന്തരപ്രചോദനങ്ങൾ അവയെ വിധേയമാക്കി വിജയിക്കുന്ന വൈശിഷ്ട്യം ക്ലേശപൂൎണ്ണമായ ഒരു ജീവിതത്തിലെ ഉദ്ദേശാഭിമുഖമായ നിരന്തരപുരോഗതിയിൽ സ്ഫുടമായി കാണാൻ കഴിയും. ജീവിതനദിയുടെ ഊക്കേറിയ ഒഴുക്കു് എത്ര ഉറച്ച കൂലഭാഗങ്ങളേയും സ്വാനുകൂലമായ തടമാക്കി പരിവൎത്തിപ്പിക്കണമെങ്കിൽ ഉത്ഭവസ്ഥാനത്തുനിന്നേ പ്രവാഹവേഗത്തെ അനുക്രമമായി പോഷിപ്പിക്കുന്ന ഒരുറവു് അതിനു് അവലംബമായിരിക്കണം. അങ്ങിനെയല്ലാത്ത തടിനികൾ നാനാഘട്ടങ്ങളിൽ തടയപ്പെട്ടു് അങ്ങിങ്ങടിഞ്ഞു് എങ്ങനെയെങ്കിലും എങ്ങോട്ടെങ്കിലും ഒഴുകി എവിടെയെങ്കിലും പതിക്കുന്നതു് സാധാരണയല്ലേ? തണലിൽ വളരുന്ന ചെടിയുടെ തഴപ്പു് വെളിസ്ഥലത്തു നില്ക്കുന്ന കുററിച്ചെടിയുടെ ശുഷ്കതയെക്കാൾ വിഫലമാകുന്ന കാൎയ്യം മിക്കവാറും യഥാൎത്ഥമാണെങ്കിൽ നമ്മുടെ ഡാക്ടർ ജയചന്ദ്രന്റെ ജീവിതത്തിൽ കാണുന്ന തരളതയ്ക്കു് ഇതരഹേതു ആരായേണ്ടതില്ല.

ജയചന്ദ്രന്റെ പിതാവു്, തിരുവിതാംകൂറിലെ ഉദ്യോഗസ്ഥമണ്ഡലത്തിൽ അത്യുജ്ജ്വലയശസ്സോടുകൂടി പ്രശസ്തജീവിതം

നയിച്ച റിട്ടയാർഡ് ഹൈക്കോടതിജഡ്ജി മിസ്റ്റർ ഉദയമംഗലം, കേരളീയക്ക്" എന്നും സ്മരണീയനാണ്. ഉത്തരകേരളത്തിന്റെ സമ്പൽപ്രഭാവത്തിന് എന്നും ഉദയമംഗലമായ വിഖ്യാതിയോടുകൂടി വാഴ്ത്തപ്പെട്ടുപോരുന്ന അദ്ദേഹത്തിന്റെ കുടുംബനാമധേയം അദ്ദേഹത്തിന്റെ നാമധേയമായിത്തന്നെ തിരുവനന്തപുരം നിവാസികൾ മനസ്സിലാക്കിയിരുന്നു. ജയചന്ദ്രന്റെ ഉദയത്തോടുകൂടി മിസ്റ്റർ ഉദയമംഗലത്തിന്റെ അസ്തമനകാലം സമീപിച്ചു. സ്വപിതാവിന്റെ പരിലാളനകൾ ഏററു സുഖിച്ചുവളരാനുള്ള ഭാഗ്യം കഷ്ടിച്ച് ഒരു മൂന്നുകൊല്ലം കൊണ്ടു സമാപ്തമായി എങ്കിലും സമ്പൽലക്ഷ്മി വേണ്ടുവോളം അനുഗ്രഹിച്ചിരുന്ന സ്വകുടുംബത്തിന്റെ ഏകാവകാശിയായി, അമ്മയുടെ അരുമയേറിയ ഏകപുത്രനായി, ജയചന്ദ്രൻ ബാല്യജീവിതം നയിച്ചു. തിരുവനന്തപുരത്ത്, ആകർഷകമായ വനിതാസൗന്ദര്യത്തിന്റെ വിജയഹർമ്മ്യമായി രസജ്ഞന്മാർ ദർശിക്കുന്ന ഒരു മനോഹരമായ മണിമാളികയും, വേണ്ടുവോളം സമ്പത്തും ആർജ്ജിച്ചു കഴിഞ്ഞുകൂടിയിരുന്ന ഉദയമംഗലത്തിന്റെ ഭാര്യയും ആ ഐശ്വര്യം അനുഭവിച്ചുകൊണ്ട് തന്റെ സൗഭാഗ്യവിലസിതമായ വൈധവ്യത്തെ ദീർഘകാലം അനുഭവിക്കേണ്ടിവന്നില്ല. സ്വഭർത്താവിന്റെ പരലോകപ്രാപ്തിക്കുശേഷം ജീവിതാശയെ പരിപോഷിപ്പിച്ചിരുന്ന വാത്സല്യഭാജനമായ ഏകപുത്രൻ ജയചന്ദ്രനെ, കുടുംബകാര്യസ്ഥനായ വിശ്വസ്തരക്ഷിതാവിൽസമപ്പിച്ചുകൊണ്ട് വാർദ്ധക്യാഗമനത്തിനു മുമ്പുതന്നെ ആ മാതാവും മരണംവരിച്ചു. മൂന്നാമത്തെ വയസ്സിൽ തന്നെ പിതാവിന്റെ നിത്യവിയോഗം സംഭവിച്ചു എങ്കിലും അതുകൊണ്ടുള്ള സങ്കടം അറിയാതെ കഴിയുന്നതിനു സഹായിച്ച മാതൃപ്രേമവും ഇതാ തന്റെ പതിമൂന്നാമത്തെവയസ്സിൽ നഷ്ടപ്പെട്ടു. കാര്യസ്ഥന്റെ കർമ്മകൗശലംകൊണ്ട് ആ പ്രായത്തിലേ ആക്കും ആദരണീയനായിവളന്ന്, നാനാഭൃത്യപരിചാരിതനായി, ആഡംബരപ്രചുരിമയിൽ മുഴുകി, കൌമാരജീവിതം ഒരു സൗഭാ

ഗ്ദ്യയാനമായിത്തന്നെ കഴിച്ചു് ഒരുവിധത്തിൽ ഉൽകൃഷ്ട വിദ്യാഭ്യാസം നേടി; ജയചന്ദ്രൻ പ്രഭാവമേറിയ തൻെറ ഭാവിജീവിതത്തിനുള്ള സജ്ജീകരണങ്ങളും സാധിച്ചു. സ്മരണീയനായ ഒരു ജഡ്ജിപ്രധാനൻെറ മകനായിരുന്നു എന്നുള്ളതു് ചില രാജകീയാനുകൂല്യങ്ങൾപോലും ലഭിക്കുന്നതിനു് ഹേതുവായതിനാൽ ജയചന്ദ്രനു് എൽ ആർ. സി. പി, എഫ്. ആർ. സി. എസ്സ്. ആദിയായ പ്രഖ്യാതബിരുദങ്ങൾ നേടുന്നതിനു് നിഷ്പ്രയാസം സാധിച്ചു എന്നുതന്നെ പറയാം. കാര്യസ്ഥൻ സ്വകാര്യലാഭത്തേയും തൻെറ സ്വാമിനിയുടെ അന്തിമാഭിലാഷത്തേയും ഒരുപോലെ സശ്രദ്ധം നിർവ്വഹിച്ചുപോന്നതുകൊണ്ടു് കുഞ്ഞിലേ കുബേരത്വം നേടിയ ഈ യുവാവിൻെറ സുരഭിലജീവിതത്തിൻെറ മോഹനതരംഗങ്ങളായ അദ്ധ്യായങ്ങൾ ഓരോന്നും എത്ര വിചിത്രങ്ങളും വികൃതങ്ങളും ആയിരുന്നു എന്നു നമുക്കു വഴിയേ അറിയാവുന്നതാണു്.

പാശ്ചാത്യചര്യകൾക്കു് അണുമാത്രം ലോപം വരാതെ "ജീവിതമെന്നാൽ യഥേഷ്ടം സുഖിക്കലാണു്" എന്ന കവിവചനത്തെ സാൎത്ഥമാക്കി ഒരു ഭയത്തിനോ, മറെറാരു സ്നേഹത്തിനോ, അല്ലെങ്കിൽ ഒരു കൎത്തവ്യഭാരത്തിനോ വിധേയനാകാതെ സുപരിഷ്കൃതമോടിയിൽ സ്വൈരജീവിതം നയിക്കുന്ന ജയചന്ദ്രനെക്കുറിച്ചു്, അഭിലാഷഭംഗത്താലോ, ഈൎഷ്യയാലോ പല ഹൃദയങ്ങളും അപ്പോൾ പരിതപിച്ചുതുടങ്ങിയിട്ടുണ്ടു്. സ്വൈരവിഹാരത്തിനുതക്ക വിഭവങ്ങളും പരിഷ്കൃതാശയരായ മിത്രങ്ങളേയും വിദഗ്ദ്ധനാണെന്നുള്ള ബഹുജനാഭിപ്രായവുംനേടി എല്ലാംകൊണ്ടും ആദരണീയനായ ഒരു യുവാവു് അവിവാഹിതജീവിതം നയിക്കുന്നതുകണ്ടു് ചില മൃദുലഹൃദയങ്ങളിലുണ്ടായ വ്യഥ ജയചന്ദ്രൻെറ വിദേശവാസത്തിൽ വല്ല വിജാതീയബാന്ധവവും ഉണ്ടായിരിക്കാം എന്നൊരാശങ്കയെ കിംവദന്തിയാക്കി വ്യാപരിപ്പിച്ചിട്ടുമുണ്ടു്. നിരവധി സുരഭിലകുസുമങ്ങൾ ആശാവഹങ്ങ

ളായി വികസിച്ചു പരിലസിക്കുന്ന ഒരു പവനത്തിലെ കോമളനായ ഭൃംഗകിശോരനായി ജയചന്ദ്രൻ വിഹരിച്ചുതുടങ്ങി എന്നു പറഞ്ഞാൽ അതു് അതിശയോക്തിയാകുകയില്ല. സ്വസ്വാമിയുടെ അഭിലാഷങ്ങൾ ദുർമ്മാർഗ്ഗങ്ങളെ അവലംബിച്ചു് വ്യാപരിക്കുന്ന വാസ്തവം, ബോധ്യപ്പെട്ടാലും കാര്യസ്ഥൻ അങ്ങനെ ഭാവിക്കയില്ല. ജയചന്ദ്രൻെറ ജീവിതാദർശമായ അദ്വൈതസിദ്ധാന്തം "ശ്രീകന്ദപ്പ്വിലാസകോമളിമ" മാത്രമായിരുന്നു. പ്രേമത്തിന്നു് നിയതിഗതിയിൽ സ്ഥായീഭാവം എന്നൊന്നു് ഉള്ളതായി ആ യുവാവിൻെറ മനഃശാസ്ത്രപരിജ്ഞാനം വിധിക്കാറില്ലായിരുന്നു. "നളിനീദളഗതജലലവതരള"മായി മനുഷ്യജീവിതം കാണപ്പെടുന്നു എന്നുള്ള വേദാന്തിയുടെ മതം ജയചന്ദ്രൻെറ പ്രേമപരമായ ജീവിതത്തെ സംബന്ധിച്ചിടത്തോളം യഥാർത്ഥമാണെന്നു തനിക്കുതന്നെ ബോദ്ധ്യമുണ്ടായിരുന്നു.

സാദ്ധ്വിയായ സുകേശിനി തൻെറ നിഷ്കുന്മഷപ്രേമത്തെ എങ്ങിനെയുള്ള മനസ്സിലാണു് അർപ്പിച്ചതു്? ദിപ്തമായ ആഭിജാത്യത്തിൻെറ സ്ഫുരണത്തിൽ കളങ്കപങ്കിലമായ ഒരു ധൂസരതം കലർത്തുവാൻ അതു പക്ഷേ ഹേതുവായി ഭവിച്ചിരിക്കുമോ? അനിയന്ത്രിതങ്ങളായ ചിത്തഗതികൾ ജീവിതത്തിൽ എന്തെല്ലാം അനിശ്ചിതവ്യതിയാനങ്ങൾ ഉളവാക്കുന്നു?

* * * *

ബഹുജനസങ്കുലമായ മദ്രാസ്നഗരം രാജസമമായ ഉജ്ജ്വലതയോടുകൂടി വർത്തിക്കുന്ന ഒരു ദിവസം മദ്ധ്യാഹ്നത്തിനു ശേഷം മിസ്റ്റർ സത്യപാൽ അദ്ദേഹത്തിൻെറ വസതിയിൽ ഉഷ്ണാധിക്യത്തെ ശപിച്ചുകൊണ്ടു് ഒരു "ഈസിച്ചെയാറിൽ" കിടക്കുകയായിരുന്നു. പരപ്പുള്ള പച്ചിലകൾ ഇടതൂർന്നുവളരുന്ന പലതരം ചെടികൾ നട്ടുവളർത്തിയിട്ടുള്ള പൂച്ചട്ടികൾ നിരത്തി ശുദ്ധവായുസഞ്ചാരത്തിനു് വേണ്ടുവോളം സൌകര്യമുണ്ടാക്കി വിശ്രമോപയുക്തമാക്കിത്തീർത്തിട്ടുള്ള ഒരു

ചെറിയ ഹാളിലാണു് അദ്ദേഹത്തെ നാം കാണുന്നതു്. നവ്യനാഗരികതയിൽ ഉത്തമാദർശപ്രസക്തികൂടി ഉജ്ജ്വലത്തായി സ്ഫുരിക്കുന്ന മുഖവും, അനുഗുണവ്യായാമത്താൽ നിയതമായി സംരക്ഷിക്കപ്പെട്ടുപോരുന്ന ദേഹസൗഷ്ഠവവും, സദാ അഭ്യുന്നതിയെഅഭിമുഖീകരിച്ചു് വ്യാപരിക്കുന്നആലോചനാതീക്ഷ്ണതയെ വ്യഞ്ജിപ്പിക്കുന്ന ദൃഷ്ടികളുംകൊണ്ടു് ആൎക്കും പ്രത്യേകം അഭിവന്ദ്യനായിരിക്കുന്ന ആ യുവധീമാൻ ഒരുദാസീനചിന്താഗതിയിൽ ഏൎപ്പെട്ടിരിക്കയാണു്. "ഗൗരവാവഹങ്ങളായ പല രാഷ്ട്രീയ പ്രശ്നങ്ങൾക്കും ഉടനെ സമാധാനം കാണേണ്ടയാവശ്യം ഉണ്ടായിരുന്നിട്ടും ഈയിടെ എനിക്കു മിക്കപ്പോഴും ഒരു അസ്വസ്ഥത തോന്നുന്നു. അതു് എന്തായിരിക്കാം? ഉത്തരവാദിത്വം മനുഷ്യനെ ഉപര്യുപരി പരതന്ത്രനാക്കിക്കൊണ്ടിരിക്കുന്നു എന്നുള്ള തത്വം എനിക്ക് അനുഭവപ്പെട്ടുതുടങ്ങിയിട്ടുണ്ടു്. ഗോപീനാഥനും, ആ സഹോദരിമാരുമാണെങ്കിൽ എപ്പോഴും ഉല്ലാസമായിക്കഴിയുന്നു. ഇപ്പോൾ അവൎക്കെല്ലാം പരീക്ഷതീൎന്നു വിശ്രമകാലവുമായി."

സത്യപാലിന്റെ അന്തൎഗ്ഗതം ആ സഹോദരികളുടെ ഉല്ലാസകരമായ വേഴ്ചയെ ഇങ്ങനെ വിദൂരവീക്ഷണം ചെയ്തുതുടങ്ങിയപ്പോൾ അടുത്ത മുറിയിൽനിന്നു്, അനൎഗ്ഗളമായ ആസ്വാദ്യതയോടുകൂടി ആവിഷ്കരിച്ചു് സ്വകൎണ്ണങ്ങളെ ആനന്ദതുന്ദിലമാക്കിത്തീൎത്ത ഒരുലളിതസംഗീതം അദ്ദേഹത്തിന്റെ ഹൃദയത്തിൽ ചില അലകളുളവാക്കി.

അമ്മയുടെ അരികിൽ വെൺചന്ദ്രികാവിലസിതയായ പ്രശാന്തരജനിയെപ്പോലെ സ്വൈരതയുടെ പ്രത്യക്ഷസ്വരൂപമായി കാണപ്പെടുന്ന ആ കുമാരി മിസ്റ്റർ സത്യപാലിന്റെ സഹോദരി രജനിതന്നെയാണു്. അമ്മയിരിക്കുന്ന സോഫയുടെ സമീപത്തു വിരിച്ചിട്ടുള്ള ഒരു പുല്പായിൽഇരുന്നു പാടുന്ന രജനിയുടെ വലതുവശത്തു് വീണ മീട്ടിക്കൊണ്ടു് ഗാനത്തിൽ ലയിച്ചിരിക്കുമ്പോഴും പ്രസരിപ്പുകൊണ്ടു് ഒരു വ്യത്യസ്തതയെ

പ്രകാശിപ്പിക്കുന്ന ആ വനിതാരത്നം ഏതാണെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ! അമ്മ (മിസ്റ്റർ സത്യപാലിനോടൊരുമിച്ചു താമസിക്കുന്ന അദ്ദേഹത്തിൻെറ മാതാവു്) അല്പം ഒരു ആകുലത കലൎന്ന ദൃഷ്ടികൾകൊണ്ടു് വിജയാദേവിയെ നോക്കുകയായിരുന്നു. രജനി ഗാനാലാപത്തിൽ ലയിച്ചു് ചാരിതാൎത്ഥ്യത്തിൻെറ പ്രശാന്തതയിൽ മുഴുകിയവളെപ്പോലെ കാണപ്പെടുന്നു.

തൻെറ ഹൃദയത്തിൽ ഒരു തരളത സംക്രമിപ്പിച്ച ആ സംഗീതധ്വനിയാൽ ആകൃഷ്ടനായിട്ടെന്നപോലെ സത്യപാൽ ആ മുറിയിലേയ്ക്കു നടന്നു. സഹോദരൻെറ അഭിവന്ദ്യസാന്നിദ്ധ്യം ആ സോദരികളുടെ സരസസംഗീതത്തെ വിഘാതപ്പെടുത്തിയേയ്ക്കുമോ? ഇല്ല. അവർ എഴുന്നേററു് ഉപചരിക്കാൻ ഭാവിച്ചപ്പോൾത്തന്നെ "വേണ്ടാ. ഞാൻ പാട്ടുകേൾക്കാൻ വന്നതാണു്. പാടിക്കൊള്ളൂ." എന്നു പറഞ്ഞുകൊണ്ടു് സത്യപാൽ അമ്മയുടെ അടുത്തു് ആ സോഫായിൽത്തന്നെ ഇരുന്നു. ആ സംഗീതസദസ്സു് പിന്നിട്ടു് അരമണിക്കൂറിലധികം നിലനിന്നില്ല.

അമ്മ:—മകനേ? നമ്മുടെ ഗോപി എവിടെ? ഇവൎക്കിനി വീട്ടിൽ പോകാനുള്ള തിടുക്കമാണു്.

സത്യപാൽ:—(വിജയയോടു്) അമ്മയുടെ എഴുത്തു കിട്ടിയില്ലേ? അവിടെ വിശേഷമൊന്നുമില്ലല്ലോ!

വിജ:—എഴുത്തു കിട്ടി. വിശേഷമൊന്നുമില്ല. ഉടനെ ചെന്നു ചേരണമെന്നാണു് അമ്മ എഴുതിയിരിക്കുന്നതു്. ജ്യേഷ്ഠൻെറ ഉദ്യോഗശ്രമം ശരിപ്പെട്ടശേഷം തിരിച്ചെത്തിക്കൊള്ളാമെന്നു് ഞാൻ എഴുതിയിരുന്നു.

സത്യ:—അതിനു് ഇനി താമസിക്കേണ്ട ആവശ്യം വരികയില്ല. സേവാസദനത്തിൽ ഏതാനുംമാസം താമസിക്കണമെന്നു വിജയ നിശ്ചയിച്ചിരുന്നില്ലേ?

വിജ:—എന്തായാലും അമ്മയെ കണ്ടിട്ടേ തീൎച്ചയാക്കാൻ നിവൃത്തിയുള്ളൂ.

അമ്മ: പിന്നെയോ? അമ്മയ്ക്കുള്ള ഉൽക്കണ്ഠതന്നെ ആദ്യം ശമിപ്പിക്കണം. ആ വൈഷമ്യം അമ്മമാൎക്കേ അറിയാവൂ. എന്നാലും വിജയേ! നീയും ഗോപിയും പോയാൽപ്പിന്നെ ഞങ്ങൾ ഇവിടെ എങ്ങനെ കഴിച്ചുകൂട്ടും?

രജനി:—(അല്പം വ്യാകുലഭാവത്തിൽ) ഓ! അമ്മ പറയുന്നതു കേട്ടിട്ട് ഇപ്പോൾത്തന്നെ അവർ തിരിക്കുകയാണെന്നു തോന്നും.

സത്യ:—ആകട്ടെ! എനിക്കു നടക്കാൻ പോകണം. ഉഷ്ണം ഒരു വിധം ശമിച്ചു.

സത്യപാൽ ആ മുറി വിട്ട് ഇറങ്ങിയപ്പോൾ ആ സംഗീത സദസ്സിലെ ഒരംഗത്തിന് എന്തോ ഒരു വിജനത തോന്നി; കാരണം വഴിയേ ഗ്രഹിക്കാം.



---

## അദ്ധ്യായം ൰.

പ്രശാന്തരമണീയമായ കോവളം സമുദ്രതീരത്തിൽവച്ച്, അവിദൂരസാന്നിദ്ധ്യത്തിൽ വൎത്തിച്ചിരുന്ന സന്ധ്യാദേവിയേയും, വിജയാദേവിയേയും, ആ വിദേശീയസോദരികളേയും സാക്ഷ്യം വഹിപ്പിച്ചു സ്വാഭിനിവേശം സഫലമായെന്ന് ഒരുവിധം സമാധാനപ്പെട്ടുകൊണ്ടാണല്ലോ സുകേശിനി സ്വഗൃഹത്തിലേയ്ക്കു മടങ്ങിയതു്. ഋജുഗതിയിൽ നയിച്ചുപോരുന്ന ഒരു ലളിത ജീവിതം മാനുഷികമായ ഒരു ചാഞ്ചല്യവികാരത്താൽപ്പോലും

നാനാമുഖത്വം അവലംബിച്ചുപോകുന്നതു പലപ്പോഴും സൂക്ഷ്മദൃഷ്ടികൾക്കു കാണാൻ കഴിയും. സുകേശിനിയുടെ ഏതൽക്കാലസ്ഥിതി ആ വാസ്തവത്തെ ദൃഷ്ടാന്തീകരിക്കുന്നു. ജയചന്ദ്രനെ കാണാതിരിക്കുന്ന നിമിഷങ്ങൾക്കു് ദൈർഘ്യം കൂടുതൽ ഉണ്ടെന്നു തോന്നിത്തുടങ്ങിയതുമുതൽ അനേകം ദീർഘദിനങ്ങൾ കഴിച്ചാൽ മാത്രമേ ആ സന്ദർശനം അവൾക്കു ലഭിക്കു എന്നായി. അന്യോന്യം സ്നേഹാകർഷണത്താൽ ഐക്യം പ്രാപിച്ചു എന്നു് തോന്നിപ്പോകുന്ന ഘട്ടങ്ങളിലും ഭിന്നിച്ചുകന്നു നിൽക്കാൻ കഴിയുന്ന ഒരുതരം മനോവൈഭവം എങ്ങിനേയോ ആർജ്ജിച്ചിട്ടുണ്ടെന്നുള്ളതു് ജയചന്ദ്രനെ സംബന്ധിച്ചു് അപൂർവം ചിലക്കു മാത്രം അറിയാവുന്ന ഒരു പരമാർത്ഥം ആയിരുന്നു. ശാഖ വീശി പടരാൻ തുടരുന്ന പൂവല്ലിക്കു് അവലംബതരുവിനെ വേറിട്ടു് ഒരു ജീവിതം ഇല്ലാതായിത്തീരുന്നതുപോലെ മനസ്വിനികൾക്കു് ഒരിക്കലും പ്രേമാവലംബത്തെ വിസ്മരിക്കാൻ കഴിയുന്നതല്ലല്ലോ.

വിവിധചിന്താഭരിതങ്ങളായി പുലർന്നസ്തമിച്ച ദിനങ്ങളോരോന്നും നയിച്ചു് അഭിമതസാഫല്യം ജാഗ്രത്സ്വപ്നംപോലെ അനുഭവിച്ചു് സുകേശിനി ഇപ്പോൾ ഒരു സംവത്സരം കഴിച്ചുകൂട്ടിയിരിക്കുന്നു. ജയചന്ദ്രനെക്കുറിച്ചു തന്റെ മാതാവിനെപ്പോലെ തന്നെ സ്നേഹിക്കുന്ന സമീപസ്ഥയായ ശിരസ്തദാരുടെ ഭാര്യപോലും പറഞ്ഞിട്ടുള്ള അഭിപ്രായങ്ങൾ യഥാർത്ഥങ്ങളാണോ എന്നു് സുകേശിനി ഇപ്പോഴും സന്ദേഹിക്കാതല്ല. ജയചന്ദ്രനോ, സുഖമോഹതരംഗത്തിലെ കളിവഞ്ചിയെപ്പോലെ ജീവിതസമുദ്രത്തിൽ വിഹരിക്കുക മാത്രമായിരുന്നു. സുകേശിനിയെ യഥാസന്ദർഭം സന്ദർശിക്കുന്നതിനും, അവളുമായി സല്ലപിച്ചാനന്ദിക്കുന്നതിനും അവളുടെ ആശങ്കകൾ 'അധിക സ്നേഹമുളവാക്കുന്ന അനിഷ്ടശങ്കകൾ, മാത്രമാണെന്നു് തെളിയിച്ചുകൊടുക്കുന്നതിനും ജയചന്ദ്രൻ ബദ്ധശ്രദ്ധനായിരുന്നു. ഉദ്യോഗരംഗത്തിൽ താൻ നേടിട്ടുള്ള പ്രഖ്യാതപദവിയും ജന്മായത്തമായ കുബേരത്വവും ജയചന്ദ്രന്റെ സ്വേച്ഛാവിഹാരത്തിനു് അത്യന്തം ഉദ്ദീപ

കങ്ങളായ അവലംബങ്ങളുമാണല്ലോ. തൻനിമിത്തം ജയചന്ദ്രനെക്കുറിച്ച് ദിവസംപ്രതി നവംനവങ്ങളും സന്ദേഹകരങ്ങളും ആയ പല കിംവദന്തികളും കേൾക്കുന്നതിനാണു് സുകേശിനിക്കിടയായിട്ടുള്ളതു്.

അച്ഛനും അമ്മയും വീട്ടിലുണ്ടായിരുന്നാലും തനിക്കൊരു വിജനത തോന്നിയിരുന്നതുകൊണ്ടു് ആയിടയ്ക്കു് അവർ അവിടെ ഇല്ലാത്ത ദിവസങ്ങൾ തുടരത്തുടരെയുണ്ടാവാൻ സുകേശിനിക്കാകാംക്ഷയുണ്ടായി. കാളേജുവിദ്യാഭ്യാസം പൂത്തിയാക്കിയ ശേഷം തന്റെ പ്രേമപരീക്ഷയുടെ വിജയമുഹൂത്തത്തെ പ്രാപിക്കണമെന്നു വിചാരമുണ്ടായിരുന്നതുകൊണ്ടു് അദ്ധ്യയനവിഷയത്തിൽ അവൾക്കു അശ്രദ്ധയുണ്ടായിരുന്നു എന്നു പറവാൻ നിവൃത്തിയില്ല. ജൂനിയർ ബി. ഏ. കോഴ്സ് പഠിച്ചുവസാനിക്കാറായിരിക്കുന്നു. അന്നു കാളേജിനു് അനദ്ധ്യായദിവസവുമാണു്. സുകേശിനിയുടെ സൗഭാഗ്യത്താലോ, ദൌർഭാഗ്യത്താലോ അമ്മയും അച്ഛനും കാര്യാന്തരവ്യാപൃതരായി പുറമേ പോയിരിക്കുന്നു. അവൾ അതാ കൈയിൽ നിവത്തിപ്പിടിച്ച പുസ്തകവുമായി അവളുടെ മുറിക്കകത്തു് ഒരു കസേരയിൽ ഇരിക്കുന്നു. ദൃഷ്ടികൾ ഏകാഗ്രമായി വ്യാപരിക്കുന്നു; പക്ഷെ അതു പുസ്തകത്തിലെ ലിപികളിലായിരിക്കാൻ ഇടയില്ല. ഭാഷകൊണ്ടു വെളിവാക്കാൻ കഴിയാത്ത അനവധി ആശയങ്ങൾ സമുച്ചയിച്ചിട്ടുള്ള, സൂക്ഷ്മമെങ്കിലും സുവിസ്തൃതമായ, ഒരു മഹാഗ്രന്ഥം ജീവിതചിന്തയ്ക്കു വിധേയമാകുന്ന ദൃഷ്ടികൾക്കു വിഷയമായി ഭവിക്കുന്നു. വായിക്കുംതോറും ദീർഘിക്കുന്ന ആ ഗ്രന്ഥത്തിന്റെ അദ്ധ്യായങ്ങൾ അതിവവിചിത്രങ്ങളും ജിജ്ഞാസാവദ്ധകങ്ങളുമാണു്. സുകേശിനി അവളുടെ കയ്യിലിരിക്കുന്ന പുസ്തകത്തിന്റെ ഏതു ഭാഗമാണു് നിവത്തിയിരിക്കുന്നതെന്നുപോലും അറിയാതെ, അന്തരംഗഗ്രന്ഥപാരായണത്തിനൊരുമ്പെട്ടിട്ടു് സമയം ഒട്ടേറെയായി.

"ആരെന്തൊക്കെ പറഞ്ഞാലും എന്റെ അന്തഃകരണത്തെ വേണ്ട ഞാൻ വിശ്വസിക്കാൻ. അതു് എന്നെ വഞ്ചിക്കുക യാണെങ്കിൽ; ഓ, അതുണ്ടാകുമോ?" എന്നിങ്ങനെ ഒരു സ്വഗതം അവ്യക്തമായി ഉച്ചരിച്ചു് പിന്നെയും മൌനത്തിൽ ലയിച്ചുകഴിഞ്ഞപ്പോൾ അതാ ആ ധ്യാനതല്പരയുടെ മുമ്പിൽ ഇഷ്ടദേവൻ പ്രത്യക്ഷപ്പെട്ടുകഴിഞ്ഞു.

ജയചന്ദ്രൻ:—സുകു! ഈ വിദ്യാഭ്യാസകാലത്തു് "ഇരുത്തുറക്കവും" പഠിക്കാമെന്നു പറയുന്നതു വാസ്തവംതന്നെ അല്ലേ?

തന്റെ ഹൃദയം പ്രത്യാശിച്ചുകൊണ്ടിരിക്കുന്ന ആ സംബോധനയുടെ ശ്രവണമാത്രത്താൽ കൃതാർത്ഥയായവളെപ്പോലെ മൌനം നിവൎത്തിച്ചെഴുന്നേറ്റു് സസ്മിതാലോകനംകൊണ്ടു് അഭ്യാഗതനെ സൽക്കരിച്ചശേഷം സുകേശിനി ഇങ്ങിനെ പറഞ്ഞു. "എന്റെ ഉറക്കവും ഉണർവും പഠിപ്പും എല്ലാം ഒരുപോലായി."

ജയചന്ദ്രൻ:—കൊള്ളാം; കൎത്തവ്യങ്ങൾ മറക്കരുതെന്നു ഞാൻ സുകേശിനിയോടുപദേശിക്കണമെന്നുണ്ടോ?

സുകേ.—എന്നോടുപദേശിക്കേണ്ട. അങ്ങു് അതു സ്വയം നിവൎത്തിച്ചെങ്കിൽ ഞാൻ ധന്യയായി.

ജയ:—സുകു! നിന്നിലെന്താണു് ഒരാത്മവിശ്വാസമില്ലായ്മ ഇങ്ങിനെ എപ്പോഴും നിഴലിക്കുന്നതു ? (സുകുവിനെ സമീപിച്ചു് അവളുടെ ഒരു കരം ഗ്രഹിച്ചുകൊണ്ടു്) ഈ ജയചന്ദ്രൻ സുകുവിന്റേതുതന്നെയെന്നു ഇനിയും വിശ്വസിക്കാതിരിക്കുന്ന ഹൃദയം ഒട്ടേറെ കാഠിന്യം ഉള്ളതായിരിക്കും എന്നു ഞാൻ പറയുന്നതിൽ പരിഭവിക്കരുതേ!

സുകേ.—അങ്ങു് എന്റെമാത്രമാണെന്നു ഞാൻതിച്ചപ്പെട്ടുതന്നട്ടോ?

ജയ: വേണ്ട. ഇനി ഒരു നല്ല ജ്യോത്സ്യൻ പറഞ്ഞിട്ട് അതു നിശ്ചയിച്ചാൽ മതി. വിദ്യാഭ്യാസം എന്നും സംസ്കാരം എന്നും മററും പറയുന്നതിന് ഏതോ ചില പ്രത്യേകതകളുണ്ടെന്നു ഞാൻ വിചാരിച്ചിരുന്നു. അതു തെററിപ്പോയി എന്നുള്ളതിന് കൂടുതൽ തെളിവു വേണമെന്നില്ല.

സുക:— എനിക്ക് യുക്തിവാദംചെയ്യാൻ കഴിയുകയില്ല. എന്തായാലും കാളേജടയ്ക്കാറായി. അച്ഛൻ അവിടുത്തെ വീട്ടിൽ ഏർപ്പാടുചെയ്തുകഴിഞ്ഞു. ഞാനിവിടെയുള്ളതുകൊണ്ട് ചില ക്കുള്ള സങ്കടം അങ്ങിനെ അവസാനിക്കാറായിരിക്കും.

ജയ:—മതി. സുക സ്വയം സംശയിതയായാൽ അതു് എനിക്കു സങ്കടകരമാണ്.

സുക:— അതുപോകട്ടെ. ഞങ്ങൾ അങ്ങു പോയാൽ എനിക്കു പിന്നെ എപ്പോൾ കാണാൻ കഴിയും?

ജയ:—വേണമെങ്കിൽ നിനക്ക് എന്നെ എപ്പോഴും കാണാൻ സാധിക്കും.

സുക:— അതെങ്ങിനെ? മനോദർപ്പണത്തിൽക്കൂടി; അല്ലേ?

ജയ:— മനോദർപ്പണത്തിൽക്കൂടിയുള്ള കാഴ്ചകൊണ്ടൊന്നും തൃപ്തിപ്പെടുന്ന കൂട്ടത്തിലല്ല ഞാൻ. അവിടേക്കങ്ങൾ വലിയ ദൂരമോ? എന്നും വേണമെങ്കിലും കാണാമല്ലോ.

സുക:—ഇവിടെ വല്ല കാരണവും പറഞ്ഞു് വല്ലപ്പോഴും വന്നുകൊണ്ടിരുന്നു. അതു് ഇനിയും തുടരാൻ അമ്മയും അച്ഛനും അനുവദിക്കുമെന്നു തോന്നുന്നില്ല. ഞാൻ എന്തുചെയ്യട്ടെ! അങ്ങു് നമ്മുടെ വിവാഹകാര്യം ആരുമുഖേനയെങ്കിലും അച്ഛനെ ഒന്നു അറിയിക്കണം. എന്തിനു ദീർഘിപ്പിക്കുന്നു? അച്ഛന്റെ സമ്മതം ഞാൻ വാങ്ങിക്കൊള്ളാം.

ജയച:—എന്തുവിവാഹം? നീ കാളേജുവിദ്യാഭ്യാസം ചെയ്യുന്ന ഒരു യുവതിയല്ലേ? അമേരിക്ക തുടങ്ങിയ പരിഷ്കൃതദേശങ്ങളിലെ സ്ഥിതി ഒന്നും വായിച്ചറിഞ്ഞിട്ടില്ലെന്നുവരുമോ? മനുഷ്യക്ക് സ്വാഭാവികമായ അഭിലാഷസാദ്ധ്യത്തിനു എന്തിനാണീ ചടങ്ങുകളെല്ലാം?

സുക:—അങ്ങു് എന്തുപറയുന്നു? പരിഷ്കാരം എന്നുവച്ചാൽ പ്രയോജനകരങ്ങളായ ആദർശങ്ങളെ അനുകരിക്കുകയല്ലേ? അല്ലാതെ അഭിവന്ദ്യങ്ങളായ ധർമ്മതത്വങ്ങളെ അനാദരിക്കുന്ന വിധത്തിലുള്ള പരിഷ്കാരങ്ങൾ പരിഷ്കാരങ്ങളാകുമോ? അനുകരണീയങ്ങളാണോ?

ജയച:— എന്താ ഈ ആദർശം? ഒരു ജീവിതത്തിൽ എത്രമാത്രം സുഖം എങ്ങിനെയെല്ലാം അനുഭവിക്കാൻ സാധിക്കുമോ അത്രത്തോളം അനുഭവിക്കണം. അതുതന്നെ എന്റെ ആദർശം.

സുക:—അപ്പോൾ സുഖത്തിൽ വൈവിദ്ധ്യം വേണമെന്നും അഭിപ്രായമുണ്ടായിരിക്കുമല്ലോ സ്ത്രീപുരുഷന്മാർ അവരുടെ അഭിലാഷത്തെ ഏകാഭിമുഖമാക്കി വർത്തിക്കണമെന്നും ഇല്ലായിരിക്കാം. അതോ അതിൽ വിരോധമുണ്ടോ?

ജയച:—എനിക്കൊന്നിലും വിരോധമില്ല.

സുക:— ഒരു സഹധർമ്മചാരിണിയുടെ സാഹചര്യം കൊണ്ടാണു് ധർമ്മപരമായ ജീവിതത്തിന്റെ പരമോദ്ദേശ്യമായ പുരുഷാർത്ഥലാഭം ഉണ്ടാകേണ്ടതു് എന്നുള്ള പുരാതനമായ പാവനാഭിപ്രായത്തോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. അങ്ങു് അതിനോടു യോജിക്കുന്നില്ലേ?

ജയച:—എനിക്കു പ്രത്യേകിച്ചു് ഒരഭിപ്രായവുമില്ലെന്നു പറഞ്ഞില്ലേ? മററുള്ളവരേക്കൂടെ ബോധ്യപ്പെടുത്തത്തക്കവണ്ണം ഒരു വിവാഹച്ചടങ്ങിന്റെ ആവശ്യമെന്താണു്?

**സുക:**—നാം ഈ സാമുദായിക ബന്ധത്തിൽപെട്ടു ജീവിക്കുന്നവരല്ലേ? ആദരണീയങ്ങളായ സാമുദായികാചാരങ്ങളെ ധിക്കരിക്കുന്നതു യുക്തമാണോ?

**ജയച:**—പ്രിയപ്പെട്ട സുക! നിൻെറ ഈ തത്വജ്ഞാനം ഒന്നു മതിയാക്കുമോ. നിനക്കെന്നെക്കാണണമെന്നുണ്ടെങ്കിൽ ഞാൻ ദിവസവും ആററങ്ങൽ വരാം. അച്ഛനും അമ്മയും കാണാതിരിക്കുന്നതിനു് നീ കരുതലുള്ളവളായിരുന്നാൽ മതി.

**സുക:**— അയ്യോ! അങ്ങു് എന്തുപറയുന്നു? അവരറിയാതെ എതു തിരസ്ക്കരണിവിദ്യ പ്രയോഗിച്ചാണു് അങ്ങു് അവിടെ വരിക. അങ്ങയോടൊരുമിച്ചല്ലാതുള്ള ദിവസം ഞാൻ എത്ര അസഹ്യതയോടെ കഴിച്ചുകൂട്ടേണ്ടിവരും. അങ്ങയെക്കൂടാതൊരു ജീവിതം എനിക്കു സാദ്ധ്യവുമല്ല. ഞാൻ വീണ്ടും ആത്മവിശ്വാസമില്ലാതെ ചോദിക്കുന്നു എന്നു കുററപ്പെടുത്തരുതേ! എനിക്കിനി അതു ചോദിക്കാതിരിക്കാൻ നിവൃത്തിയില്ല. അങ്ങു പുഷ്പവിലാസത്തു് വിവാഹത്തിന്നാലോചിക്കുന്നു എന്നു കേട്ടല്ലോ. അതിൽ വല്ല വാസ്തവവും ഉണ്ടോ? സത്യം പറയണം. ഞാൻ മററൊരുത്തക്കും ഒരു പ്രതിബന്ധകാരിണിയായി എന്നു വരുന്നതു് എനിക്കു സങ്കടഹേതുവാണു്. അതു കൊണ്ടാണു ഞാൻ ചോദിക്കുന്നതു്. ഇക്കാര്യത്തിൽ വേണമെങ്കിൽ എന്തും എത്രയും ആകാം എന്നുള്ള അങ്ങയുടെ തീയറി (Theory) യോടു് എനിക്കു യോജിക്കുവാൻ നിവൃത്തിയില്ല. പരപീഡനം എന്തായാലും ദുരിതഹേതുകമാണെന്നെനിക്കറിയാം. നമുക്കിങ്ങിനെ ഒരു സൗഖ്യം ഇനി പെട്ടെന്നുണ്ടായി എന്നു വരികയില്ല. അങ്ങയ്ക്കായി സമപ്പിക്കപ്പെട്ടിരിക്കുന്ന എൻെറ ഹൃദയം അങ്ങു് അതിനെ പരിപൂർണ്ണമായി സ്നേഹിക്കുന്നുണ്ടോ എന്നറിയാതെ യഥാർത്ഥത്തിൽ ഉഴലുകയാണു്. അങ്ങു സത്യം എന്നോടു പറയണമെന്നു വീണ്ടും യാചിക്കുന്നു.

ജയച:—നിനക്കു ഭ്രാന്തുണ്ടോ; നിന്നെപ്പോലുള്ളവർ നുണകേൾക്കുന്നതു കഷ്ടമല്ലേ! ഞാൻ ഒരു പുഷ്പവിലാസത്തും ഒരുത്തരേയും വിവാഹം കഴിക്കുന്നില്ല; കഴിക്കയുമില്ല. അവിടെ എന്റെ ഒരു സഹപാഠിയുണ്ടു്. ഞാൻ വല്ലപ്പോഴും അവിടെ പോകുന്നതു് അതുകൊണ്ടാണു്. നീഎന്തിനു കുണ്ഠിതപ്പെടുന്നു? ദയചെയ്തു വല്ലതും പുലമ്പാതിരിക്കൂ.

ജയചന്ദ്രൻ പൂർണ്ണസഹഭാവത്തോടെ ആ ലോലമനസ്വിനിയെ അരികിലണച്ചു് ഒന്നു തഴുകി, താൻ ഇതുവരെ പറഞ്ഞതെല്ലാം കേവലം വിനോദമായിരുന്നു എന്നും, കാലതാമസംകൂടാതെ വിവാഹം കഴിച്ചുകൊള്ളാമെന്നും പറഞ്ഞു് ധൈര്യപ്പെടുത്തി. സ്വപ്രേമസമർപ്പണം സഫലമാകുമെന്നു ജയചന്ദ്രന്റെ സാന്ത്വനത്താൽ ബോദ്ധ്യപ്പെട്ട ആ നിമിഷത്തിൽ സന്ദേഹക്കാർമേഘമകന്നു പൂർവ്വാധികം വിളങ്ങിയ അവളുടെ സമുല്ലസിതമായ മുഖേന്ദുദ്യുതിയിൽ ഏതു മനുഷ്യഹൃദയത്തിനും ഉജ്ജീവകമായ ഒരു ചൈതന്യസ്ഫുരണം ഉണ്ടാകാതിരുന്നില്ല. ജയചന്ദ്രൻ ധന്യത നടിച്ചുകൊണ്ടു്, "സുകു! ഞാൻ നിനക്കയച്ചിട്ടുള്ള കത്തുകൾ ഓരോന്നും നീ ഓർമ്മയായിരിക്കുമല്ലോ."

സുകേ:—ഞാൻ ഓർമ്മയായിരിക്കുമെന്നോ? ഞാൻ ആ കത്തുകളെ ഭദ്രമായി സൂക്ഷിച്ചുവച്ചിട്ടുണ്ടു്.

ജയച:—ഞാൻ ഈയിടയ്ക്കു് ആ കത്തുകളിൽ ചിലതു വീണ്ടും വായിച്ചാൽകൊള്ളാമെന്നു വിചാരിച്ചു. പക്ഷേ എന്തു ചെയ്യാം! ഞാൻ അവയുടെ പകർപ്പു വച്ചിട്ടുണ്ടായിരുന്നില്ല. അവയെ ഒന്നു എടുത്തുകൊണ്ടുവരൂ. ഞാൻ ഒന്നു നോക്കട്ടെ.

സുകേശിനി ഉടനേ തന്റെ മേശയുടെ അടിയിൽ ഉണ്ടായിരുന്ന ഒരു ചെറിയ ട്രങ്കുതുറന്നു്, പട്ടുനൂലിൽ കോർത്തു ഭംഗിയായി സൂക്ഷിച്ചിട്ടുള്ള ആ എഴുത്തുകൾ എടുത്തു് ജയചന്ദ്രന്റെ കൈയിൽ സമർപ്പിച്ചു. ജയചന്ദ്രൻ "ഞാൻ എന്റെ പ്രേ

മാധീശപരിക്കു സമപ്പിച്ച മംഗളപത്രങ്ങളല്ലേ ഇവ! സുകു! തരു, തരു; നോക്കട്ടെ" എന്നു പറഞ്ഞു് ഒരു ചുംബനത്താൽ ആ ലളിത മനസ്ക്കയെ ഒരനിർവാച്യാവസ്ഥയിൽ ആനയിച്ചുകൊണ്ടു കത്തുകൾ തിരിച്ചു വാങ്ങി. ഉടൻ തന്നെ അപ്രതിക്ഷിതമായി അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട സുകുവിൻെറ അമ്മയുടെ കോപകലുഷമായ ഭത്സനവാക്കു കേട്ടു സുകു ഞെട്ടിപ്പിടഞ്ഞു് അമ്മയെ ഒന്നുഴന്നു നോക്കി, അരുതെന്നു് ആംഗ്യംകൊണ്ടു് വിലക്കാൻ ഭാവിച്ചതും, ഡാക്ടർ വൈദ്യുതവേഗത്തിൽ ആ മുറിയിൽനിന്നും കത്തുകളുംകൊണ്ടു നിഷ്ക്രമിച്ചതും ഒരുമിച്ചുകഴിഞ്ഞു.

---

## അദ്ധ്യായം ൧൦.



തിരുവനന്തപുരംനഗരത്തിൻെറ ബഹുകാര്യവ്യഗ്രമായ ജനതാസംരംഭം രമ്യമായ സായാഹ്നത്തിൻെറ സമാഗമത്തോടുകൂടി ഒട്ടൊന്നൊതുങ്ങിത്തുടങ്ങി. അതുവരെ വിവിധകാര്യഭാരത്താൽ ഉഴറി, കറിനോഷ്ണത്താൽ തപിച്ചു് വിശ്രമത്തിനു് അവസരം പ്രതീക്ഷിച്ചിരുന്ന പലരും ഓരോ വിശ്രമസങ്കേതങ്ങളിലേയ്ക്കു് യാത്രതുടങ്ങി. ശരന്മേഘാവൃതമായ ശുഭ്രാകാശത്തിൻെറ പ്രതിരൂപംപോലെ പരിലസിക്കുന്ന വിസ്തൃതമായ വെൺമണൽപ്പരപ്പുകൊണ്ടു് ആരേയും ആഹ്ലാദഭരിതരാക്കിത്തീക്കുന്ന ശംഖുംമുഖം സമുദ്രതീരം അന്നും അനേകം വിശ്രമാന്വേഷികളെ സ്വീകരിച്ചു കഴിഞ്ഞിരിക്കുന്നു. തരംഗപരമ്പരകളുടെ നിരന്തരകേളിവിലാസത്താൽ ഊജ്ജസ്വലമായ ഉല്ലാസത്തോടെ വത്തിക്കുന്ന സമുദ്രം കാണുമ്പോൾതന്നെ ജനങ്ങൾ സകലക്ലേശങ്ങളും വിസ്മരിച്ചു് ഉന്മേഷഭരിതരായിത്തീരുന്നു. ആബാലവൃദ്ധം ജനങ്ങൾ പദവിക്കും, പകിട്ടിനും, അപൂവ്വമായി രമ്യതയ്ക്കും, ആഡംബരത്തിനും യോജിച്ച "വസ്ത്രാലങ്കാരച്ചേരുവോടു" കൂടി അവിടെ വിഹരിക്കുന്ന കാററിൻെറ പ്രകൃതത്തെ അനുകരി

ച്ചിട്ടെന്നപോലെ അതാ അങ്ങിങ്ങ് സൈ്വരമായി ചരിക്കുന്നു. പാടലപരിവേഷത്തോടുകൂടി പശ്ചിമാകാശത്തിൽ ശാന്തിയുടെ പരിലേഖ്യം വിരചിക്കുന്ന സന്ധ്യാംബ ആഗതയാകാറായിട്ടില്ല.

വയസ്യരായ നാലഞ്ചു യുവതികൾ ഇതരജനങ്ങൾ വിശ്രമിക്കുന്ന ഭാഗത്തുനിന്ന് ഒട്ടകന്ന് നിർബാധമായി ഉല്ലസിച്ച് വിശ്രമവേളയുടെ ആസ്വാദ്യതയെ യഥേഷ്ടം അനുഭവിച്ച്, കടന്നുപോന്ന ബാല്യത്തെ ഹൃദയസാരള്യംകൊണ്ട് വീണ്ടും പ്രാപിച്ചിരിക്കുന്നതുപോലെ വിനോദഭരിതരായി വർത്തിക്കുന്നു. അക്കൂട്ടത്തിൽ നടപ്പിലും, നോട്ടത്തിലും കൌമാരോന്മേഷം സ്ഫുരിക്കുന്ന ഒരുവൾ മററുള്ളവരുടെ മുമ്പേ ഒന്ന് ഓടിനോക്കിയിട്ട്, "ഹാ! നാമെല്ലാം ഒരുമിച്ചു കൂടുമ്പോൾ നമ്മുടെ ബാല്യകാലത്തെ കുട്ടിക്കളികളെല്ലാം ഓർക്കുന്നു. ഇവിടെ ഒന്ന് ഓടിക്കളിച്ചാലെന്തു്?"

സരള:—ഇന്ദിരേ! ഓടിക്കളിച്ചോളു! ഉൽകൃഷ്ടവിദ്യാഭ്യാസം നേടിയ സ്ത്രീകൾക്ക് വളരെ സ്വാതന്ത്ര്യമുണ്ടെന്നല്ലേ വയ്പ്?

ഇന്ദിര:—ഓ! നമുക്കങ്ങിനെ വിചാരിക്കാം. വാസ്തവം നോക്കുകയാണെങ്കിൽ അതു് നമുക്ക് കുറച്ചുകൂടി അസ്വാതന്ത്ര്യത്തിനിടയാക്കുന്നുണ്ട്. വിദ്യാഭ്യാസമുള്ളവർ അവക്കു ലഭിച്ചിട്ടുള്ള പരിഷ്കൃതലോകപരിചയംകൊണ്ട് ഒട്ടൊരു സ്വാതന്ത്ര്യം ഭാവിക്കാൻ ഒരുമ്പെട്ടേയ്ക്കാം. പക്ഷെ അതുകൊണ്ട മററുള്ളവരെക്കാൾ അവർ അന്യരുടെ പരിശോധനാദൃഷ്ടിക്കു ലക്ഷ്യമാകയല്ലേ പതിവ്.

മിസ്സസ് പള്ളിക്കൽ:—വിദ്യാഭ്യാസവും മനഃപരിഷ്കാരവുംസിദ്ധിച്ചിട്ടുള്ള സ്ത്രീകൾ എത്ര കാര്യഗൌരവമായി പെരുമാറുന്നു. അവരുടെ ഭർത്താക്കന്മാക്ക് അവരിൽ യാതൊരു ആശങ്കയ്ക്കും വഴിയില്ല.

ശാന്ത:—വിദ്യാഭ്യാസമുള്ളവർ അതിനു യോജിച്ച മനഃസ്ഥിതിയില്ലാത്തവരായി കാണുന്നതാണ് എല്ലാററിലും കഷ്ടം. പോരെങ്കിൽ എല്ലാം ഉണ്ടെന്നുള്ള അഹംഭാവത്തോടുകൂടി

നടക്കുന്ന ചിലർ മററുള്ളവരെ കുററം പറയുന്നതാണു കഷ്ടാൽകഷ്ടതരം.

ഇന്ദിര:—എനിക്കു് ആ കൂട്ടരെ കാണുമ്പോൾ ഒരു സഹതാപമാണു്. അവരുടെ മനഃസ്ഥിതി ഇത്ര താഴ്ന്നതരത്തിലാണല്ലൊ? അവരെ അപേക്ഷിച്ചു് എത്ര ഉയന്ന വിശാലഹൃദയമാണു് നമുക്കുള്ളതു്.

മിസ്സസ് പിള്ള:—ഞാൻ ഒരു കാൎയ്യം പറയാം. നിങ്ങൾ തെററിദ്ധരിക്കരുതു്. നമ്മുടെയിടയിൽ ജാതിയും മതവും കൊണ്ടു വിഭജിക്കപ്പെട്ടിട്ടില്ലാത്ത സാഹോദൎയ്യത്തിൽ നമുക്കെല്ലാവൎക്കും വാഞ്ഛയുള്ളതല്ലേ? അതുകൊണ്ടു പരമാൎത്ഥം പറയാമെന്നു് എനിക്കൊരു വിശ്വാസംവന്നതാണു്. നമ്മുടെ കൂട്ടത്തിലുള്ളവരുടെ യഥാൎത്ഥസ്ഥിതികൾ മറച്ചുവയ്ക്കാൻ അവർ എന്തു പാടുപെടുന്നു? കഷ്ടം! ആ സുകേശിനി നിങ്ങളുടെകൂടെ പഠിച്ചവളല്ലേ? ഇപ്പോൾ അവളുടെ പഠിത്തം എത്ര ദൂരമായെന്നറിഞ്ഞോ? എന്താ! നമ്മുടെ ലായർ ഒന്നും മിണ്ടാതിരിക്കുന്നതു്? വല്ലാത്ത കേസ്സുകൾ വല്ലതും ആലോചനാവിഷയമായിരിക്കയാണോ?

ആനന്ദമയി.—(വനിതാവക്കീൽ) നിങ്ങൾപറഞ്ഞ ആ സുകേശിനി ഇൻറർമീഡിയററ് ക്ലാസിൽ എൻെറ ക്ലാസ്സുമെററായിരുന്നു. പക്ഷേ ഈയിടെ അവളെപ്പററി കൂടുതൽ ചിലതു് അറിയാനിടയായി.

ഇന്ദിര:—എന്താണറിഞ്ഞതു്? വക്കിൽസാറിനു് സുകേശിനിയുടെ വല്ല വക്കാലത്തും കിട്ടിയോ?

ആ: മയി:—ഇല്ല വേറൊരു വക്കാലത്തുകിട്ടിയപ്പോൾ അതിൽ സുകേശിനിയുടെ കാൎയ്യവും ആലോചനയ്ക്കു് ഹേതുവായി.

മിസ്സസ് പിള്ള:—ഓഹോ! എനിക്കതു മനസ്സിലായി.

ആ: മയി:—നിങ്ങൾക്കു് എന്തു മനസ്സിലായിട്ടാണിപ്പറയുന്നതു്?

ഇന്ദിര:—ഒരു വക്കിലിനെപ്പോലെയല്ലെങ്കിലും സാധാരണ ബുദ്ധിയോടുകൂടി ഞങ്ങൾക്കും കാൎയ്യങ്ങൾ മനസ്സിലാക്കാൻ കഴികയില്ലെന്നുണ്ടോ?

ആ: മയി:—അല്ലാ ഞാൻ പറഞ്ഞ കാൎയ്യം രഹസ്യമാണു്, ആരും അറിയാനിടയില്ല.

ആ: മയി:—ഇല്ല; എന്തൊരു ഭാഗ്യം! അയാൾക്കതിൽനിന്നും രക്ഷപ്പെടാനുള്ള ഒരു മാർഗ്ഗം അവിചാരിതമായി വന്നുകൂടി. കൊട്ടാരത്തിലെ ഒരു കാര്യക്കാർ കമലയെ വിവാഹം കഴിക്കാൻ തയാറായിരിക്കുന്നു- സ്ഥിതിഗതികളെല്ലാമറിഞ്ഞിരുന്നിട്ടും അയാൾ അവൾക്കുവേണ്ടി പ്രാണത്യാഗം ചെയ്യുന്നു! എന്തോ അവളുടെ ഭാഗ്യമോ ജയചന്ദ്രൻെറ ഭാഗ്യമോ?

മിസ്സസ് പള്ളി:—അല്ലാ! അതു മൂന്നാമതൊരാളിൻെറ ഭാഗ്യമാണ്.

ഇന്ദിര—നിങ്ങളെന്താണ് മററാരും അറിയാത്ത മട്ടിൽ പറയുന്നതു്? ഇവിടെ ആദ്യം പറഞ്ഞുവന്ന സുകേശിനി നമ്മുടെ വിജയാദേവിയുടെ സുഹൃത്തല്ലേ? അവളെപ്പററിയല്ലേ മിസ്സസ് പള്ളിക്കൽ ഇപ്പോൾ സൂചിപ്പിച്ചതു്.

സരള: - ഇതെന്തൊരു നേരംപോക്ക്! ആ ജയചന്ദ്രൻ ഇക്കാര്യത്തിൽ ഇത്ര വിജയിയായോ? അയാൾക്കു വിദേശത്തു ഭാര്യയും കുഞ്ഞുങ്ങളും ഉണ്ടെന്നും ആരോ പറയുന്നതു കേട്ടു.

ശാന്ത:—അതു സംഭവിക്കാൻ പാടില്ലെന്നുണ്ടോ?

(ഇത്രയും പറഞ്ഞു് കുറെ അകലെ മാറിനിന്നു തൻെറ ദുഃഖത്തെ മറയ്ക്കാൻ ശ്രമിക്കുന്നു.)

ഇന്ദിര: - (മററു സഹോദരിമാരോടു്) ശാന്ത ചോദിച്ചതു കേട്ടില്ലേ? ഉപരിവിദ്യാഭ്യാസത്തിനുവേണ്ടി പാശ്ചാത്യദേശങ്ങളിൽ പോകുന്ന എത്ര ചെറുസഹോദരന്മാരാണ് അവിടെ അകപ്പെട്ടു കഴങ്ങുന്നതു്? അവരിൽ ചിലരെല്ലാം അവരുടെ സാമർത്ഥ്യംകൊണ്ടോ, അവരുടെ ബന്ധുക്കളുടെ ഭാഗ്യംകൊണ്ടോ വല്ലവിധത്തിലും രക്ഷപ്പെട്ടു തിരിച്ചെത്തുന്നുണ്ടു്. ശാന്തയുടെ ഭർത്താവു പാശ്ചാത്യവിദ്യാഭ്യാസത്തിനുപോയിട്ടു് കൊല്ലം ആറുകഴിഞ്ഞിരിക്കുന്നു. അവളുടെ അച്ഛൻ പണവും മുറയ്ക്കു അയച്ചുകൊടുക്കുന്നുണ്ടു്. ഇപ്പോൾ ഒരെഴുത്തുപോലുമില്ല. അയാൾ ഒരു മദാമ്മയെ വിവാഹം കഴിച്ചുവെന്നു അവിടെനിന്നും തിരിച്ചുവന്ന ചിലർ പറഞ്ഞതിനുശേഷമാണ് ശാന്ത അവളുടെ കാളേജുവിദ്യാഭ്യാസം തടന്നതു്. കഷ്ടം! അവൾക്കങ്ങിനെയെ

മിസ്സസ് പള്ളി:—ശരി എന്നാൽ ഞാൻ അറിഞ്ഞ വാസ്തവം പറഞ്ഞാൽ നിങ്ങൾ അതു വകവച്ചുതരുമോ?

ആ: മയി:—ഓഹോ! തീർച്ചയായിട്ടും; എന്നാൽ പറയൂ?

മിസ്സസ് പള്ളി:—ആ കമലയ്ക്ക് മിസ്റ്റർ ജയചന്ദ്രൻെറ മേലുണ്ടായ വൈരാഗ്യമല്ലേ;ആ കാൎയ്യം വക്കാലത്തെല്ലാം തയാറാക്കിക്കഴിഞ്ഞോ? കമല സാധാരണസ്ത്രീകളെപ്പോലെയല്ല അവൾ അയാളെ ഒരു പാഠം പഠിപ്പിക്കും. ഇപ്രകാരമുള്ളവർ എപ്പോഴെങ്കിലും ഒരു തക്കതായ കുടുക്കിൽ അകപ്പെടേണ്ടിവരും. കമലം അതിനെല്ലാം പററിയ ഒരു സ്ത്രീതന്നെ.

ആ: മയി:—പററിയ സ്ത്രീയെന്നോ? അവൾ എത്ര നിർദ്ദോഷി. അവൾ കഴിയുന്നത്ര നാട്ടുഭാഷാവിദ്യാഭ്യാസം നേടി, വല്ലതും ഒരു ഉദ്യോഗത്തിൽ പ്രവേശിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നപ്പോഴല്ലേ ഈ ഡാക്ടർ ജയചന്ദ്രൻെറ സമാഗമം തുടങ്ങിയതു്? അയാളുടെ വക ഒരു തോപ്പിലാണു് അവളും അവളുടെ അമ്മയും താമസിച്ചിരുന്നതു്. പിന്നെ അയാൾക്കു് അവിടെ അസ്വാതന്ത്ര്യം വല്ലതുമുണ്ടോ? വിവാഹം കഴിക്കാൻ ആവശ്യപ്പെട്ടപ്പോൾ പൂച്ച പാലുകുടിക്കുന്നതുപോലെ ഒന്നുംഅറിയാത്തശുദ്ധൻ, തൻെറ വലിയ സ്റ്റാററസ്സിനെ പരിഗണിച്ചു് ആ പാവത്തെ കുഴപ്പത്തിലാക്കി. പക്ഷെ കമലയോടിതൊന്നും പററുകില്ല. അവൾ ചില പ്രത്യേക സന്ദർഭങ്ങളുണ്ടാക്കി ഡാക്ടരെക്കൊണ്ടു് ചിലതു് ഒപ്പിട്ടുവിച്ചു സൂക്ഷിച്ചുവച്ചിട്ടുണ്ടു്. അക്കൂട്ടർ എത്ര പ്രമാണവും ഒപ്പിട്ടുപോകുന്ന ചില അവസരങ്ങൾ ഉണ്ടാകാറുണ്ടല്ലോ! ഇപ്പോൾ ഡാക്ടർ അവരോടു് ആ തോപ്പിൽനിന്നു് മാറിക്കൊള്ളാൻ ആവശ്യപ്പെട്ടിരിക്കയാണു്. ആ ഘട്ടം വന്നപ്പോൾ കമല ആ പ്രമാണങ്ങൾ കൊണ്ടുവന്നു് എന്നെ ഏല്പിക്കുകയും, രഹസ്യങ്ങളെല്ലാം എന്നോടു പറകയും, എനിക്കു വക്കാലത്തു തരികയും ചെയ്തു.

ങ്കിലും ഒരാശ്വാസം ഉണ്ടാകട്ടെ. ഇക്കഥ ഇങ്ങനെയിരിക്കെ ജയചന്ദ്രന് അങ്ങനെ സംഭവിക്കാൻ പാടില്ലാതില്ല. പക്ഷെ അയാൾ അതിൽനിന്നെല്ലാം രക്ഷപ്പെട്ടുവന്നിരിക്കും.

സരള:—ഹേ! ചിലപ്പോൾ ഇതു് അയാളെപ്പററി പറയുന്ന അപവാദമെന്നും വരാം. ആ ഡാക്ടർ വിവാഹം കഴിക്കാത്തതുകൊണ്ടു് പലൎക്കും ഒരാശയോ, നിരാശയോ, ഇഷ്ടയോ, ഇഷ്ടഭംഗമോ എന്തെല്ലാമോ ഇല്ലാതില്ല. അതുകൊണ്ടുംകൂടിയാണു് അതിനെസംബന്ധിച്ചു് ഇത്രയും കിംവദന്തികൾ കേൾക്കാനിടയാകുന്നതു്.

ഇന്ദിര:—ഡാക്ടർ ജയചന്ദ്രന്റെ ജീവിതരീതികൊണ്ടു് ആനന്ദമയി പറഞ്ഞതു് ഏതാണ്ടു വിശ്വസിക്കാം.

ആ:-മയി:—ഞാൻ പറഞ്ഞതു് വാസ്തവമല്ലെന്നോ! ഓഹോ! വക്കീലന്മാരെല്ലാം കള്ളവും കൗശലവുംകൊണ്ടു് കഴിയുന്നവെന്നാണല്ലോ എല്ലാവരുടേയും ധാരണ. പക്ഷേ എല്ലാത്തിന്റേയും സത്യം വെളിവാക്കുന്നതു് വക്കീലന്മാരാണു്.

മിസ്സസ്സ് പള്ളി:—വക്കീലന്മാർ ഏതുകൂട്ടത്തിൽപ്പെട്ടവരായാലും നമ്മുടെ ആനന്ദമയി ഇപ്പോൾ പറഞ്ഞതു വാസ്തവമാണു്. ഇനിയെങ്കിലും ജയചന്ദ്രനിൽ ഒരു മാററമുണ്ടായി, സുകേശിനിക്കു് അങ്ങനെയൊരാശ്വാസം ലഭിക്കാനിടവരണേ എന്നാണെനിക്കു ദൈവത്തോടുള്ള അപേക്ഷ.

ഇന്ദിര:—ഞാൻ വേറൊരു വൎത്തമാനം കേട്ടു. മിനിഞ്ഞാന്നു ഏകദേശം അൎദ്ധരാത്രിയായപ്പോൾ കോമളനായ ഒരു യുവാവു് ബോധരഹിതനായി വഴിയിൽ കിടക്കുന്നതു് ജ്യേഷ്ഠനും കൂട്ടരും കാണാനിടയായി. അവർ ദേവിയുടെ നിർദ്ദേശപ്രകാരം ഗൃഹോദ്ധാരണപരിപാടി നിയമേന നിൎവ്വഹിച്ചുവരികയാണല്ലോ. അവർ അദ്ദേഹത്തെ താങ്ങിയെടുത്തു. എന്തിന്! വളരെ പ്രയാസപ്പെട്ടു് രാത്രി അവരുടെ കാൎയ്യാലയത്തിൽ കൊണ്ടുപോയി കിടത്തി. ഇപ്പോൾ അദ്ദേഹം അവരുടെ ശുശ്രൂഷയിൽ അദ്ദേഹത്തിന്റെ വീട്ടിൽ കിടക്കുകയാണു്.

മിസ്സസ്സ് പള്ളി:—എന്താണു്? ഇന്ദിരെ! ഇതു വാസ്തവമാണോ? അതെങ്ങനെ സംഭവിച്ചു. കമലയുടെ വീട്ടിൽ

നിന്നാണോ പാറിയത്? അവളുടെ ചില ആളുകൾകൂടി അയാളെ തല്ലണമെന്ന് ഉദ്ദേശിച്ചിരുന്നു.

ഇന്ദിര:—ഹാ: ഞാൻ ഊഹിച്ചതു തെറ്റിയില്ല. ആ ഡാക്ടരാണൊ ആളു്? ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ഫലം കണ്ടില്ലേ?

ആ:മയി:—അതെല്ലാം പോകട്ടെ. ആ സുകേശിനി എന്തു ചെയ്യുന്നു?

മിസ്സസ് പിള്ള:—അവളോ! കഷ്ടം! ആ കഥ ഓർക്കാൻകൂടിവയ്യ. ആറാങ്ങൽ ഹൃദ്രോഗത്താൽ ദീനശയ്യയെ ആശ്രയിച്ചിരിക്കയാണ്.

സുകേശിനിയുടെ ദീനവൃത്താന്തം കേട്ട മാത്രയിൽ അവക്കെല്ലാം ഒരു ഹൃദയസ്പന്ദനം ഉണ്ടായതുപോലെ തോന്നി; അവർ സഹതാപംകൊണ്ടു പരവശകളായി. സുകേശിനിയുടെ സങ്കടകരമായ അവസ്ഥയ്ക്കു് ഹേതു ജയചന്ദ്രനാണെന്നു് വ്യക്തമായപ്പോൾ ആ സഹോദരിമാർ ഓരോരുത്തരും അവരവരുടെ അനുഭവാനുമാനങ്ങളിൽകൂടി വിവിധകഥകൾ സ്മരിക്കേണ്ടിവന്നു.

ഇന്ദിര:—ജയചന്ദ്രന്റെ സ്വഭാവം നല്ലവണ്ണം മനസ്സിലാക്കുന്നതിനു മുൻപു് സുകേശിനി അയാളിൽ ഹൃദയം സമർപ്പിച്ചതല്ലേ ഈ ദുഃഖത്തിനു കാരണം?

മിസ്സസ് പിള്ള:—ഒരു വിവാഹിതയെന്ന നിലയിൽ എനിക്കു കൂടുതൽ അനുഭവമുള്ളതുകൊണ്ടു് ഞാൻ ഇതിനു് സമാധാനം പറയാം. കുടുംബമഹിമയും, അതിനു യോജിച്ച വിദ്യാഭ്യാസവും ഉള്ള ഒരു പുരുഷനിൽ അതുപോലെതന്നെ, വിദ്യാഭ്യാസംകൊണ്ടും, കുലീനതകൊണ്ടും തുല്യനിലയുള്ള ഒരു യുവതി അവളുടെ ഹൃദയം വാഞ്ഛയോടുകൂടി അർപ്പിച്ചുപോയതു് ഒരു കുറ്റമാണെന്നാണോ പറയുന്നതു? "Better be loved and lost than never be loved at all (അനുരാഗാവിഷ്കരണത്തിനവസരം

ഉണ്ടാകാത്ത ജീവിതത്തെക്കാൾ, അനുരാഗം ഉണ്ടായി നഷ്ടപ്പെടുന്ന ജീവിതം മെച്ചമേറിയതാണു്.) എന്നല്ലേ ഒരു ഇംഗ്ലീഷുകവി പറയുന്നതു്? ഇമ്മാതിരിയുള്ള കഥകൾ എന്തുമാത്രം കേൾക്കാൻ കഴിഞ്ഞിട്ടുണ്ടു്. അപാകത്തിൽ കലാശിക്കുന്ന അനുരാഗം ഒന്നുമാത്രമാണു് കാൺവെൻറിലെ അംഗങ്ങളുടെ സംഖ്യ ക്രമാതീതമായി വൎദ്ധിപ്പിക്കുന്നതെന്നു് എനിക്കറിയാം.

ശാന്ത: — നമ്മുടെ വിജയാദേവിയും ഒരു സ്ഥാപനം തുടങ്ങിയിരിക്കയല്ലേ? അങ്ങനെ വേണ്ടിവരുമ്പോൾ നിങ്ങളുടെ കാൺവെൻറുപോലെയും ആ സ്ഥാപനം ഉപകരിച്ചുകൊള്ളട്ടെ? ആ സ്ഥാപനത്തിന്റെ ഉൽഘാടനത്തിനു ഞാനും പോയിരുന്നു. എനിക്കുതന്നെ ഒരിക്കൽ അതു് ഒരു അവലംബമായിത്തീരുകയില്ലെന്നു് എങ്ങിനെ വിചാരിക്കാം? വിജയാദേവിയെപ്പോലുള്ള ധാരാളം സ്ത്രീകൾ നമ്മുടെയിടയിൽ ഉണ്ടായിക്കാണാൻ ഞാൻ ആഗ്രഹിക്കുന്നു. വിവാഹിതയായ ഒരു സ്ത്രീയുടെ ജീവിതം ഏതു് ആദർശത്തെ മുൻനിൎത്തി നയിക്കണമെന്നും, അതിനു യോജിച്ചവിധം ബാലികകളെ എങ്ങിനെ പരിശീലിപ്പിക്കണമെന്നും വിവരിച്ചു് ദേവി സംക്ഷിപ്തമായ ഒരു പ്രസംഗംകൊണ്ടു് അന്നു സന്നിഹിതരായിരുന്നവൎക്കു് ശക്തിയേറിയ ഒരു ഉൽബോധനം നൽകി. അക്കാൎയ്യത്തിൽ ദേവിയുടെ അഭിപ്രായം പരിപാവനമായ ഭാരതീയാദർശം കാലാനുകൂലമായ പരിഷ്കാരത്തോടുകൂടി പ്രചരിപ്പിക്കണമെന്നായിരുന്നു. സാമുദായികബന്ധത്തിലും, സംഘടനയോടുകൂടിയ ഉദ്യമത്തിലും പാശ്ചാത്യരീതിയെ അനുഗമിക്കുന്നതിൽ ദേവിക്കു് അനുകൂലാഭിപ്രായമാണുള്ളതു്. എന്നാൽ അതിന്റെ പരമലക്ഷ്യം ഒരിക്കലും ഭാരതീയാദൎശത്തിൽ നിന്നു് വ്യതിചലിക്കുന്നതു് വിഹിതമല്ലെന്നു ദേവി സമൎത്ഥിച്ചു.

ഇന്ദിര:—ഓ! എനിക്കന്നു വരാൻ കഴിഞ്ഞില്ലല്ലൊ? ആ സ്ഥാപനത്തിൽ ഇപ്പോൾ എത്രപേരുണ്ട്?

ശാന്ത:—ഉൽഘാടനം നടത്തിയപ്പോൾ അന്നു മഹിളാമന്ദിരത്തിൽ ഇന്ദിര കൊണ്ടുവന്നു താമസിപ്പിച്ചിരുന്ന, ആ മൂന്നു നംപൂതിരിസ്ത്രീകളും മററു രണ്ടുപേരും മാത്രമേ ഉണ്ടായിരുന്നൊള്ളു. ഈ സ്ഥാപനം ഗൃഹോദ്ധാരണ സമിതിയോട്ട് അനുബന്ധിച്ചു നടത്തണമെന്നാണ് ഉദ്ദേശിച്ചിട്ടുള്ളതു്. ഗൃഹോദ്ധാരണസമിതിയിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും അംഗങ്ങളായി ചേരാം. ശ്രീജിത് ധർമ്മവ്രതൻ ലോകസേവനത്തിനായിത്തന്നെ, സ്വജീവിതം സമർപ്പിച്ചിരിക്കയാണ്. ഇപ്പോഴും ആ ഡാക്ടരെ ഹൃദയപൂർവം ശുശ്രൂഷിച്ചു്, സമാശ്വസിപ്പിക്കുന്നതു് അദ്ദേഹമാണ്. ആ സാഹചര്യം കൊണ്ടെങ്കിലും ഡാക്ടരുടെ മനസ്ഥിതിക്ക ഒരു മാററമുണ്ടാകട്ടെ? മിസ്ററർ ഭാസ്കർ ആ സമിതിയിലെ ഒരംഗമാണ്. എന്തായാലും ഈ മാതിരിയുള്ള സ്ഥാപനങ്ങൾ അഭിവൃദ്ധിപ്പെട്ടുവരാൻ ആത്മാഭിമാനംകൊണ്ട് ആരെങ്കിലും ചെയ്യുന്ന ധനസഹായം പ്രയോജനപ്പെട്ടുമെന്നിരുന്നാലും പ്രവർത്തിക്കാൻ സന്നദ്ധതയും സന്മനസ്സും ഉള്ള യുവാക്കളെ ലഭിക്കാൻ പ്രയാസം.

ആ: മയി:—വിജയാദേവിയുടെ ആ സ്ഥാപനം ഏതു വിധത്തിലായാലും വിജയിക്കതന്നെ ചെയ്യും. നമ്മുടെ ഇന്ദിര എത്ര നേരത്തേക്കൂട്ടി ദേവിയുടെ ഉദ്ദേശം ഫലിപ്പിക്കാൻ അവസരം ഉണ്ടാക്കിക്കൊടുത്തു. അതിനെ പരിപോഷിപ്പിക്കാൻ നമുക്കും യഥാശക്തി ഉദ്യമിക്കണം.

സരള:—അതെങ്ങനെ ഇന്ദിര അവസരം ഉണ്ടാക്കി?

ആ: മയി:—ആ നമ്പൂതിരി സ്ത്രീകളെ തിരുവനന്തപുരത്തുകൊണ്ടാക്കിയതു് ഇന്ദിരയും അവളുടെ സഹോദരൻ മിസ്ററർ ഭാസ്ക്കരും കൂടിയാണെന്നു പറഞ്ഞില്ലെ?

മിസ്സസ് പള്ളി:—അയ്യോ! നേരം വൈകുന്നില്ലേ? എൻെറ കുഞ്ഞും ആയയുംകൂടി അവിടെ ലഹള കൂട്ടുകയായിരിക്കും; ഇനി നമുക്കുപോകാം.

ഇന്ദിര:—കഷ്ടം! മാതാവായാലുള്ള ക്ലേശം.

മിസ്സസ് പോള്ളി: ക്ലേശമെന്തോ? ക്ലേശമാകാതെ സൂക്ഷിച്ചാൽ അതെത്ര ആനന്ദമാണെന്ന് ഒന്നു നോക്കൂ: മ്യൂസിയത്തിലും ബീച്ചിലും ഒന്നും പോകാതെതന്നെ, ഒരു മാതാവിനു അവരുടെ വീട്ടിൽ സുഖകരമായ വിശ്രമം ലഭിക്കും. പക്ഷെ അനുഭവം കൊണ്ടല്ലാതെ അതെങ്ങിനെയെന്നു മനസ്സിലാകയില്ല. അന്ന് ഇതൊന്നും ഞാൻ അങ്ങോട്ടു പറയേണ്ടിവരികയുമില്ല. നിങ്ങൾ ഓരോരുത്തരും വലിയ ആഹ്ലാദത്തോടുകൂടി എന്നോടുതന്നെ പറയുമെന്നാണ് എന്റെ വിശ്വാസം.

ആ:മയി:—എനിക്കു നാളെ നാലഞ്ചു കേസ്സുണ്ട്. അതിൽ ചിലതൊക്കെ നല്ലതുപോലെ പഠിക്കാനുള്ളവയുമാണ്. നമുക്കിനി പോകാം.



സന്ധ്യാകാശത്തിലെ ആകർഷകമായ പ്രശാന്തത വൈചിത്ര്യമേറിയ അനേകം ചെങ്കതിർകാന്തിമണ്ഡലങ്ങൾ പ്രദർശിപ്പിച്ചിട്ട്, ക്രമേണ ഇരുളിൽ മറഞ്ഞുതുടങ്ങാറായപ്പോഴേയ്ക്കും വിശാലമായ ആ വിശ്രമരംഗവും ജനരഹിതമായി. നമ്മുടെ സഹോദരിമാരും അന്നത്തെ വിശ്രമം അവസാനിപ്പിച്ച് സ്വഗൃഹങ്ങളിലേയ്ക്കു മടങ്ങി.

---

## അദ്ധ്യായം ൧൧.

---

പരിതഃസ്ഥിതികൾ അനുകൂലമായിരിക്കുമ്പോൾ പരമാനന്ദപ്രദമായി അനുഭവപ്പെടുന്നവ പ്രതികൂലസന്ദർഭങ്ങളിൽ പരമാതങ്കഹേതുകമായിത്തന്നെ പരിണമിക്കാറുണ്ട്. ഇഷ്ടജനസാഹചര്യം, വിയോഗസന്ദർഭംവരെ അങ്ങിനെ ഒരുപരഭാഗം അതിനുണ്ടെന്നുപോലും ഓർമ്മിപ്പിക്കാതെ മനുഷ്യഹൃദയങ്ങളെ ആഹ്ലാദിപ്പിക്കുന്നു. യാദൃശ്ചികഹേതുക്കളാൽ അഭിമതഭംഗം സംഭവിക്കുന്നതിനാൽപോലും പ്രിയതരമായ ലോകവേഴ്ചയിൽ വൈരസ്യമുണ്ടാകുന്ന പ്രകൃതം ലോകസാധാരണമാ

ണല്ലൊ. ചിരപ്രതീക്ഷിതമായ ഒരു മനോഗതം — ജീവിത സാഫല്യത്തിന് ഏകാവലംബമെന്നു സങ്കല്പിക്കപ്പെടുന്ന ഒരു പരമാഭീഷ്ടം — സന്ദേഹാകുലമായ ഒരു പതനത്തെ പ്രാപിച്ചു കഴിഞ്ഞാൽ എത്ര ദുസ്സഹമായ സന്താപമാണുളവാകുക എന്നുള്ളതു് അനുഭവംകൊണ്ടു മാത്രമേ ബോദ്ധ്യപ്പെടുകയുള്ളു.

മനോഹരപ്രഭാതങ്ങളിൽ ആരംഭിക്കുന്ന ചില ദുർദ്ദിവസങ്ങൾപോലെ, ഹൃദയാഭിനിവേശത്തെ വിഘാതപ്പെടുത്തുന്ന അദൃഷ്ടസംഭവങ്ങൾ അവിചാരിതങ്ങളായ ജീവിതക്ലേശങ്ങൾക്കു് നിദാനമായി ഭവിക്കുമെന്നുള്ളതിനു ഒരു വിധത്തിൽ നമ്മുടെ സുകേശിനിയുടെ താൽക്കാലികാനുഭവങ്ങൾ ദൃഷ്ടാന്തമാകുന്നുണ്ടു്. സുകേശിനിയുടെ അച്ഛൻ മിസ്റ്റർ ജി. പി ആററങ്ങൽഹൈസ്കൂളിൽ ഹെഡ്മാസ്ററരായി ചാർജ്ജെടുത്തു് അവിടെ സ്ഥിരവാസം തുടങ്ങീട്ടു് രണ്ടു മാസമാകാറായി. തിരുവനന്തപുരത്തുനിന്നു് ആററങ്ങലേയ്ക്കു് താമസം മാററാൻ തീച്ച്പ്പെടുത്തിയ ദിവസം മുതൽ, വിശിഷ്യ ഡാക്ടർ ജയചന്ദ്രനുമായുണ്ടായ, ഇടയ്ക്കുവച്ചു് ഭംഗപ്പെട്ട ആ സമാഗമം കഴിഞ്ഞശേഷം, അവളുടെ സ്മൃതിചക്രം കാലഗണനയ്ക്കധീനമല്ലാത്ത ഒരു അവസ്ഥയെ പ്രാപിച്ചുപോയിരുന്നതുകൊണ്ടു് തിരുവനന്തപുരം വിട്ടുപോന്നിട്ടു് വളരേക്കാലം കഴിഞ്ഞതുപോലുള്ള ഒരു വിചാരമാണു് അവൾക്കുണ്ടാകാറുള്ളതു്. തന്റെ വിദ്യാത്ഥിനീ ജീവിതത്തെ സുരക്ഷിതമായി നയിച്ചു്, ആ വഴിക്കു് വിജയം വരിക്കുന്നതിനും, അങ്ങിനെ ചാരിതാത്ഥ്യം നേടുന്നതിനും അവൾക്കു സാധിക്കാതായി. ആഭിജാത്യപ്രാകാരത്തിനുള്ളിൽ, അതിന്റെ സംരക്ഷണത്തിൽ പ്രത്യേക ചാതുയ്യമുള്ള അമ്മയുടെ നിയന്ത്രണത്തിൽ പുലന്നു പോന്ന ആ മനസ്വിനി ആ അമ്മയാൽ തന്നെ സന്ദേഹിക്കപ്പെട്ട സ്ഥിതിയിൽ ആയിത്തീരുകയുംചെയ്തു. അന്നു്, തന്റെ ബുക്കു് ആ പ്രേമാരാധകൻ അയച്ചിട്ടുള്ള ലിഖിതങ്ങൾ എടുത്തു്, അദ്ദേഹത്തിനുതന്നെ കൊടുത്തതും, അദ്ദേഹം സാനുമോദം അതു വാങ്ങി പ്രേമപ്രകടനത്തിനുദ്യുക്തനായപ്പോൾ ഭത്സനവാക്കുകളോടുകൂടി അമ്മ ആഗതയായതും അപ്പോൾ ഝടിതിയിൽ നിഷ്ക്രമിച്ച സ്വപ്രേമസവ്സ്വത്തെ പിന്നെ കാണാനിടയാകാത്തതും മാത്രമായിരുന്നു സുകേശിനി

യുടെ മനസ്സിൽ അക്കാലങ്ങളിൽ ഒരിക്കലും ഒടുങ്ങാത്ത ഏകചിന്താവിഷയം. ആററങ്ങലേയ്ക്കു് തിരിക്കുന്ന സമയംവരെ അവൾ പ്രതീക്ഷിച്ചിരുന്ന ഇഷ്ടസമാഗമം ലഭ്യമാകാത്തതിനാൽ ഉണ്ടായ മനഃസംരംഭത്തെ ഒരു നീണ്ട കത്തിൽ പകർത്തി ഉടനെ ഡാക്ടർ ജയചന്ദ്രനെ ഏല്പിക്കുന്നതിനായി വിശ്വസ്തയായ ശിരസ്തദാരുടെ ഭാര്യയെ ഏല്പിച്ചിരുന്നു. ആ കത്തു് തന്റെ അഭീഷ്ടപ്രാപ്തിക്കു പര്യാപ്തമാകുമെന്നു് അവൾക്കു് അന്നുണ്ടായിരുന്ന വിശ്വാസവും ദിവസങ്ങൾ ഓരോന്നും കഴിയുന്തോറും അസ്ഥാനത്തിലാണെന്നു് ബോദ്ധ്യപ്പെട്ടു തുടങ്ങി. എന്തായാലും തിരുവനന്തപുരത്തുനിന്നും ആററങ്ങലെത്തി നാലഞ്ചുദിവസത്തിനിടയ്ക്കുതന്നെ സുകേശിനി അവളുടെ പ്രിയപിതാവിനേയും, മാതാവിനേയും സങ്കടാകുലരാക്കിക്കൊണ്ടു് അസ്തപ്രജ്ഞയുടെ മട്ടിൽ രോഗശയ്യയെ അവലംബിച്ചു കഴിഞ്ഞു. പ്രിയപുത്രിയെ ഉൽകൃഷ്ടവിദ്യാസമ്പന്നയായി കണ്ടാനന്ദിച്ചു് കൃതാൎത്ഥത നേടാൻ മോഹിച്ചിരുന്ന മിസ്റ്റർ ജി. പി. അവളെ തിരുവനന്തപുരത്തുതന്നെ താമസിപ്പിച്ചു് കാളേജിലയയ്ക്കാതിരുന്നതു് അവളിൽ ചില ദേഹാസ്വാസ്ഥ്യചിഹ്നങ്ങൾ കണ്ടതുകൊണ്ടായിരുന്നു. അവളുടെ ജീവിതത്തിന്റെ സജീവമായ ഉന്മേഷത്തിനു് ക്ഷതം തട്ടിയതുപോലെ കാണപ്പെട്ട അവസരം മുതൽതന്നെ അമ്മയുടെ നിർബന്ധപ്രകാരം പല ഭിഷഗ്വരന്മാരുടേയും ചികിത്സകളും ആരംഭിച്ചു. ആശാഭംഗത്താൽ ആവിർഭവിക്കുന്ന ആരോഗ്യഹാനിക്കു് അനുയോജ്യമായ ഔഷധം വൈദ്യവിജ്ഞാനീയത്തിനു് നിർണ്ണയിക്കാൻ കഴിയുമോ?

ആററങ്ങൽ ഹൈസ്ക്കൂളിനു സമീപത്തായി സുകേശിനിയുടെ പിതാവു് വാടകയ്ക്കു വാങ്ങിയ വസതിയിൽ ദീനശുശ്രൂഷയ്ക്കു് സജ്ജമാക്കപ്പെട്ടിട്ടുള്ള ഒരു ഹാളിൽ അമ്മയുടേയും, സമീപവാസികളായ ചില സഹോദരിമാരുടേയും നിരന്തരശുശ്രൂഷകളേററുകൊണ്ടു് ഇതാ ആ സാദ്ധ്വിയായ സുകേശിനി ദയനീയമായവിധം രോഗശയ്യയെ അവലംബിച്ചിരിക്കുന്നു. സ്വബോധം മിക്കവാറും നഷ്ടപ്പെട്ടു് ദാരുണമായ മുഖഭാവത്തോടുകൂടി ഹൃദ്രോഗപീഡയാൽ അത്യന്തം ക്ഷീണിതയായി ശയിക്കുന്ന അവളെ ആ പതനത്തിൽ നേരെ കാണുന്നതു

പോലും ഹൃദയാലുക്കൾക്കു് അസഹ്യമായിത്തീൎന്നിട്ടുണ്ടു്. അപ്പോഴും ദേഹസ്ഥിതിപരിശോധിച്ചു് അടുത്തുതന്നെ നില്ക്കുന്ന ഡാക്ടരോടു് മിസ്റ്റർ ജി. പി. പലതും ചോദിച്ചു്, ഡാക്ടർ പറയുന്ന സമാധാനവാക്കുകളാൽ മാത്രം ഒരുവിധം ആശ്വസിക്കുന്നു. സ്വപുത്രിക്കു നേരിട്ടിരിക്കുന്ന ദുരിതവിപാകത്താൽ കരളലിഞ്ഞു് കണ്ണുനീരായി ഉൽഗളിച്ചുകൊണ്ടിരിക്കുന്ന ആ മാതാവിനെ അപ്പോൾ കാണുന്നവൎക്കു സ്ത്രീരൂപം സ്വീകരിച്ച പരിതാപത്തിന്റെ സാക്ഷാൽ സ്വരൂപംതന്നെ ഗ്രഹിക്കാൻ കഴിയും. ആ കട്ടിലിന്നരികിൽ കാണുന്ന അന്യസ്ത്രീകളിൽ സുകുവിനോടു് അഭേദ്യമായ മനോബന്ധമുള്ള ഒരു മനസ്വിനി രോഗിണിയെ പരിചരിക്കുന്നതിൽ പ്രത്യേകശ്രദ്ധയോടുകൂടി വ്യഗ്രയായി വൎത്തിക്കുന്നുണ്ടു്. അവൾ ഒരു കുപ്പിയിൽനിന്നും മറ്റൊരു ചെറിയ ഗ്ലാസിലേയ്ക്കു് ഒരു മരുന്നു് അളവുനോക്കി പകൎന്നു സുകുവിന്റെ തല പിടിച്ചു പൊക്കി അൻപോടുകൂടി വിളിച്ചു് വാപൊളിപ്പിച്ചു് അതു കുടിപ്പിച്ചശേഷം ആ കട്ടിലിലിരുന്നു് ഒരു വിശറിയെടുത്തു് സാവധാനത്തിൽ അവളെ വീശിത്തുടങ്ങി. സുകു ക്രമേണ സ്വബോധം പ്രാപിക്കുന്നവളെപ്പോലെ ഇടയ്ക്കിടയ്ക്കു് അല്പാല്പംകണ്ണുമിഴിച്ചു് തന്നെ വീശിക്കൊണ്ടിരിക്കുന്ന സഹോദരിയെ നോക്കുകയും, അവളെ കണ്ടതുകൊണ്ടു് ഉദ്ദീപിക്കുന്ന സങ്കടത്തെ അമൎത്താനായിട്ടെന്നപോലെ കണ്ണടയ്ക്കുകയും ചെയ്യുന്നു. ചിലപ്പോഴെല്ലാം രോഗിണിയുടെ ക്ഷീണനയനങ്ങളിൽനിന്നു ഒഴുകുന്ന കണ്ണുനീരിനെ അരികിൽ ഇരിക്കുന്ന ആ സോദരി സാന്ത്വനം കൈലേസുകൊണ്ടു തുടയ്ക്കുകയും ചെയ്യുന്നു. സുകു കണ്ണുതുറന്നു് സോദരിയെ ഒന്നു നോക്കിയശേഷം തന്റെ അശക്തകരങ്ങളെ പണിപ്പെട്ടു പൊക്കി കൂപ്പിക്കൊണ്ടു ദേവീ! അയ്യോ! എന്നെ ഈ സ്ഥിതിയിൽ കാണുന്നതിനു്...... (തൊണ്ടയിടറികൊണ്ടു്) അദ്ദേഹം.........

ദേവി; — സുകു! സങ്കടപ്പെടാതിരിക്കുക. നിന്റെ മനസ്സിനു വല്ല പൂൎവ്വസ്മരണയുംകൊണ്ടു് സങ്കടം തോന്നുകയാണെങ്കിൽ അപ്പോഴൊക്കെ ആ പരമാത്മസ്വരൂപിയായ ഈശ്വരനെ സ്മരിക്കുകയാണു വേണ്ടതു്. അല്ലാതെ

വല്ലതും വിചാരിച്ചു വിചാരിച്ച് ഇതിലുമധികമായ ക്ഷീണം ഉണ്ടാക്കാൻ നോക്കരുതേ!

സുക:—അ!....... ..(എന്തോ പറയാൻ ഭാവിച്ചു പിന്നെയും മൌനം അവലംബിക്കുന്നു)

ദേവി: അമ്മയും അരികിൽത്തന്നെയുണ്ട്. നിന്നെ ഈ സ്ഥിതിയിൽ കാണുന്നതുകൊണ്ടു് അസഹ്യമായ സങ്കടത്തോടുകൂടി അവർ അതാ കണ്ണുനീർ വാർത്തുകൊണ്ടിരിക്കുന്നു. എന്തായാലും നീ സമാധാനപ്പെടുക. ഇപ്പോഴും നിന്റെ ദേഹം പരിശോധിച്ച ഡാക്ടർ പെട്ടെന്നു് ആശ്വാസം ലഭിക്കുമെന്നാണു പറഞ്ഞതു്.

സുക:—അദ്ദേഹം വന്നില്ലല്ലോ?

ദേവി:—ആരു്? ഡാക്ടർ ജയചന്ദ്രനോ!

സുക: അതെ: അദ്ദേഹംതന്നെ.

ദേവി:—അദ്ദേഹം നിന്റെ രോഗസ്ഥിതി അറിഞ്ഞിട്ടില്ലായിരിക്കും.

സുക: അല്ല, ദേവി; ഞാൻ ഇങ്ങോട്ടു പോരുന്നതിനു മുമ്പായി അദ്ദേഹത്തിനെ ഒന്നു കാണാനിടയാകാത്തതുകൊണ്ടു് ഒരു കത്തു് എഴുതി ശിരസ്തദാരുടെ ഭാര്യയെ ഏല്പിച്ചിരുന്നു.

സുകുവിന്റെ അമ്മ അതുവരെ പ്രക്ഷീണമൌനത്തിൽ ആണ്ടിരുന്ന മകളുടെ സംഭാഷണം കേട്ടു് അത്ഭുതപൂർവ്വമായ ഒരു സമാശ്വാസം പ്രാപിച്ചു. എങ്കിലും സുകു ദേവിയോടു സംസാരിക്കുന്ന കാര്യം അമ്മയുടെ ഉജ്ജ്വലമായ സ്വാഭിമാനത്തെ സ്പർശിക്കുന്നതാകയാൽ ആ സങ്കടാവസ്ഥയിലും അതോർത്തു് അവർ ദേവിയെ ഒഴിച്ചു് അവിടുണ്ടായിരുന്ന സമീപവാസികളെ യാത്രയാക്കി. തന്റെ മകളുടെ അഭ്യുന്നതിയിൽ ആകാംക്ഷയുള്ള ഒരു ഉത്തമ സഹോദരിയാണു് ദേവി എന്നു് ആ അമ്മയ്ക്കറിയാമായിരുന്നതുകൊണ്ടു് സുകുവിന്റെ മനസ്സമാധാനം രോഗശമനത്തിനു് ഹേതുവാകുമല്ലോ എന്നോർത്തു് അമ്മ അവരുടെ സംഭാഷണ

ത്തെ വിഘാതപ്പെടുത്തുകയോ' അതിൽ ഭാഗഭാക്കായി അവക്ക് അസ്വസ്ഥതയുണ്ടാക്കുകയോ ചെയ്യില്ല. ഉള്ളിണങ്ങിയ ആ സതിത്ഥ്യകൾ അന്യോന്യം സ്നേഹത്താൽ ഏകോപിക്കപ്പെട്ടു പോയവരാണെന്നുള്ള വാസ്തവം അമ്മയ്ക്കു് അറിവുള്ളതുമല്ലേ?

സുക:—അതു കണ്ടാൽ അദ്ദേഹം വരുമെന്നാണു വിചാരിച്ചതു്. ഹാ! വന്നില്ലല്ലോ.

ദേവി:—സാവധാനത്തിൽ എന്തായാലും എനിക്കു് സമാധാനമായി. നിൻെറ രോഗഹേതു എനിക്കു് ഇപ്പോഴാണു വ്യക്തമായി മനസ്സിലായതു്. ഞാൻ അദ്ദേഹത്തിനു കമ്പി അടിക്കട്ടെ?

സുക:—അതു വേണമെന്നില്ല. വരുമെന്നൂഹിച്ചു പറയുകയായിരുന്നു.

ദേവി:—എത്രയോ ഉത്തമ ഉദ്ദേശങ്ങളോടുകൂടി സന്തോഷപ്രദമായി നയിച്ചിരുന്ന നിൻെറ ജീവിതത്തിൽ നീ പെട്ടെന്നു് ഇങ്ങനെയൊരു ഭാവഭേദം ഉണ്ടാക്കിയല്ലോ? ഓ! അല്ലെങ്കിൽ അതു പോകട്ടെ. ഞാൻ നിന്നെ കുറ്റപ്പെടുത്തുന്നു എന്നു വിചാരിക്കേണ്ട. നിനക്കു് ആശ്വാസമുണ്ടാകുമെങ്കിൽ പറയാനുള്ളതു് എല്ലാം പറഞ്ഞുകൊള്ളൂ.

സുക:—എനിക്കു് ദേവിയെ കണ്ടതുതന്നെ വലിയ ആശ്വാസമായി. എന്തൊന്നാണു് ഇനി പറയാനുള്ളതു്?

ദേവി:—(അടുത്തുതന്നെയുണ്ടായിരുന്ന ബാർളിവെള്ളം ഒരു പാത്രത്തിൽ പകന്നു സുകുവിനെ കുടിപ്പിച്ചശേഷം) നീ തുടച്ച്യായി അധികം സംസാരിക്കണമെന്നില്ല. നിനക്കു് ആശ്വാസം തോന്നുന്നതുപോലെ സാവധാനത്തിൽ കാര്യങ്ങൾ പറഞ്ഞാൽ മതി.

സുക:—എന്തായാലും അദ്ദേഹം ഏതോ അവശതയിൽപ്പെട്ടു പോയിരിക്കണം. നളനു കലി ബാധിച്ചതുപോലെ വല്ല പ്രമാദവും വന്നുകൂടെന്നില്ലല്ലോ.

ദേവി.—അപ്പോൾ കുറെക്കൂടി നേരത്തെ നിങ്ങളുടെ വിവാഹ കർമ്മം നടത്താമായിരുന്നല്ലോ? അച്ഛനും അമ്മയും വിവരം അറിഞ്ഞു് അനുകൂലിച്ചിരിക്കാനിടയുണ്ടല്ലോ? ഇനി അദ്ദേഹത്തെ വേഗം വരുത്തണം.

സുക:—അദ്ദേഹം വരാത്തപക്ഷം എനിക്കു് ജീവിതത്തിൽ ആശയില്ല. ഇങ്ങനേയുള്ള ഹൃദയവേദന സഹിച്ചുകൊണ്ടു് ഞാനെന്തിനു ജീവിക്കുന്നു?

ദേവി:—അല്ലാ—നിന്റെ കഥ കുറെ സാഹസംതന്നെ. ഇത്രയൊക്കെ നിരാശപ്പെടാൻ നിനക്കെന്തുസംഭവിച്ചു? വിദ്യാഭ്യാസംകൊണ്ടു് വല്ല നല്ല ജീവിതാദർശങ്ങളും സ്മരിച്ചു് അങ്ങനെയൊരു സമാധാനം നേടാൻപോലും നിനക്കു് കഴിയാതെയായോ? നമുക്കു നേരിടുന്ന ഏതു പരിതാപവും നമ്മുടെ മനസ്സിനെ പാകതയുള്ളതാക്കിത്തീർക്കുന്നതിന് ഉതകുന്നവയാണെന്നു വിചാരിക്കുക. അദ്ദേഹം വരുമെന്നുള്ള കാര്യം എനിക്കും നിശ്ചയമുള്ളതാണു്. എന്നാൽ വല്ല വിധത്തിലും അന്യഥാ സംഭവിക്കുന്നു എന്നിരിക്കട്ടെ. എന്നാൽത്തന്നെയും ജീവിതാശയെ ഇങ്ങനെ മന്ദിപ്പിക്കാതെ എത്ര വിശിഷ്ടങ്ങളായ ഉദ്ദേശങ്ങൾക്കായി ഒരു സ്വതന്ത്രജീവിതം വിനിയോഗിക്കാമെന്നു് അനുമിച്ചു നാം സമാധാനം സമ്പാദിക്കണ്ടേ?

സുക:—അയ്യോ! എനിക്കു് അദ്ദേഹത്തെക്കൂടാതെ ഒരു ജീവിതസ്വാതന്ത്ര്യം സ്മരിക്കാമെന്നോ? (കരയാൻ ഭാവിക്കുന്നു.)

ദേവി:—അങ്ങനെ വേണ്ടിവരുമെന്നല്ല ഞാൻ പറഞ്ഞതു്. പോട്ടെ, ആ വശം നീ ചിന്തിക്കേണ്ട. അദ്ദേഹത്തെ ഉടനെ വരുത്തി ഞാൻ നിനക്കു് സമാധാനവും, ധൈര്യവും ഉണ്ടാക്കിത്തരുന്നുണ്ടു്.

രോഗിണി അർദ്ധനിദ്രയിലെന്നപോലെ കുറെ സമയം കിടന്നിട്ടു് പെട്ടെന്നു കണ്ണുമിഴിച്ചു് ദേവീ, ദേവീ എന്നു വിളിക്കുന്നു.

ദേവി: — ഞാൻ ഇവിടെത്തന്നെയിരിക്കുന്നു. നീ എന്തിനാണു് എന്നെ വിളച്ചതു്?

സുക: —ഞാൻ ഒരു സ്വപ്നം കണ്ടതുപോലെ തോന്നി.

ദേവി: —എന്തായിരുന്നു അതു്?

സുക: —മറ്റൊന്നുമല്ല. എന്റെ മനസ്സിൽ ആരുടേയൊ ഒരു ജ്ഞാപനം ഇങ്ങനെ പ്രതിധ്വനിച്ചു: "നീ നിന്റെ ഹൃദയത്തെ ഹിംസിക്കുന്നതു് പാപമാണു്. നിന്റെ നിർമ്മലമായ ഹൃദയത്തിൽ ഈശ്വരചൈതന്യത്തെ പ്രതിഫലിപ്പിക്കാൻ ശ്രമിക്കുക. ആ പരമകാരുണികൻ നിനക്കു് വഴികാണിക്കും.

മറ്റൊന്നുമല്ല. എന്റെ വാക്കുകൾ സൂക്ഷ്മമായി ഇവളുടെ മനസ്സിൽ ഒരുൽബോധനം ഉണ്ടാക്കിയിരിക്കും എന്നു ചിന്തിച്ചുകൊണ്ടു്,

ദേവി: — ഏതായാലും അതു നിനക്കു് ഒരു ആശ്വാസത്തിനു് ഹേതുവാകട്ടെ!

സുക: — ദേവി! ഹാ! എനിക്കെത്ര സമാധാനം തോന്നി. അപ്പോൾ എന്റെ ഹൃദയത്തെ വേദനിപ്പിക്കുന്ന കാര്യങ്ങൾ ഞാൻ വിചാരിക്കാതിരുന്നാൽ എനിക്കു മനസ്സിനെ ഹിംസിക്കാതെ കഴിക്കാമല്ലോ; അല്ലേ? ഞാൻ ഇനി അതിനു ശ്രമിക്കാം.

ദേവി: —നിനക്കത്രയും തോന്നിയതു് എന്തായാലും അനുഗ്രഹമായി. നമ്മുടെ ഏതവസ്ഥയിലും നാം തന്നെയാണു് നമ്മുടെ നേതൃത്വം വഹിക്കുന്നതു് എന്നുള്ള കാര്യം മാത്രം ഓർമ്മിക്കുകയാണെങ്കിൽ നമുക്കേതുവിചാരശല്യങ്ങളിൽ നിന്നകന്നുകൂടാ?

സുക: — ദേവി പറയാറില്ലായിരുന്നോ ഒരു മുദ്രാവാക്യം? എന്താണതു്; "ധർമ്മസേവനം,......"

ദേവി: — "ധർമ്മസേവനം ജന്മമോചന"മെന്നു്.

സുക: —ആ! അതു തന്നെ. "ധർമ്മസേവനം ജന്മമോചനം." ഇനി എന്റെ ജീവിതത്തിന്റെ ഉദ്ദേശം അതുതന്നെ; എന്റെ വിധി അങ്ങനെ വന്നുകൂടിയല്ലോ.

ദേവി:—അല്ല; ഞാൻ ഇപ്പോൾ നിന്നോടു പറഞ്ഞതെന്തായിരുന്നു? ഇനിയും നീ വിധിയെ പഴിക്കയോ? നമ്മുടെ ജീവിതത്തെ സ്വർഗ്ഗത്തിലേയ്ക്കോ നരകത്തിലേയ്ക്കോ നയിക്കുന്നതു നാംതന്നെയാണു്. വിധിക്കു ജീവിതഗതിയിൽ നീ വിചാരിക്കുംപോലെ, അല്ലെങ്കിൽ, അധികം പേരും വിചാരിക്കുംപോലെ, ഒരു നിയന്ത്രണാധികാരമുണ്ടെന്നു് എനിക്കു വിശ്വാസമില്ല.

സുക:—ഞാൻ ഇനി കഴിയുന്നതു ഈശ്വരവിചാരത്തിന്നായി മാത്രം സമയം വിനിയോഗിച്ചു് അങ്ങിനെ ജീവിക്കും.

ദേവി:—വിഷാദങ്ങൾ ശമിച്ചു് സ്വാസ്ഥ്യത ലഭിക്കുന്നതിനു് ഈശ്വരവിചാരം ഒരുത്തമമായ മാനസികൗഷധംതന്നെ. നീ ഇപ്പോൾ സ്വീകരിക്കേണ്ടതും അതുതന്നെയാകുന്നു.

സുക:—ദേവിയെ കണ്ടപ്പോൾമുതൽ എന്റെ വിഷാദങ്ങൾ ഞാൻ അറിയാതെ ശമിച്ചുതുടങ്ങി. എന്റെ ദേവി, നമുക്കൊരിക്കലും വേർപിരിയാതെ കഴിക്കാമായിരുന്നു എങ്കിൽ—കഷ്ടം! എന്തിനാതെല്ലാം വിചാരിക്കുന്നു?

ദേവി: - ശരിയായി. നിന്റെ ഈ ആശ്വാസപ്രദമായ സ്ഥിതി കണ്ടു് ഞാൻ തൽക്കാലം യാത്ര പറയാൻ വിചാരിക്കുകയായിരുന്നു. ഞാൻ നിന്റെ അരികിൽ ഉണ്ടായിരിക്കുന്നില്ലെങ്കിലും നിന്നെ വേർപിരിയുന്നില്ലെന്നു് നീ വിശ്വസിച്ചുകൊള്ളുക.

ദുസ്സഹമായ സ്വമനഃശല്യം ആപ്തസ്നേഹിതയുടെ സാന്നിദ്ധ്യത്താൽ ക്രമേണ ശമിച്ചു് ഹൃദയം ഈശ്വരസ്മരണയെ ബോധപൂർവ്വം അവലംബിച്ച നിമിഷംമുതൽ സുകുവിനു് ഒരു സമാധാനം അനുഭവപ്പെട്ടു. എങ്കിലും അപ്പോഴും മനോനിയന്ത്രണത്തിന് കേവലം അപ്രഗത്ഭയായിത്തന്നെ ശയിക്കുന്ന ആ രോഗിണി അന്തസ്താപത്തിന്റെ ദാഹകശക്തിയിൽനിന്നു് അഭയം നേടി എന്നു പറയാറായിട്ടില്ല. അങ്ങിനെയുള്ള ഒരു സന്ദർഭത്തിൽത്തന്നെ സഹോദരിയുടെ താപശമനത്തിന് ഉതകുന്ന

സിദ്ധൌഷധം തേടിപ്പിടിച്ചുകൊണ്ടുവരാം എന്ന മനോഗത ത്തോടുകൂടി ദേവി സുകുവിനോടു യാത്രപറയുന്നു. ദേവി അവി ടെനിന്നും തിരിക്കുന്നതിന്ന മുമ്പുതന്നെ സുകുവിൻെറ അച്ഛ നേയും അമ്മയേയും സമാധാനിപ്പിച്ച് സുകുവിൻെറ സങ്കടഹേ തുവും ധരിപ്പിച്ച് ആശ്വാസമാൎഗ്ഗവും നിർദ്ദേശിച്ചിരുന്നു.

ചിന്താവ്യാകുലമായ അന്തരംഗം ഭാവിയെ എങ്ങിനെ അനുമിച്ചാലും സംഭവഗതി പലപ്പോഴും അനിഷ്ടിതപരിവൎത്ത നത്തെ അവലംബിച്ചായിരിക്കുന്നു.

---

## അദ്ധ്യായം ൧൨.

അന്ന്, ആ മേടമാസത്തിലെ പത്താമുദയപ്പുണ്യദിനം പതിദേവതാരാധനാനിരതയായ ഒരു സാദ്ധ്വിക്ക പരിതാപകര മായിത്തീൎന്ന കഥ നാം മറന്നിട്ടില്ലല്ലൊ. ആ മനസ്വിനി ഭൎത്തൃ വിരഹപരിതപ്തയായി ഒരു തപസ്വിനീജീവിതം കൈക്കൊ ണ്ടിട്ട് വൎഷം നാലുകഴിഞ്ഞു. സ്വപ്രേമസൎവ്വസ്വം, യാദൃശ്ചിക മായി തനിക്കു വിയോഗമുളവാക്കിയതു് ഒരു പക്ഷേ തനിക്കു മനസ്സംസ്കാരം ഉണ്ടാക്കുന്നതിനായിരിക്കുമെന്നു് ആ മഹതി പലപ്പോഴും വിചാരിക്കാറുണ്ട്. അസഹ്യമായ ഹൃദയവ്യഥ യെ ചാരത്തിനുള്ളിലെ തീക്കനൽപോലെ കൎത്തവ്യചിന്തയാൽ മറച്ച് കൃത്യലോപംവരുത്താതെ ജീവിതംനയിക്കാമെന്ന് അവർ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു. ഭൎത്തൃനിർദ്ദേശങ്ങളെ മാത്രം തെററാതെ കൎമ്മകുശലതയോടുകൂടി നിറവേററുന്നതിൽ അവർ സദാശ്രദ്ധിച്ചു. സ്വഭാവേന വിശുദ്ധവും മൃദുലവുമായ ഹൃദയം ദുഃഖാവേശത്താൽ വികസിച്ച് ലോകസേവനോൽസുകമായി ത്തീൎന്നതിൽ അതിശയിപ്പാനില്ലല്ലോ. ഉദാരമനസ്കൻെറ സാക്ഷാൽ സഹധൎമ്മചാരിണിയായി ഗൃഹകൃത്യങ്ങൾ നിൎവ്വ

ഹിച്ചു പഴകിയ ആ മഹതിക്കു യാദൃച്ഛികമായി നേരിട്ട വിരഹവ്യഥ അവരുടെ കൃത്യശ്രദ്ധയും പ്രതശ്രദ്ധയും പ്രവൃദ്ധമാക്കി. വ്യഥാലാപമോ, ആലസ്യഭരിതമായ ഭാവമോകൊണ്ടു് ദുഃഖിതയെന്നു് അന്യരെ ബോദ്ധ്യപ്പെടുത്താൻ ഒരിക്കലും ഒരുമ്പെടാതെ, കഴിവുള്ളപ്പോഴെല്ലാം പരദുഃഖശമനത്തിൽ തല്പരയായി വത്തിക്കുന്ന ഒരു കരുണാവതിയായ കുടുംബിനിയായിട്ടാണു് ഇപ്പോൾ നാം അവരെക്കാണുന്നതു്.

മിസ്റ്റർ കോയിക്കൽ ശരിയായ വ്യവസ്ഥകളോടുകൂടി സ്വകുടുംബത്തെ പരിരക്ഷിച്ചുപോന്നിരുന്നതിനാൽ അദ്ദേഹത്തിൻെറ പ്രവാസകാലത്തും പ്രത്യേകിച്ചൊരു കുടുംബഭാരക്ലേശവും മിസ്സസ്സ് കോയിക്കലിനു നേരിട്ടില്ല. സദാ ഈശ്വരധ്യാനനിരതയായി, സൽഗ്രന്ഥപാരായണതല്പരയായി, മിസ്സസ്സ് കോയിക്കൽ ദിവസങ്ങൾ നയിച്ചു. പുത്രനോ പുത്രിയോ മററാരെങ്കിലുമോ തന്നെ സഹായിക്കുന്നതിനു് ഇല്ലാതിരുന്നതിനാൽ ജീവിതത്തിലെ ആ ഏകാന്താദ്ധ്യായം സമീപസ്ഥിതമായ മഹിളാമന്ദിരത്തിനുവേണ്ടി പ്രയത്നിക്കുന്നതിനു് അവരെ പ്രേരിപ്പിച്ചു. ആ സ്ഥാപനജനയിത്രിക്കു് ആശ്വാസകരമായി ലഭിച്ച ഈ പുതിയ വേള്ച്ച പരാർത്ഥജീവിതപാഠങ്ങൾ മനസ്സിലാക്കുന്നതിനു മിസ്സസ്സ് കോയിക്കലിനു് അവസരമുണ്ടാക്കി. മദ്രാസിൽനിന്നു് വിദ്യാഭ്യാസം പൂർത്തിയാക്കി വിജയാദേവി പ്രത്യാഗമിച്ചപ്പോഴത്തേയ്ക്കും സ്വമാതാവിൽനിന്നുതന്നെ സമുദായസേവനപാഠങ്ങൾ ഗ്രഹിക്കുവാൻ ദേവിക്കു ഭാഗ്യംലഭിച്ചു. അമ്മമാർ സ്വപുത്രിമാരേയും എത്രയും വേഗം അമ്മമാരായിക്കാണുവാൻ ആഗ്രഹിച്ചുഴലുന്ന പ്രകൃതം സ്ത്രീലോകസാധാരണമാണെങ്കിലും മററുപല കാൎയ്യങ്ങളിലും എന്നപോലെ മിസ്സസ്സ് കോയിക്കൽ അക്കാൎയ്യത്തിലും വ്യത്യസ്തസ്വഭാവത്തെ അവലംബിച്ചിരുന്നു. മകളെ ഉദ്യോഗത്തിൽ ഉപവേശിപ്പിക്കുന്നതിനോ ഒരു കുബേരകുടുംബിനിയായിക്കാണുന്നതിനോ ആ അമ്മയ്ക്കു് ആകാംക്ഷയുണ്ടായിരുന്നില്ല. "സഹോദരിമാർക്കു പൊതുവേ ക്ഷേമപ്രദ

മായ ഏതെങ്കിലും സേവനത്തിൽ ഏർപ്പെട്ട് അതു സാഫല്യപ്പെടുത്താൻ കഴിയുമെങ്കിൽ വിജയ അതു ചെയ്തുകൊള്ളട്ടെ" എന്നായിരുന്നു മകളുടെ ഭാവിപരിപാടിയെക്കുറിച്ച് ഒരിക്കൽ ചോദിച്ച മന്ദിരമാതാവിനോട് മിസ്സസ്സ് കോയിക്കൽ ഉത്തരം പറഞ്ഞത്. അതനുസരിച്ചുതന്നെ അവർ വിജയാദേവിയുടെ അഭീഷ്ടപ്രകാരമുള്ള ജീവിതമാതൃകയെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

സ്നേഹിതയായ സുകുവിനു സംഭവിച്ച ജീവിതവ്യതിയാനത്തിന്റെ ഒരു ദാരുണഭാഗം അനുഭവപ്പെട്ട്, അവളെ രോഗശയ്യയിൽ കണ്ട ആ രംഗത്തിൽനിന്നു പിരിഞ്ഞു് വിജയ സ്വഗൃഹത്തിൽ എത്തിച്ചേർന്നിട്ട് ഇപ്പോൾ അനേകം മാസങ്ങൾ കഴിഞ്ഞു. വേണ്ടിവന്നാൽ ഏതു ത്യാഗവുംചെയ്ത് സുകുവിനെ സമാശ്വസിപ്പിക്കണമെന്നു നിശ്ചയിച്ച് അതിനായി വിനിയോഗിച്ച യത്നവും ദിവസങ്ങളും വ്യർത്ഥങ്ങളായി എന്നു വിജയ ഇപ്പോഴും വിചാരിക്കുന്നില്ലായിരിക്കാം.

ഒരു ദിവസം മിസ്സസ്സ് കോയിക്കൽ പ്രാതക്കാലാനുഷ്ഠാനവും കഴിഞ്ഞു് ഏതോ പ്രത്യേക കാര്യങ്ങളറിയാനുള്ള ഉൽക്കണ്ഠയാൽ അന്നു വന്നുചേർന്ന വൃത്താന്തപത്രങ്ങൾ വായിച്ചുതീർത്തശേഷം മകളുടെ മുറിയിലെത്തി. വിജയാദേവി പല പുസ്തകങ്ങളും നിവർത്തിയും മറിച്ചും ഇട്ടിട്ടുള്ള ഒരു മേശയുടെ അരികിലിരുന്നു്, ഒട്ടൊരു കാര്യഗൌരവത്തോടുകൂടിയാണെങ്കിലും ദ്രുതഗതിയിൽ എന്തോ എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. അമ്മ അവളുടെ സമീപത്തെത്തി ഇരുന്നുകൊണ്ട് ഇപ്രകാരം ചോദിച്ചു:

അമ്മ:—"വിജയേ! എന്തോന്നാ ഇത്ര ധൃതിയിൽ എഴുതുന്നതു്? നിന്റെ മേശയിൽ ഈ പുസ്തകങ്ങളിങ്ങനെ താറുമാറാക്കിയിട്ടിരിക്കുന്നതെന്തിന്? നിങ്ങൾ ഗൃഹോദ്ധാരണവൃത്തിക്കു പോകുന്നിടത്തൊക്കെ ഇത്തരം ക്രമീകരണമാണോ ഉപദേശിക്കാറുള്ളതു്?"

ദേവി:—അല്ല അമ്മേ! ആ പുസ്തകങ്ങളോരോന്നും നോക്കി പലതും ഗ്രഹിച്ചുകൊണ്ട് എനിക്കിലേഖനം പെട്ടെ

ന്നെഴുതിത്തീക്കാനുണ്ടായിരുന്നു. അതുകൊണ്ട് അവ യെല്ലാം അങ്ങിനെ നിരത്തിവച്ചു എന്നേയുള്ളൂ. ഏ തായാലും എൻെറ ജോലി ഇതാ തീൻകഴിഞ്ഞു. (എ ന്നുപറഞ്ഞു കടലാസ്സു മടക്കിക്കൊണ്ട്) അമ്മ, എന്തു ചോദിച്ചു? എൻെറ മേശയിൽക്കാണുന്ന ഈ ക്രമീകര ണമില്ലായ്മയാണോ ഞങ്ങൾ ഗൃഹോദ്ധാരണത്തിനുപ ദേശിക്കുന്നതെന്നോ?

മിസ്സസ് കോ:— അതെ. എനിക്ക് ആ പ്രവത്തനത്തിൻെറ പരിപാടിയെല്ലാം ബോദ്ധ്യമായി. പക്ഷെ നിനക്കതി ൻെറ വിജയത്തിൽ വിശ്വാസമുണ്ടോ?

ദേവി:— സംശയമോ അമ്മേ. ആ പ്രവത്തനത്തിൻെറ വിജ യത്തിൽ എനിക്കെപ്പോഴും പൂണ്ണവിശ്വാസമുണ്ട്. അ ച്ഛൻെറ നിർദ്ദേശങ്ങളെ ഫലിപ്പിക്കാൻ ഒരു മകൾ ഒരുമ്പെട്ടപ്പോൾ പ്രോത്സാഹിപ്പിക്കുവാൻ അമ്മയും കൂടിയുണ്ടെങ്കിൽ അവൾക്കു പിന്നെ ആശങ്കയ്ക്കു വകയു ണ്ടോ? പിന്നെ നാം അതു തുടങ്ങിയതോ ധർമ്മസേവന ത്തെ ഉദ്ദേശിച്ച് അച്ഛൻ പ്രത്യേകം കരുതിയിരുന്ന മൂല ധനംകൊണ്ടല്ലേ? പ്രവത്തനത്തിൻെറ ഉദ്ദേശം എത്ര യോ ധാർമ്മികമാണെന്ന് അമ്മതന്നെ പലപ്പോഴും പ റഞ്ഞിട്ടുണ്ടല്ലോ. ധർമ്മസേവനത്തിനുവേണ്ടി ജീവിതം സമർപ്പിക്കുവാൻ സന്നദ്ധനായിരിക്കുന്ന മിസ്റ്റർ ധർമ്മ വ്രതൻ നല്ലൊരു പ്രവത്തകമേധാവിയായി ഒരുമ്പെട്ടിറ ങ്ങിയിരിക്കുകയും ചെയ്യുന്നു. ഇനിയും എനിക്കു സംശ യത്തിന്നവകാശമുണ്ടോ?

മിസ്സസ് കോ:— പോകട്ടെ; നമ്മുടെ നമ്പൂതിരിസ്ത്രീകളോ?

ദേവി:— അവരെ വളരെ പ്രയോജനപ്പെടുത്താം. അവരി പ്പോൾ എത്ര ഉത്സാഹമായി ജോലികൾ ചെയ്യുന്നു. സാമുദായികപ്രവത്തനങ്ങൾ പരിശീലിപ്പിക്കാനായി ഒരു ക്ലാസ്സുകൂടി അവിടെ ഏപ്പെടുത്തിക്കഴിഞ്ഞു. ഇപ്പോൾ പതിവായി വേറെ കുറെ സ്ത്രീകൾകൂടി ആ ക്ലാസിൽ അദ്ധ്യയനംനടത്താറുണ്ട്.

മിസ്സസ് കോ:— അവരുമൊക്കെ ഇവരെപ്പോലെ ഓടിപ്പോ ന്നവരാണോ?

ദേവി:—അല്ല. അവരിൽ രണ്ടുപേർ അകാലവൈധവ്യം വന്നു ദയനീയമായ നിരാശയിൽ മുഴുകി സ്വഗൃഹങ്ങളിൽത്തന്നെ ജീവിച്ചുപോരുന്നവരാണ്. മററുള്ളവർ ഒരു സ്ഥാപനത്തിൽ ഒരുമിച്ചു താമസിച്ച് ഐക്യത്തോടുകൂടി എന്തെങ്കിലും പ്രവർത്തിക്കണമെന്നാഗ്രഹിക്കുന്ന ചെറുപ്പക്കാരാകുന്നു.

മിസ്സസ് കോ:—എന്നാൽ നമുക്കിപ്പോൾ ലഭിക്കുന്ന ആദായത്തിന്റെ ഒരംശംകൂടി ആ സ്ഥാപനത്തിന്റെ നടത്തിപ്പിനു വിനിയോഗിച്ചാലെന്തു? ഗോപാലിന് ഇനിയും പണം അയച്ചുകൊടുക്കേണ്ട ആവശ്യമില്ല. അവന് ഉദ്യോഗം കിട്ടിയതുകൊണ്ട് അവന്റെ ഭാവിയും യഥേഷ്ടം രൂപപ്പെടുത്തിക്കൊള്ളട്ടെ. ഈ പ്രവർത്തനത്തിൽ സർവ്വസഹായങ്ങളും ചെയ്തുകൊള്ളാമെന്നല്ലേ അന്നു് എഴുതിയിരുന്നതു്. എന്തുകൊണ്ടും നമുക്കു് ആ സ്ഥാപനത്തെ കൂറേക്കൂടി സുരക്ഷിതമാക്കണം. ധർമ്മതല്പരന്മാരുടെ സഹായം അർഹിക്കത്തക്കവിധം അതു് പുഷ്ടിപ്പെട്ടുകഴിഞ്ഞാൽ അതിനാവശ്യമുള്ള സഹായം ലഭിക്കാതിരിക്കുമോ?

ദേവി:—പക്ഷെ, തുടങ്ങുന്ന സമയത്തു് നമ്മുടെ ക്ലേശങ്ങൾ അധികമായിരിക്കും. അതു പുഷ്ടിപ്പെട്ടുവരുന്നതു് ഈ രാജ്യത്തിലെ സ്ത്രീകൾക്കാകമാനം അഭിമാനകരമായിരിക്കുമെന്നുള്ളതിനു സംശയമില്ല.

മിസ്സിസ് കോ:—ഹാ! നിന്റെ അച്ഛൻകൂടി ഇപ്പോൾ ഇവിടെയുണ്ടായിരുന്നു എങ്കിൽ......(ഇങ്ങിനെ അർദ്ധോക്തിയിൽ വിരമിച്ചു് മൌനം അവലംബിച്ചു.)

ദേവി:—അച്ഛൻ ഈയിടതന്നെ വരുമമ്മേ. അച്ഛനുടനെ വന്നെത്തുമെന്നു് മുൻപില്ലാത്തവിധം ഒരു തോന്നൽ ഈയിടെ എനിക്കുണ്ടാകുന്നു.

മിസ്സിസ് കോ:—എന്നാൽ ഭാഗ്യമായി. അപ്പോൾ നാം ധന്യരിൽ ധന്യരാണു്; സംശയമില്ല.

അകത്തു് ഈ സംഭാഷണം നടന്നുകൊണ്ടിരിക്കെ പടിപ്പുര പൂമുഖത്തിൽ ആഗതനായ ഒരു യുവാവും വീട്ടിലെ പഴമപരിചയമുള്ള വേലക്കാരനെന്ന നിലയിൽനിന്നു് സ്വയം കാര്യസ്ഥപദവിയിൽ പ്രവേശിച്ചിരിക്കുന്ന കൊച്ചുപ്പിയുമായി ഒരു വാഗ്വാദം ഉണ്ടായി.

ആഗതൻ:— കൊച്ചുപ്പീ! ദേവി എവിടെ ഇരിക്കുന്നു? എനിക്കൊന്നു കണ്ടു സംസാരിക്കണമല്ലോ.

കൊച്ചുപ്പി:— ഓ. വന്നിരിക്കയാണല്ലോ. നേരം വെളുത്തല്ലേ ഒള്ളൂ ക്രൂവ്വാ. വേറെ ജോലിയൊന്നുമില്ലയോ?

ആഗതൻ;— ഇതെന്താണു് കൊച്ചുപ്പിക്കൊരു ദേഷ്യം. ആരെങ്കിലും എന്തെങ്കിലും ചോദിച്ചാൽ ഇങ്ങനെയാണോ സമാധാനം പറയുക?

കൊച്ചുപ്പി:— വകതിരിവൊന്നും പഠിപ്പിച്ചുതരേണ്ട. കൊച്ചുപ്പി ഇവിടെ കുറെനാളിലെ താമസിക്കയാണു്. ഇവിടത്തെ അങ്ങുന്നല്ലേ, അദ്ദേഹം തന്നെയും, കൊച്ചുപ്പിയോടു് ഒന്നും ചോദിച്ചു പറഞ്ഞിട്ടില്ല. അറിയാമോ? ഇപ്പപ്പിന്നെ കൊച്ചുപ്പിയോടു കാര്യംകേൾക്കാൻ ഇനി ഒരുത്തനും ഇല്ല.

ആഗതൻ:— ശരി. ഇപ്പോൾ കൊച്ചുപ്പി അകത്തുപോവുകയാണോ?

കൊച്ചു:— അല്ലേ, അതെന്തൊരു ചോദ്യമാണു്? ആ കൊച്ചുകുഞ്ഞമ്മ ഇത്തിരി അവിടങ്ങാനുമിരുന്നു് വല്യമ്മയ്ക്കൊട്ടൊരാശ്വാസം വരട്ടെന്നു്. അവരോ, കുളിയും എന്നുമുള്ള വ്രതങ്ങളും കരച്ചിലും പിഴിച്ചിലും ജപമാലയുമായിട്ടിരിക്കുന്നു. നിങ്ങൾ കുറേപ്പേരു് ആ കുഞ്ഞമ്മയെ എങ്കിലും ഒരു നേരം ഇതിനകത്തിരിപ്പാൻ തമ്മസിക്കുല്ലല്ലതെന്തൊരുപാടു്? ഇപ്പമൊരു പുതുവാർച്ച വന്നിരിക്കിണതു്. പെണ്ണുങ്ങളും പഠിച്ചവരായിപ്പോയോ? അവരൊക്കെ പിന്നെ ഇരിക്കപ്പൊറുതിയില്ല. അവരു പ്രസംഗിക്കാൻ പോണം. ഉള്ള വീടാംതോറും കേറി നടക്കണം.

ആരു വന്നാലും അവരോടൊക്കെ പടവെട്ടണം. അതിനു നിങ്ങളുകൊറേപ്പേരു എന്തൊരാണു് "ഉത്താരണക്കാരു" തള്ളിക്കേറി നടപ്പോണ്ടതാ.

ആഭിജാത്യവും പൂർണ്ണമായ സംസ്കാരവും ഉദ്ദീപ്തമായ ആത്മാഭിമാനവും പ്രകടമായിപ്രതിബിംബിക്കുന്ന ആ ആഗതന്റെ മുഖത്തു് അപ്പോൾ കാണാറുള്ള ലഘുവായ ഭാവഭേദങ്ങൾ കൊച്ചപ്പിയുടെ അഭിപ്രായപ്രകടനത്തിൽ അനുകമ്പാപൂർവ്വം തോന്നിയ അസാധാരണത്വത്തെ വ്യഞ്ജിപ്പിക്കുന്നുണ്ടായിരുന്നു. ഉജ്ജ്വലതയായ ബുദ്ധിപ്രഭാവം സർവ്വാകർഷകമായ പ്രസന്നതയുമായി സമ്മേളിച്ചു് സമീപസ്ഥരെ സ്വഭാവേന വിധേയരാക്കുന്ന ദൃഷ്ടിവൈശിഷ്ട്യത്താൽ സദാപി സൗഭാഗ്യവാനായ ആ യുവാവിന്റെ മുഖത്തു് ഒരു ആജ്ഞാശക്തി പരിലസിക്കുന്നുണ്ടു്. ആഡംബരത്തെ ഉപഹസിക്കുന്നവിധം അദ്ദേഹം സ്വീകരിച്ചിരിക്കുന്ന സ്വച്ഛതയ്ക്കു ലോപം വരാത്തവസ്ത്രധാരണരീതിതന്നെ ഒരു നവ്യമാതൃകയായിരുന്നു. ഒരു കുബേരപദവിയിൽ പുലരാൻകഴിയുന്ന ഈ പരിഷ്കൃതാശയൻ പരുക്കൻ ഖാദിവസ്ത്രങ്ങളും ധരിച്ചു് പ്രശാന്തപ്രകൃതത്തിൽ ഊർജ്ജസ്വലമായ ജീവിതം നയിക്കുന്നതു് നേരേ ദർശിച്ചിട്ടുള്ളവർക്കു് വിസ്മയഹേതുവായിരുന്നു. ആദർശപൂർണ്ണതകൊണ്ടു് ഏതു മഹാത്യാഗവും ചെയ്യാനുള്ള സന്നദ്ധത അന്വർത്ഥനാമാവായ നമ്മുടെ ഈ ധർമ്മവ്രതൻ പലപ്പോഴും പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു്. യുവലോകത്തിന്റെ ബഹുമാനാദരങ്ങളെ സവിശേഷം അർഹിക്കുന്ന ശ്രേയോഭിമുഖമായ ഒരുൽകൃഷ്ടജീവിതം നയിക്കുന്നതുകൊണ്ടാണു് ശ്രീജിത് ധർമ്മവ്രതൻ പൌരസഞ്ചയത്തിന്റെ വാത്സല്യഭാജനമായിത്തീർന്നിരിക്കുന്നതു്. വിജയാദേവിയെ കണ്ടു സംസാരിക്കുവാൻ അവസരം പ്രതീക്ഷിച്ച ഈ ആഗതനെസ്സംബന്ധിച്ചു് ഇപ്പോൾ നമുക്കിത്രയും ഗ്രഹിച്ചാൽ മതി.

കൊച്ചപ്പിയുമായുള്ള സംവാദം സ്വാരസ്യഭഞ്ജകമായേക്കുമെന്നായപ്പോൾ അതു നിർത്തി അദ്ദേഹം നേരേ ഭവനത്തിനകത്തു പോന്നു. അവസരം പ്രതീക്ഷിക്കയോ മുന്നറിവു കൊടു

ക്കകയോ ഒന്നും ചെയ്യാതെ നേരെ ദേവിയുടെ മുറിയിൽ പ്രവേശിച്ചു. ദേവി എഴുന്നേററു് ഉപചരിച്ചു അമ്മ ശോകനിമഗ്നമായ മുഖഭാവത്തിൽ ആവിഷ്കരിച്ച ഒരു മന്ദമന്ദഹാസം കൊണ്ടു് ആഗതനോടുള്ള വാത്സല്യത്തെ പ്രത്യക്ഷമാക്കി. അരികിലുണ്ടായിരുന്ന കസേര ചൂണ്ടിക്കാണിച്ചിട്ടു് 'ഇരിക്കണം' എന്നു പറയുകയും ചെയ്തു.

ദേവി:—ഇന്നു ന്യൂസ്‌പേപ്പറുമായി കുറെ നേരത്തെ ഇങ്ങോട്ടു പോന്നിരിക്കുന്നല്ലോ പേപ്പറിൽ പ്രത്യേകവാർത്തകൾ വല്ലതുമുണ്ടോ?

ധർമ്മവ്രതർ:—അതെന്താ! പേപ്പർ ഞാൻതന്നെ കൊണ്ടുവന്നതുകൊണ്ടു് പ്രത്യേകവാർത്ത വല്ലതും ഉണ്ടായിരിക്കുമെന്നു സംശയിക്കുകയായിരുന്നോ? എങ്കിൽ അതു തെററിട്ടില്ല. ഇതിലെ പ്രാദേശികവൃത്താന്തങ്ങളിൽ ഒന്നു വായിച്ചപ്പോൾ എനിക്കു ചില സംശയങ്ങളുണ്ടായി. അതെന്തായിരിക്കുമെന്നു പേപ്പർ കാണുമ്പോൾ ദേവിക്കു മനസ്സിലാകുമായിരിക്കാം. (പേപ്പർ ദേവിയുടെ കയ്യിൽ കൊടുക്കുന്നു) ദേവി പത്രം വാങ്ങിച്ചു് പ്രാദേശികവാർത്താപംക്തിയിൽ കരുനാഗപ്പള്ളി എന്നെഴുതിയിരുന്ന ഭാഗത്തു് സശ്രദ്ധം നോക്കി പല വൃത്താന്തങ്ങളും വായിക്കാതെ വിട്ടശേഷം ഇങ്ങനെ വായിച്ചു:—"സ്ഥലം വെർണാക്കുലർസ്കൂൾ ഇൻസ്പെക്ടരും, അദ്ദേഹത്തിന്റെ ഏകപുത്രിയും മസൂരിബാധയാൽ മരണം പ്രാപിച്ചിരിക്കുന്നു."

എന്തു്? ഇൻസ്പെക്ടരും മകളും! അയ്യോ! അമ്മാ! അവിടത്തെ ഇൻസ്പെക്ടരായിട്ടാണല്ലോ നമ്മുടെ സുകുവിന്റെ അച്ഛനെ സ്ഥലംമാററിയതു്?

മി: കോയി:—അതേ; ഏകപുത്രിയെന്നും നീ വായിച്ചല്ലോ. ഹാ! ഇതെന്തു ഗ്രഹപ്പിഴ!

ധർമ്മവ്ര:—ആ പ്രദേശങ്ങളിലെ മസൂരിബാധയെക്കുറിച്ചു പത്തിവായി പത്രറിപ്പോർട്ടുകളിൽ കാണാറുണ്ടായിരുന്നു. ധാരാ

ളം മരണം സംഭവിച്ചതായിട്ടും കണക്കുകൾ ചേൎത്തുകണ്ടിട്ടുണ്ടു്.

ദേവി:—എനിക്കൊന്നും നിശ്ചയിക്കാൻ കഴിയുന്നില്ല. സുകുവിന്റെ എഴുത്തു കിട്ടിയിട്ടു് ഇപ്പോൾ രണ്ടാഴ്ച കഴിഞ്ഞിട്ടേയുള്ളു

ധൎമ്മവ്രതൻ;—ആ കത്തിൽ സുഖക്കേടിനെപ്പററി വല്ലതും വിവരിച്ചിരുന്നോ?

ദേവി:—സുകുവിന്റെ അമ്മയ്ക്കു് ഏതാണ്ടു് അസ്വാസ്ഥ്യതയുണ്ടെന്നു മാത്രമേ അതിൽ എഴുതിയിരുന്നുള്ളു. അയ്യോ! എന്തെല്ലാം സംഭവിച്ചുവോ?

മി: കോ:—പേപ്പറിൽ കാണുന്നതെല്ലാം എല്ലായ്പോഴും ശരിയായിരിക്കണമെന്നില്ല.



ദേവി:—ഹോ. അങ്ങിനെ വിചാരിക്കാൻ എനിക്കു കഴിയുന്നില്ല. എന്തായാലും നമുക്കു വിവരം വേഗം അന്വേഷിക്കണം.

ധൎമ്മവ്രതൻ;—ഞാനും മിസ്റ്റർ ഭാസ്കരും ഒരുമിച്ചു് ഉടനെ കരുനാഗപ്പള്ളിക്കു പുറപ്പെടണമെന്നു് ഉദ്ദേശിക്കുകയായിരുന്നു.

ദേവി:—അയ്യോ! ഞാൻകൂടി വരുന്നുണ്ടു്.

മി: കോ:—നീ പോകുന്നതുപോലെയാണല്ലോ അവർ പോയി അന്വേഷിക്കുന്നതു്. വിവരങ്ങളന്വേഷിച്ചറിയാനുള്ള സൌകൎയ്യവും അവൎക്കാണു്. അവൎക്കു പോയേച്ചുവരുന്നതിനാവശ്യമുള്ള പണം എടുത്തുകൊടുക്കൂ.

ധൎമ്മവ്രതൻ:—യാത്രയ്ക്കാവശ്യമുള്ള പണം എന്റെ കൈവശമുണ്ടു്. എന്തായാലും സമാധാനമായിട്ടിരിക്കണം. ഞങ്ങൾ അവിടെ എത്തി ഉടൻ വിവരം അറിയിക്കാം.

ദേവി.—“നിങ്ങളുടെ കമ്പി കാണുന്നതുവരെ എനിക്കൊരു സമാധാനവും ഉണ്ടാകുന്നതല്ല. നാളെ രാവിലെ പത്തുമണിക്കു

മുമ്പു വിവരം അറിയാത്തപക്ഷം ഞാൻതന്നെ അങ്ങോട്ടു തിരിക്കുന്നതാണ്."

ധർമ്മവ്രതൻ ഉടൻതന്നെ യാത്രയായി. വിജയാദേവി അവിചാരിതമായിട്ട് ഏററ ഹൃദയക്ഷതത്താൽ ഉളവായ ആ ആകുലസ്ഥിതിയെ വിജയിക്കാൻ അസമർത്ഥയായി ഭവിച്ചു. അമ്മ തന്റെ മകൾക്കു സഹായിയായ ശോകാനുഭവത്തിന് ഇടയാക്കാവുന്ന ഈ സങ്കടവാർത്തയുടെ തീവ്രതയാൽ സമാധാനശക്തി അസ്തമിച്ചു ഒരവസ്ഥയെത്തന്നെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

ആനന്ദസന്ദായകമായ സ്നേഹബന്ധമേ! നീ ആതങ്കഹേതുകമായി പരിവർത്തിക്കുമോ?



## അദ്ധ്യായം ൧൩

സേവനാലയത്തിൽ അഭയം പ്രാപിച്ചിരുന്ന അന്തർജ്ജനങ്ങൾ സ്വൈരതയോടും സംതൃപ്തിയോടും ലോകസേവനസന്നദ്ധത നേടിക്കൊണ്ട് ആ ആലയത്തിന്റെ ശോഭനഭാവിക്കായി ഉദ്യമിച്ചു തുടങ്ങിയിരിക്കുന്നു. ഖനികളുടെ അന്തർഭാഗത്ത് മൺമയമായി കിടക്കുന്ന അനർഘരത്നങ്ങൾ കഴിച്ചെടുക്കപ്പെട്ട് തേച്ചുമിനുക്കിക്കഴിയുമ്പോൾ വിസ്മയാവഹമായ അവസ്ഥാഭേദം പ്രാപിക്കുന്നതു സഹജമാണല്ലോ? ആലസ്യനൈരാശ്യങ്ങളിലടിഞ്ഞ് ഒരുതരം അജ്ഞാതവാസം അവലംബിച്ച് ബഹിർലോകസാഹചര്യം അലഭ്യമായമട്ടിൽ കഴിഞ്ഞുകൂടിയ ആ ശുദ്ധമനസ്വിനികളുടെ ജീവിതം ഉപയോഗപ്രദവും, ഉജ്ജ്വലവുമായ ഒരു പ്രശാന്തഗതിയെ അവലംബിച്ചതു് അവർക്കെന്നപോലെ പ്രസ്തുതസ്ഥാപനത്തോട് അനുഭാവമുള്ള പരിഷ്കൃതലോകത്തിനും

ആഹ്ലാദകരമായിരുന്നു. സകലലോകസാക്ഷിയായ സൂര്യഭഗവാൻ പോലും കണ്ടിട്ടില്ലാത്ത ചില വിനോദങ്ങളും, കേട്ടുപഠിക്കുന്ന കീർത്തനഗാനങ്ങളും, പുരാണകഥകളും കൊണ്ടു മാത്രം ഉണ്ടാകാവുന്ന മനസ്സംസ്കാരവുമായി അങ്ങിനെ ജീവിതത്തിന്റെ ഉല്ലാസകരമായഭാഗം അവസാനിപ്പിച്ചു പോരുന്ന സ്വസമുദായത്തിൽപ്പെട്ട ഇതരസഹോദരികളെ അപേക്ഷിച്ച് ശ്രീദേവിയുടെ ജീവിതത്തിന് ഒരുവിധം ശോഭനമായ പരിവർത്തനം സ്വഗൃഹത്തിനുള്ളിലും ലഭ്യമായിരുന്നു. സഹോദരൻ ഉൽകൃഷ്ടവിദ്യാഭ്യാസം നേടിയ ഒരു ഉൽപതിഷ്ണുവായിരുന്നതുകൊണ്ട് ശ്രീദേവിക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രാരംഭഘട്ടംവരെ എത്തിച്ചേരാൻ കഴിഞ്ഞിരുന്നു. സാക്ഷാൽ ബ്രാഹ്മണ്യം നവ്യസംസ്ക്കാരവുമായി സമ്മേളിച്ച് ഹൃദ്യമായ സൗന്ദര്യത്തോടുകൂടി പരിലസിക്കുന്ന ഒരു ദിവ്യകന്യകാസ്വരൂപമാണ് ഏതു പ്രേക്ഷകനും ശ്രീദേവിയിൽ ദൃശ്യമാകുന്നത്. പ്രശാന്തകോമളമായ ചന്ദ്രിക സൗരഭ്യഭരിതവും കൂടി ആയിരുന്നാൽ ഉണ്ടാകാവുന്ന ആസ്വാദ്യതയെ ഭാവനാവിഷയമാക്കാമെങ്കിൽ ശ്രീദേവിയുടെ സൗകുമാര്യം അതിനു സാദൃശ്യം വഹിക്കുന്നതാണെന്നു പറയാം. സ്വാരസ്യപൂർണ്ണമായ ലാളിത്യം മന്ദഹാസദ്യുതിയിൽ തിളങ്ങി ഏതു വിരക്തദൃഷ്ടിയേയും ആനന്ദതുന്ദിലമാക്കുന്ന സൗമുഖ്യവും, ആകർഷകവും ലക്ഷണോല്ക്കർഷത്താൽ ആദരണീയവുമായ ആകാരസുഷമയും സംയോജിച്ചു പ്രശോഭിക്കുന്ന ഈ യുവതി സേവനാലയത്തിലെ ശ്രീദേവിയായിത്തന്നെ വിജയിക്കുന്നു.

ആലയത്തിൽനിന്നും വിദ്യാലയത്തിലേയ്ക്ക് ശ്രീദേവി നടന്നുപോകുന്നതും, തിരിച്ചുപോകുന്നതും നിയമേന കണ്ടു നിർവൃതി നേടിയിരുന്ന യുവഹൃദയങ്ങൾ, അസംഖ്യങ്ങളായിരുന്നു. അത്യാശയോടെ പ്രതീക്ഷിക്കുന്നിടത്ത് പലപ്പോഴും സമീപിക്കാതിരിക്കുന്ന ഐശ്വര്യദേവതയെപ്പോലെതന്നെ, യാതൊരു ഹൃദയാഭിനിവേശത്തിനും അധീനയാകാതെ അവൾ അദ്ധ്യയനം തുടർന്നുപോന്നു. ഒരു സാദ്ധ്യായദിവസം സായാഹ്നമായപ്പോൾ പതിവുപോലെ ശ്രീദേവി സേവനാലയത്തിന്റെ സമീപത്ത് എത്താറായി. അവൾ അതാ ഏകാകിനിയായി സാവധാനം നടന്നു

പോരുന്നു. പ്രായം കടാക്ഷശരങ്ങളെ പരിസരവൎത്തികളിൽ പ്രയോഗിക്കുവാൻ പൎയ്യാപ്തമാണെങ്കിലും സഹജമായ മനോഗുണം അവളെ ഒരു ചഞ്ചലാക്ഷിയാക്കിട്ടില്ലാത്തതുകൊണ്ടു് മനോരാജ്യത്തിൽപോലും യാതൊരു പുരുഷന്മാരുടേയും സാന്നിദ്ധ്യം അതുപൎയ്യന്തം അവളെ ഒരു വിധത്തിലും വ്യാകുലയാക്കിയിരുന്നില്ല. വികസിതമായ സുരഭിലകുസുമം ദീൎഘകാലം ഒരു ഭ്രമരശ്രേഷ്ഠനേയും ആകൎഷിക്കാതിരുന്നു എന്നുവന്നുകൂടുന്നതാണോ?

ശ്രീദേവിയുടെ എതിരെ സുപരിഷ്കൃതമെങ്കിലും സാമാന്യമായ രീതിയിൽ വസ്ത്രധാരണംചെയ്തു് സ്വൈരചിന്താടനത്തിൽ മനസ്സിനേയും നയിച്ചു് ചുറ്റുപാടുമുള്ള പ്രകൃതിരാമണീയകത്തെ കാവ്യകലാകുതുകിയുടെ കണ്ണുകളാൽ ആസ്വദിച്ചുകൊണ്ടു് ഒരു തരുണൻ വിശേഷമാതിരിയിലുള്ള ഒരു വടിയും വീശി സാവധാനത്തിൽ നടന്നുവരുന്നു. ആഗതൻ അതാ ആലയത്തിന്റെ ഗേറ്റിനു സമീപത്തു എത്തി. ശ്രീദേവിയുടെ മനോഹരമന്ദഗമനം ആ തരുണഹൃദയത്തെ തരളമാക്കിത്തുടങ്ങിയോ? വളരെ സമീപിച്ചിട്ടും ആ വിദ്യാൎത്ഥിനിയുടെ നയനങ്ങൾ ആഗതനെ ഒന്നവലോകനംചെയ്വാൻ ഉത്സുകങ്ങളാകുന്നില്ല. സ്വപാദതലങ്ങളെത്തന്നെ നോക്കി നടക്കുന്ന നമ്രമുഖി തന്റെ പുരോഭാഗത്തുനിന്നുവരുന്ന ആ സപ്രേമാവലോകനങ്ങളെ മന്ദാക്ഷപൂൎവം സ്വാഗതംചെയ്വാനൊരുമ്പെടാത്തതിൽ അസ്വാഭാവികത ഇല്ലല്ലോ? തരുണദൃഷ്ടികൾ സൗന്ദൎയ്യമാധ്വീനുകൎന്നു് ആ ലഹരിയിൽ ആത്മമഗ്നങ്ങളായിട്ടോ അവശങ്ങളായിട്ടോ പൎയ്യന്താവസ്ഥകളേയും വിസ്മരിച്ചുതുടങ്ങി. ആ യുവാവിന്റെ മനസ്സ് തൃഷ്ണാചഞ്ചലമായി ശരീരത്തേയും തളൎത്തിയതുകൊണ്ടായിരിക്കുമോ കൈയ്യിലിരുന്നവടി താനറിയാതെ ഇതാ നിലംപതിക്കുന്നു. ശ്രീദേവിയുടെ മുൻപിൽവച്ചു് വടി താഴെവീണതിൽ വിലജ്ജിതനായി യുവാവു് അതിവേഗം അതെടുത്തു നിവൎന്നതും അവളുടെ ലോലമോഹനങ്ങളായ നയനങ്ങളിൽനിന്നു് ഏതോ ഒരു വിദ്യുൽപ്രസരം യുവാവിന്റെ ദൃഷ്ടികളിൽക്കൂടി ഹൃദയാന്തൎഭാഗത്തിൽ ബിംബിച്ചു് ഉള്ളംത്രസിപ്പിച്ചതും ഒരുമിച്ചുകഴിഞ്ഞു.

അത്ഭുതപൂർവ്വമായ ഒരനുഭവവിശേഷം അതേനിമിഷത്തിൽ തന്നെ ആ ഹൃദയദ്വയത്തിലും സമാനഭാവഭേദങ്ങൾ ഉളവാക്കി എന്നുള്ളതു് അവരുടെ ചേഷ്ടകൊണ്ടു പ്രത്യക്ഷമാകുന്നു. ശ്രീദേവിയുടെ അംഗവല്ലി ഒന്നു പുളകിതമായി; ഉള്ളം ചലിച്ചു് കാൽ മുന്നോട്ടു വയ്ക്കുവാൻ അവൾ അശക്തയായി. അനിർവ്വചനീയമായ ഹൃദയാനുഭൂതിയരുളിയ ആ ദർശനം അവളുടെ ദൃഷ്ടികൾ അഭിനിവേശത്തോടുകൂടി കാംക്ഷിക്കുകയും സഹജമായ ലജ്ജ അവയെ കുനിക്കുകയും ചെയ്കയാൽ കരണീയനിശ്ചയമില്ലാത്ത ശിശുവിനെപ്പോലെ ഒരു നിമിഷം സ്തംഭിതയായിപ്പോയി എങ്കിലും പെട്ടെന്നു് ഏതോ പ്രേരകശക്തി നയിച്ചിട്ടെന്നപോലെ അവൾ ഗേറ്റു കടക്കാൻ ഭാവിക്കുന്നു. തിരിഞ്ഞുപോകുന്നതിനിടയ്ക്കു് അവളുടെ പൂർണ്ണാനുവാദം കൂടാതെ തന്നെ കൺകോണുകൾ ആഗതന്റെ ഹൃദയത്തിൽ ഒരു നിരക്ഷരസന്ദേശംകൂടി ലേഖനം ചെയ്യാതിരുന്നില്ല. വീണ വടി വേഗം കൈയിലെടുത്തു ചുറ്റുപാടും ഒന്നു നോക്കി തനിക്കു ജാള്യം പറ്റിപ്പോയതാണോ എന്നു സ്വയം സന്ദേഹിച്ചിട്ടു് അല്പം മന്ദഗതിയെ അവലംബിച്ചു എങ്കിലും ശ്രീദേവി ആലയത്തിലെത്തി ഏതാനും മിനിട്ടുകൾ ആകുന്നതിനുമുമ്പു യുവാവു് ആലയത്തിന്റെ പുരോഭാഗത്തുള്ള ഹാളിൽ പ്രവേശിച്ചുകഴിഞ്ഞു. അപ്പോൾത്തന്നെ ഈ അതിഥിയെ സ്വീകരിക്കേണ്ട ആവശ്യം നേരിടുമെന്നു ശ്രീദേവി വിചാരിച്ചിരുന്നില്ലെങ്കിലും ആ സമാഗമം അവൾക്കു് ആശാവഹമായിരുന്നു. അനാഥസേവനാലയം സന്ദർശിക്കുവാൻ ഈ യുവാവു് കരുതി പുറപ്പെട്ടതായിരിക്കാൻ ഇടയില്ല. ആലയത്തിന്റെ ആപ്തബന്ധുവായ തനിക്കു് അവിടെ എപ്പോഴും പോകാമല്ലോ എന്ന വിചാരത്തോടുകൂടിയാണു് ഈ അവിചാരിതസന്ദർശനത്തിനു് അയാൾ ഇപ്പോൾ ഒരുമ്പെട്ടതു്. അപ്രതീക്ഷിതങ്ങളായ ചില പ്രത്യേക

സന്ദർഭങ്ങൾ ജീവിതായോധനത്തിൽ സ്ഥായിയായ പരിവത്തനം ഉണ്ടാക്കുവാൻ പര്യാപ്തമാകാറുണ്ടല്ലൊ.

സേവനാലയത്തിലെ അന്നത്തെ സായാഹ്നം ശ്രീദേവിക്കും ആ അതിഥിക്കും പ്രത്യേകം സ്മരണീയമായിരിക്കുന്നതുപോലെ ആലയനിവാസിനികൾക്ക് ഉല്ലാസകരവും ആയിരുന്നു. ബാലികമാർ ഓരോ കൊച്ചു കുടങ്ങളിൽ വെള്ളം കോരി അന്യോന്യം മത്സരിച്ചു പ്രോത്സാഹനതരംഗങ്ങളെപ്പോലെ കളിച്ചും ചിരിച്ചും ഓരോന്നു വിളിച്ചുപറഞ്ഞും ഒരുമിച്ചോടി ഒരു ഭാഗത്തു് അതാ പൂവല്ലികളെ നനയ്ക്കുന്ന ജോലിയിൽ വ്യാപൃതരായിരിക്കുന്നു. പ്രാർത്ഥനാലയത്തിന്റെ അകത്തളത്തിൽ ചില യുവതികൾ ഒരുമിച്ചിരുന്നു പലതരം സുരഭിലപുഷ്പങ്ങൾ ഇണക്കിച്ചേർത്തു മാലകൾ കോർക്കുന്നു. അപ്പോൾ വിദ്യാലയങ്ങൾ പിരിഞ്ഞു വന്നിട്ടുള്ള വിദ്യാർത്ഥിനികൾ ഉന്മേഷകരങ്ങളായ വിശ്രമവിഹാരങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. ആ സ്ഥാപനത്തിന്റെ അന്തരീക്ഷത്തിലെവിടെയും ആരിലും, സാന്മാർഗ്ഗികമായ ധൈര്യവും വിശ്വാസവും തുല്യമായ സംതൃപ്തിയും ഏതു സന്ദർഭത്തിലും കാണ്മാൻ കഴിയും. ഏതെങ്കിലും വിധത്തിൽ സംശയം തോന്നിക്കുന്ന ഒരു നോട്ടംപോലും അവിടത്തെ അംഗങ്ങൾക്കു് ഒരിക്കലും അനുഭവമായിട്ടില്ലെന്നുള്ളതാണ് സ്ഥാപനത്തിന്റെ പാവനതയെ വ്യഞ്ജിപ്പിക്കുന്ന ഒരു വൈശിഷ്ട്യം.

ശ്രീദേവി വേഗം അവളുടെ മുറിയിൽ പോയി പുസ്തകങ്ങൾ വച്ചിട്ടു നിരുദ്ദേശ്യമായിട്ടെന്നപോലെ പുരോഭാഗത്തുള്ള ഹാളിൽ വന്നപ്പോഴേയ്ക്കും അല്പസമയംമുമ്പു് അത്ഭുതപൂർവ്വമായ അവസ്ഥാവിശേഷങ്ങൾ ഹൃദയത്തിൽ അങ്കുരിപ്പിച്ച ആ ദർശനം തന്നെ ആവർത്തിക്കേണ്ടിവന്നതിൽ ഒന്നു ലജ്ജിതയായി തിരിച്ചു കടന്നുപോകാൻ ഭാവിച്ചു എങ്കിലും കർത്തവ്യം സ്മരിച്ചിട്ടെന്നപോലെ, അവിടത്തെ ഭിത്തിയിൽ വിചിത്രലിപികളിൽ ലേഖ

നം ചെയ്യപ്പെട്ടിട്ടുള്ള ആപ്തവാക്യങ്ങൾ വായിക്കുന്ന മട്ടിൽ, ഉദാസീനനായി നടക്കുന്ന അതിഥിയോട് ഇങ്ങനെ പറഞ്ഞു:— "ഇരിക്കാമല്ലോ. ദേവി ഇവിടെ ഇല്ലെന്നാണു തോന്നുന്നത്."

ഉൽക്കണ്ഠാകുലമായ അന്തരംഗത്തിന് അമൃതനിഷേചനമായി ഭവിച്ച ആ സൽക്കാരവചനം ആഗതന്റെ പ്രത്യാശയെ ഉജ്ജീവിപ്പിക്കതന്നെ ചെയ്തു. ആയാൾ പ്രാർത്ഥിതംപ്രാപിച്ച ചാരിതാർത്ഥ്യത്തോടുകൂടി തിരിഞ്ഞു് സഹൃദയത്തിൽ ബിംബിതയായ ശ്രീദേവിയെ നോക്കികൊണ്ടു് "ദേവി എവിടെപ്പോയിരിക്കും എനിക്കു ദേവിയെ കണ്ടു് ഒരു കാര്യം പറയാനുണ്ടായിരുന്നു"

ശ്രീദേവി:— ദേവി പതിവുള്ള ഗൃഹോദ്ധാരണജോലികൾക്കായി പോയിരിക്കും. തിരിച്ചുവരാൻ ചിലപ്പോൾ കൂടുതൽ താമസിച്ചു എന്നും വരാം.

താൻ ഉച്ചരിക്കുന്ന വാക്യങ്ങൾ മിക്കവാറും ഏതാണ്ടൊരു ഗൽഗദഭാവം അവലംബിച്ചുപോകുന്നോ എന്നു ശ്രീദേവി സംശയിക്കാതിരിക്കുന്നില്ല. എന്നാൽ ആ തരളതയെ സഹജമായ വൈഭവത്തോടുകൂടി അവൾ ഗോപനംചെയ്കയായിരുന്നു.

ആഗതൻ:— ദേവിയുടെ ഗൃഹോദ്ധാരണവൃത്തിയെക്കുറിച്ചും സ്ഥാപനത്തെക്കുറിച്ചും പ്രത്യേകിച്ചു് ഇവിടെ വന്നിട്ടുള്ള അന്തേവാസികളെപ്പറ്റിയും ഒരു കുശലാന്വേഷണംചെയ്തു വിവരം ധരിപ്പിക്കാൻ എന്റെ സഹോദരി എന്നെ നിയോഗിച്ചിരിക്കുകയാണു്.

ശ്രീദേവി:— ദേവിവന്നാൽ ആരു് അന്വേഷിച്ചു എന്നാണു ഞാൻ അറിയിക്കേണ്ടതു്.

ആഗതൻ:— ഭാസ്കർ വന്നു് അന്വേഷിച്ചിരുന്നു എന്നു പറയുമ്പോൾ ദേവിക്കു മനസ്സിലാകും.

ശ്രീദേവി:—ആ പേരു് എല്ലാവർക്കും പരിചയമുള്ളതാണു്. "ഉൽബോധകൻ" വായിക്കുന്നവർക്കു് അതിന്റെ പത്രാധിപരുടെ പേരു സുപരിചിതമാണല്ലൊ.

ഭാസ്കർ:—"ഉൽബോധകൻ" നിങ്ങൾക്കു മുറയ്ക്കു കിട്ടാറുണ്ടോ? ഗ്രാമോദ്ധാരണകാര്യങ്ങളെക്കുറിച്ചു് പലപ്പോഴും പുതിയ പുതിയ നിർദ്ദേശങ്ങളും പ്രോത്സാഹനങ്ങളും നൽകാൻ ആ പത്രം ഉദ്യമിക്കാറുണ്ടു്.

ശ്രീദേവി: ഞങ്ങളുടെ ലൈബ്രറിയിൽ വരുന്നവരെല്ലാം അത്യാസക്തിയോടുകൂടി വായിക്കുന്ന ഒരുപത്രം അതാണു്. ദേവിതന്നെ ആ പത്രത്തിലെ പല ലേഖനങ്ങളും ഞങ്ങളുടെ ക്ലാസ്സുകളിൽ വായിച്ചു കേൾപ്പിക്കാറുണ്ടു്.



ഭാസ്കർ:—ഇവിടെനിന്നു് ഇംഗ്ലീഷുവിദ്യാഭ്യാസത്തിനായി പോകുന്നവർ എത്രപേരുണ്ടു?

ശ്രീദേവി:—ഇവിടത്തന്നെ താമസിച്ചുപോരുന്നവരിൽ ഞാൻ മാത്രമേ ഹൈസ്കൂളിൽ പോയി പഠിക്കുന്നുള്ളു. ഉൾനാട്ടുകളിൽ സഞ്ചരിച്ചു ഗ്രാമോദ്ധാരണപരമായ ജോലികൾ ചെയ്യാൻ ആവശ്യമുള്ള പരിജ്ഞാനം ഇവിടെ നടത്തുന്ന ക്ലാസ്സുകളിൽ വന്നഭ്യസിക്കുന്നവർക്കു് ലഭിക്കുന്നുണ്ടു്. ഇവിടെ പ്രധാനമായി ഉദ്ദേശിച്ചിട്ടുള്ള വിദ്യാഭ്യാസം അതുമാത്രമാകുന്നു.

ഭാസ്കർ:—എന്താണു പേരു്?

ശ്രീദേവി:—(സങ്കോചഭാവത്തോടെസാവധാനത്തിൽ) എന്റെ പേരു ശ്രീദേവി എന്നാണു്.

ഭാസ്കർ:—ശരി ഞാൻ അതു് ഓർക്കുന്നുണ്ടു്. അന്നൊരിക്കൽ ഗർഭക്ലേശത്താൽ ആതുരയായ ഒരു അനാഥസ്ത്രീയെ വഴിയരികിൽനിന്നും ആശുപത്രിയിൽ കൂട്ടിക്കൊണ്ടുപോയി

സംരക്ഷിച്ചതായി പത്രത്തിലേയ്ക്കു് ഒരു റിപ്പോർട്ടു കിട്ടിയിരുന്നല്ലൊ. അതു് ഈ ശ്രീദേവിയുടെ ഉദാരണ വൃത്തികളിൽ പെട്ടതായിരിക്കാം; അല്ലേ?

ശ്രീദേവി:— അക്കാര്യത്തിൽ പ്രത്യേകം പറയത്തക്കവണ്ണം ഞാൻ ഒന്നും ചെയ്തതായി ഓക്കുന്നില്ല.

ഭാസ്കർ:—ധർമ്മസേവനാദർശം പ്രോത്സാഹനാർഹമായിക്കാണുമ്പോൾ അതിനുള്ളിടത്തോളം ആദരവോടുകൂടി ഇത്തരം കൃത്യങ്ങളെ പ്രശംസിക്കുന്നതു പൊതുവേ ഗുണബുദ്ധിയെ ഉത്തേജിപ്പിക്കുന്നതിനുതകുമെന്നാണു് എന്റെ ഉദ്ദേശ്യം. അതുകൊണ്ടാണു് ഞാൻ അതു് ഓക്കാനിടയായതു്.

ശ്രീദേവിയുടെ വയസ്യയും സഖിയുമായ മാലതി നിഷ്കളങ്കമായ ഒരു പുഞ്ചിരിയോടുകൂടി ഉന്മേഷത്താൽ നയിക്കപ്പെട്ടവളെപ്പോലെ ശ്രീദേവി, എന്നു വിളിച്ചുകൊണ്ടു് ഓടി വന്നു. അടുത്തെത്താറായപ്പോൾ ഒരു മാന്യാതിഥി ഇരിക്കുന്നതുകണ്ടു വിനയഭരിതയായി അദ്ദേഹത്തെ ഒന്നു നമിച്ചു. അനന്തരം ശ്രീദേവിയോടിങ്ങനെ പറഞ്ഞു. "ശ്രീദേവി! നമ്മുടെ അനുഷ്ഠാനസമയമായി. ദേവി ഇവിടെ ഇല്ലാത്തതുകൊണ്ടു നിന്നോടു അതു ശരിയായി നടത്തിക്കുന്നതിനു ദേവി ആവശ്യപ്പെട്ടിട്ടുണ്ടു്. ഞാൻ അതറിയിക്കാനാണു വന്നതു്"

ഭാസ്കർ:—ആട്ടെ, ഇന്നു് ഏതായാലും നേരം വൈകിയല്ലോ. ഞാൻ താമസിയാതെ ഒരു ദിവസം വന്നു ദേവിയേ കണ്ടുകൊള്ളാം.

ഭാസ്കർ യാത്ര പറഞ്ഞു പിരിഞ്ഞു. ശ്രീദേവി അവൾക്കുതന്നെ ഹേതു വ്യക്തമായിട്ടില്ലാത്ത ഒരു മനോവ്യഗ്രതയോടുകൂടി അന്നത്തെ അനുഷ്ഠാനചര്യകൾ നിർവഹിക്കുകയുംചെയ്തു. അവളുടെ ധ്യാനമൂർത്തി സുവ്യക്താകാരനായ ഒരു പ്രേമചൈതന്യസ്വരൂപംതന്നെ ആയിരുന്നു എന്നുള്ളതു് അവൾക്കുപ്രത്യേകം സ്മരണീയമായിരുന്നു.

മിസ്റ്റർ ഭാസ്ക്കർ ഉൽകൃഷ്ടവിദ്യാഭ്യാസം പ്രശസ്തങ്ങളായ ബിരുദലബ്ധികളോടുകൂടി, പൂർണ്ണമായി സമാർജ്ജിച്ച ശേഷം ഔദ്യോഗികജീവിതത്തിൽ ഉണ്ടായ ഔൽസുക്യത്തെ ഏതാനും കൊല്ലങ്ങളിലെ ബഹുവിധങ്ങളായ നിരന്തര ക്ലേശങ്ങൾകൊണ്ടും ഫലിപ്പിക്കാൻ വഴിയില്ലെന്നുകണ്ടിട്ട് സ്വതന്ത്രപ്രവൎത്തനം ആരാഞ്ഞ് അങ്ങനെ ആദർശപ്രിയത്തോടുകൂടി വൃത്താന്തപത്രപ്രവൎത്തനത്തിലേർപ്പെട്ട്, വിജയോന്മുഖമായ ജീവിതം നയിക്കുന്ന ഒരുല്പതിഷ്ണുവായ യുവാവാകുന്നു ഉദ്യോഗലബ്ധി ക്ലേശദാസ്യദുരിതയത്നങ്ങൾകൊണ്ടു മാത്രം കരഗതമാകാവുന്ന മഹാസിദ്ധിയാണെന്നു തെളിഞ്ഞപ്പോൾ ആ ഉൽബുദ്ധമനസ്കന്ന് ആ ജീവിതത്തോടുണ്ടായ വൈരസ്യം അവൎണ്ണനീയമായി ഭവിച്ചു. ഒരിക്കലും അപ്രകാരമുള്ള പാരതന്ത്ര്യം വരിക്കാൻ അഭ്യസ്തവിദ്യരാരുംതന്നെ കഴിയുന്നതും ഒരുമ്പെടാതിരിക്കണമെന്നുള്ളത് മിസ്റ്റർ ഭാസ്ക്കരുടെ ഒരഭിമതമാകുകയും ഔദ്യോഗികവ്യാമോഹത്തേയും, അസമത്വശൃംഖലകളേയും ഛിന്നഭിന്നമാക്കിത്തീൎത്ത് സ്വസഹോദരൎക്ക് നവ്യോൽബോധനം നൽകുന്നതിനായി തന്റെ ജീവിതം സമൎപ്പിക്കുന്നതാണെന്ന് അദ്ദേഹം ദൃഢമായി നിശ്ചയിക്കയുംചെയ്തു. അതിന്റെ ഭാവിഗതി, അനന്തരകഥകൊണ്ട് നമുക്ക ഗ്രഹിക്കാവുന്നതുമാണ്. അന്നു നാം, കൊല്ലത്തെ അന്തർജ്ജനങ്ങളെ അന്വേഷിച്ചു പുറപ്പെട്ട ആഢ്യൻ നമ്പൂതിരിമാർ ഒരു വക്കീലിന്റെ സഹധർമ്മിണിയുടെ യുക്തിവാദപാടവത്തിൽ അമ്പരന്നുപോകുന്നതായിക്കണ്ടത് ഓൎക്കുന്നുണ്ടായിരിക്കുമല്ലോ. ആ മഹതി മിസ്റ്റർ ഭാസ്കരുടെ ജ്യേഷ്ഠസഹോദരിയാണ്.

---

# അദ്ധ്യായം ൧൮.

സുഖോപഭോഗസൗകര്യങ്ങൾ സമൃദ്ധമായി സജ്ജീകരിച്ചിട്ടുള്ള ഒരു രാജഹർമ്മ്യത്തിന്റെ അന്തർഭാഗം ഏതോ അവിചാരിതപീഡയാൽ ആകുലനായ ഗൃഹനാഥന്റെ അജ്ഞാതവാസത്തിന്നുതകുന്ന രംഗമായി മാറിയിരിക്കുന്നു ആരു വന്നന്വേഷിച്ചാലും താൻ എവിടെയോ പോയിരിക്കുകയാണെന്ന് അറിയിച്ചേക്കണമെന്നു പരിജനങ്ങളോട് ആജ്ഞാപിച്ചിട്ട് ആ ഹർമ്മ്യനാഥൻ അസ്വാസ്ഥതയോടെ ശയ്യാവലംബിയായി ഇപ്പോൾ ദിവസങ്ങൾ ഒട്ടേറെ കഴിച്ചുകൂട്ടിയിരിക്കുന്നു. സ്വൈരവിഹാരലോലുപമായ ഒരു മനസ്സ് സ്വയംകൃതാനർത്ഥകാരാഗൃഹത്തിൽ ബന്ധിക്കപ്പെട്ടുപോയാൽ നേരിടാവുന്ന വ്യഗ്രത വ്യക്തമായിക്കാണുവാൻ ഇപ്പോൾ ആ ഗൃഹാന്തർഭാഗം പര്യാപ്തമാണ്. ഉഷ്ണമേറിയ ഒരു മദ്ധ്യാഹ്നത്തിന്റെ ഉഗ്രമായ അസഹ്യത എങ്ങും വ്യാപിച്ചിരിക്കുന്നു. രാജധാനിയിലെ പ്രധാനവീഥികൾപോലും ഒട്ടൊരു വിജനതയെ പ്രാപിച്ചിട്ടുണ്ട്. ആ ഹർമ്മ്യത്തിന്നകത്തുള്ള ഒരു ഹാളിൽ ഒരററത്ത് വലത്തു കാലിനും വലത്തു കൈക്കും നേരിട്ട ക്ഷതങ്ങൾ യഥാവിധി ശമിപ്പിക്കായ്കയാൽ ആ അവയവങ്ങൾ സ്തംഭിച്ച് തിരിഞ്ഞുകിടക്കുന്നതിനുപോലും കഴിയാതെ അവശതയിലടിഞ്ഞ ഒരു യുവാവ് ഒരു സോഫായിൽ കിടക്കുന്നു. അരുകിൽ അപ്പോൾ മററാരേയും കാണുന്നില്ല. ആ ശയ്യാവലംബിയുടെ ക്ഷീണവും നൈരാശ്യവുംകൂടി വികൃതമാക്കിട്ടുള്ള മുഖഭാവം ദയനീയമെന്നേ പറയേണ്ടൂ. സ്വേച്ഛാനുകൂലമായി സഞ്ചരിക്കാൻ കഴിയാതായിട്ട് ദിവസങ്ങൾ അധികം കഴിഞ്ഞുപോയതിനാൽ ചിന്താടനംകൊണ്ട് ചിത്തഗതിപോലും പ്രക്ഷീണമായ ആ അവസ്ഥയിൽ അതുവരെ കേവലം നാസ്തിക്യഭരിതമായിരുന്ന ആ പരിഷ്കാരിയുടെ മനസ്സ് വല്ലപ്പോഴും

ഈശ്വരപ്രാർത്ഥനയ്ക്കൊരുമെട്ടുപോകുന്നെങ്കിൽ അതിലതിശയിക്കുവാനില്ലല്ലൊ. ആ അസ്വസ്ഥന്റെ ഹൃദയം അവലംബിച്ചിരിക്കുന്ന പ്രലോഭനമയമായ അവസ്ഥാവിശേഷം എന്താണെന്നുള്ളതു് അയാളുടെ അന്തർഗ്ഗതപ്രലപനത്തിൽനിന്നു നമുക്കേതാണ്ടൊക്കെ ഗ്രഹിക്കാം. "അയ്യോ! ഇതെന്തൊരു ദുരിതമാണു്. ഞാൻ പുറത്തിറങ്ങി നടന്നിട്ടു എത്ര ദിവസങ്ങളായി. ഹാ! ഈ ഗ്രഹപ്പിഴ നേരിട്ടതിന്നുത്തദിവസം വൈകുന്നേരം മ്യൂസിയം പാർക്കിൽ വച്ചു് ഒരു കാമ്യസന്ദർശനം ഞാൻ മോഹിച്ചിരുന്നല്ലൊ. അല്ലെങ്കിൽ അതു പോകട്ടെ. എത്ര എത്ര നല്ല സന്ദർഭങ്ങൾ വ്യർത്ഥങ്ങളായി......അയ്യോ! കൈയ്ക്കു വേദനയുണ്ടല്ലൊ. എത്ര ദിവസമായി കൈകൊണ്ടു നേരെ ആഹാരം കഴിക്കാൻകൂടി കഴിയാതെ ഞാൻ കഴങ്ങുന്നു. ദൈവമേ! എന്റെ കാര്യസ്ഥനും, ഭൃത്യന്മാരും എല്ലാം വിശേഷംതന്നെ. സ്നേഹിതന്മാർ ചിലരറിഞ്ഞെങ്കിലും വിരോധമില്ലായിരുന്നു. പോകട്ടെ. അന്നു് ഇങ്ങനെ സംഭവിച്ചില്ലെങ്കിൽ എത്ര അപമാനകരമായ വിധത്തിൽ ഞാൻ അകപ്പെട്ടുപോകുമായിരുന്നു? (മുട്ടിനു താഴെ തുണി ചുററി കെട്ടിയിരിക്കുന്ന വലത്തു കാൽ ഒന്നു മടക്കാൻ ശ്രമിച്ചിട്ടു് ഉണ്ടായ വേദനയോടുകൂടി അയ്യോ! എന്നു സാമാന്യം ഉച്ചത്തിൽ ഒന്നു വിളിച്ചുപോയി.)

ആ വിളികേട്ടു് കാര്യസ്ഥൻ അടുത്തുവന്നു് യജമാനനോടു് ആശ്വാസവാക്കുകൾ പറഞ്ഞുതുടങ്ങി.

കാര്യസ്ഥൻ:—കാപ്പി കൊണ്ടുവരാൻ പറയട്ടേ? എന്താണിങ്ങനെ വിളിച്ചതു്? മുഴങ്കാലിനുള്ള ആ ചതവു് കുറച്ചുകൂടി ആശ്വാസപ്പെട്ടാൽ എഴുന്നേററു നടക്കാറാകും. അതുവരെ ക്ഷമിച്ചുകിടക്കണം.

രോഗി:—മതി, ഉപദേശങ്ങളും സമാധാനങ്ങളുമൊക്കെ ഒന്നു മതിയാക്കുമോ? വല്ലിടത്തും പോയി തുലയുമ്പോൾ ആ

പിള്ളേരിലാരെയെങ്കിലും ഇവിടെ നിൽക്കാൻ പറയരുതാ യിരുന്നോ?

കാർത്ത്യാ:—അയ്യോ! ഞാൻ ഇപ്പോൾ ആ പാട്ടക്കാരൻ വന്നു വിളിക്കുന്നു എന്നു പറഞ്ഞിട്ടു് അങ്ങോട്ടു പോയതല്ലേ? കഷ്ടിച്ചു അരമണിക്കൂർ ആയിട്ടില്ല. അതിനിടയ്ക്കു് ഇങ്ങനെ പറഞ്ഞാൽ എന്തുചെയ്യും. പിള്ളേരിതിനകത്തു വരുന്നതു തന്നെ ഉപദ്രവമെന്നു പറയാറുള്ളതുകൊണ്ടു് അവർ ഇങ്ങോട്ടു കടക്കരുതെന്നു ഞാൻ ഏർപ്പാടു ചെയ്തതാണു്.

രോഗി:—അല്ല. എന്തൊരസഹ്യതയാണെന്നോ! ഉഷ്ണംകൊണ്ടു വിയർത്തു വിഷമിക്കുമ്പോൾ ആരെങ്കിലും ആ ഫാൻ ഒന്നു സ്വിച്ചിട്ടു തരേണ്ടേ? അവശനായിക്കിടക്കുമ്പോൾ ഇങ്ങനെ യാണോ നോക്കുക!

കാർത്ത്യാ:—(ഫാൻ സ്വിച്ചിട്ടുകൊണ്ടു്) കൈ എങ്ങനെ ഇരിക്കുന്നു.

രോഗി:—എങ്ങനെ ഇരിക്കുന്നു. മുട്ടിനകത്തെ വേദന തീർന്നിട്ടില്ല. സ്പൂൺ പിടിച്ചു വല്ലതും ഇത്ര കഴിക്കുന്നതിനു തന്നെ ഞാൻ എത്ര വിഷമപ്പെടുന്നു. എന്താ, ആ വൈദ്യൻ ചോദിച്ച രൂപ മുഴുവൻ കൊടുത്തില്ലേ? അല്ലെങ്കിൽ അവരറിഞ്ഞാലും വിരോധമില്ല. ആ ഡാക്ടരെത്തന്നെ ഒന്നു കൂട്ടിക്കൊണ്ടുവരൂ.

കാർത്ത്യാ:—അതുകൊണ്ടു വിശേഷാൽ പ്രയോജനമൊന്നും ഉണ്ടാകാനില്ല. ഒരാഴ്ചയ്ക്കകം ആശ്വാസം വരുമെന്നാണു വൈദ്യൻ പറഞ്ഞിരിക്കുന്നതു്.

രോഗി:—എനിക്കു കാലാവധി ഒന്നും കേൾക്കണ്ട. സ്വാമി എവിടെ?

കാർത്ത്യാ:—അതേ, കണ്ടിടംതോറും അലയുന്ന ആ തൊഴിലില്ലാപ്രമാണി ഇപ്പോൾ എവിടെ ആയിരിക്കുമെന്നു് ആർക്കു്

എങ്ങനെ അറിയാം? ഇന്നു് ഇവിടെയാണെങ്കിൽ നാളെ ലോകങ്ങൾക്കപ്പുറത്തെത്തുന്ന ആ ദേശാന്തരിയെ ഞാനിനി എവിടെ അന്വേഷിക്കാനാണു്?

രാഗി:—ഓ. എവിടെ അന്വേഷിക്കാനാണു്. എല്ലായിടത്തും അന്വേഷിച്ചുതീർന്നോ? അദ്ദേഹത്തെപ്പററി പറഞ്ഞപ്പോൾ താൻ എന്താപറഞ്ഞതു്? തൊഴിലില്ലാപ്രമാണിയെന്നോ? തനിക്കെന്തോന്നാ തൊഴിൽ?

കാര്യ:—(ഉള്ളിലുണ്ടായ കുണ്ഠിതം ഒതുക്കി മനോവ്യഗ്രതയോടെ ഒരു ദീർഘശ്വാസംവിട്ടു് മൗനം അവലംബിച്ചു് ഇങ്ങനെ ചിന്തിക്കുകയായി.) "ആ പ്രഭ്വിയുടെ അന്തിമാഭിലാഷം എന്നിലർപ്പിച്ച കർത്തവ്യമല്ലേ ഞാൻ നിർവ്വഹിക്കേണ്ടതു്? അദ്ദേഹം എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ. അല്ലെങ്കിൽ ഇങ്ങനെയൊക്കെ വന്നുചേരുവാൻ ഞാനും ഹേതുവായിരുന്നുവെന്നു വരുമോ? ഒട്ടും സങ്കടപ്പെടുത്താതെ ഏതാഗ്രഹവും സാധിപ്പിച്ചുകൊടുക്കുവാൻ അന്നു ഞാൻ ഒരുമ്പെട്ടുപോയതുകൊണ്ടാണു് ഇന്നു് ഈ അനുഭവവും കാണാൻ ഇടയായതു്.

രോഗി:—(കാര്യസ്ഥൻെറ മൗനഭാവത്തിൽ സഹതാപത്തോടെ) എന്തൊന്നാ ഈ തനിയേ പുലമ്പുന്നതു്. സങ്കടംതോന്നാൻതക്കവണ്ണം ഞാൻ ഒന്നും പറഞ്ഞില്ലല്ലൊ.

കാര്യ:—ഈ കിടപ്പിൽ കാണാനിടവന്നതാലോചിച്ചു ഞാൻ മിണ്ടാതെ നിന്നുപോയെന്നേയുള്ളൂ. ഞാൻ എന്തിനു സങ്കടപ്പെടണം. പക്ഷേ.........

രോഗി:—എന്തോന്നാണു പക്ഷെ അതുമിതുമൊന്നും ആലോചിക്കാതെ വേഗം ആ ധർമ്മവ്രതനെ കൂട്ടിക്കൊണ്ടുവരാമെങ്കിൽ അതൊരാശ്വാസമായിരുന്നു.

കാര്യ:—ആ വിദ്വാൻ എങ്ങോട്ടുപോയി എന്നറിയണമെങ്കിൽ ഇനി ആ സേവനാലയത്തിൽ പോയി അന്വേഷിച്ചെങ്കിലേ ഒക്കുകയുള്ളു.

രോഗി:—അതെ. അതു വളരെ ദൂരെയാണോ? അവിടെ പോയി ഒന്ന് അന്വേഷിക്കരുതോ? ആ! പിന്നെ ആ ദേവിയോടിതൊന്നും പറഞ്ഞേക്കരുത്.

ഇത്രയും പറഞ്ഞിട്ട് ഹൃദയവ്യഥയെ ഉദ്ദീപിപ്പിക്കുന്ന ഏതോ ഒരു സ്മൃതിയാൽ എന്നപോലെ രോഗി ഒരു ഗാഢമായ ചിന്തയെ അവലംബിച്ചു എന്ന് ആ നിശ്ചലദൃഷ്ടികളുടെ മങ്ങിയ ഭാവത്തിൽ നിന്നും അനുമിക്കാം. കാര്യസ്ഥൻ എവിടെയെങ്കിലും പോയി സ്വന്തം ആവശ്യങ്ങൾ എന്തെങ്കിലും നിവർത്തിച്ചശേഷം വന്ന് ഏതെങ്കിലും പറഞ്ഞു സമാധാനപ്പെടുത്തിക്കൊള്ളാമെന്നു വിചാരിച്ചുകൊണ്ടു യാത്രയായി.

തന്റെ അവശാവസ്ഥയെ ദേവിയെ അറിയിക്കരുതെന്നു നമ്മുടെ രോഗി ആവശ്യപ്പെടുവാൻ ഹേതു എന്തായിരിക്കും? ദേവിയെപ്പററി പറയേണ്ടിവന്നപ്പോൾ മറേറതോ പൂർവസ്മൃതിയാൽ രോഗി വ്യാകുലതയെ പ്രാപിച്ചു പോകുകയും ചെയ്യുന്നു. സ്വജീവിതത്തിൽ, ഒരു ഹൃദയാലുവിനാണെങ്കിൽ ഒരു നിമിഷം പോലും വിസ്മരിക്കുവാൻ കഴിയാത്ത ഒരു പ്രത്യേകസംഭവത്തിനു സാക്ഷ്യം വഹിച്ച വിജയാദേവിയെ അനിയന്ത്രിതചിന്താഗതികൾക്കിടയിലും ഭയാദരങ്ങളോടുകൂടി സ്മരിക്കാനല്ലാതെ ഈ രോഗിക്കു സാദ്ധ്യമാകുന്നതാണോ? ഈ രോഗി ആ വിദഗ്ദ്ധഡാക്ടരായ ജയചന്ദ്രൻതന്നെ എന്ന് വായനക്കാർ അനുമിച്ചിരിക്കുമല്ലോ. കാര്യസ്ഥൻ പോയശേഷം ആ ഹാളിൽ ഉണ്ടായ ഏകാന്തതയിൽ ജയചന്ദ്രന്റെ വിവിധപൂർവസംഭവങ്ങളുടെ ഉദ്വേഗജനകമായ വിചാരതരംഗങ്ങൾ വ്യാപൃതങ്ങളായി. സ്വപ്നാവസരത്തിൽ സ്ഥലകാലൈക്യം കൂടാതെ സംഭവപരമ്പരകൾ

മനസ്സിൽ പ്രതിഫലിക്കുന്നതിനു തുല്യമായ ഒരവസ്ഥാവിശേഷമായിരുന്നു ജയചന്ദ്രന് അപ്പോൾ അനുഭവപ്പെട്ടത്. ചലനചിത്രത്തിലെന്നപോലെ കോവളം കടപ്പുറത്തെ ആ സായാഹ്നം, മറെറാരു ഗൃഹോദ്യാനം, സുകേശിനിയുടെ സമാഗമങ്ങൾ, തന്റെ പ്രേമലേഖനങ്ങളെ നയോപായത്താൽ തിരിച്ചുവാങ്ങിയ ആ സന്ദർഭം, അഭിജ്ഞയായ ആ സഹോദരി (ശിരസ്തദാരുടെ ഭാര്യ) തന്നോടു ചെയ്ത ഉപദേശങ്ങൾ, അവർ ഒടുവിലയച്ച കത്തിലെ വാചകങ്ങൾ, വിജയാദേവി സുകുവിന്റെ സമാശ്വാസത്തിനായി ചെയ്തിട്ടുള്ള യത്നങ്ങൾ — എന്നിവ ഓരോന്നും ത്വരിതഗതിയിൽ ജയചന്ദ്രന്റെ മനസ്സിൽ പ്രതിഫലിച്ചുകൊണ്ടിരുന്നു. ഒരു മുഗ്ദ്ധഹൃദയത്തെ പീഡിപ്പിച്ച പാപഫലം ആയിരിക്കാം ഈദൃശാനുഭവത്തിന് ഹേതു എന്നും അയാൾ സന്ദേഹിച്ചുപോയിരിക്കാം.

'തല മയങ്ങിയാൽ സർവ്വവും മയങ്ങും' എന്നൊരു ചൊല്ലുണ്ടല്ലോ. അതു വാസ്തവമാണെന്ന് ഇന്നു വിജയാദേവിയുടെ സേവനാലയത്തിൽ കടന്നാൽ ആർക്കും ബോദ്ധ്യപ്പെടും. ആ സ്ഥാപനത്തിന് അന്ന് ഒരു അനദ്ധ്യായദിവസമാണെന്നു തോന്നിപ്പോകുന്നു. പ്രസന്നമുഖികളായി അദ്ധ്യയനരംഗത്തിലും ആരാമത്തിലും എവിടേയും വിഹരിച്ചുകൊണ്ടിരിക്കുന്ന ബാലികമാരിൽക്കൂടി അന്ന് ഒരവ്യക്തവിഷാദഭാവമാണ് കാണുന്നത്. കാരണം മറെറാന്നുമല്ല. സുകുവിനെ സംബന്ധിക്കുന്ന ആ ആശങ്കാജനകമായ വൃത്താന്തം പ്രസ്തുത സ്ഥാപനത്തിന്റെ പ്രതിഷ്ഠാപികയായ വിജയാദേവിയെ ഒട്ടധികം പരിതപ്തയാക്കിട്ടുണ്ടെന്നുള്ളത് നമുക്കറിവുള്ളതാണല്ലോ. വൃത്താന്തപത്രത്തിൽ നിന്ന് ഗ്രഹിച്ച ആ വാർത്തയുടെ യാഥാർത്ഥ്യം അറിയുന്നതിനായ് അപ്പോൾത്തന്നെ യാത്രയാക്കപ്പെട്ടവരുടെ കമ്പി പ്രതീക്ഷിച്ച് അടുത്തദിവസം മുഴുവൻ ദേവി അക്ഷമയോടെ കഴിഞ്ഞുകൂടി. സ്വസഹോദരിക്ക് സന്താപകരങ്ങളായ അനുഭവങ്ങൾ ഉണ്ടാകാനിടവന്നപ്പോൾ സഹകരിച്ചാശ്വസി

പ്പിക്കുന്നതിന സാധിക്കാതെ പോയല്ലോ എന്നുള്ള പരിതാപത്താൽ അമ്മയോടുപോലും അധികമൊന്നും സംസാരിക്കാതെ ഏകാന്തതയെ വരിച്ച് ആലയകാൎയ്യങ്ങളിൽ ഏൎപ്പെട്ടു ആശ്വാസം നേടാം എന്നുദ്ദേശിച്ച് ദേവി മിസ്റ്റർ ഭാസ്കരുടേയും, ധൎമ്മവ്രതരുടേയും പ്രത്യാഗമനത്തിൽ ഉൽക്കണ്ഠയോടുകൂടി ഇരിക്കയായിരുന്നു.

സ്വമാതാവിനേയും സഹോദരിയേയും കണ്ടു് അവരുടെ ക്ഷേമസൗകൎയ്യങ്ങൾ അന്വേഷിക്കുന്നതിനായി മിസ്റ്റർ ഗോപീനാഥൻ ഔദ്യോഗികകൃത്യബാഹുല്യങ്ങൾക്കിടയിൽ മദ്രാസിൽനിന്നും പുറപ്പെട്ടു് വീട്ടിൽ എത്തിച്ചേൎന്നതും അന്നായിരുന്നു. അച്ഛനെ സംബന്ധിച്ച് വല്ല വിവരവും അറിയാൻ കഴിഞ്ഞോ എന്ന് ആദ്യമേ അഭിനിവേശത്തോടെ ചോദിച്ച അമ്മയോടു സമാധാനം പറഞ്ഞുതീരുന്നതിന മുമ്പുതന്നെ മകൻ, വിജയ എവിടെ എന്നു ചോദിക്കുകയായി.

അമ്മ.—അവൾ സേവനാലയത്തിലുണ്ടു്. മകനെ: നമുക്കു വ്യസനകരമായ ഒരു വൃത്താന്തം മെനിഞ്ഞാന്നത്തെ പത്രത്തിൽ കാണാനിടയായി. നീ വല്ലതുമറിഞ്ഞോ? നമ്മുടെ സുകുവിൻെറ കാൎയ്യമാണു്.

ഗോപി:— അതേ. വിജയയുടെ കൂട്ടുകാരി ആ സുകേശിനിയല്ലേ? ആ ഹെഡ്മാസ്ററരുടെമകൾ. അവൾക്കെന്തുപററി? എനിക്കൊന്നുമറിയാനിടയായില്ല. അവരൊക്കെ ഇപ്പോൾ എവിടെയാണു്?

അമ്മ:—അവളുടെ അഛൻ ഇക്കഴിഞ്ഞ സ്ക്കൂൾവൎഷാരംഭം മുതൽ വെൎണ്ണാക്കുലർസ്ക്കൂൾ അസിസ്റ്റൻറ്ഇൻസ്പെക്ടരായിട്ടു കരുനാഗപ്പള്ളിയിലായിരുന്നു ജോലി. അവിടത്തെ വെൎണ്ണാക്കുലർ സ്കൂൾഇൻസ്പെക്ടരും അദ്ദേഹത്തിൻെറ ഏക പുത്രിയും മസൂരി ബാധിച്ചു മരിച്ചു പോയിരിക്കുന്നു എന്നാണു പത്രത്തിൽകണ്ടതു്. അതു വായിച്ചപ്പോൾമു

തൽ വിജയയ്ക്കു് ഒരു സമാധാനവും ഇല്ല, മകനേ, അവൾ ഉടനെ അങ്ങോട്ടു തിരിക്കാൻ ഭാവിക്കയായിരുന്നു. നമ്മുടെ ഭാസ്കരം ധർമ്മവ്രതനമായി അവളെ സമാധാനിപ്പിച്ചിട്ടു വിവരം അന്വേഷിച്ചുകൊണ്ടുവരാൻ അങ്ങോട്ടു പോയിരിക്കുകയാണു്. വിവരമൊന്നും അറിയാത്തതുകൊണ്ടു് അവൾ ആഹാരംപോലും കഴിക്കാതെ ആരോടുംഒന്നും സംസാരിക്കാതെ ആലയത്തിൽ അവളുടെ മുറിക്കകത്തു തന്നെ വിഷണ്ണയായി അവരുടെ വരവുനോക്കി ഇരിക്കുകയാണു്.

ഗോപി:—ഇങ്ങനെയൊരു പരാത്ഥജീവിതമുണ്ടോ? അമ്മേ, സേവനാഭിലാഷംകൊണ്ടു് അവൾ ഇനി എന്തെല്ലാം ദുരിതങ്ങൾ സഹിക്കേണ്ടിവരുന്നുവോ? ആട്ടെ. ഇപ്പോൾ ഒന്നു കാണണമല്ലൊ. നമുക്കങ്ങോട്ടുതന്നെ പോയേക്കാം. അല്ലേ?

അമ്മ:—വേണ്ട. കൊച്ചപ്പി പോയി നീ വന്നിട്ടുണ്ടെന്നുപറയട്ടെ. അപ്പോൾ അവൾഇങ്ങോട്ടുവരും. അതു് അവൾക്കു സമാധാനത്തിനും ഹേതുവാകും: നീ വരുന്നദിവസം, അവൾ ഒരാഴ്ചക്കുമുമ്പേ കണക്കുകൂട്ടി എന്നോടുപറഞ്ഞിരുന്നു. ഈ സന്ദർഭത്തിൽഅവൾ അതൊക്കെമറന്നുപോയിരിക്കും. നിന്നോടൊരുമിച്ചു സത്യപാൽ കൂടി വരുമെന്നു് എഴുതിയിരുന്നല്ലോ. എന്താകാണാഞ്ഞതു്?

ഗോപി:—ഞാൻ അമ്മയ്ക്കെഴുതിയിരുന്ന ആ എഴുത്തിനു് എന്തുകൊണ്ടു് അമ്മ മറുപടിഅയച്ചില്ല. വിജയയ്ക്കു് അതുഅനുകൂലമല്ലെന്നുണ്ടോ? ആ കൊച്ചപ്പി എവിടെ? (കൊച്ചപ്പിയോടു) എടോ, പോയി വിജയയെവരാൻപറയൂ.

കൊച്ചുണ്ണിനേ കണ്ടതുകൊണ്ടുണ്ടായ സന്തോഷക്കടലിൽ മുഴുകി അടുത്തു തന്നെ അവരുടെ സംഭാഷണം

കേട്ടുകൊണ്ടുനിന്നിരുന്ന കൊച്ചപ്പി ഉടനെ ആലയത്തിലേക്ക തിരിച്ചു.

അമ്മ; – സത്യപാൽ നമുക്ക് എല്ലാംകൊണ്ടും ഉത്തമനായ ഒരു ബന്ധുതന്നെ എന്ന് എനിക്ക് അഭിപ്രായമുണ്ട്. പക്ഷെ നിൻെറ അച്ഛൻ പറഞ്ഞിട്ടുള്ളതു് അവളെ ഇക്കാൎയ്യത്തിൽ നിർബന്ധിക്കണമെന്നില്ല, എന്നല്ലേ? പിന്നെ അവക്ക് അന്യോന്യം അതു് ഒരുപോലെ ഹിതമാകുമെന്നുണ്ടെങ്കിൽ അങ്ങനെ ആയിക്കൊള്ളട്ടെ. എന്താ! നീ എന്തു വിചാരിക്കുന്നു?

ഗോപി:– എന്തുവിചാരിക്കുന്നു? അല്ലെങ്കിൽ അവൾ ഇങ്ങനെ പൊതുക്കാൎയ്യങ്ങൾ നിർവഹിച്ചുകൊണ്ടു ജീവാവസാനംവരെ കഴിഞ്ഞോട്ടെ എന്നാണോ അമ്മയ്ക്കഭിപ്രായം. അവൾക്കുതന്നെ വിമൻസ്സ്‌കാളേജിൽ കിട്ടുമായിരുന്ന ഉദ്യോഗം അവൾ മനഃപ്പൂർവം ഉപേക്ഷിച്ചതാണല്ലോ. നിങ്ങളുടെ ഹിതംപോലെയാവട്ടെ ഞാൻ എന്തു പറയാനാണു്? മദ്രാസിൽ അവൾ പഠിച്ചിരുന്ന കാളേജിൽത്തന്നെ ഇപ്പോൾ ഒരു നല്ല സ്ഥാനം ഒഴിവുണ്ടു്. ഇവൾ പ്രസിഡൻസിയിൽ ഫ്ഫസ്റ്റായിട്ടു ജയിച്ചതുകൊണ്ടു പ്രിൻസിപ്പാൾ ശുപാർശചെയ്യാമെന്നു പറഞ്ഞിരിക്കുകയാണു്. പക്ഷെ അവളുടെ വിചാരമതൊന്നുമായിരിക്കുകയില്ലല്ലോ?

അമ്മ: – കുട്ടി, നീ എന്താ ഇങ്ങനെ പറയുന്നതു്? നിങ്ങൾക്ക് ശരിയായ രീതിയിൽ വിദ്യാഭ്യാസം നേടിത്തരിക എന്നുള്ളതാണു് ഞങ്ങളുടെ കൎത്തവ്യം. അച്ഛൻ ഉത്തമമായ രീതിയിൽ അതു നിർവഹിച്ചിട്ടുണ്ടു്. അതിൻെറ ഫലം നിങ്ങളിലുണ്ടെന്നാണ് എൻെറ വിശ്വാസവും. വിജയയായാലും നീ ആയാലും നിങ്ങൾക്ക ഹിതകരമായ ലക്ഷ്യത്തോടുകൂടി

ജീവിച്ചുകൊള്ളുകയേവേണ്ടു. അക്കാൎയ്യത്തിൽ ഇനിയും നിങ്ങളെ ആരെയും ഒരു വിധത്തിലും നിയന്ത്രിക്കേണ്ട ആവശ്യമുണ്ടെന്നു് എനിക്കു തോന്നുന്നില്ല.

മകനു് അമ്മയുടെ ആദരണീയമായ അഭിപ്രായംകേട്ടിട്ടു് പെട്ടെന്നു സമാധാനമൊന്നും പറയാൻകഴിഞ്ഞില്ല. വിജയാദേവി ആകുലഭാവത്തോടുകൂടിയാണെങ്കിലും സഹോദരദൎശനത്തിൽ ഔൽസുക്യത്തോടെ ആഗതയായിക്കഴിഞ്ഞു

കൊച്ചുപ്പി:—ഞാൻചെന്നു വിളിച്ചപ്പം ഈ കുഞ്ഞമ്മയുണ്ടല്ലോമ്മച്ചീ എന്തു ദേഷ്യപ്പെട്ടുവെന്നോ? ഒടുക്കം കൊച്ചുങ്ങുന്നു വന്നിരിക്കുന്നു എന്നു പറഞ്ഞപ്പം കുററിരുട്ടത്തൊരു മിന്നലുപോലെ കുഞ്ഞമ്മ അറിയാതൊന്നു് ചിരിച്ചുപോയി. പിന്നെ ഓട്ടംതന്നെ. ഇവിടെ വന്നിട്ടേ നിന്നുള്ളു. എന്റെ ദൈവമേ, അപ്പം വലിയ യജമാൻകൂടെ ഒന്നു വന്നട്ടെങ്കി കൊച്ചുപ്പിക്കുമെന്തൊരു തന്തോഴമായിരുന്നു.

---

## അദ്ധ്യായം ൧൫.

മിസ്ററർ ഭാസ്കരും ധൎമ്മവ്രതനും ദേവിയുടെ ആവശ്യമനുസരിച്ചു് അതിവേഗം കരുനാഗപ്പള്ളിയിലെത്താൻ നിൎബന്ധിതരായി പുറപ്പെട്ട സമയം മുതൽ അവൎക്കു നേരിട്ട അനുഭവങ്ങൾ ആശങ്കയെ ഉദ്ദീപിപ്പിക്കുന്ന ദുശ്ശകുനങ്ങൾ തന്നെയായിരുന്നു. തിരുവനന്തപുരത്തുനിന്നു പുറപ്പെട്ട ബസ്സ്, നാലഞ്ചുമൈൽ സഞ്ചരിച്ചപ്പോൾ യാത്രക്കാരേയും, ഡ്റൈവറേയും അതിവക്ലേശിപ്പി

ച്ചുകൊണ്ടു്, എത്രയെല്ലാം പണിപ്പെട്ടാലും ഒരടിമുമ്പോട്ടുവയ്ക്കയില്ലഎന്നുള്ള ശാഠ്യത്താൽ അവിടെ നിലകൊള്ളുകയാണുചെയ്തതു്. അതിന്റെ യന്ത്രങ്ങൾക്കു പററിയ ഒരുവൈകല്യം ഡ്രൈവറുടേയും, അനുചരന്മാരുടേയും മെക്കാനിസ് തന്ത്രപ്രയോഗംകൊണ്ടു് ഉപര്യുപരി വൎദ്ധിക്കയായി. അത്യന്താപേക്ഷിതമായ ആവശ്യങ്ങൾ നിൎവഹിപ്പാൻ ബദ്ധപ്പെടുന്ന യാത്രക്കാർ അസഹിഷ്ണുത പ്രകടിപ്പിച്ചുതുടങ്ങി. തനിക്കു് എട്ടുത്തുപൊഫാൻകഴിയാത്തഭാരം അല്പമായ ആദായംമോഹിച്ചു് ഉടമസ്ഥനെ നിൎബന്ധിച്ചുവാങ്ങി കുറെനടന്നു് ഒന്നിനും ആവാതെ ചുമടും ഉടമസ്ഥനേയും ഒരുപോലെ നടുവഴിയിലിട്ടു നട്ടംതിരിക്കുന്ന ചുമട്ടുകാരുടെ പ്രകൃതം പരിഷ്കരിച്ചു് രൂപാന്തരപ്പെട്ട മട്ടാണു്, ഒട്ടനേകം മോട്ടാർസാരഥിപ്രവീണരിലും കണ്ടുവരുന്നതു്. അന്നു് ആ ബസ്സിലുണ്ടായിരുന്ന യാത്രക്കാരിൽ മിസ്റ്റർ ഭാസ്കരും ധൎമ്മവ്രതനും, അവരെപ്പോലെ മററു ചിലരും അടുത്ത ബസ്സു വരുവാൻ ഉൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചിരുന്നു. അരമണിക്കൂറിലധികം അങ്ങനെയിങ്ങനെ കഴിഞ്ഞിയശേഷം, അടുത്തബസ്സിൽ പ്രയാസപ്പെട്ടു സ്ഥലംപിടിച്ചു കൊല്ലത്തെത്തുന്നതിനുമുമ്പു് സംഭ്രമജനകമായ അപകടസന്ദൎഭങ്ങൾ പലതും പിന്നിട്ടതിനാൽ യാത്രാഫലം ദുഃഖഹേതുകമായിരിക്കയേയുള്ളു എന്നു് അവർ നിശ്ചയിച്ചു. ചിന്താഃവേഗത്തിൽ കരുനാഗപ്പള്ളിയിലെത്താൻ വാഞ്ഛിച്ച ആ യുവാക്കൾ കൊല്ലത്തുനിന്നു തക്കസമയത്തു ലയിൻബസ്സുകിട്ടായ്കയാലും അന്വേഷിച്ചുപോകുന്ന കാൎയ്യത്തെപ്പററി കൂടുതൽ വിവരങ്ങൾ വല്ലതും ഗ്രഹിപ്പാൻ കഴിയുമോ എന്നറിയുന്നതിനുവേണ്ടിയും അവിടെ അല്പം താമസിക്കേണ്ടിവന്നു. പത്രമാപ്പീസിൽ അന്വേഷിച്ചിട്ടും കരുനാഗപ്പള്ളി വെർണാക്കുലർസ്കൂൾ അസിസ്റ്റൻറു് ഇൻസ്പെക്ടരെ സംബന്ധിച്ചു് മുമ്പു ചേൎത്തിട്ടുണ്ടായിരുന്ന വൃത്താന്തത്തിൽക്കവിഞ്ഞു് കൂടുതലായൊന്നും അവൎക്കു ലഭിച്ചില്ല. കരുനാഗപ്പള്ളിയിലെ കാൎയ്യത്തെപ്പററി സംസാരിക്കാൻ തുടങ്ങുമ്പോൾ

ശ്രോതാക്കൾ പ്രകടിപ്പിക്കുന്ന സംഭ്രമവും ഭീതിയും കാണുകയും, അവിടത്തെ മസൂരിമഹാമാരിയുടെ ഭയങ്കരത പലരും ഉദ്വേഗജനകമായി വർണ്ണിച്ചു കേൾക്കുകയും ചെയ്തപ്പോൾ ധർമ്മധീരന്മാരായ നമ്മുടെ ധർമ്മവ്രതനും ഭാസ്ക്കരനും തെല്ലു പരിഭ്രമിക്കാതിരുന്നില്ല. എങ്കിലും അവരുടെ നിത്യാരാധനയ്ക്കു പാത്രമായിരുന്ന വിജയാദേവിയുടെ അഭിമതവും, സേവനാദർശപ്രണയികളായ അവരുടെ കർത്തവ്യനിർവഹണത്തിനു ലഭിച്ചിരിക്കുന്ന സൌകര്യവും സാഫല്യപ്പെടുത്തേണ്ടതിന്റെ അത്യാവശ്യകത, അവരെ ശക്തിയായി പ്രചോദിപ്പിച്ചു. അതിനാൽ അപശകുനസ്മൃതികൾകൊണ്ടു് അവർ അധൈര്യപ്പെടാതെ വേഗത്തിൽ ഒരു കാർ സ്പെഷ്യലായി വാടകയ്ക്കു വാങ്ങി കരുനാഗപ്പള്ളിയിലെത്തി.

ആപൽഭയം ജനതാമദ്ധ്യത്തിലുണ്ടാക്കുന്ന ആകുലമായ മഹാമൂകത ആ സ്ഥലത്തെ ആക്കിരമിച്ചിരുന്നു. വിദ്യാലയങ്ങളും കച്ചേരികളും മററു പൊതുസ്ഥാപനങ്ങളും എല്ലാം തന്നെ മസൂരിമഹാമാരിയുടെ വ്യാപ്തിയെ ഭയന്നു് അനിശ്ചിതമായ കാലാവധിയോടുകൂടി അടയ്ക്കപ്പെട്ടിരുന്നു. നാട്ടുകാർക്കുണ്ടായ മഹാവിപത്തു, അവിടത്തെ നിർജ്ജനവീഥികളുടെ പ്രക്ഷീണജീവാവസ്ഥയിൽ പ്രതിഫലിക്കുന്നുണ്ടു്. ആരോഗ്യസംവർദ്ധകമായ അഭിനവമാർഗ്ഗങ്ങളെ ആരാഞ്ഞുഴറി ലോകാനുഗ്രഹപ്രസക്തരായിത്തിന്നവരുടെ സംഖ്യാബലം വർദ്ധിക്കുന്നതോടുകൂടി ജനത അനാരോഗ്യപതനത്തിൽ പൂർവ്വാധികം അടിഞ്ഞുപോകുന്നു എന്നുള്ളതാശ്ചര്യാവഹം തന്നെ. കരുനാഗപ്പള്ളിയിൽ ഹെൽത്തേസ്യൂണിററിന്റെ ഒരു പുതിയ പ്രവൃത്തികേന്ദ്രം മസൂരിബാധാശമനത്തിന്നു് സശ്രദ്ധം പ്രവർത്തിക്കുന്നുണ്ടു്. എന്നാൽ ആ മഹാമാരി, ഉപചാരാധശ്രമങ്ങളെ സോപഹാസം വിഗണിച്ചുകൊണ്ടു ജനാവലിയെ പിടിച്ചു് ദിവസേന ഒട്ടധികംപേരേ അന്തകപുരിയിലും, അവശേഷിക്കുന്നവരെ ദാരിദ്ര്യപീഡാനിലയനങ്ങളിലും ആനയിക്കുന്നു. ആ

സ്ഥലത്തു് പറയത്തക്ക പൂർവ്വപരിചയമില്ലാത്ത രണ്ടുപേർ അദ്ധ്രാത്രിയോടടുക്കാറായ സമയം ചെന്നുചേർന്നാൽ നേരിടാവുന്ന ഭയങ്കരാനുഭവങ്ങളെല്ലാം നമ്മുടെ ഭാസ്കരും ധർമ്മവ്രതനും അല്പസമയംകൊണ്ടു് അറിഞ്ഞുകഴിഞ്ഞു. അവരുടെ കാറു നയിച്ചിരുന്ന ഡ്രൈവറുടെ ദുശ്ശാഠ്യം അനുസരിച്ചു്, അവനു വാടക കൊടുത്തയച്ചശേഷം ആ മിത്രദ്വന്ദ്വം എങ്ങോട്ടു പോകേണ്ടു എന്നറിയാതെ ഒട്ടേറെ വിഷമിച്ചു, എങ്കിലും ഭാസ്കർക്ക് അടുത്തുള്ള ഒരഭിഭാഷകമിത്രത്തിന്റെ വസതി ഓർമ്മവരുകയാൽ അവർ വേഗം അങ്ങോട്ടുതന്നെ നടന്നു് അദ്ദേഹത്തെ വിളിച്ചുണർത്തി യാത്രോദ്ദേശ്യം അറിയിച്ചു. ആ സമയം അവിചാരിതമായി വേണ്ടിവന്ന ആ സ്നേഹിതസമാഗമം, ആപൽഭീരുവായ നമ്മുടെ അഭിഭാഷകപ്രമാണിയെ അല്പമൊന്നധൈര്യപ്പെടുത്താതിരുന്നില്ല. മിസ്റ്റർ ഭാസ്കരേയും ധർമ്മവ്രതനേയും യഥോചിതം സൽക്കരിച്ചശേഷം അദ്ദേഹം നാട്ടിന്റെ ദുരദൃഷ്ടത്തെ വർണ്ണിച്ചു സാമാന്യം ദീർഘമായ ഒരു പ്രതിപാദനംതന്നെ ആരംഭിച്ചു. ഭാസ്കർ സുകുവിന്റെ തൽക്കാലസ്ഥിതി എന്താണെന്നറിഞ്ഞു് ഉടനെ വിജയാദേവിയെ അറിയിക്കേണ്ട കർത്തവ്യം മാത്രമേ ശക്തിയായി സ്മരിച്ചിരുന്നുള്ളുവെങ്കിലും രോഗാരംഭം അതിന്റെ ഹേതുക്കൾ, രോഗവ്യാപ്തിയാലുണ്ടായ നാട്ടിന്റെ ദുരവസ്ഥ, തൽക്കാലസ്ഥിതി എന്നിതുകൾ സ്നേഹിതനിൽ നിന്നറിയുന്നതിന്നു് ഔൽസുക്യം പ്രദർശിപ്പിക്കാതിരുന്നില്ല. സ്വാമി ധർമ്മവ്രതൻ അക്ഷമയോടുകൂടി ആ സംഭാഷണത്തിൽ ഭാഗഭാക്കായി. ഭാസ്കർ അടുത്ത ലക്കം ഉൽബോധകനിൽ കരുനാഗപ്പള്ളിയിലെ മഹാമാരിനിവാരണത്തിൽ ഗവർമ്മെന്റിന്റെ കർത്തവ്യങ്ങളെ ഉൽബോധിപ്പിക്കുന്ന ഒരു മുഖപ്രസംഗം എഴുതുന്നുണ്ടെന്നു വാഗ്ദാനംചെയ്തു് സംഭാഷണത്തിലെ ആ ഭാഗം അവിടെ അങ്ങനെ പര്യവസാനിപ്പിച്ചു.

ധർമ്മവ്രതൻ:—അതൊക്കെ ശരി! ഞങ്ങൾ ആദ്യം പറഞ്ഞ

കാൎയ്യത്തിന്നു് പൂൎണ്ണമായ മറുപടി ലഭിച്ചില്ല. നാളെ ദേവിക്കു കമ്പി അടിക്കാതിരുപ്പാൻ നിവൃത്തിയില്ല.

ഭാസ്കർ:— വാസ്തവം. മിസ്റ്ററർ ജി. പി. ഇവിടെ സ്ഥലം മാറി വന്നതുമുതൽ ആ കുടുംബത്തെ സംബന്ധിച്ചുള്ള സകല വിവരങ്ങളും ഞങ്ങൾക്കുടനെ വിശദമായി അറിയേണ്ടിയിരിക്കുന്നു.

വക്കീൽ:— അയ്യോ! ആ ചരിത്രം ഞാൻ കേട്ടതു മുതൽ സങ്കടകരമാണു്.

ധൎമ്മവ്രതൻ:— മിസ്സസ്സ് ജി. പി. യും ഈ സുഖക്കേടിലാണോ മരിച്ചതു്?

സത്യ:— അതു ഞാനാദ്യം പറഞ്ഞില്ലേ! അവരുടെ താമസം ഇവിടെനിന്നു സുമാർ രണ്ടു മൈലകലത്താണു്. എനിക്കു് അവരെ ആരെത്തന്നെയും നേരിട്ടു പരിചയമില്ല. അവർ ഇവിടെ വന്നയിടയ്ക്കു്, ഇൻസ്പെക്ടരുടെ മകളും ഭാൎയ്യയും അധികദിവസവും രോഗശയ്യയിലാണെന്നു കേട്ടിരുന്നു. ഒടുവിൽ ഒരു ദിവസം അവർ താമസിച്ചിരുന്ന വീട്ടിന്റെ ഉടമസ്ഥൻ അവൎക്കു വേണ്ടി ഡാക്ടരെ അന്വേഷിച്ചുവരുന്നതുകണ്ടു. കഷ്ടം! സ്വജനങ്ങൾ ആരുംതന്നെ കൂടെയുണ്ടായിരുന്നില്ലെന്നു മാത്രമല്ല, ഇവിടത്തെ ഈ മസൂരിപ്രളയംകണ്ടു് ആഫീസ്സവധി കൊടുക്കുകയാൽ ഇൻസ്പെക്ടരുടെകൂടെ ഉണ്ടായിരുന്ന ശിപായിമാരും മററുസിൽബന്തികളും അവരവരുടെ വീടുകളിലേയ്ക്കു പോകുകയുംചെയ്തു. ഓരോരുത്തരും താന്താങ്ങൾക്കാപത്തു വന്നേയ്ക്കുമോ എന്നു ഭയപ്പെടുന്ന സമയം മററുള്ളവരുടെ കാൎയ്യം എങ്ങനെ അന്വേഷിക്കാനാണു്?.

ധൎമ്മവ്രതൻ:— ആ വിഷമമൊന്നും അവരിലാരും ഞങ്ങളെ അറിയിച്ചില്ല! പോകട്ടെ; അമ്മയുടെ സ്ഥിതി ഒടുവിലെന്തായി?

വക്കീൽ:—അവക്ക് സുഖക്കേട്ട് മസൂരിയായിരുന്നില്ല. കുറച്ചു മുമ്പുതന്നെ അവക്ക് ചിത്തഭ്രമമുണ്ടായിരുന്നെന്നും, ഒടുവിൽ വിഷജ്വരത്താൽ മരണംപ്രാപിച്ചു എന്നും മൈക്കെയാണ് ഞാൻ കേട്ടതു്.

ഭാസ്കർ:—ആ വിവരം എന്തുകൊണ്ടായിരിക്കും സുകു ദേവിയെ അറിയിക്കാത്തതു്.?

വക്കീൽ:—അതു് എന്തോ ആവോ? ഞാനവരെ ഒന്നും അടുത്തു പരിചയിച്ചിട്ടില്ലെന്നു പറഞ്ഞില്ലേ.

ഭാസ്കർ:—എന്നാൽ കുറെക്കൂടെ സൂക്ഷ്മ വിവരങ്ങൾ നമുക്കെവിടെനിന്നും കിട്ടും?



വക്കീൽ:—ഇവിടെ കുറച്ചുനാളായിട്ടു്, ഒരു ബംഗാളിസ്ത്രീയാണെന്നു തോന്നുന്ന, ഒരു സന്ന്യാസിനി, ഇവിടത്തെ അമ്പലത്തിലെ ആൽത്തറമേൽ വന്നിരിക്കുന്നതു് ഞാൻ കണ്ടിട്ടുണ്ട്. അവർ, മിസ്റ്റർ ജി. പി. ഇവിടെ വന്നകാലം മുതൽ അവിടത്തെ ഒരു കുടുംബപുരോഹിതയെപ്പോലെ കഴിഞ്ഞുകൂടിയിരുന്നു. അവരെക്കണ്ടാൽ നമുക്കു് ശരിയായ വിവരങ്ങൾ മനസ്സിലാവും. അവിടത്തെ രോഗശുശ്രൂഷക്കെല്ലാം ആ അമ്മ വളരെ സഹഭാവത്തോടെ ഒരുമ്പെട്ടിരുന്നതായി പലരും പറയുന്നതു കേട്ടു. അവർ ഒരു മഹാഭക്തയായ സന്ന്യാസിനി ആണെന്നാണു് കേൾവി.

ധർമ്മവ്രതൻ: ഓ! ഞാൻ ആ അമ്മയെപ്പററി കേട്ടിട്ടുണ്ട്. അവക്ക് ഹിന്ദിയും ഇംഗ്ലീഷും വശമുണ്ട്. വളരെ ആദ്ധ്യാത്മികസാധനകൾ ചെയ്യുവരാണു്. അവരുടെ സഹായവും ലഭിച്ചു എങ്കിൽ ഇവക്ക് ഈ ദുരിതങ്ങളിൽനിന്നു മോചിക്കാമായിരുന്നില്ലേ?

ഭാസ്കർ:—ഓ! അവർ ഇവിടെ സഞ്ചരിക്കവേ ഈ നാട്ടിലെ ങ്ങും മസൂരി ബാധിച്ചതു് എന്തുകൊണ്ടാണെന്ന ചോദിക്കാഞ്ഞതു് ഭാഗ്യമായി. അതു പോകട്ടെ. അപ്പോൾ ഈ നാട്ടുകാരിലാരിൽനിന്നും അവരെക്കുറിച്ചൊന്നുംതന്നെ നമുക്കു് അറിയാൻ ഒക്കുകയില്ലെന്നോ? ഹെൽത്തു് യൂണിററിൻെറ പ്രവൎത്തകന്മാർ ഇവിടെയുണ്ടെന്നല്ലേ കേൾവി! അവരെക്കണ്ടു ചോദിച്ചാലോ?.

വക്കിൽ:—അവർ രോഗനിവാരണശ്രമത്തിനു വന്നവരാണു്. രോഗം ബാധിച്ചേടത്തു് അവരൊന്നും ചെയ്യുകണ്ടില്ല. മനുഷ്യരായതിനാൽ ജീവനിൽ ഭയമുണ്ടായിരിക്കയില്ലേ?

ഭാസ്കർ:—പിന്നെ ഇപ്പോൾ എന്താണു ചെയ്യു. ഞങ്ങൾക്കു സൂക്ഷ്മമായ വിവരം അറിയേണ്ടിയിരിക്കുന്നു.

വക്കിൽ:—പ്രഭാതമായാലുടൻ വേണ്ടുന്ന അന്വേഷണങ്ങൾ നടത്തി നമുക്കു സമാധാനം ഉണ്ടാക്കാം. ഇനി കഷ്ടിച്ചു് രാത്രി രണ്ടുമൂന്നു മണിക്കൂർ സമയമേ ബാക്കിയുള്ളു. നിങ്ങൾക്കു് യാത്രാക്ലേശമുണ്ടായിരിക്കുമല്ലോ?

ധർമ്മവ്രതൻ:—യാത്രാക്ലേശമെന്നോ! അക്കഥയൊന്നും പറയണ്ടാ! എന്തുവന്നാലും അല്പം കിടന്നുറങ്ങാം.

ഉദ്ദിഷ്ടശ്രമം സാഫല്യപ്പെടുത്താതെ നിദ്രാധീനരായ ആ സേവനതല്പരർ അടുത്തദിവസംതന്നെ പ്രഭാതത്തിനു മുൻപു് ഉണൎന്നെഴുന്നേററു് വക്കിൽസ്നേഹിതനേയും ഉണൎത്തി അന്വേഷണങ്ങൾക്കായി പുറപ്പെട്ടു. മിസ്ററർ ജീ. പി. താമസിച്ചിരുന്ന ഭവനത്തിനു സമീപമെല്ലാം മിക്കവാറും എല്ലാ അംഗങ്ങളും രോഗബാധിതരായി കിടക്കുന്ന വീടുകളേ ഉണ്ടായിരുന്നുള്ളു. ഒരൊററ വീട്ടിലെങ്കിലും കടന്നുകേറി അവൎക്കറിയേണ്ടുന്ന വിവരങ്ങൾ ചോദിച്ചറിയാൻ ഭാസ്കരും ധർമ്മവ്രതരും എത്രതന്നെ നിർബന്ധിച്ചിട്ടും വക്കിൽസ്നേഹിതൻ അനുവദിക്കാതിരിക്ക

യാൽ അവർ വല്ലാത്തൊരു പരുങ്ങലിലായി. ഒടുവിൽ നാട്ടുകാര നായ ഒരു മസൂരിചികിത്സാവിദഗ്ദ്ധനെ കണ്ടുമുട്ടി. അയാളോടു ചോദിച്ചതിൽ മിസ്റ്റർ ജി. പി. ക്കു പനി തുടങ്ങുന്നതിനു പത്തുദിവസംമുമ്പേ അദ്ദേഹത്തിന്റെ ഭാര്യ വിഷജ്വരത്താൽ മൃതിയടഞ്ഞുപോയി എന്നും, അന്നുമുതൽ അസ്തപ്രജ്ഞന്മാരായി ശേഷിച്ച പിതാവിനും പുത്രിക്കും ആ സന്യാസിനിയെക്കൂടാതെ ഒരു പരിചാരകൻ മാത്രമേ സഹായത്തിനുണ്ടായിരുന്നുള്ളു എന്നും, അദ്ദേഹത്തിനു സുഖക്കേടു തുടങ്ങി രണ്ടുമൂന്നുദിവസം കഴിഞ്ഞപ്പോൾ അവനും അവിടെനിന്നു പോയി രക്ഷപ്പെട്ടതിനുശേഷം താനും ചില അനുചരന്മാരും കൂടി ആണ് വേണ്ട ശുശ്രൂഷകൾ ചെയ്തുകൊണ്ടിരുന്നതെന്നും അയാൾ കുറെമനോധർമ്മം കലത്തി വിവരിക്കാൻ തുടങ്ങി. ഞങ്ങൾക്കു മുഖ്യമായി അറിയേണ്ടഭാഗം അതൊന്നും അല്ലായിരുന്നു എങ്കിലും അയാളെ കണ്ടുകിട്ടിയതിൽ അല്പമൊരാശ്വാസം കണ്ട നമ്മുടെ സഖാക്കൾ അക്ഷമയോടെ അയാളുടെ സംഭാഷണത്തെ പ്രോത്സാഹിപ്പിക്കുകതന്നെ ചെയ്തു. മിസ്റ്റർ ജി. പി. യെ ബാധിച്ച രോഗം കഠിനമായ ഒന്നായിരുന്നതുകൊണ്ടു്, ആ രോഗം തുടങ്ങിയപ്പോൾ മുതലുണ്ടായ ബോധക്കേടോടുകൂടി മൂന്നുദിവസം തികയുന്നതിനു മുൻപു് അദ്ദേഹം മൃതിയടഞ്ഞു എന്നും, തലേദിവസം മോഹാലസ്യപ്പെട്ടുകിടന്നിരുന്ന മകളുടെ കഥ അട്ടത്തുപോയി നോക്കുന്നതിനും ആ സന്യാസിനി അനുവദിക്കാഞ്ഞതിനാൽ മകളും അച്ഛനെ അനുഗമിച്ചു എന്നും ഹെൽത്തു് യൂണിററിലെ പ്രവത്തകന്മാരുടെ നിർദ്ദേശമനുസരിച്ചു് ശവശരീരങ്ങൾ മറവുചെയ്തുവെന്നും അയാളുടെ സംഭാഷണത്തിൽ നിന്നും അറിയുന്നതിനിടയായി.

ധർമ്മവ്രതക്കു് ആ സന്യാസിനിയെ കാണുവാനുള്ള തിടുക്കം ഈ മസൂരിവൈദ്യന്റെ സംഭാഷണം കേട്ടു് പൂർവാധികം വർദ്ധിച്ചു. അവരെല്ലാവരും കൂടി ആ വിരക്തയുടെ വിശ്രമരംഗമായ അമ്പലത്തിലും പരിസരപ്രദേശങ്ങളിലും തിര

ഞ്ഞു പലരോടും ചോദിച്ചിട്ടും അവരെക്കുറിച്ച് ആശാസ്യമായ ഒരു വിവരവും അറിവാൻ കഴിഞ്ഞില്ല.

തങ്ങളറിഞ്ഞ വിവരങ്ങൾ കമ്പിമാർഗ്ഗം ദേവിയെ അറിയിക്കുന്നതിനെക്കാൾ കഴിയുന്നത്ര വേഗം തിരുവനന്തപുരത്തെത്തി അറിഞ്ഞ സംഗതികൾ വിശദമായി ധരിപ്പിക്കുന്നതാണു നല്ലതെന്നു നിശ്ചയിച്ച് വക്കീലിനോടു യാത്ര പറഞ്ഞു് അവർ ഉടനെ തിരുവനന്തപുരത്തേയ്ക്കു തിരിച്ചു.




## അദ്ധ്യായം ൧൩.

വിജയാദേവി:—അമ്മാ! മണി എത്ര ആയി? ഇനിയും അവർ വന്നില്ലല്ലോ. ജ്യേഷ്ഠൻ എന്തു പറയുന്നു? നമുക്കുതന്നെ കരുനാഗപ്പള്ളിക്ക് ഒന്നു പോകാൻ പാടില്ലേ? ആദ്യമേ അങ്ങനെ ചെയ്യാതെ ആളയച്ചന്വേഷിക്കാനൊരുമ്പെട്ടതു് കുറെ അനൗചിത്യമായിപ്പോയി.

അമ്മ:—വിജയേ! ഇങ്ങനെയൊരു സമാധാനക്കുറവുണ്ടോ? കുറെക്കൂടി ക്ഷമിക്ക്. അവർ സന്ധ്യയ്ക്കുമുമ്പ് നിശ്ചയമായും വന്നുചേരും. മണി ഇപ്പോൾ നാലര കഴിഞ്ഞിട്ടേയുള്ളു.

വി. ദേ: — ആ വാൎത്ത വായിച്ചപ്പോൾമുതൽ ഞാൻ അത്യുന്നതിലധികം ക്ഷമയവലംബിച്ചിരിക്കുകയാണല്ലോ അമ്മേ. അല്ലെങ്കിൽ ഉടനെ വരികയെത്തി വിവരമറിഞ്ഞു വേണ്ടതു ചെയ്യേണ്ടുന്ന ഞാൻ ഇവിടെ ഇരിക്കുമായിരുന്നോ? മിസ്റ്റർ ഭാസ്കരനും ധൎമ്മവ്രതനും കുറെക്കൂടെ വേഗം ഞാൻ ആവശ്യപ്പെട്ട വിവരങ്ങൾ അറിയിച്ചുതരുമെന്നു വിചാരിച്ചതാണു് അബദ്ധമായതു്.

അമ്മ: — ഇല്ല കുഞ്ഞേ, അതിൽ യാതൊരബദ്ധവും ഉണ്ടായിട്ടില്ല. അവർ ഉടൻ വന്നുചേരും. സങ്കടഹേതുക്കൾ ഉണ്ടായിരിക്കവേ സമാധാനത്തോടെ വൎത്തിക്കുന്നതാണു മനോബലത്തിന്റെ ലക്ഷ്യം. നിന്റെ ഇന്നത്തെ പ്രകൃതം ആകപ്പാടെ അതിനു വ്യത്യസ്തമായിട്ടാണു കാണുന്നതു്.



വി. ദേ: — സുകുവിനു വന്നിട്ടുള്ള ജീവിതഗതിഭേദവും അവളനുഭവിച്ചിരിക്കാവുന്ന ദുസ്സഹ മനഃക്ലേശവും എങ്ങനെയുള്ളതായിരുന്നുവെന്നു ഞാൻ അറിയുന്നതുപോലെ അമ്മയ്ക്കും അറിയാമായിരുന്നെങ്കിൽ ആ ദുരന്തവാൎത്ത അമ്മയേയും ഇതിലുപരി അസഹ്യപ്പെടുത്തുമായിരുന്നു.

അമ്മ: — ഇല്ല. ആ പത്രപ്രസ്താവനയിൽ എനിക്കത്ര വിശ്വാസമില്ല. അതു തെറ്റായിരിക്കുമെന്നാണു് എനിക്കു തോന്നുന്നതു്. നിനക്കു് അവളോടുള്ള സ്നേഹാധിക്യം കൊണ്ടു് ഇതു വ്യാകുലത ഉണ്ടാകുന്നതാണു്. കാൎയ്യത്തിന്റെ വാസ്തവം അങ്ങനെയായിരിക്കാൻ ഇടയില്ല.

വി. ദേ: ഒരു കാൎയ്യത്തിലും ഒരു മിഥ്യാവിചാരം എന്റെ മനസ്സിനെ വിഷമിപ്പിച്ചിട്ടില്ല അമ്മേ. എന്നാലും ഇതു മിഥ്യയായിരുന്നെങ്കിൽ ഞാൻ എത്ര ധന്യയായി

അമ്മ: — ഏതായാലും നീ എഴുന്നേററു് എന്തെങ്കിലും കഴിക്കു്. നിൻെറ ഈ സ്ഥിതികണ്ടു് വിഷമിക്കുന്ന ആ കുട്ടികൾക്കെങ്കിലും ഒട്ടൊരാശ്വാസം ഉണ്ടാക്കിക്കൊടുക്കു്! ഇനി ഭാസ്ക്കർ വന്നിട്ടല്ലാതെ ആ കാര്യത്തെക്കുറിച്ചു കേവലം അനുമാനംകൊണ്ടൊന്നും തീർച്ചപ്പെടുത്താൻ ശ്രമിക്കേണ്ട.

സേവനാലയത്തിൻെറ പുരോഭാഗത്തുള്ള വിശാലമായ ഹാളിൻെറ ഒരു പാർശ്വത്തിൽ വിജയാദേവിയുടെ ആഫീസ്സായി ഉപയോഗിക്കുന്ന ചെറിയ മുറിയിൽ സഹജമായ ഊർജ്ജസ്വലത മങ്ങി ഉദ്ദീപ്തമായ സന്താപവും ഉൽക്കണ്ഠയും പ്രതിബിംബിക്കുന്ന പ്രക്ഷീണമുഖഭാവത്തോടെ, അടുത്തു ചേർന്നിരിക്കുന്ന അമ്മയുടെ സംഭാഷണം ശ്രദ്ധിക്കുമ്പോഴും ഭാസ്കരും ധർമ്മവ്രതരും വരുകയാണോ എന്നു് ആരായുന്നു ഉഴറുന്ന ദൃഷ്ടികളോടുകൂടി ദേവി ഒരു കൊച്ചുമരക്കട്ടിലിൽ കിടക്കുകയായിരുന്നു. മി. ഗോപീനാഥു് മനോരഥഭംഗം നേരിട്ട ഒരു ഹൃദയാലുവിനെപ്പോലെ അല്പം ഒരസ്വസ്ഥതയോടുകൂടി ആ ഹാളിൽ വിചാരഗ്ലാനിയോടെ അങ്ങോട്ടും ഇങ്ങോട്ടും നടക്കുകയായിരുന്നു. സന്തപ്തഹൃദയത്തെ പൂർവ്വാധികം ദഗ്ദ്ധമാക്കുന്ന പുതിയ വിഷാദാവേഗത്തിലും, പുത്രിയുടെ മനസ്സമാധാനക്കുറവിനെ പ്രശാന്തമായി ഭത്സിച്ചുകൊണ്ടിരിക്കുന്ന അമ്മയുടെ മുഖത്തു് ഒരു തപസ്വിനിയുടെ നിർവ്വതിഭാവമാണു നിഴലിക്കുന്നതു്.

ആലയനിവാസിനികളെല്ലാവരും ദേവിയുടെ ആകുലഭാവം അകലുവാൻ അന്തരംഗപ്രാർത്ഥനചെയ്തുകൊണ്ടു ഉൽക്കണ്ഠിതരായിത്തന്നെ അവരവരുടെ കൃത്യങ്ങൾ നിർവ്വഹിക്കുന്നു. അമ്മയുടെ സമാധാനവാക്കുകൾ തൻെറ മനസ്സിനെ ഏതോ ഗാഢാലോചനയിലേക്കു നയിച്ചിട്ടെന്നു തോന്നുമാറു ദേവി കുറെ സമയം കണ്ണുകൾ അടച്ചു മൌനത്തിൽ മുഴുകി. അതു കാണുന്ന അമ്മ ലോകസ്ഥിതിക്കു സംഭവിക്കാവുന്ന അവിചാരിതപരിവർത്തനങ്ങളുടെ ദ്രുതഗതിയെ ചിന്തിച്ചുപോകുന്നു. അല്പസമയത്തേയ്ക്കു്

അങ്ങനെ അവിടെയുണ്ടായ ആ സാന്ദ്ര നിശബ്ദത അടുത്ത നിമിഷത്തെ അവസ്ഥാന്തരത്തെ രൂപവൽക്കരിക്കയായിരിക്കാം

ഗോപീനാഥൻ "ഇതൊരു ധർമ്മസങ്കടമായല്ലോ" എന്നുള്ള ഭാവത്തിൽ കുറച്ചു സമയം ഉലാത്തിയശേഷം അക്ഷമയോടെ ആ ചെറിയ മുറിയിൽ ചെന്നു് "അമ്മേ! വിജയ എന്താ പറയുന്നതു്? മി: ഭാസ്കരും മററും വന്നു് വിവരമറിയുന്നതുവരെ ഉപവാസം ദീക്ഷിക്കുമെന്നാണോ? കൊള്ളാം! അതുകൊണ്ടെന്തെങ്കിലും സാധിക്കാനുണ്ടോ? ലഭിക്കുന്ന അറിവു് അവളുടെ അഭീഷ്ടത്തിന്നു വിപരീതമായി എന്നിരിക്കട്ടെ. എന്നാൽപ്പിന്നെ എന്തുചെയ്യും?

അമ്മ: —അങ്ങനെ ഒന്നും പറയാതിരിക്കൂ മകനേ! സുഖ ഒരുമിച്ചില്ലാത്തതുകൊണ്ടു് അവൾ ഇതിനുമുമ്പും വിഷണ്ണയായി കഴിക്കുകയായിരുന്നു. ബാല്യത്തിലേ വിദ്യാലയവേഴ്ചയല്ലേ? ആയ്യോ! ആ കുട്ടിയും ഒരു ശുദ്ധമനസ്ക്കയായ സാധ്വിയാണു്.

വി: ദേ: —(പെട്ടെന്നു കണ്ണുമിഴിച്ചുകൊണ്ടു) അമ്മേ! അവർ അതാ വരുന്നു. (അക്ഷമയോടെ എഴുന്നേൽക്കുന്നു.)

അമ്മ: —കുഞ്ഞേ! നിനക്കൊരു ചിത്തഭ്രമത്തിൻെറ മട്ടായി എന്നു തോന്നുന്നു.

ഗോ: നാ: —എന്തൊരു ചാപല്യമാണു്.

(വിജയ എന്തോ സമാധാനം പറയാൻ ഭാവിച്ചപ്പോഴേയ്ക്കും ശ്രീദേവി ഔൽസുക്യഭരിതയായ ഒരു കൊച്ചുകുമാരിയെപ്പോലെ ഓടിവന്നു്) "ദേവീ! ഇതെ, അവരെല്ലാംവരുന്നു" എന്നു പറഞ്ഞിട്ടു് അകത്തേയ്ക്കു പോയി.

ദേവി അറിയാൻപോകുന്ന വൃത്താന്തം ആശങ്കിച്ചിരിക്കുന്നപോലെ ഹൃദയാരുന്തുദമായിരിക്കുമോ എന്നു് ഉദ്വേഗകരമായസ

ദ്ദേഹത്തോടുകൂടി എഴുന്നേററ് ഹാളിൽ ഇറങ്ങിക്കഴിഞ്ഞു. മിസ്റ്റർ ഭാസ്കരും ധർമ്മവ്രതരും മ്ലാനമുഖരായി അവിടെ പ്രവേശിച്ചതും അപ്പോൾതന്നെയായിരുന്നു. ദേവി ഔചിത്യം വിസ്മരിച്ചിട്ടില്ലെങ്കിലും "എന്താ വിവരത്തിന്നു കമ്പിയടിക്കാതിരുന്നതു്? എന്നു തിടുക്കത്തിൽ ചോദിച്ചുപോയി.

അമ്മ:—"എന്താ കുഞ്ഞേ, അവർ ഇരുന്നു സംസാരിക്കട്ടേ."

ഭാസ്കരും ധർമ്മവ്രതരും ഗോപീനാഥനെ ഇതിന്നിടക്ക കാണുകയും അഭിവാദനത്തിന്നുശേഷം 'ഇരിക്കണേ'മെന്നുള്ള ഉപചാരത്തോടുകൂടി അവരുടെ അടുത്തു വന്നു് അദ്ദേഹം അവരെ ആദരപൂർവ്വം ആസനസ്ഥരാക്കുകയും ചെയ്തു.



വി: ദേ:—പത്രത്തിലെ വാർത്ത വാസ്തവമാണോ?

ഭാസ്കർ:—പറയാം.

ദേവി:—ശരി. പീഠികയൊന്നും വേണ്ട അതു കുറവാകാൻ വഴിയില്ലല്ലോ. ഒന്നും മറയ്ക്കാതെ കാര്യങ്ങളെല്ലാമെ പറയണം.

ധർമ്മവ്രതർ:—കമ്പിമൂലം അറിയിക്കുന്നതു കുറേക്കൂടി ദുസ്സഹമാകുമെന്നു വിചാരിച്ചാണു് അങ്ങനെ ചെയ്യാതിരുന്നതു്. ആ വാർത്ത ശരിതന്നെയായിരുന്നു.

അമ്മ "ദൈവമേ!" എന്നു താനറിയാതെ വിളിച്ചുപോയി. വിജയാദേവിയുടെ നയനങ്ങൾ അനർഗ്ഗളമായി വർഷിച്ചുപോയ അശ്രുധാരയെ അവൾ വസനാഞ്ചലംകൊണ്ടു് തുടയ്ക്കാനൊരുങ്ങുന്നതിന്നു മുമ്പു് അതനേകം വെൺമുത്തുകളായി പതിച്ചുകഴിഞ്ഞു. അമ്മ പുത്രിയുടെ വൈവശ്യംകണ്ടു് ഒന്നും പറയാൻ കഴിയാതെ തന്റെ തളർന്ന ഹസ്തങ്ങൾ കൊണ്ടു് അവളെ താങ്ങി. ഉൽകണ്ഠാകുലങ്ങളായ ലോലദൃഷ്ടികളിൽ വിജയാ

ദേവിക്കുളവായ ബാഷ്പോൽഗമം സംക്രമിപ്പിച്ചുകൊണ്ടു് ആലയനിവാസിനികൾ ആ ഹാളിൻെറ ജാലകങ്ങൾക്കരുകിലും വാതൽപ്പടികളിലും തിങ്ങിനില്ക്കുന്നുണ്ടായിരുന്നു. ദേവി ധൈര്യമവലംബിച്ചവളെപ്പോലെ :മി: ഭാസ്ക്കർ! എൻെറ സഹോദരിയുടെ അന്ത്യരംഗം നിങ്ങൾ അറിഞ്ഞതുപോലെ (ഗൽഗദംകൊണ്ടു് ഇടയ്ക്കു വിരമിച്ചിട്ടു്) വ്യക്തമായി ഒന്നു വിവരിക്കണം. അവരുടെ ബന്ധുക്കളാരെങ്കിലും അടുത്തുണ്ടായിരുന്നോ?,

ഗോ. നാ: —അതെ; വിവരമെല്ലാം പറയണം. ഇന്നു ഞാൻ കണ്ട പത്രത്തിലും അവിടത്തെ മഹാമാരിയുടെ ഭയങ്കരത വിവരിച്ചിട്ടുണ്ടായിരുന്നു.

ഭാസ്ക്കർ ദേവിയുടെ മുഖവൈവർണ്ണ്യം കണ്ടു് അധൈര്യപ്പെട്ടും വിവരിച്ചറിയിക്കേണ്ടുന്ന വൃത്താന്തത്തിൻെറ ദയനീയസ്വഭാവമോർത്തു വിഷമിച്ചും സംഭാഷണം എങ്ങനെ പ്രാരംഭിക്കേണ്ടു എന്നറിയാതെ മൗനം ഭഞ്ജിക്കാതിരുന്നതു കണ്ടു് ധർമ്മവ്രതർ മരണം നിദ്രയെന്നപോലെ ദേഹികൾക്കുള്ള സ്വാഭാവികാനുഭവമാണെന്നു് ഒരു ഗീതാപദ്യമുദ്ധരിച്ചു വ്യാഖ്യാനിച്ചുകൊണ്ടു് അങ്ങനെ ആ ദുരന്തവൃത്താന്തം ഉപക്രമിച്ചു് അവക്കറിയാൻ കഴിഞ്ഞ സകല വിവരവും ഇടയ്ക്കിടയ്ക്കു ഭാസ്ക്കർ സൂചിപ്പിച്ച ചില മാററങ്ങളോടുകൂടി പ്രസ്താവിച്ചുകഴിഞ്ഞു. മിസസ്സ് ജി. പി-യുടെ ചരമം, നാട്ടിനു സാർവ്വത്രികമായി നേരിട്ട ദുരിതം, മി: ജി. പി-യുടേയും മകളുടേയും അകാലനിര്യാണം, എന്നിവ ഓരോന്നും ശ്രോതാക്കളെ ആശ്ചര്യാവഹമായ ശോകാവേഗത്തിന് അധീനരാക്കി.

വിജയാദേവി ധർമ്മവ്രതരുടെ ഈ പ്രസംഗം പകുതിയാകുന്നതിനു മുമ്പുതന്നെ മൂർഛയാൽ പരിസേവിതയായിരുന്നതുകൊണ്ടു് പല ഭാഗങ്ങളും അറിഞ്ഞില്ലെന്നുതന്നേ പറയാം. എങ്കിലും അവളുടെ മനസ്സ് സുകേശിനിയുടെ സർവ്വ ദുഃഖങ്ങൾക്കും അകാലനിര്യാണത്തിനും ഹേതുഭൂതനെന്നു താൻ വിചാരിക്കുന്ന

ഒരുയുവാവിനെഅറിയാതെശപിച്ചുപോകുന്നു. ഗോപീനാഥൻആ ദുഃഖസംവാദത്തിന്റെ ഉപസംഹാരമായിട്ടെന്നപോലെ എന്തോ പറവാൻ ഭാവിച്ചപ്പോഴേയ്ക്കും മൂർഛയിൽനിന്നും ഉണൎന്ന ദേവി സന്താപത്തിന്റെ മൗനമയമായ പ്രതിരൂപംപോലെ എഴു ന്നേറ്റ് തന്റെ മുറിയിലേയ്ക്കു നടക്കാൻ ഒരുമ്പെട്ടു. ഉടനെ അതാ ഒരു ടെലഗ്രാഫിക്ക് മെസഞ്ചർ മുൻഭാഗത്തെ വാതിലിന രികേ നിന്നുകൊണ്ട് 'അമ്മാ—യാരമ്മാ - മിസ്സ് വിജയാദേവി ഇങ്കേതാനാ സേവനാലയം, എന്നു ചോദിച്ചു.

ഭാസ്ക്കർ: - അതെ. എന്തൊന്നാ കമ്പിയുണ്ടോ?

എന്നു ചോദിച്ചുകൊണ്ടു വേഗം അടുത്തുചെന്ന് അയാൾ കൊടുത്ത കവറും സ്ലിപ്പും വാങ്ങി ഗോപീനാഥനെ ഏല്പി ക്കുന്നു. അവിചാരിതമായി നേരിട്ട ദുഃഖത്തിന്റെ ശമനത്തിനു തകുന്ന വല്ല വിവരവും ആയിരിക്കാം ആ കമ്പിവാൎത്തയിലന്തൎഭ വിക്കുന്നതെന്നു പ്രത്യാശിച്ചിട്ടെന്നപോലെ വിജയ അല്പനേരം ദത്തശ്രദ്ധയായി നിന്നുപോയി. ഗോപീനാഥൻ കവർ പൊ ട്ടിച്ചു വായിച്ചുനോക്കിട്ട് "അമ്മേ! ശരിയായി. ശ്രീവൎദ്ധിനി ബാങ്ക് ക്ലോസ്സായിപോലും! വക്കീലിന്റെ കമ്പിയാണ്."

അമ്മ:—"അയ്യോ! എന്താ മകനേ! നമ്മുടെ ശ്രീവൎദ്ധിനി ബാങ്കോ? ഇനി എന്തുചെയ്യും. പതിനയ്യായിരം രൂപയും പോയോ? അയ്യോ നിന്റെ അച്ഛന്റെ സമ്പാദ്യമായ ആ നിക്ഷേപം! ഭഗവാനേ, അധൎമ്മാൎജ്ജനം അതിൽ അവ ശേഷിച്ചിരിക്കാനിടയില്ലല്ലോ."

ഈ കമ്പിവാൎത്ത വിജയാദേവിയുടെ മുഖത്തു വിശേഷി ച്ചൊരു സ്തോഭമുളവാക്കുന്നതിനു പൎയ്യാപ്തമായില്ല. ഭാസ്കരും ധൎമ്മവ്രതരും ആലയനിവാസികളും ആകമാനം ഒന്നമ്പരന്നു. ഗോപീനാഥൻ അല്പസമയം എന്തോ ആലോചനയിലിരുന്ന ശേഷം അമ്മയേ സമാധാനിപ്പിക്കാൻ ശ്രമിച്ചിട്ട്, ഭാസ്കരേയും

ധർമ്മവ്രതനേയും യാത്രാക്ലേശം തീർത്തുവരണമെന്നു പറഞ്ഞു് അപ്പോഠം യാത്രയാക്കി.

തങ്ങളുടെ പരാശ്രയംകൂടാത്ത കാലയാപനത്തിനും ആദർശപരങ്ങളായ ഉദ്യമങ്ങഠംക്കും അപ്പോഴുംഉതകിക്കൊണ്ടിരിക്കുന്ന ആ ഗണ്യമായ ധനനിക്ഷേപം പാടേ നഷ്ടപ്പെട്ടു എന്നറിഞ്ഞിട്ടു് ഒരു ഭാവഭേദവും മകഠംക്കുണ്ടായില്ലെന്നു കണ്ടതു് അമ്മയ്ക്കു നേരിട്ട ആധിയെ അല്പംകൂടി അസഹ്യതരമാക്കാതിരുന്നില്ല. സർവാവലംബനമായിരുന്ന സമ്പത്തിന്റെ അപ്രതിക്ഷിതമായ സമൂലനാശം പകപമനസ്കയായ ആ മാതാവിനേയും അന്ധാളിപ്പിച്ചതിൽ അതിശയത്തിനവകാശമില്ലല്ലോ. സേവനാലയപ്രവത്തനം ബാങ്കിൽ നിക്ഷേപിച്ചിരുന്ന ഈ തുകയുടെ ആദായത്തിന്റെ ഒരംശംകൊണ്ടു നിവത്തിതമായിരുന്നു. ഔദ്യോഗികജീവിതത്തിൽ ആത്യന്തികവൈരസ്യത്തോടുകൂടി സാമൂഹികസേവനത്താൽ ആദർശവിജയം അഭിവാഞ്ഛിക്കുന്ന വിജയാദേവിക്കു് ഒരു ഗൗരവാവഹമായ പരീക്ഷണഘട്ടം നേരിടുന്നതിനു് ഈ സന്ദർഭം സർവഥാ പര്യാപ്തമായി.

പാവനസലിലകളായ പുണ്യനദീപ്രവാഹങ്ങളെ ദന്തുരശിലാപംക്തികളാൽ പ്രതിബന്ധിച്ചു് ഛിന്നഭിന്നമാക്കുന്ന നിയതിപ്രഭാവത്തിന്റെ നിർദ്ദേശം അർത്ഥവത്തായിരിക്കാമെങ്കിലും നിഷ്ഠുരംതന്നെ.

---

## അദ്ധ്യായം ൧൬.

---

അകൃത്രിമകോമളമായ ഒരു ജീവിതഗതിയിൽ അവിചാരിതവൈഷമ്യങ്ങൾ നേരിടുന്നതു കാണുമ്പോൾ അവയുടെ ഹേതുക്കളോ, ഫലമോ എന്തായിരുന്നാലും ആൎക്കും അസഹ്യത ഉളവാകുന്നതു് സാധാരണയാണു്. ആപാദചൂഡം മാധുൎയ്യരസം വഹിക്കുന്ന ഇക്ഷുദണ്ഡത്തിൽ, ഇടയ്ക്കിടയ്ക്കു കടിച്ചാൽ പൊട്ടാത്ത മുട്ടുകൾ ഉണ്ടായിരിക്കുന്നതു കുറെ അപ്രകൃതമായിപ്പോയിയെന്നു നമുക്കു ചിലപ്പോൾ തോന്നിയെന്നുവരാം. ആ മുട്ടുകളുടെ സഹായംകൊണ്ടാണു് ആ ചെടി നിവൎന്നുനിൽക്കുന്നതിനുള്ള ശക്തിയോടുകൂടി വളരുന്നതു് എന്നുള്ള വാസ്തവം ഓൎക്കുമ്പോൾ ജീവിതഗതിയിൽ സംഭവിക്കാറുള്ള പ്രതിബന്ധപരമ്പരകൾ കൊണ്ടു് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്താണെന്നു് ഏതാണ്ടു് ഊഹിക്കാൻ കഴിയും. വിസ്തൃതാകാശത്തിന്റെ വിശുദ്ധനീലിമയെ മറച്ചു്, തിങ്ങിപ്പരക്കുന്ന മേഘസഞ്ചയം അല്പസമയത്തേയ്ക്കു അന്ധകാരാവൃതമായ ഒരു മൂകത വ്യാപിപ്പിച്ചേയ്ക്കുമെങ്കിലും, ചരാചരജീവികൾക്കാകമാനം അവതന്നെ അല്ലേ, സാക്ഷാൽ ജീവനാനന്ദം വൎഷിക്കുന്നതു്.

മഹദുദ്ദേശ്യങ്ങളെല്ലാം മഹാവൈഷമ്യങ്ങളോടു മല്ലിടേണ്ടിവന്നാലും വിജയപൂൎണ്ണമായ ഭാവിയെ പ്രാപിക്കുമെന്നുള്ള ദൃഢനിശ്ചയം നമ്മുടെ വിജയാപേക്ഷക്കു് വേണ്ടുവോളമുണ്ടു്. ആ നിശ്ചയത്തിന്റെ പ്രായോഗികഫലം ഗ്രഹിക്കുവാനുള്ള സന്ദൎഭങ്ങളുണ്ടാകുന്നതേയുള്ളു. നാം കഴിഞ്ഞ അദ്ധ്യായത്തിൽ ഗ്രഹിച്ച വിവരങ്ങൾ അവയുടെ ആവിൎഭാവസൂചനകളാണെന്നു് അനുമിക്കേണ്ടിയിരിക്കുന്നു. സുകേശിനിയുടെ ജീവിതത്തിൽ വിജയയ്ക്കുണ്ടായിരുന്ന കൎത്തവ്യങ്ങൾ നിൎവഹിച്ചു എന്നു സ്വയം സമാധാനപ്പെടാമെങ്കിലും അവസരം ഉണ്ടാകുന്നതിനുമുമ്പു് അവൾക്കു നേരിട്ട അപ്രതീക്ഷിതമായ ആ ദുരന്തം ദേവിയുടെ ഹൃദയത്തെ ശക്തിയായി ബാധിച്ചിട്ടുണ്ടായിരുന്നു. സഹോദരന്റെ നിൎദ്ദേശമനുസരിച്ചു്, ഏതെങ്കിലും ഉദ്യോഗത്തിൽ പ്രവേശിക്കുക

എന്നുള്ള കാൎയ്യം ദേവിയുടെ സ്മരണയെ ലേശവും സ്പർശിച്ചിരുന്നില്ല. അത്യുപൎയ്യന്തം സാമ്പത്തികക്ലേശമെന്നുള്ളത് ഒരു വിധത്തിലും അറിഞ്ഞിട്ടില്ലാത്ത ആ കുടുംബത്തിന് ശ്രീവൎദ്ധിനിബാങ്കിൻെറ അധഃപതനത്താൽ സംഭവിച്ച നഷ്ടം അപരിഹരണീയവും, അത്യന്തം പരിതാപകരവും ആയിരുന്നു. അതുവരെ സ്വപുത്രിയുടെ അഭിമതത്തിനൊത്തവണ്ണം സമുദായസേവനൗത്സുക്യത്തോടേ, വൎത്തിച്ചിരുന്ന അമ്മ ആ പ്രാരംഭങ്ങളെല്ലാം, അബദ്ധപൂൎണ്ണങ്ങളാണെന്നു വിധിച്ചുകഴിഞ്ഞു. യാഥാൎത്ഥികമായ ഭൎത്തൃവിരഹം അദ്ദേഹത്തിൻെറ നിർദ്ദേശങ്ങൾ അനുസരിക്കുക എന്ന വ്രതചൎയ്യയാൽ സഹിച്ച്, അന്തസ്സാപത്തോടുകൂടിയാണെങ്കിലും സമാധാനമായി കഴിഞ്ഞുകൂടിയിരുന്ന ആ മനസ്സിനി അതിവ്യാകുലമായ ഒരു അവസ്ഥാന്തരത്തിന് അധീനയായിക്കഴിഞ്ഞിരിക്കുന്നു. സഹോദരിയുടെ ആദർശപ്രസക്തി അറിയാമായിരുന്നിട്ടും അഭ്യുദയകാംക്ഷകൊണ്ട് താൻ രൂപവൽക്കരിച്ച പരിപാടിയിൽക്കൂടി ആ ജീവിതത്തെ നയിക്കാം എന്നു ഗോപീനാഥനുണ്ടായിരുന്ന ആഗ്രഹം ആശങ്കാവഹമായ നിലയിൽ എത്തിയതുകൊണ്ടും, അച്ഛൻെറ പ്രവാസവും ഇപ്പോൾ നേരിട്ട ഭീമമായ ധനനഷ്ടവും തന്നിൽ ബഹുശതം കൎത്തവ്യഭാരങ്ങൾ ചുമത്തിവച്ചിരിക്കുന്നു എന്ന് ഒരു ചിന്ത വ്യഗ്രപ്പെടുത്തിത്തുടങ്ങിയതിനാലും, ഗോപീനാഥൻ മനസാ വിഷാദിക്കയായിരുന്നു. കൊല്ലത്തു പോയി ബാങ്കിൻെറ സ്ഥിതിഗതികൾ വിശദമായി അന്വേഷിച്ച് എഴുതിഅയയ്ക്കാമെന്നും, ഒന്നുകൊണ്ടും സങ്കടപ്പെടേണ്ട ആവശ്യമില്ലെന്നും പറഞ്ഞ് അമ്മയെ സമാധാനപ്പെടുത്തിയിട്ട് ആ കമ്പിവാൎത്ത കിട്ടിയതിനടുത്ത ദിവസം പ്രഭാതത്തിൽത്തന്നേ ഗോപീനാഥൻയാത്രയായി.

സേവനാലയത്തിലെ തൻെറ ചെറിയ മുറി തനിക്ക് എന്നത്തേയ്ക്കും ആശ്വാസകരമായ ഒരു വിസ്തൃതാലയമായിരിക്കും എന്നു വിശ്വസിച്ചുകൊണ്ട് സന്തോഷാവേഗത്തെ ആത്മ

ചിന്താദിവ്യൗഷധത്താൽ ശമിപ്പിക്കാൻ പരിശ്രമിച്ചു് പരാജയമോ വിജയമോ വരിച്ചു് അന്നുവരെ കണ്ടിട്ടില്ലാത്ത പാരവശ്യത്തോടുകൂടി ഇരിക്കുന്നതായിട്ടാണു് ഇന്നു നാം വിജയാദേവിയെ കാണുന്നതു്. തീവ്രസങ്കടം നേരിട്ടാലും കർത്തവ്യലോപം വരുത്താതെ ഒരു മാതൃകയായിരിക്കേണ്ടതു തന്റെ സ്ഥിതിക്കു് അത്യന്താപേക്ഷിതമാണെന്നു വിചാരിച്ചതുകൊണ്ടായിരിക്കാം, ആലയത്തിൽ ദേവി ആചരിക്കുന്ന പ്രഭാതകൃത്യങ്ങളെല്ലാം ശ്രദ്ധയോടുകൂടിത്തന്നെ അന്നും നിർവ്വഹിച്ചുകഴിഞ്ഞിരിക്കുന്നു. ആലയനിവാസിനികൾക്കായി അന്നു നടത്തിയ ക്ലാസ്സിൽ ദേവി ആകർഷകമായ ഒരു പ്രവചനം ചെയ്തു. ആലയനിവാസിനികൾ ആജീവനാന്തം നവ്യതയോടുകൂടി സ്മരിക്കുന്ന ആ ഉൽബോധനം ദേവി ഇങ്ങിനെയാണു പ്രാരംഭിച്ചതു്:—



"സഹോദരിമാരേ! ഞാൻ ഇന്നു നിങ്ങളെ ഓരോരുത്തരേയും എന്റെ സങ്കല്പാരാമത്തിലെ ഓരോ പൂക്കളായിട്ടാണു കാണുന്നതു്. ഇന്നും നമ്മുടെ ചെറിയ ആരാമത്തിലെ പല തരം പുഷ്പങ്ങൾ നിങ്ങൾ സന്തോഷത്തോടുകൂടി പറിച്ചെടുത്തിരിക്കുമല്ലോ? അവ പറിക്കുന്നതിനുമുമ്പു പുലർകാലത്തിന്റെ പുഞ്ചിരി ഓരോ പൂക്കളുടേയും, വികസിക്കാൻ തുടങ്ങുന്ന മനോഹര ദളങ്ങളിൽ സ്ഫുരിക്കുന്ന നിർവൃതികരമായ ആ കാഴ്ച നിങ്ങൾ വല്ലവാറും നോക്കി കണ്ടിരിക്കുമോ? ഇല്ല, നിങ്ങൾ അതു നോക്കിയിരിക്കയില്ല. അങ്ങനെ അവയെ കാണാനായി ആരാമത്തിൽ പോകുന്നവർക്കു് പൂക്കൾ പറിച്ചെടുത്തുകൊണ്ടു് പോകാൻ ഒരിക്കലും കഴിയുമെന്നു് എനിക്കു തോന്നുന്നില്ല. ഹൃദ്യമായ പരിമളം, രമ്യശോഭനമായ സൗന്ദര്യം, മനസ്സിനെ പരിപാവനമാക്കുന്ന സാരള്യം എന്നിവ ഒരുപോലെ സംയോജിച്ചു കാണുവാൻ അവയിലല്ലാതെ ഈ ലോകത്തു് എനിക്കു് ഇളംപൈതങ്ങളുടെ മുഖകമലങ്ങളിൽ മാത്രമേ സാധ്യമായിട്ടുള്ളു. നിങ്ങൾ നിയമേന ആരാമപുഷ്പങ്ങളെ ദർശിച്ചു്, അവയുടെ പരിമളവും, സൗന്ദര്യവും, സാരള്യവും നിങ്ങളുടെ മനഃ

പുഷ്പത്തിൽ പകത്തുവിൻ! സ്രഷ്ടാവു ആ ജഗന്മോഹനസൃഷ്ടികളെ എത്ര അനർഘോദ്ദേശ്യങ്ങളോടുകൂടിയാണു് പ്രദർശിപ്പിച്ചിരിക്കുന്നതെന്നുള്ള കാര്യം ചിന്താതീതമാകുന്നു. ഓരോ ചെടിയിലും നാം കാണുന്ന ഓരോ ചെറിയ പൂവും അതിനുള്ളിൽ അതു വഹിക്കുന്ന ഇളംകായുടെ പരിരക്ഷണത്തിനായിജീവിച്ചു്, അങ്ങനെ വർഗ്ഗസംരക്ഷണം സാധിച്ചു് പുലർവേളയിൽ പുഞ്ചിരി തൂകിയതുപോലെ സായാഹ്നമാകുംനേരം വാടിക്കൊഴിഞ്ഞു്, സ്വജീവിതോദ്ദേശ്യം സാധിച്ചിടുന്നു. അനവധി ശലഭങ്ങൾക്കു് ആസ്വാദ്യാമൃതം പ്രദാനംചെയ്തു്, അങ്ങനെ ധന്യങ്ങളായി പ്രശോഭിച്ചിരുന്ന അവ ഓരോന്നും അല്പകാലമേ ജീവിച്ചുള്ളൂ എങ്കിലും ജീവിതം അർത്ഥവത്താക്കിയെന്നു് അഭിമാനിക്കുവാൻ അർഹതയുള്ളവയല്ലേ? വാസനയും കാന്തിയും കണ്ടു നിങ്ങളും നിങ്ങളുടെ കൂട്ടരും അപഹരിച്ചുകൊണ്ടു പോരുന്നവയാണെങ്കിൽ നിങ്ങളുടെ നിർദ്ദയത്വത്തോടു് നിശ്ശേഷം നീരസം ഭാവിക്കാതെ അവയും നിങ്ങളെ ആനന്ദിപ്പിക്കുന്നില്ലേ? ഉത്തമപുഷ്പങ്ങളെ നിങ്ങൾ നിങ്ങളുടെ മനസ്സിനോടൊരുമിച്ചു്, സർവ്വേശ്വര സന്നിധിയിൽ സമർപ്പിക്കുന്നു. സംശുദ്ധിയും, ആകർഷകത്വവും ഒരുപോലെ സംരക്ഷിക്കാൻ കഴിഞ്ഞാൽ അതു് സർവ്വേശ്വരന്റെ സന്നിധിയിലേയ്ക്കു നയിക്കപ്പെടുന്നു എന്നുള്ള പരമാർത്ഥമാണു് പുഷ്പാർച്ചനയിൽക്കൂടി നാം കണ്ടറിയേണ്ടതു്. വർഗ്ഗോന്നമനത്തിനായി ജീവിച്ചു്, അനഘങ്ങളുംഅനർഘങ്ങളുമായ ഉൽകൃഷ്ടാനുഭവങ്ങളെ അഭിമുഖീകരിച്ചു്, ആരാമത്തിലെ പുലർവേളയിലെ പൂക്കളെപ്പോലെ നിങ്ങൾ എന്നും വിളങ്ങുന്നതു കാണുവാൻ എനിക്കഭിലാഷമുണ്ടു്. ചെടികളെ നിങ്ങൾ നേരെ നനച്ചു വളർത്തിയില്ലെങ്കിൽ അവ നിങ്ങളെ നിരാശപ്പെടുത്തിയേക്കാം. നിങ്ങളെ സംബന്ധിച്ചിടത്തോളം അതുപോലുള്ള ഒരു നൈരാശ്യം എനിക്കൊരിക്കലും നേരിടുമെന്നു് ഞാൻ ഭയപ്പെടുന്നില്ല. നാം പ്രപഞ്ചാരാമത്തിലെ പൂക്കൾതന്നെ. സന്ധ്യയ്ക്കു കൊഴിഞ്ഞു്, പൂഴിയിലടിയുന്നതിനുമുമ്പു് — ആ സന്ധ്യ എപ്പോൾ എങ്ങനെ

സമീപിച്ചാലും ഒരുവിധത്തിലും ഖേദിക്കാതെ, ജീവിതോദ്ദേശ്യം നിർവ്വഹിച്ചുകൊള്ളുവാൻ സശ്രദ്ധം ഉദ്യമിക്കുക മാത്രമാകുന്നു നമ്മുടെ കർത്തവ്യം."

ക്ലാസ്സ പിരിഞ്ഞു് ഇതരജോലികൾക്കായി സഹോദരിമാരെ അയച്ചശേഷം തന്റെ മുറിയിൽ വന്നിരുന്നു്, ചിന്താപാരവശ്യത്തിൽ താനറിയാതെ നിമഗ്നയായിപ്പോയതായിട്ടാണു് നാം ദേവിയെ കാണുന്നതു്. ധനനഷ്ടം നേരിട്ടുപോയതുകൊണ്ടുണ്ടാകാവുന്ന ചാഞ്ചല്യമോ, സന്താപമോ ഒന്നുമല്ല ആ സാധ്വിയുടെ മനസ്സിനെ പീഡിപ്പിക്കുന്നതു്. സർവ്വോൽകൃഷ്ടമായ സന്തുഷ്ടിയെ പ്രദാനംചെയ്യുന്ന സ്നേഹബന്ധം അതാ നിയതിയുടെ അനിശ്ചിതഗതിയാൽ അത്യന്തം അസഹ്യമായ സന്താപം വളർത്തുന്നതായി വിജയാദേവിക്കു് അനുഭവപ്പെടുന്നു. അപ്രതീക്ഷിതമായ അനുഭവവ്യതിയാനം ഏതു മനുഷ്യഹൃദയത്തെ സ്തോഭാധീനമാക്കുകയില്ല. ദേവിയുടെ ഏകാന്തത ഭഞ്ജിക്കപ്പെടുന്നു. ധർമ്മവ്രതർ ഉൽക്കണ്ഠാഭരിതമായ ഭാവത്തോടുകൂടി അതാ, ധ്രുതഗതിയിൽ നടന്നു് വിജയാദേവിയുടെ മുറിയുടെ വാതിൽക്കൽ എത്തിക്കഴിഞ്ഞു. ദേവി ധർമ്മവ്രതരെ ഉടനെ കാണുന്നില്ല.

ധർമ്മവ്രതർ:—എന്റെ ഉദ്ദേശം തെററിപ്പോയില്ല. ദേവി ഇപ്പോഴും ഇങ്ങനെ ഏകാകിനിയായിരുന്നു് വ്യസനിക്കുകയായിരിക്കും, എന്നുതന്നെ ഞാൻ വിചാരിച്ചിരുന്നു.

ദേവി:—(ധർമ്മവ്രതരുടെ സംഭാഷണം കേട്ടു് എഴുന്നേററു് ഇരിക്കണം എന്നുപചരിച്ചുകൊണ്ടു് ഹാളിലേയ്ക്കു വന്നു) അങ്ങു വിചാരിച്ചതുപോലെ ഞാൻ വിഷാദിച്ചുകൊണ്ടിരിക്കയായിരുന്നില്ല. എന്നാൽ കേവലം വിഷാദം വിസ്മരിച്ചിരിക്കയാണു് എന്നു പറയുന്നുമില്ല.

ധർമ്മ: ദേവിയെപ്പോലെ വിവേകവും, സംസ്കാരവും ഉള്ളവർ ഏതൊരു സങ്കടത്തിലും ഔചിത്യപൂർവ്വം സഹന

ശക്തി പ്രദർശിപ്പിക്കേണ്ടതു് അത്യാവശ്യമല്ലേ? പ്രപഞ്ചസാഗരത്തിലെ ഒരു ചെറിയ നീർക്കുമിളയായി കരുതേണ്ടുന്ന ഒരു വ്യക്തിക്കു്, ഒന്നാലോചിക്കുമ്പോൾ എത്ര ക്ഷണികമായ വാഴ്ചയാണുള്ളതു്? നാം ആരെങ്കിലും അതു വല്ലപ്പോഴുമെങ്കിലും സ്മരിക്കാറുണ്ടോ? പ്രാരബ്ധപ്രവാഹത്തിൽപ്പെട്ടു് ഒഴുകുന്നു. ഇപ്പോഴോ, അടുത്ത നിമിഷത്തിലോ വിലയം പ്രാപിച്ചു എന്നും വരാം.

ദേവി:—വിലയം എപ്പോഴാണു്? എത്ര ദൂരം ഒഴുകും എന്നൊന്നും അന്വേഷിക്കേണ്ട ഭാരം അപ്പോൾ നീർക്കുമിളയ്ക്കില്ലല്ലോ? (ദീർഘശ്വാസത്തോടുകൂടി) എന്തെങ്കിലുമാകട്ടെ, നാം ചെയ്യേണ്ടതു ചെയ്യു. എനിക്കു് എന്തെങ്കിലും സങ്കടമുണ്ടെങ്കിൽ ആ സഹോദരിയെ സംബന്ധിച്ചിടത്തോളം ഞാൻ ചെയ്യേണ്ടതു മുഴുവൻ ശരിയായി ചെയ്തോ? എന്നുള്ള സന്ദേഹം മാത്രമാണു് അതിനുള്ള ഹേതു.

ധർമ്മ:—അക്കാര്യത്തിൽ ഇനി സന്ദേഹിച്ചിട്ടു് ഒരു ഫലവുമില്ല. ഈശ്വരേച്ഛയെന്നു സമാധാനപ്പെടാം.

ദേവി:—ഈശ്വരേച്ഛയെന്നുള്ള സമാധാനം അത്ര വിഹിതമാണെന്നു് എനിക്കഭിപ്രായമില്ല. ഞാൻ പല പ്രാവശ്യവും ഇക്കാര്യത്തിൽത്തന്നെ ആലോചിച്ചാലോചിച്ചു് ഒടുവിൽ ആ സമാധാനത്തിൽപ്പോയി നിൽക്കാതിരുന്നില്ല. പക്ഷേ, ഈശ്വരേച്ഛയെന്ന ആ സങ്കല്പാവലംബത്തിൽ സങ്കടം വരുമ്പോൾ അങ്ങനെ തങ്ങിക്കൊള്ളുന്നതു് നമ്മുടെ ഒരു അവശതയാലാണെന്നാണു് എനിക്കു തോന്നുന്നതു്. എന്റെ അഭിപ്രായപ്രകാരം മനുഷ്യനെ ബാധിക്കുന്ന ഓരോ വ്യാകുലതയ്ക്കും ശരിയായ ഹേതു എന്താണെന്നു് ആരാഞ്ഞറിയുവാൻ അവനു കഴിയും എന്നുള്ളതിനാണു് കൂടുതൽ യുക്തി തോന്നുന്നതു്. ഞാൻ അതു വിശ്വസിക്കയും ചെയ്യുന്നു.

ധർമ്മ:—ആ തത്വഭാഗങ്ങൾ വിചിന്തനം ചെയ്യുന്നതു് ദുഃഖശമനത്തിനു് ഒരു സാധനംതന്നെ. പക്ഷേ, എനിക്കു വേറെ ചില കാര്യങ്ങൾ കൂടി സംസാരിക്കാനുണ്ടല്ലോ? സേവനാലയത്തിന്റെ ഭാവിപരിപാടിയിൽത്തന്നെ വല്ല മാററവും വന്നേയ്ക്കാമെന്നു ഞങ്ങൾക്കു് ഇന്നലെ മുതൽ സന്ദേഹമുണ്ടു്.

ദേവി:—ആ സന്ദേഹത്തിനു പറയത്തക്ക അർത്ഥമൊന്നും ഉള്ളതായി തോന്നുന്നില്ല. അമ്മ സ്ഥാപനപ്രവൎത്തനംതന്നെ മതിയാക്കണമെന്നു് ആവശ്യപ്പെടാനും മതി. സഹോദരൻ അല്പമായ ഒരു അസ്വാരസ്യത്തോടെയാണു പോയിട്ടുള്ളതെന്നു തോന്നുന്നു. പക്ഷേ ഞാൻ ഒരു ഉദ്ദേശത്തോടുകൂടിയാണു പ്രവൎത്തനം ആരംഭിച്ചിട്ടുള്ളതു്. ആ ഉദ്ദേശം അതിനെ പ്രവൎത്തിപ്പിച്ചുകൊള്ളും എന്നുള്ളതാണു് എന്റെ സ്ഥിരവിശ്വാസം. നിങ്ങൾ അതുപോലെ ഉത്സാഹത്തോടെ പരിപാടിയെ വിജയപ്രദമാക്കുവിൻ.

ധർമ്മ:—മിസ്റ്റർ ഭാസ്കർ ഇന്നലെത്തന്നെ പ്രായോഗികമായ ഒരു പരിപാടി നിശ്ചയിച്ചുകൊണ്ടാണു പോയിരിക്കുന്നതു്. ദേവിയെ കണ്ടു സംസാരിച്ചശേഷം അടുത്ത ഉൽബോധകനിൽത്തന്നെ അതിനെക്കുറിച്ചു് എഴുതുവാനും വിചാരിക്കുന്നു.

ദേവി:—സുകുവിനെ സംബന്ധിച്ചുള്ള എന്റെ ഈ മനോവ്യഗ്രതയ്ക്കു പരിഹാരമായി എന്റെ സേവനമാതൃകയേയും ഒന്നുകൂടി ത്യാഗപരമാക്കാൻ ഞാൻ ഉദ്ദേശിക്കുകയാണു്. ഏതായാലും കഷ്ടമായി! ആ ഡാക്ടർ സുകുവിന്റെ ഈ സങ്കടകരമായ പര്യവസാനത്തിനു ഹേതുഭൂതനാണെന്നാണു് എന്റെ ധാരണ. അയാളുടെ സ്ഥിതി ഇപ്പോൾ എങ്ങിനെയിരിക്കുന്നു? നിങ്ങൾ ആരെങ്കിലും അവിടെ പോകാറുണ്ടോ? നിങ്ങൾ പറഞ്ഞതുപോലെ അയാളുടെ അസ്വാസ്ഥ്യങ്ങളെല്ലാം ശമിച്ചിട്ടു്, അയാളെക്കണ്ടു സംസാ

രിച്ചു്, സുകുവിൻെറ കാൎയ്യത്തിൽ ഏററവും ഉചിതമായ ഒരു തീരുമാനമുണ്ടാക്കണമെന്നു ഞാൻ ആശിച്ചിരുന്നു.

ധൎമ്മ:— ഡാക്ടർ ഇത്രയുംകാലംകൊണ്ടു നിൎമ്മിച്ചിട്ടുള്ള ചരിത്രം ആകപ്പാടെ വിചിത്രമാണു്. ദേവി, അതിൻെറ എല്ലാ അദ്ധ്യായങ്ങളും ദേവിയോടു വിവരിക്കാൻ തക്ക സഭ്യതയുള്ളവതന്നെയല്ല. അയാളുടെ സുഖക്കേടിനു മൂന്നുനാലുമാസക്കാലമായിട്ടും പറയത്തക്ക ശമനമൊന്നും ഉണ്ടായിട്ടില്ല. ദീൎഘകാലമായി ആൎജ്ജിച്ച ദോഷഫലങ്ങൾ ഇങ്ങനെ അജ്ഞാതവാസംകൊണ്ടു് അനുഭവിച്ചുതീൎക്കുകയാണു്. ഇയ്യിടയ്ക്കു് ഒരു കമലയുടെ ഏതോ ചില പ്രതികാരപ്രയോഗങ്ങൾ ഉണ്ടായിരുന്നതായും കേട്ടു. പാവം! ഞാൻ കരുനാഗപ്പള്ളിയിൽ പോയിവന്നതിനുശേഷം ഉടൻ ഒന്നു കാണണമെന്നു വിചാരിച്ചു എങ്കിലും അതിനൊത്തുവന്നിട്ടില്ല.

ദേവി:— എന്തിനയാളെ ആ സാദ്ധ്വിയുടെ കാൎയ്യം അറിയിക്കണം? ഒരു ജീവിതത്തിൻെറ പരിശുദ്ധിയെ ഇത്ര നിരുദ്ദേശ്യമായി വികലമാക്കിയ മറെറാരു മനുഷ്യൻ ഈ ഡാക്ടരെപ്പോലെ ഉണ്ടായിരിക്കുമെന്നു വിചാരിക്കുന്നില്ല.

ധൎമ്മ:— ആകട്ടെ; ദേവി വീട്ടിൽ ഒന്നുപോയി അമ്മയേ കാണാമായിരുന്നല്ലോ? രണ്ടുപേരും മനഃക്ലേശത്തോടെ അന്യോന്യം കാണാതെയിരിക്കുന്നതും യുക്തമല്ല.

ദേവി:— ഞാൻ കുറേ കഴിഞ്ഞിട്ടു വീട്ടിലേയ്ക്കു പോകുന്നുണ്ടു്. മിസ്ററർ ഭാസ്കരുമൊരുമിച്ചു നാളെത്തന്നെ വരുമല്ലോ. പ്രവൎത്തനങ്ങളേ സംഘടിപ്പിച്ചു പ്രബലമാക്കേണ്ട സന്ദൎഭം ഇതാണു്.

ധൎമ്മവ്രതർ യാത്രപറഞ്ഞു പോയി.

---

# അദ്ധ്യായം ൰൮.

---

ആൎഷഭൂമിയായ ഭാരതം അതിപുരാതനമായ ആദ്ധ്യാത്മിക സംസ്കാരത്തിൻെറയും, അത്ഭുതകരങ്ങളായ പൂൎവ്വചരിത്രങ്ങളോടുകൂടിയ പുണ്യസ്ഥലങ്ങളുടേയും, പാവനതീൎത്ഥങ്ങളുടേയും, പ്രാചീനപണ്ഡിതന്മാരുടേയും ജനയിത്രിയാണെന്ന് ഉൽഘോഷിക്കുന്നതിനാൽ അധുനാതനഭാരതീയൻെറ അഭിമാനവും ഉദ്ദീപ്തമാകുന്നതേയുള്ളു. ഹിമവൽസ്സാനുക്കൾ ഇന്നും ആത്മജ്ഞാനാൎത്ഥികൾക്ക് അഭയം നൽകുന്നതിൽ ദേശഭേദമോ വൎഗ്ഗഭേദമോ മതഭേദമോ പരിഗണിച്ചുപോരുന്നില്ല. ഓരോ ദിവ്യഋഷിവാടങ്ങളുടെ സന്നിധാനത്തിൽക്കൂടി പ്രവഹിച്ചിരുന്നതുകൊണ്ട്, ഗണ്ഡകി, കൌശികി ആദിയായ നാമധേയങ്ങൾ വഹിച്ച്, ജ്ഞാനയോഗിജ്ഞാനവാഹിനിയായിത്തന്നെ വാഴ്ത്തുന്ന ഗംഗാപ്രവാഹമായി പരിവൎത്തിച്ച വിശാലമോഹനങ്ങളായ ജനപദങ്ങളെ അനേകായിരം കൊല്ലങ്ങൾക്കു മുമ്പും വിരചിച്ച് ഉത്തരഭാരതത്തിനു നിത്യാനുഗ്രഹദായിനിയായി വിജയിക്കുന്ന അപ്പുണ്യനദിയുടെ തടങ്ങളിലെ വിശേഷോത്തരരമ്യത സൎവ്വവിദിതമാണല്ലോ. പരസ്സഹസ്രം പരിപാവനജീവിതങ്ങൾ, ജീവിതത്തിൻെറ യാഥാൎത്ഥ്യമെന്ത്? ഉദ്ദേശ്യമെന്തു? എന്നാരാഞ്ഞുഴറി അൎപ്പിക്കപ്പെട്ടിട്ടുള്ള ആ ഭൂഭാഗം ഉജ്ജ്വലമായ പ്രബുദ്ധതയുടെ സമ്മേളനരംഗമായിത്തന്നെ പ്രഖ്യാതമായിരിക്കുന്നതിൽ അതിശയിക്കുവാനവകാശമില്ല. മനുഷ്യമനസ്സിൽനിന്ന് ആവിഷ്കരിക്കുന്ന ആശയങ്ങളെ കാലത്തിൻെറ സൎവ്വനാശകശക്തിക്കും അധീനമാക്കിത്തീൎക്കാതെ സ്വയം വഹിച്ചു സൂക്ഷ്മഭാവത്തിൽ പുലൎത്തിക്കൊള്ളുവാൻ ബാഹ്യപ്രകൃതിക്ക് ആശ്ചൎയ്യകരമായ ഒരു വൈഭവവിശേഷമുണ്ടെന്നുള്ളതിന് ആ വിശിഷ്ടഭൂഭാഗത്തിൻെറ നിത്യമാഹാത്മ്യനിലയനങ്ങളായ പുണ്യസ്ഥലങ്ങൾ നിദൎശന

ങ്ങളാണ്. വിശ്വനാഥാലയമായി ഹിന്ദുക്കൾ വിശ്വസിക്കുന്ന ശ്രീകാശി മതവർഗ്ഗഭേദങ്ങളെന്യേ സർവ്വജനങ്ങളാലും ആദരിക്കപ്പെട്ടുപോരുന്ന ഒരു പുണ്യഭൂമിയാകുന്നു. സഹസ്രശതവർഷകാലങ്ങളിലെ വിഭിന്ന ചരിത്രഗതികൾക്കും രംഗമായും, സാക്ഷ്യം വഹിച്ചും വർത്തിക്കുന്ന ആ നഗരത്തെ സ്പർശിക്കുമ്പോൾ വിദൂരത്തുനിന്നും പ്രവഹിച്ച് ഗിരിഗഹ്വരങ്ങളും ശിലാതടങ്ങളും ശൈലസാനുക്കളും തരണംചെയ്ത് അനുക്രമമായി പ്രോക്ഷിച്ച് അങ്ങനെ നിത്യപ്രയാണംചെയ്യുന്ന ഗംഗയുടെ തരംഗകേളികൾപോലെ സുദീർഘകാലമായി ഭാരതചരിത്രത്തിൽ ഉണ്ടായിട്ടുള്ള സംഭവപരമ്പരകൾ ഒരു ദേശത്തിന്റെ ഹൃദയത്തിൽ പ്രതിബിംബിച്ചു എന്നു വരാം. മോഹാന്ധന്മാരായ അനേകം പുരുഷന്മാരുടെ പ്രലോഭനങ്ങളോട് ആത്മസാന്നിദ്ധ്യംകൊണ്ടെതിരിട്ട് സ്വപവിത്രതയ്ക്ക് ഒരണുമാത്രവും ഭംഗംവരാതെ മനോജ്ഞയായി പരിലസിക്കുന്ന ഒരു കന്യകയെപ്പോലെ ആ പാവനനഗരി ധനലോലുപന്മാരും സാമ്രാജ്യസ്ഥാപനകുതുകികളും ആക്രമണപ്രസക്തരുമായ വിഭിന്നവർഗ്ഗീയരും വിദേശീയരും അടിക്കടി ഉളവാക്കിയിട്ടുള്ള ദുരിതസന്നാഹങ്ങളിൽനിന്നു വിമുക്തയായി പ്രശാന്തരീതിയിൽ ഒരു പ്രശോഭനപദംതന്നെ പ്രാപിച്ചു. ഗംഭീരങ്ങളായ പ്രാകാരപംക്തികളാലോ, ആഡംബരങ്ങളായ രാജഹർമ്മ്യങ്ങളാലോ, ഉഗ്രയന്ത്രശാലകളാലോ ആ പ്രസിദ്ധനഗരം പ്രാധാന്യത്തെ അർഹിക്കുന്നില്ലായിരിക്കാം. എന്നാൽ പ്രേക്ഷകഹൃദയങ്ങളെ ഗാഢമായി ആകർഷിക്കുന്ന നൈസർഗ്ഗികരാമണീയകവും അത്യുൽകൃഷ്ടമായ ആദ്ധ്യാത്മികപ്രഭാവവും കാശിയുടെ സർവ്വാതിശായികളായ വിഭൂതികളാണെന്നുള്ളതു നിർവിവാദമാകുന്നു. ജീവിതത്തിന്റെ സാക്ഷാൽ ഭാവത്തെ പ്രാപിക്കുന്നതിനായി നിരന്തരം തപിച്ച് ആ ലക്ഷ്യഭൂമിയിലെത്താൻ ക്ലേശിച്ച് പരിത്യാഗപരിധിയിൽ വിലയിച്ചിട്ടുള്ള വിശുദ്ധഹൃദയങ്ങൾ എങ്ങും പ്രസരിച്ചുകൊണ്ടിരിക്കുന്നതുപോലെ തോന്നുന്ന ആ ശാന്താന്തരീക്ഷവും അവിടത്തെ മഹാസാത്വികഭാവത്തിന്റെ പ്രതിരൂപമായ

ക്ഷേത്രവും ഭാരതീയസംസ്കാരത്തിന്റെ പൗരാണികമഹത്വത്തെ മൗനഭാഷയിൽ പ്രവചിക്കുന്നു.

ഗംഗാതരംഗങ്ങളാൽ പരിലാളിതമായ ആ പുണ്യക്ഷേത്രോപാന്തം നിരവധിസ്നാനഘട്ടങ്ങളായി വിഭജിച്ച് സോപാനപങ്ക്തികളാൽ ക്രമീകരിക്കപ്പെട്ട് സദാ സർവത്ര ഭക്തജനസംകുലമായി കാലഭേദംകൂടാതെ ഭഗവന്നാമോച്ചാരണങ്ങളാൽ അന്തരീക്ഷം മുഖരിതമായി ബഹുവിധഭക്തിപ്രകടനങ്ങളുടെ സമ്മേളനരംഗമായി കാണാവുന്നതാണ്. ആ ക്ഷേത്രത്തിൽ കാണുന്ന ആരാധനാസ്വാതന്ത്ര്യം ഒരു വിധത്തിലുള്ള അസമത്വത്തിന്റെയും ലേശസ്പർശനത്താൽപ്പോലും വൈകല്യപ്പെട്ടിട്ടില്ലാത്തതോർക്കുമ്പോൾ ഉത്തുംഗമായ ആ ആദർശമഹത്വത്തിൽ അത്യാദരവും, വിശ്വാസബന്ധംകൊണ്ട് പ്രബുദ്ധമായ സാഹോദര്യം പ്രകടമായിരിക്കവേ ദുർബലജനതയെ അകററിനിറുത്തി ആരാധനാവകാശം പ്രത്യേകവർഗ്ഗങ്ങൾക്കു ജന്മായത്തമാണെന്നു ശഠിച്ചു ഹൃദയഭേദകങ്ങളായ ദാരുണസംരംഭങ്ങൾ സംഭവിച്ചാലും നിശ്ശേഷം വ്യതിചലിക്കാതെ സ്വാർത്ഥപൂരണത്തിന്നായി വേദേതിഹാസസ്മൃത്യാദികൾ വ്യാഖ്യാനിച്ചു മോക്ഷമാർഗ്ഗങ്ങളെ പ്രതിബന്ധിക്കുന്ന ബീഭത്സാചാരത്തിൽ കഠിനമായ വൈരസ്യവും ഒരേ സമയത്തു തോന്നിപ്പോകുന്നു.

കഠിനസന്താപങ്ങൾകൊണ്ടുണ്ടാകാവുന്ന വിരക്തിയാൽ ലൗകികാ[illegible]്യതകളെ വിസ്മരിച്ചും നൈരാശ്യത്താൽ സർവ്വവും ത്യജിച്ച[illegible]വേന ഈശ്വരാർപ്പണമാക്കിച്ചെയ്തും ഉദരപൂരണത്തിന്നു മാർഗ്ഗമാക്കിയും ഇങ്ങനെ വിവിധപ്രചോദനങ്ങളാൽ നയിക്കപ്പെടുന്ന നാനാവിധ സന്യാസിതജീവിതങ്ങൾ വേഷപ്രായവൈവിധ്യങ്ങളോടുകൂടി അവിടെ സദാ വ്യാപരിക്കുന്നതു കാണാം. ഉത്തുംഗസൗധങ്ങളിലും ദൃശ്യമല്ലാത്ത ദിവ്യസൗന്ദര്യവിലാസവും ശൂന്യമായ മരുഭൂമിയിലെ രൂക്ഷത്തുള്ളാവൈവശ്യവും ഒന്നിച്ചു സംയോജിച്ചും ഇടകലർന്നും പ്രതിനിധീകരിക്കുന്ന

ബഹുശതം യുവതിയുവാക്കളും ആ പരിത്യാഗനിരതരിൽ പ്രത്യക്ഷപ്പെടുന്നതു സാധാരണയാണു്.

ഉദയാദിത്യകിരണങ്ങൾ ഗംഗാതരംഗങ്ങളിൽ മഴവില്ലൊളി കലർത്തി ശൈത്യമകററി, പ്രാസാദപംക്തികളിൽ പൊന്നൊളി വീശി ആ അന്തരീക്ഷത്തെ പ്രഭാസുരമാക്കിക്കഴിഞ്ഞു. തീർത്ഥസ്നാനസംഘക്കാർ സകല സ്നാനഘട്ടങ്ങളിലും ലക്ഷോപലക്ഷമായി നിരന്തരം സന്നിഹിതരാകുന്നു. വിവിധചടങ്ങുകളോടു കൂടി ഗംഗാരാധനം നിർവ്വഹിക്കുന്നു. ദിഗ്ദേവത[illegible] ആദിത്യനേയും ആരാധിക്കുന്നു. ബഹുഭാഷകളിലുള്ള [illegible] സ്തോത്രമന്ത്രോച്ചാരണങ്ങളാൽ അന്തരീക്ഷത്തെ മുഖരിതമാക്കുന്നു. ഭക്തി എന്ന പരമലക്ഷ്യത്തെ അവലംബിക്കുന്ന മനുഷ്യസമൂഹം ആ പാവനമനോഭാവത്തിൽ ആറാടി സർവ്വാസമതങ്ങളും മറന്ന്, ബഹുവിധപക്ഷിസഞ്ചയം പറന്നുല്ലസിച്ചു വിഹരിക്കുന്ന ഒരു മഹോപവനത്തിലെ വിഭാതാന്തരീക്ഷത്തോടു സാധർമ്മ്യം ഉൽപ്രേക്ഷിക്കാവുന്ന ശുഭരമ്യഭൂവാക്കി ആ പുണ്യപ്രദേശത്തെ പരിവർത്തിപ്പിച്ചിരിക്കുന്നു. നിരവധി ധനാഢ്യരും അതിലധികം യാചകസഞ്ചയവും എന്നു വേണ്ട സകല ലൗകികരംഗങ്ങളിലും വ്യാപരിക്കുന്ന സർവ്വവിധജനങ്ങളും ഒരുപോലെ ഒരേ വിശ്വാസത്തിൽ മുങ്ങി പാപപങ്കം അകററി കൃതാർത്ഥരാകുന്ന ആ കാഴ്ച ഏതു രൂപത്തിൽ ചിന്തിച്ചാലും ആശ്ചര്യകരം തന്നെ. പത്തേമാരികളിലും വള്ളങ്ങളിലും ബോട്ടുകളിലുമായി ഗതാഗതം ചെയ്യുന്ന ജനസഞ്ചയം ഈ തീർത്ഥഭൂമിയെ ആദരാഭിനിവേശങ്ങളോടെ വിദൂരസ്ഥലത്തുനിന്നേ വീക്ഷിച്ചു് ജനസഞ്ചയങ്ങളെക്കണ്ടു സന്തോഷാത്ഭുതപരതന്ത്രരാകുന്നുണ്ടു്. എല്ലാ സ്നാനഘട്ടങ്ങളിലുംവച്ചു് മാഹാത്മ്യാതിശയം ഉള്ളതായ മണികർണ്ണികാഘട്ടം അന്നു് അഭൂതപൂർവ്വമായവിധം ജനനിബിഡമായിരുന്നു. വിശ്വനാഥക്ഷേത്രത്തിന്റെ പുരോഭാഗത്തുനിന്നു പ്രാരംഭിക്കുന്ന പ്രധാന വീഥി പര്യവസാനിക്കുന്ന സ്നാനഘട്ട

ത്തിൻെറ കൽപ്പടികളിൽ തിങ്ങിക്കൂടിയിരിക്കുന്ന ഭക്തലോകത്തെ ആദരപൂർവ്വം അവലോകനംചെയ്തുകൊണ്ടു് പ്രഥമദർശനത്തിൽത്തന്നെ പരിഷ്കൃതാശയനെന്നു് നിർണ്ണയിക്കാവുന്ന, താരുണ്യത്തിൻെറ ഉത്തരഭാഗംകൂടി അതിക്രമിച്ചുകഴിഞ്ഞ പ്രായത്തിലുള്ള പ്രൌഢമാന്യനായ ഒരു ദേശസഞ്ചാരി അതാ അതിവേഗം കൽപ്പടികൾ ഓരോന്നും പിന്നിട്ടു് ക്ഷേത്രത്തെ അഭിമുഖീകരിച്ചു് നടന്നുപോകുന്നു. പാശ്ചാത്യവേഷണചാതുരങ്ങളായ ആ പരിഷ്കൃതാശയൻെറ ദൃഷ്ടികൾ അവിടെ കൂടിട്ടുള്ള ജനസഞ്ചയങ്ങളിൽ പല ഭാഗത്തും പ്രസരിച്ചു് വിഭിന്നാഭിപ്രായങ്ങൾ ആവിഷ്കരിച്ചുകൊണ്ടിരിക്കയാണെന്നു് മുഖഭാവത്തിൽ നിന്നു് ഗ്രഹിക്കാം. ഏതാനും കൽപടികൾ കടന്നു് ഒരു ഭാഗത്തു് നോക്കിയപ്പോൾ ഏതോ അവ്യക്തമായ ഒരു പൂർവ്വസ്മൃതിയെ ഉത്തേജിപ്പിക്കുന്ന ഒരു സന്ദർശനമുണ്ടായിട്ടെന്നപോലെ അദ്ദേഹം ഏതാനും നിമിഷം നിന്നുപോകുന്നു. സമീപത്തു് അദ്ദേഹത്തിൻെറ ദൃഷ്ടിപഥത്തിൽ തീർത്ഥയാത്രക്കാരായ സന്യാസിനീസമൂഹമാണു് കാണപ്പെടുന്നതു്. ആകർഷകമായ ഒരു കോമളതാരുണ്യം, അന്തസ്സാരപത്താൽ കാമ്യത ഏറുന്നു് അനന്തനാരീതിക്കു് അനുയോജ്യമായ ജടാമകുടമണിഞ്ഞിരിക്കുന്നപോലെ കാണപ്പെടുന്ന ധമ്മില്ലഭാരത്തോടുകൂടി യുവയോഗിനീവേഷത്തിൽ അനിതരസാധാരണമായ വിധം പ്രേക്ഷകദൃഷ്ടിയെ സംശയാധീനമാക്കിക്കൊണ്ടു് അക്കൂട്ടത്തിൽ കാണുന്നുണ്ടു്. അദ്ദേഹം ആ യോഗിനിയുടെ മുഖത്തുനോക്കിയ മാത്രയിൽത്തന്നെ ആശ്ചര്യകരമായ ഏതോ ഒരവ്യക്തഭേസ്താദം രണ്ടുപേരുടെ മുഖത്തും വിസ്ഫുരിക്കുന്നതു് രണ്ടുപേർക്കും കാണാമായിരുന്നു. അദ്ദേഹത്തിൻെറ സഞ്ചാരാനുയോജ്യമായ വേഷഭേദത്തിനുള്ളിൽക്കൂടി അത്യാദരണീയനായ ഒരു വ്യക്തിയെയാണു് ആ യോഗിനി ദർശിച്ചുപോയതു്. ഈ അവിചാരിതാനുഭവത്താൽ അവളൊന്നു പരുങ്ങി. അടുത്തുനിന്നിരുന്ന വൃദ്ധതാപസിയുടെ പാർശ്വഭാഗത്തേയ്ക്കു താനറിയാതെ മാറിപ്പോകയും ചെയ്തു. ആ ദേശസഞ്ചാരിയുടെ ഹൃദയത്തിൽ പൂർവ്വസ്മൃതി

യുടെ അലകളിളകി മുഖത്തു് ഒരു പരിതാപപരിവേഷം ഉള വാക്കാതിരുന്നില്ല. അദ്ദേഹത്തിൻെറ മനോഗതം ഇപ്രകാരമായിരുന്നു:— "ഇതാകുട്ടി ആയിരിക്കുമോ? മുഖഭാവംകൊണ്ടു് തീൎച്ചയായും അവൾതന്നെ ആയിരിക്കുമെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. ഞാൻ കണ്ടിട്ടും ഏതാനും സംവത്സരങ്ങൾ കഴിഞ്ഞല്ലോ. അടുത്തു നില്ക്കുന്ന ആ വൃദ്ധ തപസ്വിനി ആരായിരിക്കും? എന്തായാലും അങ്ങോട്ടു പോയി ചോദിച്ചറിയാൻ തക്ക സൌകൎയ്യമില്ല. അല്ലെങ്കിൽ ആകൃതിസാദൃശ്യംകൊണ്ടു് സന്ദേഹമുണ്ടായതാണെന്നും വരാം. എന്തെങ്കിലും ആകട്ടെ." അദ്ദേഹം നേരെ നടന്നുപോകുകയും ചെയ്തു.

യോഗിനി ഹൃദയഭേദകങ്ങളായ പല ഭൂതകാല സംഭവങ്ങളും സ്മരിച്ചു് അല്പസമയംകൊണ്ടു അതിദാരുണമായ ഒരവസ്ഥാന്തരത്തെ പ്രാപിച്ചു കഴിഞ്ഞിരുന്നു. അദ്ദേഹം തൻെറ ദൃഷ്ടിപഥത്തിൽ നിന്നു മറഞ്ഞു എന്നു കണ്ടപ്പോൾ ക്ഷണികമായ ഒരാശ്വാസം ലഭിച്ചതുപോലെ യോഗിനി ദീൎഘശ്വാസത്തോടെ "ഭഗവാനേ!" എന്നു് ഒന്നു് ആക്രോശിച്ചുപോയി.

---

# അദ്ധ്യായം ൧൪.

---

ശ്രീദേവി:—ദേവിക്ക് ഇന്നേപ്പെട്ടിരിക്കുന്ന വിഷമങ്ങൾ ഞങ്ങൾക്കൊന്നാലോചിക്കാൻപോലും ശക്തിയില്ല.

**മാസ്റ്റർ:—ഞാൻ അതു പലപ്പോഴും ഗാഢമായി ചിന്തിച്ചിട്ടുണ്ട്. ഇത്ര ഏറെ ക്ലേശകങ്ങളായ പരിതാപങ്ങൾ സഹിച്ചുകൊണ്ട് സ്വധർമ്മനിർവഹണത്തിൽ പൂർണ്ണപ്രസക്തിയോടെ ഉദ്യമിക്കുന്ന ദേവി നിങ്ങളുടെ സമുദായത്തിനു തന്നെ എന്നത്തേയ്ക്കും ഉത്തമാദർശമായി പരിലസിക്കും.**

ശ്രീ.—ആദർശമാകാൻവേണ്ടി ഇങ്ങനെ സങ്കടം സഹിക്കുകയെന്നു വന്നാൽ ദേവിയെപ്പോലുള്ളവർക്കല്ലാതെ ജീവിക്കാൻ പ്രയാസംതന്നെ.

മാ:—അതെ. അതുകൊണ്ടുതന്നെയാണ് എല്ലാപേർക്കും ഒരുപോലെ ആദർശപരമായ ജീവിതം നയിക്കാൻ സാധിക്കാത്തതു്. ജീവിതത്തിൽ ഒരു മഹനീയോദ്ദേശ്യത്തെ അഭംഗമായി പരിപാലിച്ചു സാഫല്യപ്പെടുത്തുന്ന കാര്യം എത്ര ക്ലേശകരമാണെങ്കിലും അതല്ലാതെ ഈ ജീവിതത്തിൽ അർത്ഥമെന്താണുള്ളതു്?

ശ്രീ:—ഇങ്ങനെ പറയുന്നില്ലേ? അയ്യോ! ദേവി പെടുന്ന പാട് ഒന്നാലോചിക്കണം. ഏതാനും ദിവസമായി ഇവിടത്തെ നിത്യതയ്ക്കുള്ള വഴിപോലും ദേവി നടന്നു പലരോടും സംഭാവന വാങ്ങി അങ്ങനെ നേടുകയാണു്.

മാ:—ശ്രീദേവി പറയുന്നതുകേട്ടിട്ട് ഞാൻ ഈ ആലയകാര്യങ്ങളിൽ ഒരപരിചിതനാണോ എന്നു തോന്നിപ്പോകുന്നു. നിങ്ങളൊക്കെ അറിയുന്നതിലധികം ആ മഹതിയുടെ സർവ്വ ക്ലേശങ്ങളും ഞാൻ നല്ലപോലെ അറിയുന്നുണ്ട്.

ശ്രീ:—അല്ല; ഞാൻ കൂടുതൽ ഗ്രഹിപ്പിക്കാൻ ഭാവിച്ചതല്ല. അതു പറഞ്ഞുപോയി എന്നേയുള്ളു.

ഭാ:—ആകട്ടെ, നിങ്ങൾ എല്ലാരും ദേവിയുടെ ഈ ധർമ്മസേവന ത്തിൽ പൂർണ്ണമായി സഹകരിക്കുവാൻ ഒരുക്കമാണല്ലോ അല്ലേ?

ശ്രീ:—അതെന്താ അങ്ങനെ ചോദിച്ചതു്? എനിക്കതിന്റെ കാര്യം മനസ്സിലായില്ല. ഞങ്ങൾ എല്ലാരും ഒരു പോ ലെ ഈ ഉദ്യമത്തിൽ പങ്കുകൊണ്ടു പുലന്നുപോരുന്നവരാ ണല്ലോ.

ഭാ:—അതെ. പക്ഷിക്കുഞ്ഞുങ്ങൾ സ്വയം പറക്കാറാകുന്നതു വരെ തള്ളപ്പക്ഷികളുടെ കൂട്ടിൽ അവ കൊത്തിക്കൊണ്ടു വന്നു കൊടുക്കുന്ന ഇരകൊണ്ടുപജീവിച്ചു് അങ്ങ നെ കഴിയും. പറക്കാൻ പഠിപ്പിച്ചുവിടുന്നതുവരെ തള്ള പ്പക്ഷികളുടെ ആശ്രയത്തിൽത്തന്നെ അവ കഴിയുന്നു. പറന്നു തുടങ്ങിയാൽ പിന്നെ അവയെക്കൊണ്ടു തള്ളപ്പ ക്ഷികൾക്കു് എന്തെങ്കിലും ഉപയോഗമുണ്ടോ?

ശ്രീ:—അതുപോലെ ഞങ്ങളെവിട്ടെപ്പറന്നുകളയുമെന്നാണുദ്ദേ ശിക്കുന്നതു ?

ഭാ:—അതു ചോദിക്കാനുണ്ടോ? പക്ഷിക്കുഞ്ഞുങ്ങൾ കുറേക്കഴിയു മ്പോൾ ഇണകളെത്തേടി പറക്കുകയോ അല്ലെങ്കിൽ ഇണ കളോടുകൂടി പറന്നുപോകുകയോ ചെയ്യും.

ശ്രീ:—അപ്പോൾ ഇവിടത്തെ പക്ഷിക്കുഞ്ഞുങ്ങൾ ഒന്നും ഒരിക്ക ലും ഈ കൂടുവിട്ടു പറന്നുപൊയ്ക്കൂടെന്നോണോ അങ്ങു് ഉദ്ദേശിക്കുന്നതു്?

ഭാ: അങ്ങനെ ഒരു പക്ഷേ ഞങ്ങൾ ഉദ്ദേശിച്ചാലും നിങ്ങൾ ക്കാക്കും അതു ഹിതമായിരിക്കുകയില്ലെന്നുള്ളതു ഞങ്ങൾ ഗ്രഹിക്കാവുന്നതുമാണല്ലോ.

ശ്രീ:—ആ ഊഹം എല്ലാപേരേയും സംബന്ധിച്ചിടത്തോളം ശരിയായിരിക്കണമെന്നുണ്ടോ?

ഭാ:—ഊഹങ്ങൾ ആരേ സംബന്ധിച്ചുള്ളതും എല്ലായ്പോഴും ശരിയായിരിക്കണമെന്നില്ല. പക്ഷേ, ഈ സ്ഥാപന ത്തിന്റെ ഭാവി കുറേ ത്യാഗസന്നദ്ധകളായ ഉത്തമ കന്യക

ളുടെ ജീവിതം ആവശ്യപ്പെടുകയാണെന്നു വിചാരിക്കുക. ഈ സ്ഥാപനത്തിൻെറ പ്രഥമസന്താനങ്ങളായ നിങ്ങളിൽ എത്രപേർ അതു സന്തോഷത്തോടുകൂടി സ്വീകരിക്കുവാൻ ഒരുമ്പെടും?

അവളുടെ ഒരു ഹൃദ്യമനോഗതത്തെ സ്പർശിക്കുന്ന ആ ചോദ്യത്തിനുള്ള സമാധാനം ആലോചിച്ചപ്പോൾ അവളുടെ മുഖത്തു സരളമോഹനമായ ഏതോ ഒരു സ്തോഭവിശേഷം പെട്ടെന്നു പ്രത്യക്ഷപ്പെടുകയും നാലഞ്ചു നിമിഷങ്ങൾക്കുള്ളിൽ അവൾ ലജ്ജാനമ്രമുഖിയാകുകയും ചെയ്തു. ഒരു സമാധാനവും പറയാതിരിക്കുന്നതു് അവിഹിതമായി വരുമല്ലോ എന്നു വിചാരിച്ചു് "ഞങ്ങളെല്ലാരും എപ്പോഴും അങ്ങനെ ഈ ആലയത്തെ സേവിക്കണമെന്നാണോ അഭിപ്രായം?" എന്നു ചോദിച്ചു.

ഭാ:—അല്ല; അക്കാര്യത്തിൽ എൻെറ അഭിപ്രായമെന്താണെന്നുള്ളതു് അറിഞ്ഞിട്ടാണോ ചോദ്യത്തിനു സമാധാനം പറയേണ്ടതു്?

ശ്രീ:—ചോദിക്കുന്ന ആളിൻെറ ഉദ്ദേശവുംകൂടി അറിയാതെ ഉത്തരം പറയുന്നതു് ഔചിത്യമാകുമോ?

ഭാ:—പിന്നെ എന്തെങ്കിലും ചോദിക്കുമ്പോൾ ഉദ്ദേശം മുൻകൂട്ടി വെളിവാക്കിയേച്ചാൽ ഉത്തരംഅറിയാൻപ്രയാസമില്ലല്ലോ.

ശ്രീ:—ഇന്നു് ആകപ്പാടെ വന്നപ്പോഴെ ദേവിയെ കാണാത്തതുകൊണ്ടുള്ള വൈമനസ്യം ഒരു യുക്തിവാദംകൊണ്ടു തീർത്തേക്കാമെന്നു വിചാരിച്ചിരിക്കുകയാണെന്നു തോന്നുന്നു.

ഭാ:—ഞാൻ ഇവിടെ വരുന്നതിൽ ദേവിയെക്കാണുന്നതാണു് ഒരു പ്രധാനഉദ്ദേശ്യമെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ അതു മാത്രമേ എനിക്കുദ്ദേശ്യമുള്ളു എന്നാണോ വിചാരം?

ശ്രീ:—അല്ല, പിന്നെ സ്ഥാപനത്തിൻെറ സ്ഥിതിഗതികൾ അന്വേഷിക്കുന്നതും മററും ഉദ്ദേശങ്ങളായിരിക്കാം.

ഭാ:—(സ്വഹൃദയം തുറന്നു് അതു് ശ്രീദേവിയിൽ സമർപ്പിതമായിരിക്കുന്ന പരമാർത്ഥം അവളോടു നേരേ പ്രസ്താ

വിക്കുവാൻ ഉണ്ടായ അവലേപത്തെ എങ്ങനെയോ ഒന്നു നിയന്ത്രിച്ചുകൊണ്ടു് വളരെ ആലോചനയോടുകൂടി) നിങ്ങളെയൊക്കെ കാണുക എന്നതും ഇവിടെ വരുന്നതിനുള്ള അഭിലഷണീയമായ ഒരു ഹേതുവാണെന്നു വിചാരിച്ചിട്ടില്ലെങ്കിൽ അതു സാഹസമായിപ്പോയി.

ശ്രീ: ഈ സ്ഥാപനത്തിൽ വരുന്നവർ ഞങ്ങളെയൊക്കെ കാണുകയെന്നുള്ളതു സാധാരണയാണല്ലൊ. അതിൽപിന്നെ പ്രത്യേകം അഭിലഷണീയമായി എന്തുണ്ടു്?

പരിഷ്കൃതാശയരായ യുവജനങ്ങൾക്കു ദേശസേവനപ്രവണമായ ജീവിതത്തിന് ഉത്തമമാതൃക സ്വയം പ്രത്യക്ഷപ്പെടുത്തിക്കൊടുക്കാനായി കരുതലോടെ ജീവിക്കുന്ന യുവധീമാനായ നമ്മുടെ "ഉൽബോധകൻ" പത്രാധിപർ തന്റെ ന്യായന്യായവിവേചനസാമർത്ഥ്യത്തോടു് ഒരു മല്ലയുദ്ധം ആരംഭിച്ചുകഴിഞ്ഞു. അഭിലാഷം അങ്ങോട്ടു് ആദ്യമേ അറിയിക്കുന്നതു് അനൗചിത്യമായിഭവിക്കും. ശ്രീദേവിയുടെ മുഖസ്തോഭവും മററും അന്തർഗ്ഗതപ്രതിപാദനത്തിന് പ്രചോദനമായിത്തന്നേ കാണുന്നുണ്ടെങ്കിലും ന്യായബോധം അതിന് ആ യുവാവിനെ അനുവദിക്കുന്നില്ല. ആശയങ്ങളും മനോഗതങ്ങളും അന്യോന്യം സംക്രമിക്കുന്നതു് എപ്പോഴും ഭാഷയെ ആശ്രയിച്ചായിരിക്കുകയില്ലെന്നുള്ളതു് യഥാർത്ഥമാണെന്നു് അപ്പോൾ അവരെ ഒന്നു കാണുന്നവർക്കു സന്ദേഹംകൂടാതെ തീർച്ചപ്പെടുത്തേണ്ടിവരും. ആ യുവതിയുവാക്കളുടെ ദൃഷ്ടികൾ അന്യോന്യം ഇടഞ്ഞു്, സ്തോഭവിശേഷത്താൽ ഹൃദയൈക്യത്തെ ശക്തിയായി വ്യഞ്ജിപ്പിച്ചു എങ്കിലും രണ്ടുപേർക്കും ഒരു വാക്കുപോലും ഉച്ചരിക്കുവാൻ കഴിഞ്ഞില്ല. സാന്മാർഗ്ഗികനിയമങ്ങളുടെ സംരക്ഷണംകൊണ്ടു് സർവ്വപ്രകാരേണ പ്രശസ്തമാകണമെന്നു താൻതന്നെ അഭിവാഞ്ഛിക്കുന്ന ഒരു സ്ഥാപനത്തിൽ വച്ചു പരിഷ്കൃതാശയരെന്നതിന്റെ പ്രേരണയാലായാലും, ഒരു കന്യകയോടു് തന്റെ അഭിനിവേശം വ്യക്തമാക്കി സംവാദം ചെയ്യുന്നതു വിഹിതമാണോ എന്നു നിർണ്ണയിക്കാൻ കഴിയായ്ക

യാൽ മിസ്റ്റർ ഭാസ്ക്കർ വിഷമിക്കുകയായിരുന്നു. ജന്മസിദ്ധമായ ജാത്യഭിമാനം പരിസരപ്രാതികൂല്യംകൊണ്ട് ഏതാണ്ട് അകന്നു തുടങ്ങിയിട്ടുണ്ടെങ്കിലും ആഭിജാത്യദീപ്തിപ്രചുരമായ ആത്മാഭിമാനം ഉജ്ജ്വലിക്കുന്ന ഒരു ഉത്തമകന്യകയുടെ പാവനഹൃദയം ഇത്തരം സന്ദർഭങ്ങളിൽ എങ്ങനെ വർത്തിക്കുമെന്നുള്ളതു വായനക്കാർതന്നെ തീർച്ചപ്പെടുത്തിക്കൊള്ളുമല്ലോ? തന്റെ മനോഗതം ശ്രീദേവിയെ അറിയിക്കുന്നതു വിജയാദേവിമുഖേനയാകുന്നതുതന്നെ സമുചിതമെന്നു ഭാസ്ക്കർ ഒരുവിധം നിശ്ചയിച്ചു. ശ്രീദേവി അദ്ദേഹത്തിന്റെ ഗാഢമായ മൗനഭാവം കണ്ടിട്ട് ലജ്ജാവൈവശ്യത്തെ വിജയിച്ചു മട്ടിൽ "ദേവി വന്നു കണ്ടിട്ടല്ലേ പോകുന്നുള്ളു?" എന്നു ചോദിച്ചു.

ഭാ:—അതേ ഞാൻ കുറേക്കൂടി ദേവിയെ പ്രതീക്ഷിച്ചിരിക്കാൻ വിചാരിക്കുന്നു. എന്താ! അതു പ്രത്യേകം ചോദിച്ചതു്?

ശ്രീ: അല്ല! ദേവിയുടെ തൽക്കാലവൈഷമ്യങ്ങൾക്ക് ഒരുപശാന്തിയുണ്ടാകത്തക്കവണ്ണം ഒരാളിനെ കാണാൻ, വിശേഷിച്ചും നിങ്ങളെ ഒക്കെ കാണാൻ അവസരം ഉണ്ടാകുന്നതു് ഈ സന്ദർഭത്തിൽ വളരെ ഉപകാരമാണല്ലോ എന്നു വിചാരിക്കയായിരുന്നു.

ഭാ:—ഇപ്പോൾ ഞാൻ ദേവിയേ കാണാൻ ഉദ്ദേശിക്കുന്നതു്, ഒരു സ്വാതന്ത്ര്യംകൂടി പ്രേരിപ്പിച്ചിട്ടാണ്.

ശ്രീ: കൊള്ളാം ദേവി എപ്പോഴും പറയാറുള്ളതു് സ്വാതന്ത്ര്യനിക്ഷേപം ബാധിച്ചിട്ടില്ലാത്ത ഒരു യുവാവിനെ മാത്രം അവൾ പരിചയമുണ്ടെന്നാണ്. എന്നിട്ടും അദ്ദേഹം ഇതാ ഒരു സ്വാതന്ത്ര്യത്തിനുവേണ്ടി ദേവിയേ കാണാൻ വിചാരിക്കുന്നു!

ഭാ:—അതിന്റെ കാരണം ഞാൻ വ്യക്തമാക്കി പറയുകയാണെങ്കിൽ അതു് ഏതാണ്ട് ഇപ്രകാരമായിരിക്കും. ഈ ബന്ധത്തിന്റെ അംഗങ്ങളുടെ ഭാവിജീവിതത്തിന് അവരുടെ ജാതിയുടെ ഉൽക്കർഷാപകർഷങ്ങൾ എങ്ങനെ എത്രയും ബാധകമാകുമോ എന്നുള്ളതു് എനിക്ക് ഉടനെ അറിയേണ്ടിയിരിക്കുന്നു.

ശ്രീ:—അക്കാൎയ്യത്തിൽ ദേവിക്കുള്ള അഭിപ്രായം എന്താണെന്ന് ഇനിയും അറിയുന്നില്ലെന്നോ?

ഭാ:—അല്ല, ദേവിയുടെ ആദൎശം എനിക്കു വ്യക്തമായിട്ടറിയാം. അതു് പ്രായോഗികമാക്കുവാൻ ദേവിക്കുള്ള സന്നദ്ധതയാണ് അറിയേണ്ടിയിരിക്കുന്നതു്.

ശ്രീ:—ഇവിടത്തെ മാലതിക്കും, എനിക്കും ഒരു ഭേദവുമില്ലാത്ത വിധം ഉതകുന്ന ജീവിതഭാവിയായിരിക്കും ദേവി ആഗ്രഹിക്കുന്നതു്.

ഭാ:—ഏതാണ് ഈ മാലതി? അന്നു നിങ്ങൾതന്നെ ആ മാടത്തിൽനിന്നും കൂട്ടിക്കൊണ്ടുവന്ന സഹോദരിയാണോ അതു്?

ശ്രീ:—അതേ! മാലതിക്കു് അവളുടെ ജാതി ഭാവിയിൽ എങ്ങനെ എങ്കിലും ബാധകമാകാനിടയാകുന്നതു് അവളുടെ സഹോദരിമാരായ ഞങ്ങൾക്കാൎക്കും ഹിതമല്ല. അന്ന് ആ വെള്ളപ്പൊക്കംകൊണ്ടു് ആ മാടം ഇടിഞ്ഞുവീണ് അവളുടെ വൃദ്ധയായ മാതാവു മരിച്ചു് അങ്ങനെ അവൾ അനന്യശരണയായപ്പോൾ ഞങ്ങൾ അവളെ കൂട്ടിക്കൊണ്ടുവരികയായിരുന്നു. ഇപ്പോൾ അവൾ ഞങ്ങൾക്കൊപ്പം വിദ്യാഭ്യാസം ചെയ്തു്, പഴയ മാലതിയാണെന്ന് ആൎക്കും തോന്നാനിടവരാതെ ഇവിടെ മാലതീദേവിയായിത്തന്നെ കഴിയുന്നു.

ഭാ:—അതെ! ആ മാലതീദേവിയേയോ, ഈ ശ്രീദേവിയേയോ ഏതു ജാതിയിലെങ്കിലും പെട്ട ഒരു യുവാവു വിവാഹം ചെയ്വാൻ ഒരുക്കമാണെന്നു വിചാരിക്കുക. ദേവിയുടെ അഭിപ്രായം എങ്ങനെയിരുന്നാലും ശ്രീദേവിക്കോ മാലതീദേവിക്കോ ഒരുപോലെയുള്ള അഭിപ്രായം തന്നെ ഉണ്ടാകാനിടയുണ്ടോ എന്നുള്ളതാണ് എനിക്കറിയേണ്ടതു്.

ശ്രീ:—ജാതിയെ ഉദ്ദേശിച്ചു് ഞങ്ങൾക്കാൎക്കും ഭേദവിചാരമുണ്ടാകുകയില്ല.

ഭാ:—ഒരു സ്ത്രീ ഉണ്ടെന്നും ഇല്ലെന്നും പറയുന്നതിനിടയ്ക്കു് ഒരു ലേശവും അകൽച്ചയുണ്ടായിരിക്കയില്ലെന്ന് ആരോ പ്രസ്താവിച്ചിട്ടുള്ളതായി ഞാൻ ഓൎക്കുന്നു.

ശ്രീ: അവരേ അബലകളാണെന്നു വിധിക്കുന്നതിനു പറയുന്ന ഒരു ന്യായമല്ലേ അതു്?

ഭാ:—അതു് എന്തെങ്കിലുമാകട്ടെ. ശ്രീദേവി പറഞ്ഞ അഭിപ്രായം ഒരു ശക്തിയായസ്വാഭിപ്രായമാണെന്നു് എനിക്കു വിശ്വസിക്കാമോ?

ശ്രീ: അതേ! സ്ത്രീകളുടെ അഭിപ്രായം എപ്പോഴെങ്കിലും വിശ്വസിക്കാമെങ്കിൽ—

ഭാ: വേണ്ട അതു മുഖവുരകൊണ്ടു് ഒരു എതിർവാദം നടത്തിയെന്നു സമാധാനപ്പെടാൻ ഒരുങ്ങേണ്ട. ഹൃദയപ്രേരണയിൽനിന്നു വരുന്ന അഭിപ്രായം ആരുടെ എന്നു പരിഗണിക്കാതെ, സ്വീകരിക്കുകയാണു് എൻെറ പ്രകൃതം.

ശ്രീ:—ഹൃദയപ്രേരണകൾകൂടി ചിലപ്പോൾ അവിശ്വാസ്യങ്ങളായി തീരാറുണ്ടല്ലൊ?

ഭാ: അങ്ങനേയുള്ള അവിശ്വാസ്യത ഒരിക്കലും ഒന്നിലും ഉണ്ടാകാതിരിക്കാൻ പ്രയാസമായിരിക്കാം. എന്നാൽ നിഷ്കളങ്കഹൃദയങ്ങളെ അവിശ്വസിക്കുന്നതു് ഒരു പാതകമാണെന്നു ഞാൻ വിചാരിക്കുന്നു. ഇപ്പോൾ ഞാൻ അറിയാൻ ഉദ്ദേശിച്ചകാര്യം അറിഞ്ഞു എന്നു സമാധാനപ്പെടാമല്ലൊ?

ശ്രീ:—"അറിയാൻ ഉദ്ദേശിച്ച കാര്യം ജാതിയെ സംബന്ധിച്ചായിരുന്നെങ്കിൽ അതു്—"

ഇങ്ങനെ അർദ്ധോക്തിയിൽ വിരമിച്ചു് അവളറിയാതെ അവളെ അധീനയാക്കിയ ഒരു സ്തോഭത്താൽ മുഖം കനിക്കുന്നതിനിടയ്ക്കു് ഒരു വിലജ്ജിതകടാക്ഷത്താൽ ആ യുവാവിനു് അറിയേണ്ടുന്ന ഹൃദയരഹസ്യത്തെത്തന്നെ പ്രകാശിപ്പിക്കുകയും ചെയ്തു. ഭാസ്കർ സ്വാഭിലാഷം വിഫലകോടിയിൽ കലാശിക്കയില്ലെന്നു സമാധാനപ്പെട്ടു് ചാരിതാൎത്ഥ്യസൂചകമായ പ്രസന്നതയും, സ്നേഹാദരഭാവങ്ങളും വ്യഞ്ജിപ്പിക്കുന്ന സഹഭാവദ്യോതകമായ അവലോകനംകൊണ്ടു ശ്രീദേവിയെ ഒന്നാരാധിക്കുക തന്നെ ചെയ്തു.

ഭാ:—ഇനി ഞാൻ താമസിയാതെ ദേവിയേ കണ്ടുകൊള്ളാം.

ശ്രീദേവി യാതൊരു സമാധാനവും പറയുന്നില്ല. ഭാസ്കർ ഏതോ ചിലതു നിശ്ചയിച്ചുറച്ച മുഖഭാവത്തോടുകൂടി യാത്ര പറഞ്ഞു പിരിഞ്ഞു.

## അദ്ധ്യായം ൨൦.

ഉദ്ദേശ്യസാദ്ധ്യത്തിനുണ്ടാകാവുന്ന അല്പ പ്രതിബന്ധങ്ങ ളാൽ പോലും ഉദ്യമങ്ങൾ വിഘാതപ്പെടുക ഒരു തരക്കാരെ സം ബന്ധിച്ചിടത്തോളം സാധാരണയാണു്. ക്ലേശസഞ്ചയങ്ങൾ കർമ്മകുശലതയ്ക്കു പ്രയോഗാവസരം പ്രദാനംചെയ്യുന്ന പ്രേരണാ ശക്തികളാണോ എന്നു തോന്നത്തക്കവണ്ണം നിരന്തരം അവയോടു സമരംചെയ്തു് ഉദ്യമഗതിയെ വൈചിത്ര്യത്തോടെ വിജയാഭിമു ഖമാക്കുന്നതു് അപൂർവം ചിലരിൽ മാത്രം കാണുന്ന അനുഗൃഹീത മായ ഒരു സ്വഭാവവിശേഷവുമാകുന്നു. ഉൽകൃഷ്ടഫലങ്ങൾ ഉള വാക്കുന്ന ഉദ്യമങ്ങളെല്ലാം ആ അനുഗൃഹീതകർമ്മപരിപാടിയെ അനുകരിക്കുക സഹജമാണല്ലോ. ലോകസേവനം ആത്മാർത്ഥത യോടേ നിർവഹിക്കപ്പെടുകയാണെങ്കിൽ അതിനായി സ്വീകരിച്ച പ്രവർത്തനപഥം അനുക്രമമായി ശോഭനഭാവിയെ സമീപിക്കു ന്നതു സ്വാഭാവികമാകുന്നു. മനസാ വരിക്കുന്ന ആദർശവിജയ ത്തിനു് അനുഭവിക്കേണ്ടിവരുന്ന ഏതു കഠിനക്ലേശവും ചാരിതാ ർത്ഥ്യകരമായി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നതല്ലാതെ പരാർത്ഥ ശ്രമത്തിൽ സ്വാരസ്യഭരിതമായ മറെറാരനുഭവം പ്രതീക്ഷിക്കാ നുണ്ടോ? ശുഷ്കപാഠങ്ങൾ ഉരുവിട്ടു പഠിച്ചു സ്വാഭാവികോന്മേ ഷം എന്തെന്നറിയാതെ, അഭ്യസനംകൊണ്ടുണ്ടാകേണ്ടുന്ന സം സ്കാരം സിദ്ധമാകാതെ, വിജയം നേടുന്ന അദ്ധ്യേതാവിനെ പ്പോലെ ഭൗതികസുഖാന്വേഷി അഭീഷ്ടം പ്രാപിച്ചിട്ടും അസംതൃ പ്തിയിൽ അടിയുകതന്നേ ചെയ്യുന്നു. ലൗകികദൃഷ്ട്യാ നിരീക്ഷി ക്കുമ്പോൾ പരാജയത്തിൽ പതിക്കുന്നതായി തോന്നിപ്പോകുന്ന ചില ജീവിതങ്ങൾ അത്ഭുതകരമായ ആദ്ധ്യാത്മികോൽക്കർഷ ത്തോടുകൂടി സർവജനങ്ങളാലും ആരാദ്ധ്യമായ ഒരു പദം പ്രാപി ക്കുമ്പോൾ അതിനു ഹേതുഭൂതമായ തത്വം എന്തെന്നറിയാൻ കഴിയാതെ, അതുവിധിഗതിയുടെ വിസ്മയനീയതയാണെന്നു ജന

സാമാന്യം സമാധാനപ്പെടുന്നു. വ്രതനിയമങ്ങൾക്കു കാഠിന്യം വർദ്ധിപ്പിക്കുന്ന സാധകൻ, സിദ്ധിലാഭത്താൽ അനുഭവപ്പെടാവുന്ന ആനന്ദത്തിൻെറ മഹനീയത ഓർത്ത് അവയെ സഹിക്കുന്നതു പ്രതിഫലേച്ഛയോടുകൂടിയ ഒരുവിധം തീവ്രപ്രയത്നമായി മാത്രമേ പരിഗണിക്കുവാൻ അർഹമാകുന്നുള്ളു. പരാർത്ഥമായി പ്രയോജനപ്പെടണം എന്ന ഉൽകൃഷ്ടാഭിലാഷം സ്വാഭാവികമായി സംരക്ഷിക്കുന്നതുകൊണ്ട് ദുർഭരദുഃഖങ്ങൾ ഒരു ജീവിതത്തിൽ നിരന്തരം നേരിട്ടുകൊണ്ടിരുന്നാലും ആ വ്യക്തിക്ക് അവ ആനന്ദതരംഗങ്ങളായി മാത്രമേ അനുഭവപ്പെടുന്നുള്ളു എങ്കിൽ ആ ജീവിതത്തിൻെറ അനിർവ്വചനീയമായ മാഹാത്മ്യം ആശ്ചര്യകരമല്ലേ?

സേവനാലയപ്രവർത്തനം കൂടുതൽ ത്യാഗപൂർവ്വം നിർവ്വഹിച്ച് സ്വന്തഖേദം വിസ്മരിക്കുകയും ആലയരക്ഷണം സ്വതന്ത്രമാക്കിത്തീർക്കുകയും ചെയ്യണമെന്നു ദൃഢനിശ്ചയം ചെയ്തു വിജയാദേവി അതു ശരിയായി അനുകരിക്കുകയായിരുന്നു. ബാങ്കിൽ നിക്ഷേപിച്ചിരുന്ന ധനം നഷ്ടപ്പെട്ട വൃത്താന്തം ദേവിയുടെ മാതാവിനെ ശക്തിയായി പിടിപ്പിച്ചിരുന്ന കാര്യം നാം ഓർക്കുന്നുണ്ടല്ലോ. ആലയപ്രവർത്തനത്തിൽ അതുവരെയുണ്ടായിരുന്ന സഹഭാവം അമ്മയിൽനിന്നു മേലാൽ ആശിക്കാവുന്നതല്ലെന്നു ദേവിയും വിചാരിക്കാതിരുന്നില്ല. സുകേശിനിയുടെ ദുരദൃഷ്ടാനുഭവത്തെക്കുറിച്ചുള്ള സ്മരണയും ധനവിഷയകമായി നേരിട്ടിരിക്കുന്ന ഒരു വിചാരശല്യവും സ്വകർത്തവ്യാനുഷ്ഠാനത്തിൽ പ്രേരകശക്തികളാക്കി പരിവർത്തിപ്പിക്കുവാൻ വിജയാദേവിക്കു വൈഭവം സിദ്ധിച്ചതു വിസ്മയാവഹമല്ല. തിരുവനന്തപുരം നഗരത്തിലെ പല വൈശ്രവണഗേഹങ്ങൾക്കുള്ളിലും വ്യാപരിക്കുന്ന വികൃതമായ മാനസീകാദാരിദ്ര്യത്തിനു ശമനൗഷധം എന്താണെന്ന് ആരാഞ്ഞുകൊള്ളാൻ ഉൽബോധിപ്പിച്ചതായ അനേകം സന്ദർഭങ്ങൾ സേവനാലയത്തിൻെറ പരിപോഷത്തിനായി ധനശേഖരാർത്ഥം സഞ്ചരിച്ചുതുടങ്ങിയപ്പോൾ ദേവിക്കു സുലഭമായി. ഉപചാരവാക്കുകൾകൊണ്ടും അഭിനന്ദനപ്രസ്താവനകൾകൊ

ണ്ടും ശുഭാശംസകൾകൊണ്ടും ദേവിയുടെ സാന്നിദ്ധ്യത്തെ ആദരിക്കാനും പൂജിക്കാനും ഒരുമ്പെട്ടവരിൽ നിന്നുപോലും ആശാസ്യമായ സഹായം ലഭിക്കാൻ വിഷമമാണെന്നു കാണുമ്പോൾ ഹൃദയത്തിനൊത്തതു ചെയ്യാൻ അവർക്കു സന്നദ്ധതയുണ്ടാകട്ടെ എന്നു ദേവി പ്രാർത്ഥിക്കമായിരുന്നു. ഉദ്ദേശ്യത്തേയും പ്രവൃത്തനത്തേയും ദുർവ്യാഖ്യാനംചെയ്തും ദുഷ്പ്രസ്താവങ്ങൾകൊണ്ടു മററുള്ളവർക്കുകൂടി അസഹ്യത വളർത്തിയും തന്റെ ഉദ്യമത്തെ നിർല്ലജ്ജം ഭത്സിച്ചു ഒട്ടധികം സഹോദരീസഹോദരന്മാരെ വീണ്ടും വീണ്ടും സന്ദർശിക്കുന്നതും അവരുടെ മനസ്ഥിതിക്കു് അവരറിയാതെതന്നെ ഒരു മാററം വരുത്തുന്നതും ദേവിയുടെ കൃത്യപരിപാടിയിൽ മുഖ്യമായ ഒരംശമായിത്തീർന്നിരിരുന്നു. മുൻപു മിത്രങ്ങളായിരുന്ന ഒട്ടധികം ജനങ്ങൾ ശത്രുക്കളാകുന്നതിനും അപരിചിതർ അപ്രതീക്ഷിത സന്ദർഭങ്ങളിൽപ്പോലും സ്മരണീയമായ വിധം ഉതകുന്നതിനും ഇങ്ങനെ വിഭിന്നങ്ങളായ ബഹുവിധാനുഭവങ്ങൾ ദൈനംദിനം നേരിടുന്നതിനും ഇടയാക്കിയ പുതിയ പ്രവൃത്തനസരണിയിൽ നിന്നു പല വിലയേറിയ പാഠങ്ങളും ദേവി പഠിച്ചുതുടങ്ങി. ഗൃഹോദ്ധാരണപ്രവൎത്തനത്തിന്നു രൂപവൽകൃതമായിരുന്ന ആ നവ്യസമിതി സേവനാലയസംരക്ഷണ വിഷയത്തിൽ ദേവിക്കു് ആശ്വാസകരമായ ഒരവലംബം ആയിത്തന്നെ വൎത്തിച്ചു. ആ സമിതിയിലെ അംഗങ്ങളോരോരുത്തരും ദേവിയുടെ അഭിപ്രായങ്ങളെ ആചാര്യനിർദ്ദേശങ്ങളായി സ്വീകരിച്ചു് അനുസരിച്ചുതുടങ്ങി. 'ഉൽബോധകൻ' പത്രത്തിൽ ഗൃഹോദ്ധാരണത്തിനും സേവനാലയപ്രവൎത്തനത്തിനും ഉൽകൃഷ്ടസ്ഥാനം നൽകുന്ന ലേഖനങ്ങൾക്കു നിത്യവും പ്രത്യേക പങ്ക്തികൾ വിനിയോഗിച്ചുകൊണ്ടിരുന്നു. ജാതിസ്പർദ്ധകൊണ്ടോ, നിസ്സഹായതകൊണ്ടോ, രോഗാതുരതയാലോ, ദാരിദ്ര്യത്താലോ ഹൃദയവ്യഗ്രത അനുഭവിക്കേണ്ടി വരുന്ന ഏതൊരു വ്യക്തിയും സ്ത്രീയാകട്ടെ പുരുഷനാകട്ടെ വിജയാദേവിയെ സ്മരിക്കുന്നതുതന്നെ രക്ഷാമാർഗ്ഗമായി വിശ്വസിച്ചുതുടങ്ങിട്ടുണ്ടു്. ജാതീയമായ പതിതത്വംകൊണ്ടു ദീർഘകാലമായി അഭിമാനക്ഷതം തട്ടി മനസ്സു

രുകി മനുഷ്യസാധാരണങ്ങളായ ഉന്നതമോഹങ്ങളും നശിച്ച് ഉൽകൃഷ്ടമ്മന്യന്മാരാൽ മർദ്ദിതരായി അങ്ങനെ ഉഴന്നിരുന്ന അനേകം അവശജനസമുദായങ്ങൾ ഗൃഹോദ്ധാരണപ്രവർത്തക സമിതിയുടെ ആഭിമുഖ്യത്തിലുള്ള പ്രാദേശികസംഘങ്ങളുടെ പ്രവർത്തനത്താൽ മററുള്ളവരൊപ്പം വിദ്യാഭ്യാസവും സംസ്കാരവും ആർജ്ജിച്ചുതുടങ്ങുന്നതിനിടയായി. കേരളക്കരയിൽ മാത്രമല്ല ഭാരതമാകമാനം വിജയാദേവിയുടെ നാമധേയം, വിശിഷ്ടരീതിയിൽ സമുദായസേവനം ചെയ്യുന്ന ഒരു കന്യകാരത്നത്തിന്റെ ആരാധനീയനാമമായി അറിയപ്പെട്ടിട്ടുണ്ട്. എല്ലാ പൊതുസമ്മേളനങ്ങളിലും സേവനാദർശത്തിന്റെ ഏതെങ്കിലും ഒരു ഭാഗം തെളിയിക്കേണ്ടിവരുമ്പോൾ വിജയാദേവിയുടെ പ്രവർത്തനമാകുന്ന പ്രത്യക്ഷദൃഷ്ടാന്തത്തെ പ്രത്യേകം പ്രശംസിച്ചു പ്രസ്താവിക്കുന്നതു സഹജമായി. സേവനാലയം ഇപ്പോൾ വ്യവസായശാല, വിദ്യാലയങ്ങൾ, ഗ്രന്ഥശാല, പ്രാർത്ഥനാമന്ദിരം എന്നിങ്ങനെ വിവിധശാഖകളോടുകൂടി സകല ലോകരുടേയും ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്നുണ്ടായിരുന്നു.

തിരുവനന്തപുരം നഗരവും അകന്ന പരിസരങ്ങളും ഉദ്ധാരണസംഘാംഗങ്ങളിൽ ചിലരുടെ സാഹചര്യത്തോടുകൂടിയ നിരന്തര സഞ്ചാരംകൊണ്ടു ദേവിക്കു സ്വഗൃഹമെന്നപോലെ സുപരിചിതമായിക്കഴിഞ്ഞു. ഉൽകൃഷ്ടവിദ്യാഭ്യാസം ഉന്നതസ്ഥാനപ്രാപ്തിക്കു മാത്രമായി വിനിയോഗിക്കപ്പെടേണ്ടുന്ന ലോഭനീയമായ ഒരു സമ്പത്താണെന്നു ധരിച്ചിട്ടുള്ള ജനസാമാന്യം അഗതിസേവനത്തിനായി അലഞ്ഞുതിരിയുന്ന അഭിജ്ഞയായ ഒരു യുവതിയുടെ സ്വതന്ത്രമായ ഉദ്യമഗതിയെ എന്തെന്തു മനോഭാവങ്ങളോടുകൂടി നിരീക്ഷിച്ചിരുന്നു എന്നുള്ളത് ആരാഞ്ഞുനോക്കുകയാണെങ്കിൽ മനുഷ്യസ്വഭാവത്തിന്റെ ആശ്ചര്യകരമായ വൈചിത്ര്യം ഗ്രഹിക്കുന്നതിന് അതിലുപരി രസകരമായ ഒരു പാഠം ലഭ്യമാകുന്നതല്ല. ചുരുങ്ങിയകാലത്തെ അനുക്രമമായ പരിശ്രമം കൊണ്ട് ഓരോ ഭവനത്തിലും കർത്തവ്യബോധമുള്ള എല്ലാ വ്യക്തികൾക്കും തങ്ങളുടെ ജീവിതത്തിൽ നിർവഹിക്കപ്പെടേണ്ടുന്ന

സാമുദായികധർമ്മത്തിന്റെ സ്വരൂപമെന്താണെന്നു ഗ്രഹിക്കുന്നതിനും അവശതയനുഭവിക്കുന്നവരെ സഹായിച്ചു പുലർത്തിപ്പോരുന്നതുകൊണ്ടു് സാമൂഹ്യശ്രേയസ്സ് എത്ര പ്രശസ്തമായി സംരക്ഷിക്കപ്പെടാം എന്നറിഞ്ഞു് ആ കൃത്യം യഥാശക്തി അനുഷ്ഠിക്കുന്നതിനും ഉതകുന്ന ഒരു നവ്യമനസ്സാന്നിദ്ധ്യം സംജാതമാകുന്നതിനു സാദ്ധ്യമായതായിരുന്നു ഏതൽക്കാലക്ലേശങ്ങളുടെ പരമപ്രയോജനം. വർഗ്ഗഭേദത്തെ വിഗണിച്ചുള്ള പ്രവർത്തനമാതൃക യഥാസ്ഥിതികർക്കു വൈമനസ്യഹേതുകം ആയിരുന്നുവെങ്കിലും നിർബന്ധവൈധവ്യദുരിതം അനുഭവിക്കേണ്ടിവന്ന സ്വജനങ്ങളായ പല അബലകൾക്കും സേവനാലയം അവലംബമായി ഭവിച്ചതു ബോദ്ധ്യപ്പെട്ടപ്പോൾ അവരുടെ അഭിപ്രായത്തിനും പരിവർത്തനമുണ്ടാകാതിരുന്നില്ല. അത്രപെട്ടെന്നും സംഘടനയോടുകൂടിയുള്ള ഒരുദ്യമംകൊണ്ടു മനുഷ്യസമുദായത്തിലെ ഉത്തരവിഭാഗത്തെ ഇത്ര സ്തുത്യർഹമായി സംരക്ഷിക്കാൻ കഴിയുമെന്നു് ആരും അനുമിച്ചിരിക്കാനിടയില്ല. സുരഭിലസുഖാനുഭൂതികൾക്കായി അത്യാസക്തിയോടെ വിനിയോഗിക്കപ്പെടേണ്ടുന്ന ഒരു രമ്യജീവിതത്തിന്റെ സുകുമാരസന്ദർഭത്തെ പരിത്യാഗവ്യഗ്രമാക്കി പരിവർത്തിപ്പിച്ച ആ പാവനസംസ്കാരം അഭിനന്ദനീയംതന്നെ എന്നു സമ്മതിക്കുന്നവർ ഈ അവസരത്തിലും അപൂർവ്വമായിട്ടു ഉണ്ടായിരുന്നുള്ളു.

സേവനാലയത്തോടു് അതിന്റെ ആവിർഭാവംമുതൽ അനുഭാവത്തോടുകൂടി വർത്തിച്ചിരുന്ന ഒരു സഹൃദയ കൊല്ലത്തു നിവസിക്കുന്ന കാര്യം വായനക്കാർ ഓർമ്മിക്കുമല്ലോ. അന്തർജ്ജനങ്ങളെ അന്വേഷിച്ചു പുറപ്പെട്ട ആ നമ്പൂതിരിമാരോടു് ആദർശവാദംചെയ്ത ആ വനിത ദേവിയുടെ യഥാർത്ഥമൈത്രി ആർജ്ജിച്ചിട്ടുള്ള ഒരു സമുദായഭക്ത എന്ന നിലയിൽ സേവനാലയത്തോടു സർവ്വാത്മനാ സഹകരിക്കുകയായിരുന്നു. ദേവിക്കുണ്ടായ അസ്വാസ്ഥ്യങ്ങളും പ്രവർത്തനഭാരം ശരിയായി നിർവ്വഹിക്കുന്നതിനു ദേവി തീവ്രയത്നം ചെയ്തുതുടങ്ങിയിരിക്കുന്ന വിവരവും

ദേവിയുടെ കത്തുകൾകൊണ്ടും പത്രപ്രസ്താവനകൾകൊണ്ടും അറിഞ്ഞു് ആലയത്തിന്നായി ധനശേഖരം ചെയ്യുന്നതിനു വേണ്ടി ഉത്തരതിരുവിതാംകൂറിൽ തന്നോടൊരുമിച്ചു സഞ്ചരിക്കുന്നതിനു് ഇതിനിടയ്ക്കു് അവർ പല പ്രാവശ്യവും ദേവിയേ ക്ഷണിച്ചിട്ടുണ്ടായിരുന്നു. സ്വജീവിതത്തിലെ നിത്യസ്മരണീയ വ്യഥയായി പരിണമിച്ച ആ ദുരന്തസംഭവം ഉണ്ടായ സ്ഥലം ഒന്നു സന്ദർശിക്കണമെന്നുകൂടി ദേവി പ്രതീക്ഷിച്ചിരിക്കയും ആയിരുന്നു. സ്നേഹിതയുടെ ക്ഷണം ലഭിച്ചപ്പോൾ ആലയപ്രവൎത്തനത്തിന്നായി എത്ര ദൂരം സഞ്ചരിച്ചും ധനശേഖരം ചെയ്യണമെന്നു തനിക്കുള്ള നിശ്ചയം അങ്ങനെ പ്രോത്സാഹിപ്പിക്കപ്പെട്ടതിൽ ദേവി സന്തുഷ്ടയായി.

സ്ഥാപനകാൎയ്യങ്ങൾ ശ്രീദേവിയെ ചുമതലപ്പെടുത്തിട്ടു് മാലതിയും മറെറാരു സഹോദരിയുമൊരുമിച്ചു് വിജയാദേവി അടുത്ത ഒരു സുപ്രഭാതത്തിൽ കൊല്ലത്തേയ്ക്കു യാത്രതിരിച്ചു. സ്നേഹിത അയൽവാസികളായ സ്ത്രീജനങ്ങളോടൊരുമിച്ചു റയിൽവേസ്റ്റേഷനിൽവന്നു് അവരെ സ്വീകരിച്ചു് സ്വഗൃഹത്തിലേയ്ക്കാനയിച്ചു. അന്നു് ആ ഭവനം അഭിവന്ദ്യാതിഥികളെ സ്വീകരിപ്പാൻ സജ്ജമാക്കപ്പെട്ടിരുന്ന ഒരു ചെറിയ വനിതാസമ്മേളനരംഗമായി പരിവൎത്തിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. തന്റെ ബാല്യകാലം, ഹൃദ്യമോഹനമായ വിദ്യാലയവേഴ്ച, സുകുവിന്റെ നിരന്തരസാഹചൎയ്യം എന്നിവയുടെ സരളസ്മൃതികളും, അന്നു കൊല്ലംനഗരം വിടുന്നതിനുമുമ്പുതന്നേ ആവിർഭവിച്ചിരുന്ന തന്റെ ആദൎശപ്രസക്തി സാഫല്യോന്മുഖമായിപ്രചോദിപ്പിച്ചു് തന്നെ ഇന്നു് ആ നഗരത്തിൽ ആ പ്രവൎത്തനത്തിനായി എത്തിച്ചിരിക്കുന്ന സ്ഥിതിവൈശിഷ്ട്യം ഓൎത്തുള്ള ചരിതാൎത്ഥതയും ഇടകലൎന്നു ദേവിയുടെ മനസ്സിൽ പ്രതിഫലിച്ചിരുന്നു. സ്നേഹിതയുടെ സൗഹാർദ്ദത്തിനുവിധേയയായി ഒരുദിവസം അവിടെ വിശ്രമിച്ചശേഷം അടുത്ത ദിവസംമുതൽ ആ നഗരത്തിലും അടുത്ത താലൂക്കുകളിലും ഓരോ സ്ഥലത്തുമുള്ള പൗരമുഖ്യന്മാരുടെ സഹകരണത്തോടുകൂടി സഞ്ചരിക്കുന്നതിനു്

ഒരു പരിപാടി നിശ്ചയിച്ച് അതനുസരിച്ചു പ്രവൃത്തി തുടങ്ങുകയും ചെയ്തു. ധാർമ്മികോദ്യമങ്ങളെ ബഹുജനങ്ങൾ ഏതേതു വിധം ആദരിച്ചിരുന്നു എന്നറിയുന്നതിന് ദേവിയും സഹകാരികളും സന്ദർശിച്ചിരുന്ന ചില ഭവനങ്ങളിലെ സംഭാഷണം പ്രയോജനപ്പെടുന്നതാണ്. ഒരു പ്രഭാതംമുതൽ മദ്ധ്യാഹ്നം വരെ നടന്നലഞ്ഞു് ആശിച്ചതുപോലുള്ള പ്രതിഫലങ്ങൾ ലഭ്യമാകാഞ്ഞതിനാൽ അസംതൃപ്തരായി സഹകരിക്കുന്ന സഹോദരിമാരെ അതിലും ശോചനീയങ്ങളായ പൂർവാനുഭവങ്ങൾ പറഞ്ഞു സമാധാനപ്പെടുത്തിക്കൊണ്ടു വിജയാദേവി ഒരു കുഗ്രാമത്തിലുള്ള പ്രഭുഗൃഹത്തിൽ ചെന്നുചേർന്നു. ആ ഭവനം, പുരാതനത്വത്തിന്റെ വിവിധലക്ഷ്യങ്ങളോടുകൂടി കാണപ്പെട്ടതിനാൽ സംതൃപ്തികരമായ വല്ല സഹായവും ലഭിച്ചേയ്ക്കുമെന്നു ദേവിയും, ആഭിജാത്യഭ്രമക്കാരനായിരിക്കാവുന്ന ഗൃഹനാഥനിൽനിന്നും കുറെ ഭത്സനംതന്നെ ലഭിച്ചേയ്ക്കുമെന്നു കൊല്ലത്തെ സ്നേഹിതയും വിചാരിക്കാതിരുന്നില്ല. മാലതിയും സഹോദരിയും ദേവിയുടെ നിരന്തരക്ലേശത്തെ മാത്രം ചിന്തിച്ചുകൊണ്ടു് അവരെ സഹകരിക്കുകയായിരുന്നു.

അവർ പടിപ്പുരപ്പൂമുഖത്തെത്തിയപ്പോൾ, ഏകാഗ്രമായ ശ്രദ്ധയോടുകൂടി ഒരു തഴപ്പായുടെ ഇഴകളോരോന്നും ഇണക്കിച്ചേർത്തുകൊണ്ടിരിക്കുന്ന വൃദ്ധനായ ഭവനനാഥനെത്തന്നെ ആദ്യമെ കാണാനിടയായി. ദേവിയും സ്നേഹിതയുമായി അദ്ദേഹത്തെ സമീപിച്ചു് ആദരപൂർവം വന്ദിച്ചു. താനേർപ്പെട്ടിരുന്ന ജോലിയിൽ തീവ്രതാല്പര്യം കൈക്കൊണ്ടിരുന്നതിനാലോ ഇവരെ കണ്ടതായി ഗണിക്കാത്തതുകൊണ്ടോ എന്തോ, അദ്ദേഹത്തിന്റെ മുഖത്തിനു യാതൊരു ഭാവഭേദവും ഉണ്ടായിക്കണ്ടില്ല. കുറേ സമയം ദേവി ക്ഷമാപൂർവം പ്രതീക്ഷിച്ചു നിന്നതിനു ശേഷം "അമ്മാവാ, ഞങ്ങൾ അമ്മാവനെ അന്വേഷിച്ചാണു വന്നതു്" എന്നു പറഞ്ഞു. അതു കേട്ടിട്ടും ദൃഷ്ടിയോ മുഖമോ അശേഷം ചലിപ്പിക്കാതെ സഗൗരവം, "എന്നെ അന്വേഷിച്ചു വരാൻ നിങ്ങളാരാണ്? നിങ്ങൾക്കു നാണവും മാനവുമില്ലേ?"

ഏന്നു ചോദിച്ചു. തങ്ങൾ വരുന്നതു മുൻകൂട്ടി കണ്ടിട്ടും കണ്ടില്ലെന്നു ഭാവിച്ചിരുന്ന ആ വൃദ്ധപ്രഭുവിന്റെ അനൗചിത്യം അയാളുടെ ചോദ്യംകൊണ്ടു് ഒരുതരം ധിക്കാരമാണെന്നുകൂടി പ്രത്യക്ഷപ്പെട്ടപ്പോൾ ദേവിയുടെ സ്നേഹിത വലിയൊരു വാക്‌സമരത്തിനു സന്നദ്ധയായി. ദേവി അവരെ സമാധാനിപ്പിച്ചുകൊണ്ടു് വൃദ്ധനോടിങ്ങനെ പറഞ്ഞുതുടങ്ങി:—"അമ്മാവൻ കേട്ടിട്ടില്ലേ! തിരുവനന്തപുരത്തു് ഒരു സേവനാലയമുള്ള കാര്യം? അവിടെ കുറെ അനാഥസ്ത്രീകളേയും വിധവകളേയും സംരക്ഷിക്കുന്ന ജോലിയിലേർപ്പെട്ടിരിക്കുന്നവരാണു ഞങ്ങൾ. അമ്മാവനെപ്പോലെയുള്ള ധനികന്മാരെക്കൊണ്ടു് ആ സ്ഥാപനത്തിന്റെ നടത്തിപ്പിനു വല്ല സഹായവും നേടുന്നതിനാണു ഞങ്ങൾ വന്നിട്ടുള്ളതു്."

വൃദ്ധൻ:—നല്ല കാര്യം. നിങ്ങളെന്തൊക്കെയൊ പറയുന്നതു്. അവിടെ കുറെപ്പെണ്ണുങ്ങളെ വിളിച്ചു താമസിപ്പിച്ചിട്ടു് നിങ്ങൾ കുറെപ്പേർ ഞങ്ങളോടു പണം പിടിച്ചു പറിക്കാൻ ഇറങ്ങിയിരിക്കുന്നോ?

ദേവി:—ആ സ്ഥാപനത്തെക്കുറിച്ചു് ഒന്നുമറിഞ്ഞിട്ടില്ലാത്തതുകൊണ്ടു അങ്ങു് ഇങ്ങനെ പറയാനിടയായതാണു്. ഇതാ ഈ കടലാസ്സു നോക്കണം. ഇതിൽ ആ സ്ഥാപനത്തിന്റെ വിവരങ്ങളെല്ലാം എഴുതിയിട്ടുള്ളതിനും പുറമെ നമ്മുടെ ഗവമെന്റും പൊതുജനങ്ങളും ആ പ്രവൎത്തനത്തോടു് എങ്ങനെ പെരുമാറുന്നു എന്നുള്ളതിനു തക്കതായ ലക്ഷ്യവും കാണാം.

വൃ:—വേണ്ട; വേണ്ട; എനിക്കു് ഈ അച്ചടിച്ച കടലാസ്സുകളൊന്നും കാണേണ്ട. ഇതുപോലത്തെ കടലാസ്സുകൾ കണ്ടു കണ്ടു കണ്ണെല്ലാം പൂത്തു. ജീവിച്ചിരിക്കുമ്പോൾ ഒരു രൂപ കൊടുത്താൽ മരിച്ചാലുടൻ സന്തതികൾക്കു അയ്യായിരം രൂപയോളം കിട്ടുമെന്നു പറഞ്ഞു് ഇതുപോലത്തെ കടലാസ്സുകളുംകൊണ്ടു് ഈയിടയ്ക്കു് എത്രപേർ വന്നിരുന്നു. യാതൊരു സാധനങ്ങൾക്കും ചക്രം കിട്ടാത്ത കാലവുമായി. പണം ആവശ്യപ്പെട്ടു വരുന്നവരോ? കുറിച്ചിട്ടിക്കാരു്; സംഘക്കാരു്, എല്ലാരും പണം

പണം എന്നു പറഞ്ഞുവന്നാൽ ഞങ്ങളെപ്പോലെയുള്ള വരെന്തു ചെയ്യും?

ദേവി:—[അക്ഷമയായ സ്നേഹിതയെ ഒരവലോകനംകൊണ്ടു സമാധാനപ്പെടുത്തിട്ട്] "ആകട്ടെ; അമ്മാവനിതെല്ലാം സൌകര്യംപോലെ വായിച്ചുനോക്കി, ഞങ്ങളുടെ പ്രവത്തനത്തെക്കുറിച്ചു വേണ്ട അന്വേഷണം നടത്തിയശേഷം തോന്നുന്നതു ചെയ്താൽ മതി. ഞങ്ങളകത്തുപോയി അമ്മയേയും മററും കണ്ടിട്ടു പൊയ്ക്കൊള്ളാം."

എന്നു പറഞ്ഞ് അവർ അകത്തേയ്ക്കു പോയി. അവിടെയുണ്ടായിരുന്ന സാമാന്യം വിദ്യാഭ്യാസം സിദ്ധിച്ച ഒരു പെൺകുട്ടി ഗൃഹനായികയേയും, മററു സ്ത്രീകളേയും അവിടെ വന്നിരിക്കുന്ന മഹതി സമുദായസേവിനി എന്നു വിഖ്യാതയായ വിജയാദേവിയാണെന്നുള്ള കാര്യം പറഞ്ഞു മനസ്സിലാക്കി ദേവിയെ യഥായോഗ്യം സൽക്കരിക്കുന്നതിൽ താൽപര്യം പ്രകടിപ്പിച്ചു. ഭവനനാഥൻെറ മനഃസ്ഥിതിയെ അപേക്ഷിച്ച് ഉദാരമായ ഒരു പ്രകൃതിവിശേഷം അവിടത്തെ സ്ത്രീജനങ്ങളിൽ പ്രത്യക്ഷപ്പെട്ടു. സ്ഥാപനത്തെ സംബന്ധിച്ചു സാമാന്യജനങ്ങൾക്കു ശരിയായ ബോധം ഉണ്ടാകത്തക്കവണ്ണമുള്ള പ്രചരണജോലി ധാരാളം ചെയ്യേണ്ട ആവശ്യമായിരുന്ന ദേവി പ്രധാനമായി ചിന്തിച്ചതു്. ആഗതരായ ഈ അന്യസ്ത്രീകളെ സ്വകുടുംബാംഗങ്ങൾ തൻെറ നിർദ്ദേശത്തിനു വിപരീതമായി ആദരിച്ചതു ഭവനനാഥന് അത്ര ഹിതമായിരുന്നില്ല. അദ്ദേത്തിൻെറ ഏകപുത്രിയായ ആ പെൺകുട്ടി നിർഭയം അദ്ദേഹത്തിൻെറ സന്നിധിയിലുമെത്തി ആഗതയായ മഹാമനസ്കയേയും സേവനാലയ പ്രവത്തനത്തേയും സവിശേഷം പരിചയപ്പെടുത്തി. മകൾക്കുളവായ അനാശാസ്യമെന്നു വൃദ്ധൻ വിധിക്കപ്പെട്ടാവുന്ന ആദരാഭിനിവേശം തൽക്കാലം അദ്ദേഹത്തേയും ഒന്നു പരിവത്തിപ്പിക്കാതിരുന്നില്ല. കാര്യം ഗ്രഹിച്ചപ്പോൾ തൻെറ ഗൗരവംവിടാതെതന്നെ ദേവിയോടു ചില സമാധാനവാക്കുകൾ പറഞ്ഞു തുച്ഛമായ ഒരു തുക

സംഭാവനയും നൽകി അദ്ദേഹം അവരെ ഒരുവിധം ഉപചരിച്ചു പറഞ്ഞയച്ചു.

ദേവിയുടെ സമാഗമത്തെ ഭക്തിപൂർവ്വം പ്രതീക്ഷിച്ചിരുന്ന അനവധി ചെറുകുടിലുകൾ—ഗ്രാമീണജീവിതത്തിൻെറ അനാർഭാടമായ സ്വച്ഛതയും നിഷ്കളങ്കതയും പ്രദർശിപ്പിച്ച രമ്യവസതികൾ—ദേവി സന്ദർശിച്ചു. സേവനത്തിനു വിജയവും സമുചിതമായ പ്രോത്സാഹനവും ലഭിക്കുന്നതു് എങ്ങനെയുള്ള ജീവിതരംഗങ്ങളിൽനിന്നാണെന്നു ശരിയായി ഗ്രഹിക്കുന്നതിനു് ആ സന്ദർശനങ്ങൾ പ്രത്യേകം പ്രയോജനപ്പെട്ടു. പരിഷ്കൃതാശയരെന്നു നടിക്കുന്ന പലരിൽനിന്നും ലഭിച്ച തിരസ്ക്കാരവും വെറും ഗ്രാമീണരായി കരുതപ്പെടുന്നവർ ചെയ്ത ഹൃദയസമർപ്പണവും ആ സേവനപ്രസക്തരെ ആശ്ചര്യാധീനരാക്കി. ചില പ്രഭ്വീനാട്യക്കാരായ മഹിളാജനങ്ങൾ അവരോടു പ്രദർശിപ്പിച്ച കത്സിതമനോഭാവം അവൎക്കു ലജ്ജയും വ്യസനവും ഉളവാക്കിയെന്നുള്ളതും വിസ്മരിക്കാവുന്നതല്ല.

ഉദ്ദേശ്യശുദ്ധിയെ ഗണിക്കാതെ ഈ ഉദ്യമത്തെ വിപരീതഭാവത്തിൽ നിരീക്ഷിച്ചവരെ സംബന്ധിച്ചുകൊല്ലത്തെ സ്നേഹിതകൾ കർക്കശമായി വിമർശിക്കാൻ തുടങ്ങിയപ്പോൾ പൊതുപ്രവർത്തനങ്ങളെ പരാമർശിച്ചു വിജ്ഞേയങ്ങളായ പല തത്വങ്ങൾ വിവരിച്ചു ധരിപ്പിച്ചു ദേവി അവരെ സമാധാനപ്പെടുത്തുകയായിരുന്നു. വിവിധമനസ്ഥിതികൾ ഗ്രഹിക്കുന്നതിനും ആ വിധത്തിൽ വിഹിതമായ ഒരു സംസ്ക്കരണം ഉണ്ടാകുന്നതിനും മാത്രമായിട്ടെങ്കിലും സേവനാദർശം ഓരോ സഹോദരിമാരും പ്രായോഗികമാക്കുമാറുദ്യമിക്കണമെന്നുള്ള അഭിപ്രായം നിരവധി വനിതകളെ ധരിപ്പിക്കുന്നതിനായിരുന്നു ദേവി ഈ സന്ദർഭത്തെ പ്രധാനമായി വിനിയോഗിച്ചതു്.

# അദ്ധ്യായം ൨൧.

അന്നത്തെ അസ്തമയസന്ധ്യ അംബരവീഥിയിലെ വൈദ്യുതദീപപങ്‌ക്തികളെ — താരകാസമൂഹത്തെ — പ്രകാശിപ്പിക്കാൻ ഒരുമ്പെടുന്നതിനുമുമ്പ് നഗരവീഥികളിലെ വൈദ്യുതദീപങ്ങളെല്ലാം ഒരേസമയത്തു പ്രകാശിച്ചുതുടങ്ങി. ദീർഘവിശാലമായ ഒരു സമതലത്തെ ജനസങ്കുലമായ നഗരത്തിന്റെ കേന്ദ്രഭാഗത്തുതന്നെ നിർമ്മിച്ചു സംരക്ഷിക്കുന്നതിന് ഉതകിയ തിരുവനന്തപുരം റെയിൽവെ സെൻട്രൽസ്റ്റേഷന്റെ നവ്യവിധാനചാതുര്യം ഒരു മഹനീയമനോധർമ്മപ്രകാശത്തിനു സാക്ഷ്യമാകുന്നുണ്ടെന്ന് സായംസന്ധ്യാകാലത്തു് ഈ സ്ഥലം സന്ദർശിക്കുന്നവർ നിശ്ചയിക്കാതിരിക്കയില്ല. പരിഷ്കൃതലോകത്തിന്റെ ഉന്മേഷപ്രചുരമായ ബഹുവിധ ജീവിതസംരംഭങ്ങൾ ഒരുമിച്ചു സമ്മേളിക്കുന്ന ഒരു വിശിഷ്ടരംഗമായി പ്രത്യക്ഷപ്പെട്ട് ഇടയ്ക്കിടയ്ക്ക ജനബാഹുല്യം ശമിച്ച് അന്തരിക്ഷം ഏതാണ്ടു ശാന്തമായും, വീണ്ടും പൂർവാവസ്ഥയെ പ്രാപിച്ചും അങ്ങനെ വർത്തിച്ചുകൊണ്ടിരിക്കുന്ന ആ നഗരഭാഗം ഒരു ലോകചരിത്ര തത്വത്തെ ഉദാഹരിക്കുകയാണോ എന്നു തോന്നിപ്പോകും. വിദൂരദേശങ്ങളിൽനിന്നും പ്രത്യാഗമിക്കുന്ന ബന്ധുജനങ്ങളെ സ്വാഗതപൂർവം സ്വീകരിക്കുന്നതിനായി സ്നേഹബന്ധത്തിന്റെ വിവിധപ്രചോദനങ്ങളാൽ നീതരായിട്ട്, സന്നിഹിതരാകുന്ന ബഹുജനങ്ങളുടെ ആശാഭരിതമായ പ്രതിക്ഷയാൽ ഈ സമയത്തു് അവിടത്തെ അന്തരിക്ഷം ജീവപ്രസരത്തോടുകൂടി വ്യാപരിക്കുകയായിരുന്നു. ആ മഹാഹർമ്മ്യത്തിന്റെ പാർശ്വഭാഗങ്ങളും, പരിസരവും ജനസഞ്ചയത്താലും നാനാവാഹനസമൂഹത്താലും നിബിഡമായിക്കഴിഞ്ഞു. മണി ആറടിച്ച് ൫൦ മിനിട്ടായി എന്ന് ആ ഹർമ്മ്യത്തിന്റെ രണ്ടു മുഖപ്പുകളിലേയും ദ്വിമുഖ മഹാഘടികാരങ്ങൾ ഒരുമിച്ചു പ്രത്യക്ഷപ്പെടുത്തിയതും, ദൂരത്തായി കൃത്യനിഷ്ഠാധുരന്ധരമായ ആ കാഹളധ്വനി ട്രെയിനിന്റെ ആഗമനത്തെ ഉൽ

ഘോഷിച്ചതും ഒരുമിച്ചു കഴിഞ്ഞു. പിന്നിട്ട് ഏതാനും മിനിട്ട സമയത്തേയ്ക്കു് അവിടെയുണ്ടാകാവുന്ന ബഹളപ്രകൃതം ആൎക്കും അനുമിക്കാവുന്നതാണല്ലൊ?

വിസ്മയഭാവം വ്യഞ്ജിക്കുന്ന വീക്ഷണങ്ങളോടുകൂടി വിശുദ്ധാനിയമചര്യയുടെ സ്ഫുടമായ സംസ്കാരം പ്രതിബിംബിക്കുന്ന മുഖഭാവംകൊണ്ടു് ആദരണീയനായ ഒരു പരിപക്വാശയൻ— അതേ! ഒരു ചിന്തകനാണെന്നു പ്രഥമവീക്ഷണത്തിൽതന്നെ പ്രത്യക്ഷപ്പെടുത്തുന്ന ഒരു മാന്യൻ — അതാ റയിൽവേസ്റ്റേഷനിൽനിന്നും സാവധാനത്തിൽ മെയിൻറോഡിലേക്കു നടക്കുന്നു. കാഷായാംബരധാരിയല്ലെങ്കിലും, ഒരു ആദ്ധ്യാത്മികനിഷ്ഠനാണെന്നു് ആ പ്രൗഢപുരുഷനെ കാണുമ്പോൾതന്നെ ആൎക്കും നിൎണ്ണയിക്കാൻ കഴിയും. അദ്ദേഹത്തിൻെറ കയ്യിൽ ഒരു ചെറിയ റയിൽസഞ്ചിയല്ലാതെ മറെറാരു യാത്രാസജ്ജീകരണങ്ങളും കാണുന്നില്ലെങ്കിലും ദീൎഘകാലസഞ്ചാരംകൊണ്ടുണ്ടാകാവുന്ന ഒരു ഭാവഭേദം മുഖത്തു പ്രത്യക്ഷപ്പെടാതെയല്ല. വസ്ത്രധാരണരീതികൊണ്ടു് ആ മഹാശയൻ ഒരു കേരളീയനാണെന്നു നിശ്ചയിക്കാവുന്നതുപോലെ തന്നെ കഴുത്തിൽ കിടക്കുന്ന തുളസിമാലകൊണ്ടു് അദ്ദേഹത്തിൻെറ ഭക്തിയോഗപരമായ വൈഷ്ണവവിശ്വാസവും അനുമേയമാകുന്നു. ചുററുപാടും നോക്കി സാമാന്യ ചാരിതാൎത്ഥ്യത്തോടെ അത്ഭുതപൂൎവമായ വിധത്തിൽ കാണുന്ന ആ സ്ഥലത്തിൻെറ പരിഷ്കാരപ്രഭാവത്തെ പരാമൎശിച്ചു് ഏതാണ്ടു് ആത്മഗതം ചെയ്തുകൊണ്ടു് അദ്ദേഹം കുറച്ചുദൂരം നടക്കുന്നതിനിടയ്ക്കു് ഒരു യുവാവിൻെറ അഭിനിവേശപൂൎവമായ വന്ദനത്തിനു പ്രതിവന്ദനം ചെയ്യേണ്ടിവന്നു. അദ്ദേഹം ആ നഗരത്തിൻെറ പൂൎവസ്ഥിതിയെ അധുനാതന പരിവൎത്തനവുമായി തുലനംചെയ്തു ചിന്തിക്കുന്നതിനു വിനിയോഗിച്ചിരുന്ന ശ്രദ്ധയെ, ആ യുവാവിൻെറ മുഖദൎശനം അവ്യക്തമായി ഉളവാക്കിയ പൂൎവസ്മൃതി, പ്രതിബന്ധിക്കുന്നതിനിടയ്ക്കു യുവാവു് ഇങ്ങനെ ചോദിച്ചുതുടങ്ങി.

യുവാവ്:—അങ്ങയെ കണ്ടിട്ടു ഞാൻ പരിചയിച്ചിരുന്ന ഒരു വേണ്ടപ്പെട്ട ആളിനെപ്പോലെ തോന്നുന്നു.

ആഗതൻ:—ബാല്യത്തിലേ സ്മരണശക്തിയുണ്ടായിരിക്കാവുന്നാസ്പഷ്ടതകൊണ്ടു നിങ്ങൾ എന്നെ കുറെക്കൂടി വ്യക്തമായിട്ട് ഓർമ്മിച്ചില്ലല്ലൊ? ഞാൻ എന്റെ കുട്ടനേ നല്ലപോലെ അറിയുന്നുണ്ട്.

യുവാവ്:—എന്തായാലും അങ്ങ് ആരാണെന്നു പറയണം. എനിക്ക് ഒരാളിന്റെ ഛായ ഓർമ്മവരുന്നുണ്ട്. പക്ഷെ അതു സംശയകരമായിരിക്കുന്നതുകൊണ്ടു ചോദിച്ചുപോയതാണ്.

ആഗതൻ: കുട്ടനു ഓർമ്മവരുന്ന ഛായ ആരുടേതാണെന്നു പറയൂ? തെറ്റുന്നെങ്കിൽ ഞാൻ തിരുത്തിയേക്കാം.

യുവാവ്:—എന്റെ സ്മരണ തെറ്റിയിട്ടില്ലെന്നാണു തോന്നുന്നത്. അങ്ങ് ഇവിടെനിന്നു പോയിട്ടു ഇപ്പോൾ എത്രകൊല്ലമായിരിക്കും?

ആഗതൻ:—പ്രായാധിക്യംകൊണ്ടുള്ള ക്ഷീണം എന്റെ കണ്ണിനെ ബാധിച്ചിട്ടില്ലെങ്കിൽ, ഞാൻ ഇവിടെനിന്നു പോകുമ്പോൾ ഹൈസ്ക്കൂൾവിദ്യാർത്ഥികളുടെ സമാജങ്ങളിൽ പ്രസരിപ്പോടുകൂടി അഭിപ്രായപ്രകടനങ്ങൾ ചെയ്തിരുന്ന ആ ഭാസിയാണ് ഇപ്പോൾ എന്റെ മുമ്പിൽ നിൽക്കുന്നതെന്നു വിചാരിക്കുന്നതിൽ തെറ്റു വരികയില്ലെന്നു തോന്നുന്നു

യുവാവ്:—എന്റെ ഓർമ്മ തെറ്റിപ്പോയിട്ടില്ലെന്ന് ഇപ്പോൾ തീർച്ചപ്പെട്ടുകഴിഞ്ഞു. പക്ഷേ ഒരു വലിയ സന്ന്യാസിയുടെ മട്ടിൽ തിരിച്ചുവന്നു കാണാംഎന്നായിരുന്നു ഞങ്ങൾ വിചാരിച്ചിരുന്നത്.

ആഗതൻ:—ഞങ്ങൾ എന്നു പറഞ്ഞത് ആരെല്ലാമാണ്. എന്റെ കുട്ടനും, അമ്മയും അച്ഛനും മറന്നുകാണുമോ?

യുവാവു്: അല്ല. ദേവിയും അമ്മയും ഞങ്ങളെല്ലാവരുംതന്നെ അങ്ങനെ ഊഹിച്ചിരുന്നു.

ആഗതന്റെ മുഖത്തു ശോകമാണെന്നു തോന്നാവുന്ന ഒരു സ്തോഭവിശേഷം പ്രത്യക്ഷപ്പെട്ടു. അദ്ദേഹം അപ്രതിക്ഷിതമായിട്ടെന്നപോലെ ഉള്ളിലുളവായ ചാഞ്ചല്യത്തെ നിയന്ത്രിച്ചുകൊണ്ടായിരുന്നു യുവാവിനോടു സമാധാനംപറഞ്ഞതു്.

ആഗതൻ:—കുട്ടൻ ദേവിയെന്നും അമ്മയെന്നും പറഞ്ഞതു വിജയയേയും അവളുടെ അമ്മയേയും ഉദ്ദേശിച്ചാണു് അല്ലേ?

യുവാവു്:—അതേ! അങ്ങു് അവരേയും ഞങ്ങളേയും എത്ര ഉൽക്കണ്ഠിതരാക്കിയെന്നോ? എന്തായാലും ദേവിക്കു് ഏററവും ആശ്വാസകരമായ ഒരു സന്ദർഭമായി.

ആഗതൻ:—കുട്ടന്റെ വിദ്യാഭ്യാസം അന്നു് അച്ഛനും മററും ഉദ്ദേശിച്ചിരുന്നതുപോലെ പൂർത്തിയാക്കിയിരിക്കുമല്ലൊ? ഇപ്പോളെന്തുചെയ്യുന്നു?

യുവാവു്:—ഞാനാശിച്ചിരുന്നതുപോലെ പത്രപ്രവർത്തനത്തിൽ തന്നെ ഏർപ്പെട്ടു. കാളേജുവിദ്യാഭ്യാസം അവസാനിച്ചിട്ടു പത്രപ്രവർത്തനം സംബന്ധിച്ചു കുറച്ചു പരിചയം നേടിയശേഷം എന്റെ ഹിതത്തിനൊത്തവണ്ണം ഒരു പത്രം സ്വതന്ത്രമായി പ്രസിദ്ധീകരിച്ചുവരുകയാണു്.

ആഗതൻ: അച്ഛനു കുട്ടന്റെ ഈ ജോലി ഹിതമാണോ? ഇവിടത്തെ സ്ഥിതിക്കു ആ പ്രവർത്തനം അത്ര ആദായകരമാകുമെന്നും തോന്നുന്നില്ല. അല്ല, എന്റെ അനുമാനം തെററിപ്പോയെന്നുവരാം. അന്നത്തെ തിരുവനന്തപുരം നഗരമല്ലല്ലോ ഞാൻ ഇക്കാണുന്നതു്. അഞ്ചെട്ടു കൊല്ലത്തെ അന്തരം ഇത്ര ആശാസ്യമായ പരിണാമം നഗരത്തിന്റെ ബാഹ്യമോടിയിൽ വരുത്തിയിരിക്കുന്ന സ്ഥിതിക്കു ജനങ്ങളുടെ മനഃസ്ഥിതിക്കും കാലാനുകൂലമായ പരിവർത്തനം ഉണ്ടായിരിക്കുമല്ലോ?

യുവാവു്: — എന്റെ പ്രവർത്തനത്തിൽ പരാജയം നേരിട്ടിട്ടില്ല. ഈ പുറമോടികളിൽ കാണുന്ന പരിഷ്ക്കാരപ്പകിട്ടു് ഇവിടുത്തെ ജനങ്ങളുടെ മനഃസ്ഥിതിക്കു വന്നിട്ടുള്ള പരിവത്തനത്തിന്റെ ലക്ഷ്യമാണെന്നു് അങ്ങു വിചാരിച്ചിരിക്കയില്ലല്ലൊ!

അവർ രണ്ടുപേരും ഇങ്ങനെ സംഭാഷണം ചെയ്തുകൊണ്ടു് മെയിൻറോഡിലെത്തി സാവധാനത്തിൽ കിഴക്കോട്ടു നടക്കുകയായിരുന്നു. ആഗതനേ യാദൃച്ഛികമായി കണ്ടതാണെങ്കിലും യുവാവു് അദ്ദേഹത്തെ അനുഗമിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു; യുവാവിന്റെ പല പരിചിതരും മിത്രങ്ങളും മാർഗ്ഗമദ്ധ്യേ കണ്ടു കുശലം ചോദിച്ചും അഭിവാദനം ചെയ്തും കടന്നുപൊയ്ക്കൊണ്ടിരുന്നു എങ്കിലും ഒരു ഗുരുനാഥനെ പിൻതുടരുന്ന അന്തേവാസിയെപ്പോലെ യുവാവു് ആഗതന്റെ സാന്നിദ്ധ്യത്തെ ആദരിച്ചുകൊണ്ടു സഹചരിക്കുകയാണു്. നഗരത്തിന്റെ നവീന സ്ഥിതി കണ്ടറിയുവാൻ ആഗതനു് ഔത്സുക്യമുണ്ടെന്നു കണ്ടിട്ടായിരിക്കാം നടന്നു പോകുന്നതിനു യുവാവു നിർബന്ധിതനായതു്. ആഗതൻ നഗരവീഥിയുടെ സ്ഥിതികൾ സശ്രദ്ധം വീക്ഷിക്കുന്നുണ്ടെങ്കിലും യുവാവുമായി തുടന്ന സംഭാഷണം അവസാനിപ്പിക്കയോ ഇടയ്ക്കു നിറുത്തുകയോ ചെയ്തിട്ടില്ല. കാലദേശാവസ്ഥകളുടെ പരിവത്തനം അഭ്യന്തരസംസ്ക്കാരത്തെ പ്രതിഫലിപ്പിക്കുന്നുണ്ടോ എന്ന സന്ദേഹത്തിനു സമാധാനമായി ആഗതൻ പ്രതിപാദിച്ച കാര്യങ്ങളും സംഭാഷണരീതിയും യുവാവിനെ അത്യധികം സംതൃപ്തനാക്കി.

ലോകസേവനം, ആദ്ധ്യാത്മിക സംസ്കാരത്തിന്റെ ആവശ്യകത, പത്രപ്രവത്തനം എന്നി വിഷയങ്ങളെ പരാമർശിച്ചു് യുവാവിനു് അഭിനവാദർശങ്ങൾ പ്രദാനം ചെയ്തും യുവാവിന്റെ അനന്യസാധാരണമായ തത്പാവലോകനപ്രസക്തിയേ ഗ്രഹിച്ചു മനസാ ആദരിച്ചും ആഗതൻ തുടന്ന സംഭാഷണം അത്യന്തം ശ്രദ്ധേയമായിരുന്നു. ആഗതനെക്കുറിച്ചു് പ്രതീക്ഷി

ച്ചിരുന്നതിലധികമായ ബഹുമാനം തോന്നീട്ടു് ആ പത്രപ്രവൎത്തകന്റെ മനസ്സ് അദ്ദേഹത്തെ ആരാധിച്ചുതുടങ്ങി ഒരുതരം ശുഷ്കമായ ചിന്താസരണയിൽക്കൂടി യുക്തിവാദം ചെയ്യുന്ന വിരസന്മാരായ ചില വേദാന്തികളെ ആ പരിഷ്കൃതാശയൻ മിക്കവാറും അനാദരിക്കുക പതിവാണു്. എന്നാൽ ഇദ്ദേഹത്തിന്റെ ആത്മബോധവും അനുഭവ വൈവിധ്യത്താലുളവായിട്ടുള്ള സംസ്കാരവും തന്റെ ലോകസേവനപരിപാടിയെ പ്രശോഭിപ്പിക്കുന്നതിനു പൎയ്യാപ്തമാണല്ലോ എന്നു ചിന്തിച്ചു് ആ അവിചാരിത സമാഗമത്തിന്റെ പ്രയോജനോൽകൎഷത്തെ യുവാവു സ്മരിക്കയായി.

അവരുടെ ആ സൈ്വരസംഭാഷണരസത്താൽ ക്ലേശമറിയാതെ നയിക്കപ്പെട്ട യാത്ര അത്ര സുദീൎഘമാകുവാൻ ഇടയില്ല. നഗരത്തിന്റെ പൂൎവ്വസീമയിൽ അനായാസം ആ പത്താമുദയ ദിനം ഉൽക്കണ്ഠാകുലതയിൽ ആഴ്ത്തിയ ഒരു രമ്യവസതിയുണ്ടായിരുന്ന കാൎയ്യം വായനക്കാർ ഓൎക്കുന്നുണ്ടല്ലോ. അവർ നേരേ ആ വസതിയിലേയ്ക്കു നടക്കുകയാണു്. തന്റെ പ്രാരബ്ധസഞ്ചയങ്ങളുടെ താവളസ്ഥാനമാണെന്നു പല ആവൎത്തി ചിന്തിക്കുവാൻ, അസ്വാസ്ഥതാ ലേശവും അറിയാത്ത വിധത്തിൽ കഴിഞ്ഞ ആ കുടുംബജീവിതവും ആ ചിന്തകനു സന്ദൎഭമുളവാക്കിയതു്, ലൗകികജീവിതത്തിന്റെ വിഭവബഹുലതയിൽ തോന്നിയിരുന്ന വിരക്തിയാലായിരിക്കാമല്ലോ. ആ ഭവനത്തിലേയ്ക്കു തിരിഞ്ഞു നടന്നപ്പോൾ മുതൽ ആഗതനേയും യുവാവിനേയും അവരറിയാതെ ഒരു മൗനം ഭരിച്ചുതുടങ്ങി. ആഗതൻ സ്നേഹബന്ധത്തിന്റെ വിഭിന്നഭാവങ്ങളെക്കുറിച്ചും, യുവാവു് ആ മഹാശയന്റെ ആൎഷ വിശുദ്ധമായ ആത്മചിന്താശൈലിയെക്കുറിച്ചും മനോരാജ്യസഞ്ചാരം തുടൎന്നതായിരിക്കാം.

ഈ ആഗതൻ മി: കോയിക്കൽ തന്നെയാണെന്നു ഇനി എടുത്തുപറയേണ്ടതായില്ലല്ലോ. അദ്ദേഹത്തിന്റെ ദേശാടനം പൎയ്യവസാനിപ്പിച്ചിട്ടുള്ള തിരിച്ചുവരവിൽ തിരുവനന്തപുരത്തു റെയിൽവേസ്റ്റേഷനിൽ ചെന്നു സ്വാഗതം ചെയ്ത ആ യുവാവും മററാരുമായിരുന്നില്ല. അതു നമ്മുടെ "ഉൽബോ

ധകൻ" പത്രാധിപർ മിസ്റ്റർ ഭാസ്കർതന്നെ. മിസ്റ്റർ കോയിക്കൽ, അന്ന് ആ ഉദയവേളയിൽ വെടിഞ്ഞുപോയ, ചിരസാഹചര്യവേഴ്ചകൊണ്ട് ഒരിക്കലും വിസ്മരിക്കാൻ കഴിയാത്ത ഭവനപരിസരത്തേയും വൃക്ഷലതാദികളേയും നിലാവൊളിയിൽക്കൂടി നോക്കി ആശ്വസിച്ചുകൊണ്ടു നടന്നു. വിജയാദേവിയുടെ സേവനാലയപ്രവർത്തനത്തേയും മററും മുൻകൂട്ടി സംക്ഷിപ്തമായി ധരിപ്പിക്കാൻ അവസരം ഉണ്ടായിരുന്നിട്ടും അതു ചെയ്തില്ലല്ലോ എന്നു ഭാസ്കർ തന്നോടുതന്നെ അല്പമൊന്നു കുണ്ഠിതപ്പെട്ടിരുന്നു അവർ അതാ ആ പടിവാതുക്കൽ എത്തി.

മമതയുടെ വിവിധരൂപങ്ങൾ നിരന്തരം വ്യാപരിച്ച് ഒഴിയാൻ കഴിയാത്തവിധം മനസ്സിനെ ആകർഷിച്ചുവെച്ചുകൊള്ളുവാൻ കുടുംബവേഴ്ചയ്ക്ക് അത്ഭുതകരമായ ഒരു വൈഭവമുണ്ട്. വീട് എന്നു പറയുന്ന ആ ചെറിയ പദത്തിനുള്ളിൽ എത്രയെത്ര ശക്തിയേറിയ ബന്ധങ്ങൾ വർത്തിക്കുന്നു എന്നോ! അസൗകര്യലേശവുംകൂടാതെ അട്ടത്തൊരിടത്തു കഴിച്ചുകൂട്ടേണ്ടിവരുമ്പോഴും വീട്ടിൽ ചെന്നില്ലല്ലൊ എന്നൊരു വിചാരം നമ്മുടെ അനുവാദംകൂടാതെ നമ്മെ ഭരിപ്പാൻ കടന്നുവരും എന്നുള്ളതു പലൎക്കും അനുഭവപ്പെട്ടിരിക്കുമല്ലൊ? മമത ഒന്നുമാത്രമാണു സ്നേഹബന്ധത്തിൻെറ സ്വരൂപവും സാരാംശവും. സ്വന്തംവീട്ടിലെ അസഹ്യതകൾകൂടി ഒരുവിധം ആസ്വാദ്യമായിട്ടാണ് അറിഞ്ഞോ അറിയാതെയോ നാം ഓരോരുത്തരും കരുതിപ്പോരുന്നതു്. ആ അവലംബത്തിൽനിന്ന് ഒന്നകലാൻ തുടങ്ങുമ്പോൾ മാത്രമേ പൗരുഷത്തിൻെറ ശക്തി അതിനെത്രമാത്രം വേണ്ടിവരുമെന്നു ബോദ്ധ്യപ്പെടുകയുള്ളു. അകന്നുകഴിഞ്ഞാൽ ആ വേഴ്ച അത്യധികം ശക്തിയോടെ മനസ്സിനെ വ്യാകുലപ്പെടുത്തി ഒരു ദുഃഖവാഴ്ച നടത്തുകയായി. ആ ഘട്ടവും തരണംചെയ്ത് ഒട്ടൊക്കെ വിസ്മരിച്ചാലും വീണ്ടും സമീപിക്കുവാനിടവരുകയാണെങ്കിൽ ലഭ്യമാകുന്ന അനുഭവവിശേഷം അനിർവചനീയംതന്നെ. നിത്യസാഹചര്യംകൊണ്ടു പ്രത്യേകം ഗണിക്കപ്പെടാതിരുന്ന പലതും നാം വേർപെട്ട അവസരംമുതൽ നമ്മെത്തന്നെ പ്രതീക്ഷിച്ചി

ത്തന്ന് പുനഃസന്ദർശനംകൊണ്ടു് അവിസ്മരണീയമായ ഒരു ഹൃദയബന്ധം പ്രദർശിപ്പിക്കുന്ന ആ രംഗം ഏതു ദൃഷ്ടിയേയും അശ്രുകലുഷിതമാക്കാതിരിക്കയില്ല.

ഭാസ്കരനാൽ അനുഗതനായ മി. കോയിക്കൽ ദീർഘകാലപ്രവാസംകഴിഞ്ഞു സ്വഭവനത്തേ സമീപിച്ചപ്പോൾ മുഖത്തുണ്ടായ സ്തോഭവിശേഷങ്ങൾ കണ്ടിട്ടാണു് മുൻപേ ഒണ്ഡികയിൽ സൂചിപ്പിച്ച കാര്യങ്ങൾ ഓർമ്മിക്കുവാനിടയായതു്. ഭാസ്കരും കോയിക്കലും പടിക്കലെത്തിയ ഉടൻ ആ ഭവനത്തിലെ ചിരകാലപരിസേവനക്കാരിൽ സ്വാമിഭക്തിയുടേയോ കൃതജ്ഞതയുടേയോ പൂർണ്ണാവതാരമെന്നു പറയാവുന്ന വൃദ്ധശ്വനകൻ കോയിക്കലിന്റെ കാലു ചുംബിച്ചു വാലാട്ടി തല ചായ്ച്ചു നമിച്ചു് ഒരു പുതിയ സ്വരത്തിൽ അഭിവാദനം ചെയ്യുന്നതു് കണ്ടപ്പോൾത്തന്നെ ഭാസ്കർ ഏതാണ്ടാശ്ചര്യപരതന്ത്രനാകാതിരുന്നില്ല. കോയിക്കൽ സ്വഭവനത്തിനും പരിസരത്തിനും വന്നിരിക്കുന്ന ആശാസ്യമായ പരിവർത്തനം കണ്ടു സംതൃപ്തി നേടുന്നതിനിടയിൽ തന്റെ ടൈഗറിന്റെ ഗാഢമായ സഹൃദയഭാവപ്രകടനത്തിൽ വിലയിച്ചു പോകേണ്ടിവന്നു. പടിപ്പുരപ്പുമുഖത്തു് ഒരു കോണിൽ സ്വഗതപ്രലപനമെന്നോ പുലമ്പലെന്നോ പറയാവുന്ന ഒരു തരം ഭാഷയിൽ തന്റെ ഗുണവാനായ വലിയ യജമാനനേ പിരിഞ്ഞ അന്നുമുതലുണ്ടായ സങ്കടംപറഞ്ഞും സ്മരിച്ചും അങ്ങനെ സ്വന്തം വാർദ്ധക്യത്തെ ശപിച്ചും ഞരങ്ങിയ ദയനീയസ്വരത്തിൽ ചില ഈശ്വരനാമങ്ങളുച്ചരിച്ചു ചുരുണ്ടുകൂടി ശയിച്ചിരുന്ന വൃദ്ധൻ ഏതോ ഭൂതോദയത്താലെന്നപോലെ അതാ അവിടെ നിന്നും ചാടി എണീററു. പ്രായംകൊണ്ടു പടുവൃദ്ധനെന്നുതന്നെ ഇപ്പോൾ പറയാവുന്ന നമ്മുടെ പഴയ കൊച്ചപ്പി അതാ ഒരു കൊച്ചു കുഞ്ഞിനെപ്പോലെ ഓടി മുററത്തെത്തി "എന്റെ പൊന്നങ്ങുന്നേ!" എന്നു ഗൽഗദസ്വരത്തോടുകൂടി ഒന്നു വിളിച്ചുപോയി. അപ്പോഴേയ്ക്കും അരികിലെത്തി അദ്ദേഹം കൊച്ചപ്പിയുടെ കൈയ്ക്കു പിടിച്ചുകൊണ്ടു് "കൊച്ചപ്പി കിഴവനായല്ലൊ. എന്താ കരയാൻ ഭാവിക്കുന്നോ?" എന്നു ചോദിച്ചു് സമാശ്വസിപ്പിച്ചിട്ടു് പ്രധാന കെട്ടിടത്തി

ന്റെ മുൻവശത്തുള്ള ഹാളിൽ കടന്നു. സുപരിഷ്കൃതരീതിയിൽ ആ ഹാൾ സജ്ജീകരിക്കപ്പെട്ടിരിക്കുന്നതു കണ്ടിട്ട് താൻ ഇല്ലാതിരുന്നിട്ടും തന്റെ ആശയങ്ങളും നിർദ്ദേശങ്ങളും ആ കുടുംബം അക്ഷരംപ്രതി അനുസരിക്കുന്നുണ്ടായിരുന്നു എന്നു ബോദ്ധ്യപ്പെട്ട സംതൃപ്തി മുഖത്തു പ്രതിബിംബിക്കുന്നതു ഭാസ്കർ കണ്ടറിയുന്നുണ്ടായിരുന്നു. കോയിക്കൽ ഭാസ്കരോട് 'ഇരിക്കണം, എന്നു പറഞ്ഞിട്ട് അകത്തേയ്ക്കു പോയി.

ഒരു തപോവാടത്തിലെ ശാന്തത നാഗരികഭവനത്തിലെ അന്തരിക്ഷത്തിലും വ്യാപരിക്കുമെന്ന് അവിടത്തെ നിശ്ശബ്ദത പ്രവചിച്ചുകൊണ്ടിരുന്നു. മുൻവശത്തുള്ള ഹാളിൽനിന്നു നേരേ മുൻപോട്ടു നടന്നാൽ കോയിക്കലിന്റെ ആപ്പീസുമുറിയിലാണു കയറുന്നത്. അദ്ദേഹം ഉപയോഗിച്ചിരുന്നപ്പോഴത്തെപ്പോലെ ആപ്പീസ് അപ്പോഴും സ്വച്ഛമായി കാണുന്നുണ്ട്. ആ ഭവനനാഥൻ അവിടെയും ഒന്നു തിരിഞ്ഞുനിൽക്കുന്നതിന് ഒരുമ്പെടുന്നില്ല. ആപ്പീസുമുറിയുടെ പടിഞ്ഞാറേ വാതിൽ തുറന്നു തന്റെ കിടപ്പറയിലേയ്ക്കു നടന്നു. തന്റെ കട്ടിലിനരുകിൽ തറയിൽ ചമ്രംപടിഞ്ഞു കണ്ണടച്ച് ധ്യാനനിലീനയായിരിക്കുന്ന, അന്തസ്താപത്തിന്റേയും വ്രതവിശുദ്ധിയുടേയും ആകർഷകരൂപമോ എന്നു തോന്നാവുന്ന, ആ ധർമ്മപത്നിയെ അദ്ദേഹം ഉള്ളിൽ നിന്നു് ഉൽഗളിച്ച ഒരു നിശ്വാസവേഗത്തെ നിയന്ത്രിച്ചുകൊണ്ടു കണ്ട് ഒന്നുരണ്ടടികൂടി മുന്നോട്ടുനീങ്ങി. നിശ്ചേഷ്ടയായിരുന്ന ആ സാദ്ധ്വി ഏതോ ഒരു ശക്തിവിശേഷത്താലോ ഞെട്ടിയുണർന്നെഴുന്നേറ്റ് അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണു നമസ്കരിക്കയായി.

കോയിക്കൽ:— "സുമതി, എഴുന്നേല്ക്കൂ" എന്നു പറഞ്ഞുകൊണ്ടു താങ്ങി എഴുന്നേൽപ്പിക്കുന്നു

അശ്രുധാരയെ നിയന്ത്രിക്കുന്നതിനോ ഒരു വാക്കെങ്കിലും പറയുന്നതിനോ ശക്തയാകാതെ വിഷമിക്കുന്ന സ്വപ്രേയസിയെ തന്റെ മാറോടണച്ച് ആശ്വസിപ്പിച്ചുകൊണ്ട് "കരയാതിരിക്കൂ [illegible] എവിടെ? [illegible]

കിട്ടാറുണ്ടല്ലൊ. നീ എന്റെ ഉദ്ദേശ്യം അറിഞ്ഞു് സഹിഷ്ണുതയോടും ധൈൎയ്യത്തോടും കൂടി കൎത്തവ്യങ്ങൾ നിൎവഹിച്ചിട്ടുണ്ടെന്നു ബോധ്യപ്പെട്ടു ഞാൻ കൃതാൎത്ഥനായിരിക്കുന്നു.”

സുമതി:—“ഈശ്വരാ! ഞാൻ—” തൊണ്ടയിടറി ശേഷം പറയാതെ ഉഴന്ന ദൃഷ്ടികളോടെ ഭൎത്തൃമുഖംനോക്കി സ്തബ്ധയായി നിന്നുപോകുന്നു.

കോയിക്കൽ:—എന്നോടൊരുമിച്ചു നമ്മുടെ ഭാസി കൂടി വന്നിട്ടുണ്ടു്. ഞാൻ കാൎയ്യങ്ങളെല്ലാം വിശദമായിപ്പറയാം. വിജയ എവിടെ?

സുമതി:—അവളുടെ താമസമേ ഇവിടെയല്ല. മകൾ സമുദായസേവിനിയാകുന്നതു് അച്ഛനു സന്തോഷമാണെന്നല്ലേ പറഞ്ഞിട്ടുള്ളതു്. അവൾ സേവനാലയത്തിലാണു്.

കോയിക്കൽ;—സേവനാലയത്തിന്റെ വൃത്താന്തങ്ങൾ ചിലപ്പോഴെല്ലാം ഞാൻ ഹിന്ദുപേപ്പറിൽ വായിക്കാറുണ്ടായിരുന്നു. ആ സ്ഥാപനം ഇവിടെ അടുത്താണല്ലൊ. ആട്ടെ അവിടെ ഭാസി തനിച്ചിരിക്കയാണു്. നമുക്കങ്ങോട്ടു പോകാം.

സുമതി:—അങ്ങിത്രകാലവും എവിടെയായിരുന്നു. എങ്ങനെയാണു സമയം നയിച്ചതു്.

കോയിക്കൽ:—ആ കഥകളെല്ലാം വിശദമായി ധരിപ്പിക്കാം. ഞാൻ എന്റെ എഴുത്തിൽ സൂചിപ്പിച്ചിരുന്നതുപോലെ നിന്റെ അരുകിൽ വന്നുചേൎന്നിരിക്കുന്ന സ്ഥിതിക്കു നീ അസമാധാനപ്പെടുന്നതെന്തിനു്? നമുക്കു പോയി കൊച്ചപ്പിയേ വിളിച്ചു വിജയയെ ഒന്നു കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞയയ്ക്കാം.

ചിരവിരഹാനന്തരം സംയോജിച്ച ആ ഹൃദയങ്ങൾ ഇങ്ങനെ അന്യോന്യാശ്വാസം പകൎന്നു നിൽക്കവേ അവരുടെ ഓമനമകൾ വിജയ ആ ആലയത്തിൽ നാം പരിചയിച്ചിട്ടുള്ള മാലതിയും ശ്രീദേവിയും ഒരുമിച്ചു് അവിടെവന്നുചേൎന്നു. വിജയ അച്ഛന്റെ അരികിൽവന്നു നമസ്കരിക്കുന്നതിനുമുൻപു് അദ്ദേഹം അവളെ താങ്ങി നിറുകയിൽ ചുംബിച്ചു. കൂടെ വന്ന

സഹോദരിമാരുടെ അഭിവാദനവും സ്വീകരിച്ചു; അഞ്ചെട്ടു നിമിഷനേരം ആ ഹൃദയസമ്മേളനരംഗം എങ്ങനെയായിരുന്നുവെന്നുള്ളതു് കേവലം അനിർവ്വചനീയംതന്നെ. വിജയകരഞ്ഞില്ല. അച്ഛൻ കണ്ണുനീർ വാർക്കാതിരുന്നുമില്ല. അമ്മ അസ്വസ്ഥതയോടുകൂടിയല്ലെങ്കിലും ശയ്യയെഅവലംബിച്ചുപോയി. മാലതിയുംശ്രീദേവിയും തങ്ങളുടെ സർവ്വാഭിലാഷദായികയായ ദേവിയുടെ പ്രിയപിതാവിനെക്കണ്ടു് അദ്ദേഹത്തിൻെറ മാഹാത്മ്യാതിശയങ്ങൾ തങ്ങളുടെ മനോധർമ്മത്തിനൊത്തവണ്ണം മതിച്ചു കൊണ്ടു നിൽക്കുകയായിരുന്നു. ഭാസ്കർപിന്നേയും ഏകാകിയായിരിക്കാൻ അക്ഷമനായിട്ടെന്നപോലെ ആ രംഗത്തിലെത്തിക്കഴിഞ്ഞു.

അന്നത്തെ രാത്രി ആ കുടുംബത്തിന് ഒരു ഹൃദയോത്സവസന്ദർഭമരുളി എന്നുള്ളതു പറയണമെന്നില്ലല്ലോ. കൊച്ചുപ്പിയുടെ നേതൃത്വത്തിലും പഴയ പരിചാരകരുടെഭക്തിയോടുകൂടിയ അന്വേഷണത്തിലും ഒരു ലഘുഭക്ഷണസദ്യയും ഉടനേ തയ്യാറായി. കൃത്യാന്തരവ്യഗ്രനായിരുന്ന ഭാസ്കർ അന്നു ആ കുടുംബത്തിലെ ഒരംഗമായിത്തന്നെ കഴിയേണ്ടിവന്നു. വിജയയും അമ്മയുമായി ഗോപിനാഥൻെറയും വിജയാദേവിയുടേയും വിദ്യാഭ്യാസകാര്യം, അതിൻെറ വിജയകരമായ പര്യവസാനം, ഗോപിനാഥൻെറ ഉദ്യോഗലാഭം എന്നീ വിവരങ്ങൾ കോയിക്കലിനേ ധരിപ്പിച്ചു സംതൃപ്തനാക്കി. സേവനാലയപ്രവർത്തനത്തെ സംബന്ധിച്ചുള്ള ഒരു പൂർണ്ണവിവരണം ഭാസ്കർതന്നെ ആഹ്ലാദത്തോടുകൂടി മാലതിയേയും ശ്രീദേവിയേയും യഥാവസരം ഉദാഹരിച്ചു് ആദർശം വ്യക്തമാക്കി കോയിക്കലിനേ ധരിപ്പിച്ചു. ആത്മസംസ്കാരസമ്പന്നനായ ആ ധന്യപിതാവു് ആ സമ്മേളനം അടിയിൽ ചേർക്കുന്ന വാക്യങ്ങൾ പറഞ്ഞാണു് അന്നു പര്യവസാനിപ്പിച്ചതു്.

"കുഞ്ഞുങ്ങളെ, നമ്മുടെ ജീവിതത്തിൽ ഇതുപോലെ അറിയുംതോറും സംതൃപ്തികരമായി വരുന്ന അനുഭവങ്ങൾ അറിഞ്ഞും പറഞ്ഞും കഴിയാനുതകുന്ന സമാഗമ

ങ്ങൾ വീണ്ടും വീണ്ടും ഉണ്ടായിക്കൊണ്ടിരിക്കട്ടെ. ഞങ്ങൾ എന്നുവച്ചാൽ അച്ഛനമ്മമാർ അഭീഷ്ടത്തിനൊത്തപോലെ നിങ്ങൾക്കു സൗഭാഗ്യം വർദ്ധിക്കുന്നതിനു സദാ അവലേപത്തോടുകൂടി പ്രാർത്ഥിക്കുന്നവരാണ്. സ്വജീവിതത്തെ വിജ്ഞാനംകൊണ്ടു വേണ്ടുവോളം സംസ്കരിച്ചു പ്രയോജനപൂർണ്ണമാക്കി സമുദായോന്നതിക്കു സമർപ്പിക്കുവാൻ ഒരുവനു സന്ദർഭമുണ്ടാകുന്നതാണ് സർവോൽകൃഷ്ടമായ സൗഭാഗ്യമെന്നു ഞാൻ വിചാരിക്കുന്നു. അതു സ്മരിച്ചു നമുക്ക് യഥാശക്തി ജഗന്നിയന്താവിന്റെ അനുഗ്രഹത്തെ അഭ്യർത്ഥിച്ചുകൊണ്ടു ശുദ്ധോദ്ദേശങ്ങളോടുകൂടി ഉദ്യമിക്കാം. ഫലപ്രത്യാശയാൽ പോലും ഭഗ്നമാകാത്ത ഏകാഗ്രതയോടുകൂടി ധർമ്മനിഷ്ഠയിൽ മുഴുകുവിൻ!"



---

## അദ്ധ്യായം ൨൨.

---

ധർമ്മവ്രതർ:—അങ്ങനെയൊന്നും വിചാരിക്കാനില്ല. ഡാക്ടർ ശ്രീഭഗവാന്റെ വചനം ഓർത്തു നോക്കുക.

"ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ
ആത്മൈവഹ്യാത്മനോബന്ധുരാത്മൈവരിപുരാത്മനാ"

ഏതു ക്ലേശകാരണമുള്ളപ്പോഴും അതു ചിന്തിച്ച് ആത്മാവിനെ ദുർബലപ്പെടുത്താതിരിക്കേണ്ടതു് അത്യന്താപേക്ഷിതമാകുന്നു.

ജയചന്ദ്രൻ:— അങ്ങു ചിലപ്പോൾ പ്രത്യക്ഷത്തിൽ തന്നെ യുക്തിവിരുദ്ധമായ കാര്യങ്ങൾ പറഞ്ഞു പോകാറുണ്ട്. ഇപ്പോൾ തന്നെ ക്ലേശകാരണമുണ്ടായിരിക്കെ അതു ചിന്തിക്കാതിരിക്കണം എന്നല്ലേ പറഞ്ഞതു്. അതു് എനിക്കു മനസ്സിലാക്കാൻ കഴികയില്ല. എന്തായാലും ഈ ദുരിതാനുഭവത്തിന്നിടയായി. അതിന്റെ ഹേതുവോ കാര്യമോ ഒന്നും എനിക്കു ചിന്തിക്കാൻ വയ്യാ.

**ധർമ്മവ്രതർ:**— എന്റെ അഭിപ്രായത്തിൽ യുക്തിഭംഗം ഉണ്ടെന്നുതോന്നിയതിനെ ശരിപ്പെടുത്താൻ ഞാൻ ഇപ്പോൾ ഒരുമ്പെടുന്നില്ല. നേരെ കാൎയ്യം ഗ്രഹിക്കാറാകുന്നതുവരെ യുക്തിയുടെ അനുക്രമബന്ധത്തെപ്പററിയും മററും ചിന്തിക്കാൻ തുടങ്ങണ്ടാ. എന്നാൽ ഒന്നു ഞാൻ പറയാം. ഏതെങ്കിലും വിധത്തിൽ നമുക്കൊരു സങ്കടാനുഭവം വരുന്നു എന്നിരിക്കട്ടെ. അതിലങ്ങാണ്ടു് സദാ അതിനെപ്പററി ചിന്തിച്ചു ചിന്തിച്ചു നമ്മുടെ മനസ്സിനെ ദുർബലപ്പെടുത്തുംതോറും ആ വൈഷമ്യത്തിൽനിന്നു രക്ഷപ്പെടാനുള്ള മനഃസാന്നിദ്ധ്യംകൂടി നാം നഷ്ടപ്പെടുത്തുകയായിരിക്കും. അതു മനസ്സിലായോ?

**ജയചന്ദ്രൻ:**— അതെ, അതു വാസ്തവംതന്നെ. അന്നു സ്വാമിയോടു് ആ വൈദ്യനെന്തുപറഞ്ഞു? ഇതു പക്ഷവാതരോഗമാണെന്നു തന്നെയോ?

**ധർമ്മവ്രതർ:**— എയ്യ് ഒരിക്കലുമല്ല. നിങ്ങൾ വിചാരിച്ചു വിചാരിച്ചു് അതു പക്ഷവാതമാക്കാതിരുന്നാൽ മതി. ഇന്നത്തെ ദിനചൎയ്യയും ചികിത്സാക്രമവുംകൊണ്ടു് ഇതു പെട്ടെന്നാശ്വാസപ്പെടും.

**ഡാക്ടർ:**— ഈ രണ്ടുമൂന്നു കൊല്ലകാലമായി ഏതെല്ലാംവിധത്തിൽ എത്രയെത്ര നഷ്ടം ഞാൻ എനിക്കുണ്ടാക്കിയിട്ടുണ്ടെന്നോ?

**ധർമ്മവ്രതർ:**— അതിനുമുൻപു് അല്പകാലംകൊണ്ടു വല്ല അധികലാഭങ്ങളും ഉണ്ടാക്കിയിരിക്കാം. അവയെ ക്രമപ്പെടുത്താൻ ഇപ്പോഴത്തെ നഷ്ടങ്ങൾ ആവശ്യമാണെന്നും വരാം.

ഡാക്ടൎക്കു് അനവരതക്ലേശാനുഭവങ്ങൾകൊണ്ടു് അധർമ്മാചരണത്തിന്റെ അന്ത്യഫലം ആപത്താണെന്നൊരു ബോധം അന്തരംഗഗതിയിൽ ആവിഷ്കരിച്ചു തുടങ്ങിയിരുന്നു. ധർമ്മവ്രതരുടെ സിദ്ധാന്തങ്ങൾ ആ ബോധത്തെ ഉപൎയ്യുപരി സ്ഫുരിപ്പിക്കുന്നതിനു പൎയ്യാപ്തങ്ങളായി. ധർമ്മവ്രതർ യഥാസന്ദർഭം കരുതലോടെ ആ മിത്രവുമായുള്ള വേഴ്ചയെ

വിനിയോഗിച്ചുപോന്നതിനാൽ അവർ തമ്മിലുള്ള മൈത്രി അനുദിനം ശക്തമാകുകയും ചെയ്തു. എങ്കിലും തന്റെ സ്വേച്ഛാവിഹാരചര്യയിലെ വികൃതരംഗങ്ങൾ ആ മിത്രം അത്ര വ്യക്തമായി ഗ്രഹിച്ചിരിക്കയില്ലെന്നു് ഒരു മിഥ്യാവിശ്വാസം ഡാക്ടർക്ക് സമാധാനപ്രദമായിട്ടുണ്ടായിരുന്നു. ധർമ്മവ്രതർ സേവനധർമ്മത്തിന്റെ ഒരു നവ്യ പ്രവാചകനെന്നു സ്വയം അഭിമാനിച്ചുപോന്ന ഒരു സ്വാത്വികനായിരുന്നതിനാൽ ജയചന്ദ്രനു പൂർവ്വസ്മൃതികൊണ്ടു മനശ്ശല്യം ഉണ്ടാകുന്ന കാര്യങ്ങൾ സൂചിപ്പിക്കാതെ സംസാരിക്കുന്നതിൽ ഏറക്കുറെ നിഷ്കർഷ കാണിച്ചിരുന്നു. എങ്കിലും ഡാക്ടരുടെ തൽക്കാല നഷ്ടങ്ങൾ പൂർവ്വകാലത്തെ അധികലാഭത്തെ ക്രമപ്പെടുത്തുന്നതിനായിരിക്കാമെന്നു പറഞ്ഞതു ജയചന്ദ്രന്റെ ഹൃദയത്തെ വ്യാകുലപ്പെടുത്താതിരുന്നില്ല. ആ വാക്കുകൾ ഔചിത്യപൂർവ്വമല്ലല്ലോ താനുപയോഗിച്ചതെന്നു ധർമ്മവ്രതരും വിചാരിച്ചു. അങ്ങനെ രണ്ടുപേരും അവലംബിച്ച മൗനഭാവംകൊണ്ടു് അവിടെ ഉണ്ടായ നിശ്ശബ്ദത ഏതാനും നിമിഷത്തിനു ശേഷം ജയചന്ദ്രന്റെ ഒരു ദീർഘനിശ്വാസത്താലാണു ഭഞ്ജിക്കപ്പെട്ടതു്. രോഗശയ്യക്കടുത്തുണ്ടായിരുന്ന ചാരുകസാലയിൽ വടിയുടേയും മറ്റൊരാളിന്റേയും സഹായത്തോടുകൂടി വന്നു കിടന്നിരുന്ന ഡാക്ടർ ജയചന്ദ്രൻ ആ കിടപ്പിലും സ്വാസ്ഥ്യം ഇല്ലാതെ അക്ഷമ പ്രദർശിപ്പിച്ചു തുടങ്ങുന്നു. ധർമ്മവ്രതർ അന്നത്തെ സേവനപരിപാടിയിൽ ഉൾപ്പെടുത്തിയിരുന്ന ജയചന്ദ്രസന്ദർശനം എന്ന ആ കാര്യം കുറേ സമയം കൂടി വിനിയോഗിച്ചു് ഉപയോഗപ്രദമാക്കാൻ ഉറച്ചിരിക്കയുമാണു്.

ജയചന്ദ്രൻ:—അയ്യോ! എന്തൊരു വൈഷമ്യം. ഇനി ഇവിടെ നിന്നും ഒന്നെഴുന്നേല്ക്കണമെങ്കിൽ അതിനാരുടെയെങ്കിലും സഹായം വേണ്ടിയിരിക്കുന്നു. ഇതൊക്കെ ആ സ്വാർത്ഥകുക്ഷിയായ ആ കാര്യസ്ഥൻ ഉണ്ടാക്കിത്തീർത്തഅമളിയാണു്. ഞാൻ വിചാരിച്ചിരുന്നതുപോലെ ചികിത്സചെയ്തിരുന്നുവെങ്കിൽ ഇതിനുമുൻപു് ഭേദപ്പെടുമായിരുന്നു.

ധർമ്മവ്രതൻ— അങ്ങനെ പറയരുതേ! ആ കാര്യസ്ഥനെ ഡാക്ടരുടെ പേരിൽ മററാക്ഷേമില്ലാത്ത ഒരാത്മാർത്ഥത ഞാൻ കാണുന്നുണ്ട്. ഇത്തരം സുഖക്കേടിന് ഈ ചികിത്സാപദ്ധതിയാണ് ഏററവും പററിയത്. അക്കാര്യത്തിൽ കാര്യസ്ഥൻ തെററു ചെയ്തിട്ടില്ല.

ജയചന്ദ്രൻ:—ഓ! ആരുടെ തെററുമല്ല. പോട്ടെ. ആ സേവനാലയത്തിൽ വിശേഷം വല്ലതുമുണ്ടെങ്കിൽ പറയണം.

ധർമ്മവ്രതൻ:—സേവനാലയത്തിൽ പ്രത്യേക വിശേഷമൊന്നുമില്ല. ഞാൻ മുൻപുതന്നെ പറഞ്ഞിട്ടില്ലേ. ആ വിധത്തിൽ ഒരു മഹതിയുടെ സേവനപ്രസക്തി, ഈ നാട്ടിലേ പൗരസഞ്ചയത്തിൻെറ അനുഭാവപ്രതിഭാവങ്ങൾകൊണ്ടു കർമ്മപ്രവണമായ ഒരു ഗതിയെ അവലംബിച്ച് പുരോഗമനം പ്രാപിക്കുന്നതിൻെറ ലക്ഷ്യമായിത്തന്നെ ആ സ്ഥാപനം വർത്തിക്കുന്നു. ഞങ്ങൾ എന്നു വച്ചാൽ, ഗൃഹോദ്ധാരണസംഘത്തിലേ അംഗങ്ങൾ ജനസേവനം എന്ന ഞങ്ങളുടെ മതത്തിൻെറ പ്രതിഷ്ഠാപികയും പുരോഹിതയുമായിട്ടു വിജയാദേവിയെത്തന്നേ കരുതിയിരിക്കയാണ്.

'വിജയാദേവി' എന്ന പേരു കേട്ടമാത്രയിൽ ഡാക്ടരുടെ മുഖത്തിനുണ്ടായ വൈവർണ്ണ്യം ധർമ്മവ്രതൻ സ്പഷ്ടമായി കണ്ടറിഞ്ഞു. വിജയാദേവിയേ സ്മരിക്കുമ്പോഴൊക്കെ ഡാക്ടർ ജയചന്ദ്രൻ, തൻെറ ജീവിതാപരാധങ്ങളേ തന്നെക്കൊണ്ടു സമ്മതിപ്പിച്ചു ശിക്ഷിക്കാൻ തയ്യാറായി നിൽക്കുന്ന ഒരു പുണ്യാത്മികയുടെ സന്നിധാനത്തിൽ ബലാൽ നയിക്കപ്പെട്ട പാപിയുടെ അവസ്ഥയേ പ്രാപിച്ചുപോകാറുണ്ടു.

ജയചന്ദ്രൻ:—അതെങ്ങനെ അവക്കിതൊക്കെ സാധിക്കുന്നു. എനിക്കവരെപ്പററി വിചാരിക്കാൻ വയ്യാ. ഞാനവരേ കണ്ടിട്ടുണ്ട്. അല്ല, അവരെൻെറ മനസ്സിൽ അചിന്ത്യമായ ഒരു പ്രഭാവത്തോടുകൂടി പ്രതിഫലിക്കാറുണ്ട്. അവരുടെ സഹോദരൻ ഇപ്പോഴും മദ്രാസിൽത്തന്നെയാണല്ലൊ.

ധർമ്മവ്രതർ:—അതേ. ദേവി നിങ്ങളുടെ ദേഹസ്ഥിതി അന്വേഷിക്കുന്നുണ്ട്. നിങ്ങളെ ഇവിടെ വന്നു കണ്ടു് നിങ്ങളുടെ കുശലങ്ങളന്വേഷിക്കുവാൻ അവർ ബദ്ധപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു.

ഡാക്ടർ:—അവരെന്നെപ്പററി ചോദിക്കാറുണ്ടോ? എന്നെപ്പററി എന്തു പറഞ്ഞു? ഞാൻ അവശതയിലാണെന്നു് അവക്കറിയാമോ?

ധർമ്മവ്രതർ:—സഹോദരാ, നിങ്ങളുടെ ഈ ചോദ്യം കേട്ടാൽ നിങ്ങൾക്കവരെപ്പററി ഒന്നും അറിഞ്ഞുകൂടെന്നു തോന്നും. നിങ്ങൾക്കവശത പററിയ വിവരം അവരറിയുന്നുണ്ടോ എന്നല്ലേ ചോദിച്ചതു്, നന്നായി. ഈ നാട്ടിലെ ഓരോ ഗ്രാമത്തിലെയും ഓരോ ഭവനത്തിലുമുള്ള ഏതേതു് അംഗത്തിനും സംഭവിക്കുന്ന ഏതു തരം അവശതകളെയും അറിഞ്ഞു യഥോചിതം പരിഹരിക്കുവാൻ സദാ ശ്രദ്ധയോടുകൂടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു സംഘത്തിന്റെ നേതൃത്വം അവർ വഹിക്കയാണെന്നു ഞാൻ പറഞ്ഞില്ലേ? എത്ര എത്ര ആതുരന്മാർ, എത്ര അബലാജനങ്ങൾ ആ അനുഗ്രഹവിശേഷത്താൽ പരിപാലിക്കപ്പെട്ടുവരുന്നു എന്നോ? നിങ്ങളെപ്പററി വിശേഷിച്ചൊരു സഹതാപത്തോടുകൂടിയാണു ദേവി എപ്പോഴും ചോദിക്കാറുള്ളതു്.

ജയചന്ദ്രൻ:—എന്തോന്നാ? വിശേഷിച്ചൊരു സഹതാപമോ? എന്നുവെച്ചാൽ—

ധർമ്മവ്രതർ:—മറെറാന്നുമല്ല. നിങ്ങളുടെ ജീവിതചര്യ എങ്ങനെ കഴിഞ്ഞിരുന്നു എന്നുള്ളതെല്ലാം ദേവി നേരെ ധരിച്ചിട്ടുണ്ടു്. ഞാൻ നിങ്ങളെ നിയമേന വന്നന്വേഷിക്കുന്നില്ലേ? അതിനു ഹേതുതന്നേ ദേവിയുടെ നിയോഗമാണെന്നു വിചാരിക്കുക. എന്റെ സാഹചര്യംകൊണ്ടു നിങ്ങൾക്കു നന്മയുണ്ടാകും എന്നാണു് അവർ പറയാറുള്ളതു്.

ജയചന്ദ്രൻ തന്റെ ജീവിതചര്യകൾ വിജയാദേവി അറിഞ്ഞിട്ടുണ്ടെന്നും ധർമ്മവ്രതരുടെ സാഹചര്യംകൊണ്ടു

തനിക്കു നന്മയുണ്ടാകണമെന്നു് അവർ നിർദ്ദേശിക്കുന്നു എന്നും മററും പറഞ്ഞുകേട്ടപ്പോൾ ലജ്ജ, പശ്ചാത്താപം എന്നിവ ഇടകലർന്നു് ഒരു നിരസഭാവമായി തൻെറ മുഖത്തു പ്രതിഫലിച്ചുപോയതു മാററാനോ മായ്ക്കാനോ കഴിയാതെ കുഴങ്ങി സംഭാഷണം തുടർന്നു. "ഓ, അവക്കു സഹതാപം തോന്നത്തക്കവണ്ണം അങ്ങനെയൊരു ശോചനീയമായ ജീവിതം ഞാൻ നയിച്ചിട്ടില്ല."

ധർമ്മ: — സഹോദരാ, രണ്ടു കൊല്ലത്തിലധികം കാലമായി നിങ്ങളുടെ അവശതയിൽ ഹൃദയപൂർവ്വം സഹതപിച്ചു് അതിനുള്ള കാര്യകാരണങ്ങൾ ശരിയായി ആരാഞ്ഞറിഞ്ഞു് അങ്ങനെ നിങ്ങളോടടുത്തു പെരുമാറുന്ന ഒരാളോടു നിങ്ങൾ സംസാരിക്കുന്നുവെന്നുള്ളതു മറക്കരുതേ? അവക്കു സഹതാപം തോന്നത്തക്കവണ്ണമുള്ള ഒരു ജീവിതചര്യയല്ല നിങ്ങൾക്കുണ്ടായിരുന്നതെന്നോ? നന്നായി. അന്നുരാത്രി — അല്ല ഞാനൊന്നു പറഞ്ഞുകൊള്ളട്ടെ. ഒരുവിധം ആശ്വാസം കിട്ടിത്തുടങ്ങിയപ്പോൾ മനസ്സിനെ പീഢിപ്പിച്ചു് അങ്ങനെ ഞാൻ വിഷമിപ്പിച്ചു എന്നു വിചാരിക്കരുതേ. നിങ്ങൾ നിങ്ങളോടുതന്നേ ചോദിച്ചുനോക്കുക. ആ രാത്രി ആകർഷകമെന്നു നിങ്ങളുടെ വൈകാരികബുദ്ധി നിശ്ചയിച്ചു ദുരിതവലയിതമായ ആ സുഖാനുഭവത്തിൽ മതിമറന്നു് നിങ്ങൾ നിങ്ങളെത്തന്നെ ക്രൂരമായവിധം അധഃപതിപ്പിച്ച കഥ ഒന്നു് ഓർത്തു നോക്കുക. ഞങ്ങൾക്കതുകൊണ്ടു് അത്യധികമായ സങ്കടമുണ്ടു്. അതുകൊണ്ടാണു് ഇത്രയും പറഞ്ഞുപോയതു്.

ധർമ്മവ്രതർ ഇത്രയും പറയുന്നതിനിടയിൽ ജയചന്ദ്രൻെറ മുഖത്തുളവായ വിവിധഭാവോൽഭേദപരമ്പരകൾ ഏതേതുവിചാരഗതികളെ സൂചിപ്പിക്കുന്നവയായിരുന്നു എന്നു വിവരിച്ചു വിശദമാക്കാൻ കഴിയുകയില്ല. ശോകം, ദ്വേഷം, നൈരാശ്യം, ക്ഷതപ്പെട്ട ഹൃദയത്തിൻെറ ഏങ്ങൽ എന്നിവയെല്ലാം സങ്കീർണ്ണങ്ങളായി ആ മുഖഭാവത്തിൽ വ്യാപരിച്ചുകൊണ്ടിരുന്നു. അഭിമാനസ്ഫുരണം കൊണ്ടു ധർമ്മവ്രതൻെറ സംഭാഷണം

ഇടയ്ക്കുവച്ചു തടയുവാൻ രണ്ടുമൂന്നാവൎത്തി ജയചന്ദ്രനു വിചാരമുണ്ടാകാതിരുന്നില്ല. അപരാധത്തിന്റെ സൂക്ഷ്മസ്വഭാവം അറിഞ്ഞു് അതു സ്മരിപ്പിച്ചാൽ ഏതു പ്രതാപവാനും വിധേയനാകാതിരിക്കയില്ല. സുഖമോഹത്താൽ ചാഞ്ചല്യം പ്രാപിച്ച ഒരു വ്യവസ്ഥിതമനസ്സിന്റെ പ്രകൃതമല്ലാതെ വലിയ ഒരു ദൂഷ്യം ജയചന്ദ്രനിൽ അടിഞ്ഞുപോയിട്ടും ഇല്ലല്ലൊ. ധൎമ്മവ്രതർ ആ വാക്കുകൾ അവസാനിപ്പിക്കുന്നതിനു മുൻപായി ജയചന്ദ്രൻ കണ്ണുനീർ വാൎത്തുതുടങ്ങി. സുദീൎഘമായ ഒരു പ്രബോധനത്തിനു മുതിൎന്ന ആ മനോനിയമനപടുവിന്റെ വാക്പാടവവും ഈ ആതുരന്റെ കണ്ണുനീർകണ്ടു് അസ്തമിച്ചു എന്നുതന്നെ പറയാം. "സഹോദരാ! സങ്കടപ്പെടരുതു്" എന്നു മാത്രം ഗൽഗദഭാവത്തോടുകൂടി പറയുവാനേ ഒടുവിൽ ധൎമ്മവ്രതർക്കു സാധിച്ചുള്ളു.

ജയചന്ദ്രൻ:—(കണ്ണുനീർ തുടച്ചുകൊണ്ടു് സ്വഗതമായിട്ടോ, ധൎമ്മവ്രതരോടായിട്ടോ ഇങ്ങനെ പറഞ്ഞുതുടങ്ങി.) ഞാൻ വഞ്ചന ആചരിച്ചുപോയി. അതേ, അതെന്തിനു മറച്ചുവയ്ക്കുന്നു? മറെറാരു ഹൃദയത്തെയും ഞാൻ വഞ്ചിച്ചു. വാസ്തവംതന്നെ. ഘാതകത്വം ആചരിച്ചുപോയാൽ ഫലം മരണവേദനയാൽ കിഴങ്ങപ്പെടുകയാണെന്നുള്ളതിനു എന്റെ അനുഭവം ദൃഷ്ടാന്തമാണല്ലോ. എത്ര പരിശുദ്ധമായ ആസക്തിയോടുകൂടി ആ മനസ്വിനി, അവളുടെ ജീവിതം എന്നിൽ സമൎപ്പിച്ചു. കഷ്ടം! ഞാനതു വലിച്ചെറിഞ്ഞു കളഞ്ഞു. ദേവി എന്നെ അപരാധിയായി കരുതുന്നതിൽ അതിശയിക്കാനൊന്നുമില്ലല്ലൊ. അവരുടെ സമക്ഷം—ഹാ! അതു സ്മരിക്കാൻ വയ്യാ.'

ധൎമ്മവ്രതർ ആതുരനായ ഒരു സഹജീവിക്കു് ആധി ഉള്ള വാക്കുകളെവിധം സംസാരിച്ചുപോയോ എന്നു സന്ദേഹിച്ചു് ഉള്ളിലുണ്ടായ വ്യഗ്രതയെ നീക്കി തന്റെ സംവാദോദ്ദേശ്യം ഫലിച്ചു എന്നു ജയചന്ദ്രന്റെ അന്തസ്താപോൽഗളിതമായ അപരാധസമ്മതംകേട്ടു വ്യാകുലമായ ഒരു കൃതാൎത്ഥതയോടുകൂടി സമാധാനം പറഞ്ഞു. "സഹോദരാ, സങ്കടപ്പെടേണ്ടാ. എന്റെ വാക്കു

കൾ നിങ്ങൾക്കസഹ്യതയുണ്ടാക്കിയെങ്കിൽ ക്ഷമിക്കുക. നിങ്ങൾ ഇപ്പോളോർമ്മിച്ച കാര്യങ്ങൾ ഞങ്ങളെ, വിശേഷിച്ചും ദേവിയെ, എത്ര സങ്കടപ്പെടുത്തിക്കൊണ്ടിരിക്കയാണെന്നുള്ളതു ഞാൻ പറയണമെന്നില്ലല്ലോ. ദേവിതന്നെ വന്ന് നിങ്ങളെ സമാധാനപ്പെടുത്താൻ ഒരുമ്പെടാത്തതു മറ്റൊന്നുംകൊണ്ടല്ല. ഞങ്ങൾ കരുനാഗപ്പള്ളിയിൽ പോയിട്ടു വന്നശേഷം ദേവിയുടെ ജീവിതത്തിൽ ശക്തിയേറിയ ഒരു ഭാവഭേദം സംഭവിച്ചിട്ടുള്ളതായിക്കാണാം."

ജയ:—കരുനാഗപ്പള്ളിയിൽനിന്നു നിങ്ങൾ വന്നശേഷം ഏതോ സങ്കടവർത്തമാനം പറയാറുണ്ടായിരുന്നല്ലോ. അതാരെ സംബന്ധിച്ചായിരുന്നു? അതുകൊണ്ടാണോ ദേവി എന്നെ കാണാൻ ഒരുമ്പെടാത്തതു്?

ഇപ്രകാരം ചോദിച്ചുകൊണ്ടു് സങ്കടനിമഗ്നമായ ഭാവത്തിൽക്കൂടി ഒരു ജിജ്ഞാസ വ്യഞ്ജിപ്പിക്കുന്ന വിവശദൃഷ്ടികളാൽ എന്തോ വളരെ അധികം കാര്യങ്ങൾ ചോദിച്ചറിയാൻ ആഗ്രഹിക്കുന്നതുപോലെ ധർമ്മവ്രതരുടെ മുഖത്തു നോക്കി ജയചന്ദ്രൻ ഒരു ഗാഢമൗനം അവലംബിച്ചു.

ധർമ്മ:—ഏതൊരു കാര്യം നിങ്ങളുടെ സഹോദരരായ ഞങ്ങളിൽനിന്നും ഒളിക്കുവാൻ നിങ്ങൾ സാഹസപ്പെട്ടിരുന്നുവോ, ആ കാര്യത്തിൻെറ അനന്തരഗതി അറിയുവാൻ ഇതാ നിങ്ങൾ പ്രകടമായി ആരാഞ്ഞുതുടങ്ങിയിരിക്കുന്നു. ഞാൻ മുൻപു സൂചിപ്പിച്ചിട്ടുള്ളതുപോലെ ആ സംഭവം അത്ര ദാരുണവും സ്മരിക്കാൻപോലും കഴിയാത്തതുമാണെന്നു മാത്രമേ എനിക്കു പറയാൻ കഴിയുകയുള്ളു.

ജയ:—ഒരിക്കലും അങ്ങനെ സംഭവിച്ചിരിക്കയില്ല. അയ്യോ! ദൈവമേ! അല്ലെങ്കിൽ എനിക്കത്രഭാഗ്യമുണ്ടെന്നു വരുമോ?

ജയചന്ദ്രൻെറ മനോഗതി ഇങ്ങനെ പുരോഗമനത്തിനു വഴികാണാത്ത ഒരു ദുർഗ്ഗമഭാഗത്തേയ്ക്കു് എത്തിയപ്പോഴേയ്ക്കും അതിനു് ഒരു പരിവർത്തനം ഉണ്ടാക്കാൻ എന്നപോലെ "സ്വാമി അറിഞ്ഞിരിക്കുമല്ലോ. വിജയാദേവി—നിങ്ങളുടെ

യൊക്കെ ആ ആരാധനാമൂത്തി—അമേരിക്കയിൽ പോകാൻ പോണോ? ഇന്നു വെളിയിലിറങ്ങിയിട്ടു് ആ കോയിക്കലെദ്ദേഹത്തിൻെറ അത്ഭുതസിദ്ധിവിശേഷങ്ങളെപ്പററിയും മകളുടെ മഹത്വങ്ങളെപ്പററിയും മാത്രമേ കേൾക്കാനുള്ളു." എന്നു വിളിച്ചു പറഞ്ഞുകൊണ്ടു ഡാക്ടരുടെ കാര്യസ്ഥൻ സദാ സഹവത്തിയായ കാര്യഭാരവൈഷമ്യത്തോടെ അവിടെക്കടന്നുവന്നു.

ധർമ്മ:—കാര്യസ്ഥൻ എവിടെവെച്ചാണു് "ഉൽബോധകൻ" പത്രം വായിക്കുന്നതു കേട്ടതു്. അതിൽ ഈ വിവരങ്ങൾ ചേത്തിരുന്നോ?

ജയ: എന്തോന്നാ? ദേവി, അമേരിക്കയിൽ പോകുന്നു എന്നോ? എന്തിനായിട്ടാണതു്?

ധർ:—സമുദായസേവനപരമായഉൽകൃഷ്ടപരിശീലനത്തിനായി നമ്മുടെ ഗവർമ്മെൻറുതന്നേ വിജയാദേവിയെ അമേരിക്കയിലേക്കയയ്ക്കാൻ തീരുമാനിച്ചിരിക്കയാണു്.

കാര്യ:—അവരുതിരിച്ചുവരുമ്പോൾഈ ലോകമൊക്കെ സ്വർഗ്ഗമാകുംപോലും എന്നാണു് ആ പത്രത്തിലെഴുതിയിരിക്കുന്നതു്.

ധർമ്മ: ഉത്തമപ്രവത്തനങ്ങൾക്കു് ഏതു മഹാപ്രയോജനം പ്രത്യാശിച്ചുകൂടാ?

ജയ: ദേവിക്കു ശോഭനമായ ഒരു ഭാവിയുണ്ടു്. (കാര്യസ്ഥനോടു്) ആ വൈദ്യൻ എന്തു പറഞ്ഞു? ഞാനിനി എത്ര ദിവസം ഇങ്ങനെ കിടക്കണമോ? ഈശ്വരാ! എൻെറ ഏതെല്ലാം അഭിലാഷങ്ങൾ അസ്ഥാനത്തിലായി?

ധർമ്മ: സമയം വളരെയായി. എനിക്കു സേവനാലയത്തിൽ പോകേണ്ട ആവശ്യമുണ്ടു്. ആലയത്തിൻെറ നടത്തിപ്പിനെക്കുറിച്ചു സമുചിതമായ ഒരു പരിപാടി ഇന്നു തീച്ചപ്പെടുത്തണമെന്നു ഞങ്ങൾ നിശ്ചയിച്ചിരിക്കയാണു്. അദ്ദേഹം മിസ്റ്റർ കോയിക്കൽ, ഞങ്ങളേ കാത്തിരിക്കും. സഹോദരൻ അതു മറക്കരുതേ.

"ഉദ്ധരേദാത്മനാത്മാനം—നാത്മാനമവസാദയേൽ."

# അദ്ധ്യായം ൨൩.

---

സമുദായജീവികളാണെന്നു് അഭിമാനിച്ചു സ്വാത്മനിർവ്വഹണത്തിൽ മാത്രം തല്പരരായി നാം ജീവിക്കുന്നു എന്നു പറഞ്ഞാൽ ആ അഭിപ്രായത്തിനു് അസാംഗത്യമുണ്ടെന്നു് ആദ്യം തോന്നിപ്പോകും. അതിന്റെ യാഥാൎത്ഥ്യത്തെപ്പററി നമുക്കൊന്നു ചിന്തിച്ചുനോക്കാം. ഒരു വ്യക്തിയുടെ നിലയിൽ മനുഷ്യനുള്ള കൎത്തവ്യങ്ങളെക്കാൾ സമുദായാംഗത്തിന്റെ നിലയിൽ അവന്റെ ധൎമ്മങ്ങൾ ഗൗരവമേറിയവയായി നമുക്കു് ഓരോരുത്തൎക്കും ബോദ്ധ്യപ്പെട്ടിട്ടുണ്ടു്. എന്നാൽ നമ്മുടെ വ്യക്തിപരങ്ങളായ ആവശ്യങ്ങൾക്കും കൎത്തവ്യങ്ങൾക്കും കല്പിക്കുന്നിടത്തോളം പ്രാധാന്യം നാം സാമുദായികാവശ്യങ്ങൾക്കു നൽകിട്ടുണ്ടോ? സമുദായം അതിന്റെ പാരമ്പൎയ്യസിദ്ധമായ ശക്തിയോടുകൂടി പലപ്പോഴും നമ്മുടെ— വ്യക്തികളുടെ— സ്വതന്ത്രമായ പുരോഗതിയേ പ്രതിബന്ധിക്കുന്നുണ്ടാവാം. പലരും തങ്ങൾ സമുദായാംഗങ്ങളാണു് എന്നുള്ള കാൎയ്യം സ്മരിക്കുന്നതുതന്നെ അങ്ങനെയുള്ള സന്ദൎഭങ്ങളിലായിരിക്കും. സമുദായം വിധിക്കുന്ന ശിക്ഷകൾക്കു വിധേയരാകേണ്ടിവരുമ്പോൾ സ്വതന്ത്രവ്യക്തികൾക്കു് അനുഭവപ്പെടുന്ന അസഹ്യതയും അവയിൽനിന്നു നിവൎത്തിക്കുവാനുള്ള തീവ്രമായ ആസക്തിയും നിമിത്തം ഉണ്ടായിട്ടുള്ള നവ്യനവ്യചിന്താഗതികളും അവയ്ക്കായി അൎപ്പിക്കപ്പെട്ട ആത്മയജ്ഞങ്ങളും സംയോജിച്ചിട്ടാണു സമുദായസംസ്കരണം സാധിച്ചുപോരുന്നതു്. സ്വന്തം ആവശ്യങ്ങളും അഭിലാഷങ്ങളും ഒരുവിധം നിൎവ്വഹിച്ചു എന്നു സമാധാനപ്പെടാൻ കഴിയാതുഴലുന്ന മനുഷ്യനു സമുദായത്തെ ഒന്നു തിരിഞ്ഞുനോക്കുവാൻ സഹജീവികളുടെ നിരന്തരവ്യഗ്രതയെ സഹഭാവത്തോടെ ഒന്നു നിരീക്ഷിക്കുവാൻ എവിടെ അവസരമുണ്ടാകുന്നു. പരമാണുപ്രായമായ ഒരു പരാൎത്ഥോദ്യമത്തിനു് ഒരുമ്പെടുമ്പോഴും സാധാരണ മനുഷ്യനുണ്ടാകുന്ന മോഹം പൎവ്വതപ്രമാണമായ യശസ്സിനേ പ്രതീക്ഷിക്കുന്നതായിരിക്കും. സ്വന്തം

അഭിലാഷം സാധിക്കുന്നതിനായി ദുരന്തദുഃഖങ്ങൾ സഹിക്കുന്നവനും അന്യന്റെ സങ്കടശമനത്തിന്ന് അല്പംപോലും ക്ലേശിക്കാൻ സമ്മതമുള്ളവനായി കാണപ്പെടുക സാധാരണയല്ല.

സേവനം എന്ന പദത്തിന് ഇന്നു പ്രായോഗികമായിരിക്കുന്ന സേവനപരിപാടികളിൽക്കൂടി കാണാവുന്നതിൽ അധികം വിശിഷ്ടമായ ഒരൎത്ഥമുണ്ട്. തനിക്കു നേരിടുന്ന സങ്കടങ്ങളിൽ തന്റെ ഹൃദയത്തിലുണ്ടാവുന്നതുപോലുള്ള അനുഭവം ഇതരജനങ്ങളുടെ സങ്കടങ്ങളിലും ഉണ്ടാകുന്ന ആ വിശാലമനസ്ഥിതിയിൽ മാത്രമേ സേവനത്തിന്റെ വിശിഷ്ടോദ്ദേശ്യം പ്രതിഫലിക്കുകയുള്ളൂ. തന്നെ അപേക്ഷിച്ച്, അന്യൻ ദുഃഖിതനാണെന്നറിയുന്നതുകൊണ്ടു മാത്രം അല്ലെങ്കിൽ, ഏതു കാൎയ്യത്തിലായാലും മററുള്ളവരെ അപേക്ഷിച്ച് താൻ ഒരു പടി ഉയൎന്നുനിൽക്കുന്നു എന്നു വിചാരിക്കുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടുന്ന, ആശ്വസിക്കുന്ന, മനുഷ്യൻ ഉൽകൃഷ്ടമായ സേവനത്തിന്റെ ഉദ്ദേശ്യം മനസ്സിലാകാതുഴന്നുപോകുന്നതിൽ അത്ഭുതത്തിന്നവകാശമില്ലല്ലൊ.

ഈ ജീവിതത്തിൽ സഹവൎത്തികളായ ഇതരജനങ്ങളെ സഹായിക്കണമെന്നുള്ള അന്തഃകരണപ്രേരണ ആൎക്കെങ്കിലുമുണ്ടാകുന്നു എങ്കിൽ അവർ സമുദായത്തോടുള്ള കൎത്തവ്യം ആത്മാൎത്ഥതയോടേ നിൎവ്വഹിക്കുവാൻ നിർബന്ധിതരാകും. അവൎക്ക് അതിന് അവസരവും ലഭിക്കും. ആ കാൎയ്യത്തിൽ തുല്യവിചാരഗതികളുള്ള ഒന്നിലധികംപേരെ ഒരുമിച്ചു കാണുക അപൂൎവ്വമായിരിക്കാം. അങ്ങനെ ഒരു അപൂൎവ്വത വിജയാദേവിയുടെ നിയന്ത്രണത്തിനു വിധേയമായ ഗൃഹോദ്ധാരണസമിതിയിൽ പ്രത്യക്ഷപ്പെടുന്നുണ്ടെന്നുള്ളതാണ് അതിന്റെ വൈശിഷ്ട്യത്തെ വ്യക്തമാക്കുന്ന ഒരു വാസ്തവം.

ഗൃഹോദ്ധാരണസമിതി അവർ സ്വീകരിച്ചതുതന്നെ വളരെ വാദപ്രതിവാദങ്ങൾക്കു ശേഷമായിരുന്നു. വെറും വിശ്വാസമയക്കത്താൽ വിവേചനാശക്തിയെ ഹനിക്കുന്ന മതം, മനുഷ്യരുടെ ഐക്യത്തെ ഭഞ്ജിക്കുന്ന മഹാരോഗമായ ജാതി, പ്രത്യേകാവകാശങ്ങളും സ്ഥാനമാനങ്ങളും അർഹിക്കുവാനുള്ള സംഘവ്യവസ്ഥകൾ എന്നിവയോടൊന്നും അനുബന്ധിക്കാത്ത ഒരു

സ്വാതന്ത്ര്യമായ പ്രവർത്തനഗതിയെ വ്യഞ്ജിപ്പിക്കുന്നതിനായിരുന്നു ഈ നാമധേയം അവലംബിച്ചതു്. ആ പ്രവർത്തനത്തിന്നു് ഒരു മതബന്ധം ഉണ്ടാക്കി സനാതനതത്വത്തിൽ ഘടിപ്പിക്കണമെന്നു ധർമ്മവ്രതക്കു് ആഗ്രഹമുണ്ടായിരുന്നു. മതത്തിൻെറ മയക്കുപണികളെ അവജ്ഞയോടുകൂടി വീക്ഷിച്ച ലോകരംഗത്തുനിന്നും അവയെ നിഷ്കാസനം ചെയ്യുവാൻ സന്നദ്ധത നേടിയിട്ടുള്ള ഭാസ്കർ ധർമ്മവ്രതരുടെ ആ ആഗ്രഹത്തിന്നു പ്രതിബന്ധകാരിയായി. മതമോ, ജാതിയോ, താദൃശസങ്കല്പസീമകളിൽ ഏതെങ്കിലുമോ, സേവനപരിപാടിയുടെ രൂപവൽകരണത്തിൽ ബാധകമാകാതിരിക്കണമെന്നു വിജയാദേവിക്കു നിർബന്ധവുമുണ്ടു്. അക്കാര്യത്തിൽ അവർ അന്നു പറഞ്ഞിരുന്ന അഭിപ്രായം ഉൽബോധകനിൽ പ്രസിദ്ധീകരിച്ചിരുന്നതു് അതുപോലെതന്നേ പകർത്തിക്കൊള്ളട്ടെ.

"ലോകസേവനത്തിൻെറ ഏതെങ്കിലും ഒരു ചെറിയ അംശം നിറവേററാൻ നാം ഒരുമ്പെടുമ്പോൾ അക്കാര്യത്തിന്നു നാം സ്വീകരിക്കുന്ന പേരിൻെറ മാധുര്യത്തിലും പുതുമയിലും ഞാനത്ര പ്രത്യേകത കാണുന്നില്ല. മിഥ്യാസങ്കല്പത്തിൻെറ ഇടുങ്ങിയ പരിധിയിൽ ഒതുങ്ങാതേയും, ആചാരങ്ങൾക്കും ആഡംബരങ്ങൾക്കും അധീനമാകാതെയും സേവനാദർശത്തെ നമുക്കു പ്രായോഗികമാക്കാം. നമ്മുടെ പ്രവർത്തനക്രമങ്ങൾകൊണ്ടു് ജനങ്ങളുടെ ഇടയിൽ ഉണർവ്വും സംസ്കാരവും കർത്തവ്യബോധവും ഉണ്ടാകണമെന്നുള്ളതല്ലാതെ ഒരു ത്വരിതപരിവർത്തനമോ, വിപ്ലവമോ നാം പ്രതീക്ഷിക്കണമെന്നില്ല. ഓരോ ഭവനത്തിലും ഓരോ വ്യക്തിക്കും മാനസികമായിട്ടും ഭൗതികമായിട്ടും വേണ്ടിവരുന്ന ധാർമ്മികസഹായങ്ങൾ നമ്മുടെ പ്രവൃത്തിയിൽനിന്നു ലഭ്യമാകണമെന്നുള്ളതാണു് എൻെറ പ്രധാന വിവക്ഷ. ചുരുക്കിപ്പറഞ്ഞാൽ യഥാശക്തി നമ്മുടെ സമിതി ഈ നാട്ടിലെ ഓരോ ഭവനത്തെയും അവയിൽ മിക്കവാറും കാണുന്ന എല്ലാ ദൗർബലതകളിലും, ക്ലേശങ്ങളിലും നിന്നു് ഉദ്ധരിക്കേണമെന്നുള്ളതാണു് ഉദ്ദേശ്യം. സമിതിപ്രവർത്തകരുടെ മതവും ദൈവവും മോക്ഷവും എല്ലാം സാക്ഷാൽ സേവനംതന്നെയാകുമെങ്കിൽ അതു സാധിക്കുകയും ചെയ്യും."

വിജയാദേവിയുടെ ഈ അഭിപ്രായത്തിന സേവനപരിപാടിയിൽ സാർവത്രികമായ സ്വീകാര്യത സിദ്ധിച്ചു എന്നു് ഗൃഹോദ്ധാരണസമിതിയുടെ പ്രവർത്തനക്രമം അവിദൂരഭാവിയിൽതന്നെ പ്രത്യക്ഷപ്പെടുത്തിയിരുന്നു. പ്രസ്തുത സമിതിയിലെ അംഗങ്ങൾ ഒരു കർമ്മപരിധി മുൻകൂട്ടി നിശ്ചയിച്ചു് അവിടെയുള്ള ഓരോ ഭവനങ്ങളും സന്ദർശിച്ചു ലോകരംഗത്തിൽ ആ ഓരോ കുടുംബവും അർഹിക്കുന്ന യഥാർത്ഥസ്ഥിതി എന്തെന്നു ആദ്യമേ ഗ്രഹിച്ചുപോന്നു. അഭ്യാസവും സംസ്കാരവും ലഭ്യമായിട്ടുള്ളിടത്തു ഒരുതരം സന്നദ്ധതക്കുറവു്; ഭൗതികസൗകര്യങ്ങളും സുരക്ഷിതജീവിതവും വേണ്ടുവോളം അനുകൂലിക്കുന്നിടത്തു് ചില ആചാരങ്ങളുടേയുംവിശ്വാസങ്ങളുടേയും പ്രതിബന്ധം, ഔദാര്യം വേണ്ടുന്നിടത്തു് ഔദ്ധത്യത്തിന്റെ നർത്തനം, വിനയംകൊണ്ടു രമ്യമാകേണ്ട സാഹചര്യങ്ങൾ അഹംഭാവത്തിന്റെ പൈശാചികപ്രകടനത്താൽ അലങ്കോലപ്പെടുക; ആരോഗ്യവും ഐശ്വര്യവും ആനന്ദവും എന്നും എവിടെയും അത്യാശയോടെ പ്രതീക്ഷിക്കപ്പെടുന്നുണ്ടെങ്കിലും രോഗവും,ദുരിതവും, ആതങ്കവും ആ സ്ഥാനങ്ങളിൽ അഹമഹമികയാ വന്നു കയറുന്ന തിരക്കു്, വിവേകവുംവിജ്ഞാനവും അവധാനതയും വാഴ്ച നടത്തേണ്ടതിനുപകരം വ്യാമോഹവുംഅജ്ഞതയും വൈകാരികാവേശവും ആധിപത്യം വഹിക്കുക; ഇങ്ങനെ ഒരുതരം അസംതൃപ്തിയും അന്ധകാരവുംചേർന്നു അന്തരിക്ഷത്തെ വിഭജിച്ചു പ്രത്യേക നാമധേയങ്ങൾ കല്പിച്ചു് ഭവനജീവിതമായി അവയെ അനുഭവിച്ചു പരിഷ്കൃതരെന്ന മിഥ്യാഭിമാനത്തിനു വൈകല്യം വന്നുപോകാതെ കഴിയുന്ന ബഹുശതം സാമൂഹികജീവികളുടെ സ്ഥിതിഗതികൾ സൂക്ഷ്മമായി ഗ്രഹിക്കുന്നതിനു ഗൃഹോദ്ധാരണസമിതിക്കു നിഷ്പ്രയാസം സാധിച്ചു.

സമിതിയിലെ ഓരോ അംഗവും ദിവസംപ്രതി ഓരോ ഗൃഹമെങ്കിലും സന്ദർശിച്ചിരിക്കണമെന്നും, സന്ദർശിക്കപ്പെടുന്ന ഗൃഹത്തിലെ ഏതെങ്കിലും ഒരു പൊതുവായ ക്ലേശം പരിഹരിക്കുന്നതിനുദ്യമിക്കണമെന്നുമുള്ളതു സമിതിയുടെ നിയമങ്ങളിൽ പ്രാധാന്യമർഹിക്കുന്നതായിരുന്നു. വ്യക്തിഗതമായ ഫലാ

സക്തിക്കു സേവനപഥത്തിൽ, ഒരുവിധത്തിലും പ്രസക്തി യുണ്ടാകരുതെന്നു നിഷ്കർഷയുണ്ടു്. സഹായം അർഹിക്കുന്ന സഹജീവികളെ തിരിച്ചറിഞ്ഞു് അവൎക്കു സ്വാശ്രയശക്തിയുണ്ടാക്കിക്കൊടുക്കുക; അലസതയെ അകററി കർമ്മകുശലതയെ അധിവസിപ്പിക്കുക; തൊഴിലില്ലായ്മയാകുന്ന ശൂന്യതയെ ലഘുവ്യവസായപ്രോത്സാഹനംകൊണ്ടു ക്രമേണ വിഭവസമൃദ്ധമാക്കി പരിവൎത്തിപ്പിക്കുക; ദാരിദ്ര്യത്തെ സമ്പൽസമൃദ്ധിയാക്കിത്തിൎക്കുവാൻ സാധിച്ചില്ലെങ്കിലും അസംതൃപ്തിരഹിതമാക്കാതെ സമാധാനപരമാക്കുക; മുടന്തനെ നടത്താൻ കഴിഞ്ഞില്ലെങ്കിലും അവനുവേണ്ടി നടന്നു് അവന്റെ ആവശ്യം നിവൎത്തിക്കുക; ജന്മാന്ധനുപോലും നവീനലോകസ്ഥിതി വ്യക്തമായി പ്രത്യക്ഷപ്പെടത്തക്കവണ്ണം ബോധനം നൽകുക; ദുർമാർഗ്ഗപ്രസക്തിയെ നിശ്ശേഷം നശിപ്പിച്ചു സന്മാർഗ്ഗികമായ ഉണർവു വ്യാപരിപ്പിക്കുക. ദുരാചാരങ്ങൾക്കായി നഷ്ടപ്പെടുത്തുന്ന സമയവും ധനവും പ്രയത്നവും യഥോചിതം ആതുരസേവനത്തിനുതകത്തക്കവണ്ണം വിനിയോഗിപ്പിക്കുക; ധർമ്മബോധവും സൎവ്വസാഹോദൎയ്യവും ഒരുവിധത്തിലുമുള്ള ഉച്ചനീചഭാവത്തേയും ഗണിക്കാത്ത പരിശുദ്ധസമത്വവും വ്യാപരിപ്പിച്ചു്, ദുരിതവലയിതമായ സാമൂഹികസ്ഥിതിയേ സ്വർഗ്ഗീയാനന്ദത്തിലേയ്ക്കു് ഉൽഗമിപ്പിക്കുക എന്നി അനർഘോദ്ദേശ്യങ്ങൾ ഏററവും പ്രശാന്തരീതിയിലുള്ള സമുചിതമായ പ്രവൎത്തനസരണിയേ അവലംബിച്ചു സാധിക്കുന്നതിനു പ്രസ്തുത സമിതി സൎവ്വഥാ യത്നിച്ചു കൊണ്ടിരുന്നു.

"ഉൽബോധകൻ" സമിതിയുടെ പ്രചരണഭാരം വഹിക്കുന്നു. ധർമ്മവ്രതർ അനുദിനം സമിതിയിലെ അംഗങ്ങളെ വൎദ്ധിപ്പിച്ചു് ആത്മീയനിയന്ത്രണത്തോടുകൂടിയ ഒരു മഹാസംഘടന സാധിച്ചു തുടങ്ങിയിരിക്കുന്നു. ഔദാൎയ്യവും മനസ്സാന്നിദ്ധ്യവുമുള്ള ഒരു സംരക്ഷകസംഘം സമിതിയുടെ സാമ്പത്തികാവശ്യങ്ങൾ നിൎവ്വഹിക്കുന്നു. അത്യുത്സാഹശീലരും ഉൽകൃഷ്ടപദങ്ങളിൽ ഉല്ലസിക്കുന്നവരും, അക്ഷരജ്ഞാനംപോലും ലഭിച്ചിട്ടില്ലാത്ത

വരും, പതിത ജനതയും, അബലാകുലവും, ആബാലവൃദ്ധം ജാതിമതാദിഭേദസീമകളാലൊന്നും പ്രതിബന്ധിക്കപ്പെടാത്ത വിധം ഈ വിശിഷ്ടസേവനത്തിൻെറ അനുഗ്രഹം അനുഭവിച്ചു പോന്നു.

സമുദായസേവനത്തിനു് ഇങ്ങനെ ഒരുത്തമമാതൃക രൂപവൽക്കരിച്ച വിജയാദേവി ബഹുജനങ്ങളുടേയും ഭരണകേന്ദ്രത്തിൻേറയും ആരാധനാഭാജനമായിത്തിന്നതിൽ അതിശയിക്കാനില്ലല്ലോ. കുഗ്രാമങ്ങൾതോറും നിശാപാഠശാലകൾ, വൈദ്യസഹായം നൽകുന്ന ആലയങ്ങൾ, വ്യവസായോല്പന്നങ്ങൾ വാങ്ങിശേഖരിച്ചു വിതരണം ചെയ്യുന്ന ശാലകൾ, ശുശ്രൂഷണം ബാലപരിചരണം ആരോഗ്യനിയമങ്ങൾ ഇവ സ്ത്രീകളെ പ്രത്യേകിച്ചു് അഭ്യസിപ്പിക്കുന്ന സ്ഥാപനങ്ങൾ, ഗ്രന്ഥശാലകൾ എന്നിവ ഗ്രഹോദ്ധാരണസംഘത്തിൻെറ ആഭിമുഖ്യത്തിൽ കേരളത്തിൻെറ പലഭാഗങ്ങളിലും സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. ഈ സേവനാലയജനയിത്രി കുറച്ചുകാലത്തേയ്ക്കു് ആലയത്തോ വേർപിരിയാനുള്ളസന്ദർഭം ആസന്നമായിരിക്കുകയാണു്.

---

## അദ്ധ്യായം റ൪.

---

**മിസ്സസ്. കോയിക്കൽ:** — എനിക്കു് ഇക്കാര്യത്തിൽ എന്തു പ്രത്യേക അവകാശം. വിജയതന്നെ പറഞ്ഞിട്ടുണ്ടല്ലോ,ഞാൻ അമ്മയ്ക്കുമാത്രം അവകാശപ്പെട്ടവളല്ലാ, അനേകം അമ്മമാൎക്കു് മകളായിട്ടാണു് എനിക്കു ജീവിക്കേണ്ടതെന്നു്.

**കോയിക്കൽ:** — നിനക്കു് അതു് ഇഷ്ടമാണോ?

**മി. കോ** — എനിക്കനിഷ്ടം തോന്നിയിരുന്നു എങ്കിൽ അവൾക്കങ്ങിനെ പറയുന്നതിനുതന്നെ അവസരമുണ്ടാകയില്ലായിരുന്നല്ലോ.

**കോയിക്കൽ**—നിശ്ചയിച്ചാലും എഴുതെഴുതിവെച്ചേച്ച് ആരും അറിയാതെ പൊയ്ക്കളയുകയില്ല. നീ സമാധാനമായി ട്ടിരിക്കുക. സേവനാലയത്തിൻെറ പ്രവൎത്തനക്രമം അറിഞ്ഞു് ആ വഴിക്ക് അവളെ അഭിനന്ദിച്ചു പ്രോത്സാഹിപ്പിക്കുന്നതിനായി നമ്മുടെ ഗവമ്മെൻറു അങ്ങിനെ നിശ്ചയിച്ചതനുസരിച്ചാണു് വിദേശയാത്രയ്ക്കു് അവൾക്കിപ്പോൾ സന്ദർഭമുണ്ടായിരിക്കുന്നതു്.

**മി. കോ**—അന്നു് അവളുടെ വിദ്യാഭ്യാസം പൂൎത്തിയാക്കിയശേഷം ഉടനെ എന്തുവേണമെന്നു് ആലോചിച്ചു തീൎച്ചപ്പെടുത്താൻ കൎത്തവ്യമുള്ള ആൾ ഇവിടെയില്ലായിരുന്നതുകൊണ്ടു് ഞാൻ അല്പമൊന്നു കുഴങ്ങേണ്ടിവന്നു. അവൾ ഒരു ത്തമമാർഗ്ഗത്തിൽക്കൂടി അച്ഛൻെറ ഉദ്ദേശ്യം അനുസരിച്ചു തന്നെ പ്രവൃത്തിച്ചുതുടങ്ങി. ഗോപിനാഥനു് അത്ര ഹിതമല്ലായിരുന്നിട്ടുകൂടി അവൾക്കു് പ്രതിബന്ധമായിട്ടൊരു വാക്കു പറയുന്നതിനുപോലും ഞാൻ ഒരുമ്പെട്ടില്ല. ഈശ്വരാനുഗ്രഹംകൊണ്ടു് അവൾ ഏൎപ്പെട്ടിരുന്ന ജീവിതചൎയ്യയെ അവളുടെ അച്ഛൻതന്നെ സന്തോഷത്തോടുകൂടി പ്രോത്സാഹിപ്പിക്കുന്നതു കണ്ടു് ഒരു കൃതാൎത്ഥത നേടാനും എനിക്കു കഴിഞ്ഞു. എന്നാലും എല്ലാ അമ്മമാൎക്കും പെൺമക്കളെപ്പററി ഉണ്ടാകുന്ന ആഗ്രഹം—ഞാനെന്തിനു പറയുന്നു. അതറിയാൻ പാടില്ലാത്ത കാൎയ്യമല്ലല്ലോ.

**കോയിക്കൽ**—അറിയാം, അറിയാം. എല്ലാ അമ്മമാരും ആഗ്രഹിക്കുന്നതോ, എന്നൊന്നും പറഞ്ഞാൽ പോരാ. മിക്കവാറും അമ്മമാർ പ്രിയപുത്രികളുടെ ജീവിതങ്ങളെ നിഷ്പ്രയോജനങ്ങളാക്കുന്നതു് ഏതാഗ്രഹം കൊണ്ടാണെന്നു് എനിക്കു് നല്ലപോലെ അറിയാം. അതുപോകട്ടെ. നീ എന്തോ ഒന്നോ സൂചിപ്പിച്ചല്ലോ. ഗോപി, അവളുടെ ഈ പ്രവൎത്തനത്തിൽ അഹിതം ഭാവിച്ചു എന്നോ. അതെന്തായിരുന്നു?

മി. കോയിക്കൽ — അവന് ഈ സേവനമാതൃകയിലൊന്നും വിപ്രിയം ഉണ്ടായിരുന്നില്ല. പക്ഷേ, വിജയ വേറൊരു വിധത്തിൽ ഒരുന്നതപദത്തിൽ എത്തിക്കാണാൻ അവനാഗ്രഹമുണ്ടായിരുന്നു എന്നു തോന്നുന്നു.

കോയിക്കൽ — ഇതെന്താ, ഇന്നു നിൻെറ സംഭാഷണത്തിൽ ഒരുതരം വക്രത കാണുന്നു. കാൎയ്യം എന്താണെന്നു പറയൂ. അല്ലെങ്കിൽ വേണ്ടാ. ഞാൻ ഗോപിനാഥനെ വിളിച്ചു ചോദിക്കട്ടെ. അവൻെറ അഭിപ്രായം ഇക്കാൎയ്യത്തിൽ ഗണിക്കപ്പെടേണ്ടതുമാണല്ലോ.

മി. കോയിക്കൽ — അവൻ മിസ്റ്റർ ഭാസ്കരോടൊരുമിച്ചു് എവിടെയോ പോയിരിക്കയാണു. ആ കാൎയ്യം മനസ്സിലായിരിക്കുമല്ലോ. അതിൽ അവനോടെന്തു ചോദിക്കാനുണ്ടു്. ഒരു ഗൃഹസ്ഥജീവിതം ശോഭനമായി നയിക്കുന്നതു് ഉത്തമമാണെന്നൊരഭിപ്രായം അവനുണ്ടു്.

കോയിക്കൽ: — അവൻെറ സ്നേഹിതൻ മിസ്റ്റർ സത്യപാൽ ഇപ്പോഴും അവിവാഹിതനായിരിക്കയാണല്ലോ. ഗോപിനാഥൻെറ ജീവിതത്തിൽ ആവശ്യമുള്ളതു് തീൎച്ചപ്പെടുത്തി പ്രവൎത്തിക്കുന്നതിനു് അവനു് സ്വാതന്ത്ര്യമുള്ളതല്ലേ? വിജയയുടെ ഈ ജീവിതം അതിനു് എങ്ങിനെയെങ്കിലും ബാധകമാകുന്നതു് എന്തുകൊണ്ടു്?

മി. കോയിക്കൽ — വിജയതന്നെ ഈ സ്ഥാപനത്തിൻെറ കാൎയ്യത്തിനു് ഒട്ടധികം ക്ലേശിക്കുന്നതിൽ അവനുകുറെ അസഹ്യതയാണുണ്ടായിരുന്നതു്. അവൾക്കു് അനുരൂപമായൊരുദ്യോഗലാഭമോ, വൈവാഹികജീവിതമോ ഉണ്ടാകുന്നതിൽ ഗോപിനാഥനു് അഭിവാഞ്ഛയുണ്ടായിരുന്നു.

കോയിക്കൽ: ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ. ഗോപിനാഥനു് ആ വിചാരം ഉണ്ടാകുന്നതിനുമുമ്പു് നിനക്കു് ആ

ആഗ്രഹമുണ്ടായിരുന്നില്ലേ. ആ പരമാൎത്ഥം അങ്ങു പറഞ്ഞാൽപോരെ. "അശിക്ഷിതപടുത്വ"ത്തിന്റെ ച്ഛായകൾ വരാതിരിക്കയില്ല.

മി കോയിക്കൽ:— എന്തായാലും മകളുടെ യാത്ര അച്ഛന് ഏററവും സന്തോഷകരമായ ഒരു കാൎയ്യംതന്നെ. ഒരു നാളുമില്ലാതെ ഇന്ന് പഴയ കവിതാശകലങ്ങളും മററും ഓൎമ്മവരുന്നല്ലോ. അതെല്ലാം പോട്ടേ. വിജയയ്ക്ക് ഒരു കൊല്ലത്തിൽ കുറയാതെ അമേരിക്കയിൽ താമസിക്കേണ്ടിവരുമോ. അപ്പോൾ ഈ ആലയത്തിന്റെ കാൎയ്യവും മററും നോക്കുന്നതാരാണ്.

കോയിക്കൽ:—വിജയ ആ സ്ഥാപനം ആൎക്കുവേണ്ടി നിൎമ്മിച്ചുവോ അവരും, അവരുടെ ഗവൎമ്മെൻറുംകൂടി അവളെ ഉൽകൃഷ്ടപരിശീലനത്തിന് അന്യദിക്കിലയയ്ക്കുമ്പോൾ ആലയപ്രവൎത്തനം ആരു നിൎവ്വഹിക്കുമെന്നുള്ള ഒരാശങ്ക നമുക്കുണ്ടാകേണ്ടതില്ല. അതു് അവർ നിൎവ്വഹിച്ചുകൊള്ളും. അതിന്റെ അടുത്ത ഭാവിയിലെ സ്ഥിതിഗതികൾ എങ്ങിനെയായിത്തീരുമെന്ന് ഉൽക്കണ്ഠയോടുകൂടി അവർ എന്നോടു ചോദിക്കുന്നുണ്ടു്. ആ പ്രവൎത്തനത്തിന് അനുയോജ്യമായ ആത്മസാന്നിദ്ധ്യമുള്ള ഒരു ശിഷ്യയെ അയച്ചുതരുന്നതിന് ആ ജ്യോതിൎമ്മയി മദറിനോടു ആവശ്യപ്പെടാമെന്നു വിചാരിക്കയാണ്. അതെല്ലാം യഥാവസരം നിൎവ്വഹിക്കപ്പെടും.

ആ സമയത്തു് മാലതിയുമായി വിജയാദേവി, ഗൃഹോദ്ധാരണസമിതിയുടെ പരിപാടി അനുസരിച്ചുള്ളഅന്നത്തെജോലികൾ നിൎവ്വഹിച്ചശേഷം അന്ന് ആലയത്തിൽവച്ചു കൂടുന്ന യാത്രഅയപ്പുസമ്മേളനത്തിൽ ഭാഗഭാക്കുകളാകുന്നതിന് മാതാപിതാക്കന്മാരെ കൂട്ടിക്കൊണ്ടു പോകുന്നതിനോ, അതോസ്വഭവനത്തോടു് യാത്രചോദിക്കാനോ, ആയി, അവിടെ സന്നിഹിതയായി. സ്ഥാ

ഫനത്തിന്റെ പ്രവൎത്തനഭാരം താൻ ആരിൽ അൎപ്പിച്ചിട്ടുപോകും എന്നൊരു സന്ദേഹം ദേവിയുടെ മനസ്സിനെ കുറെ ദിവസങ്ങളായി വ്യാകുലപ്പെടുത്തിക്കൊണ്ടിരിക്കയായിരുന്നു. അതെല്ലാം യഥാവസരം ശരിയായി നിൎവ്വഹിക്കപ്പെട്ടുമെന്നു് അച്ഛൻ അമ്മയോടു പറയുന്നതു കേൾക്കാനിടയായപ്പോൾ ദേവിക്കു് അക്കാൎയ്യത്തിൽ അഭൂതപൂൎവ്വമായ സമാധാനവും ധൈൎയ്യവും ലഭിച്ചു. മാലതിയും, വിജയയും ആ അനുഗ്രഹീതമാതാപിതാക്കളും ഒരുമിച്ചു് അല്പസമയത്തിനുള്ളിൽ ആ വീട്ടിൽ ഒരു ഹൃദയൈക്യരംഗം ഉണ്ടാക്കി, അതാ അവിടെനിന്നും ആലയത്തിലേക്കുതിരിക്കുന്നു. വിചാരവ്യഗ്രങ്ങളായ വിലോകനങ്ങളാൽ വിജയാദേവി സ്വഭവനത്തേയും പരിസരഭാഗങ്ങളേയും നിരീക്ഷിച്ചുകൊണ്ടു് പോകുന്ന കാഴ്ചകണ്ടാൽ ഒരു മനസ്വിനി സരളമായസാഹചൎയ്യബന്ധങ്ങളോടു് മനസ്സാ യാത്രചോദിച്ചുപോകുന്ന വ്യാകുലതകലൎന്ന ഹൃദ്യമായ ഒരു അനുഭവബോധം ആൎക്കും ഉണ്ടാകുന്നതാണു്.

സേവനാലയത്തിൽ ഒട്ടധികം ജനങ്ങൾ സന്ദൎശകരായും അതിഥികളായും അന്നു പ്രഭാതം മുതൽ സന്നിഹിതരായിരുന്നു. ആലയത്തിന്റെ പ്രാരംഭവും അനന്തരഗതിയും അസ്വാരസ്യത്തോടെ വീക്ഷിച്ചുകൊണ്ടിരുന്നവർപോലും വിജയാദേവിയുടെ ഉദ്യമങ്ങൾ ഗവൎമ്മെന്റിനാൽ ആദരിക്കപ്പെട്ടുന്നതും ബഹുജനരസനകളാൽ വാഴ്ത്തപ്പെടുന്നതും അറിഞ്ഞു് ഉള്ളിൽ വൈമനസ്യത്തോടെ ആണെങ്കിലും ആ സ്ഥാപനത്തേയും അതിന്റെ പ്രതിഷ്ഠാപികയേയും പ്രശംസിച്ചു തുടങ്ങുന്ന സന്ദൎഭം ആയിട്ടുണ്ടു്. കോയിക്കലിന്റെ പ്രത്യാഗമനം ആ കുടുംബത്തിന്റെ ശാശ്വതമായ അഭ്യുദയത്തെ സൂചിപ്പിക്കുന്ന ഒരു വിശിഷ്ടസംഭവമായിട്ടായിരുന്നു പലരും വീക്ഷിച്ചിരുന്നതു്. രാജ്യത്തിന്റെ നാനാഭാഗങ്ങളിലേയും പ്രജാസഞ്ചയങ്ങൾ യാതൊരു വിഭിന്നതയും സ്പൎശിക്കാതെ അടുത്തകാലത്തു് ഏതെങ്കിലും ഒരു പ്രവൎത്തനത്തെ വാഴ്ത്തുന്നു

ണ്ടെങ്കിൽ അതു് സേവനാലയത്തേയും, ഏതെങ്കിലും ഒരു വ്യക്തിയെ ആത്മാർത്ഥമായി സ്തുതിക്കുന്നുണ്ടെങ്കിൽ അതു് വിജയാദേവിയേയും ആയിരുന്നു. ഭരണസമിതികളിൽ ഗ്രഹോദ്ധാരണപ്രവൎത്തനങ്ങളുടേയും സേവനാലയജീവിതത്തിൻേറയും വിവിധവശങ്ങളെ കുറിച്ചും പരിചിന്തനങ്ങൾ ചെയ്യുകയും സ്ഥാപനത്തിൻെറയും ദേവിയുടെയും അഭ്യുന്നതിക്കായി വേണ്ടതു പ്രവൎത്തിക്കണമെന്നു് ഗവർമ്മെൻറിനോടു് ആവശ്യപ്പെടുകയും ചെയ്തു തുടങ്ങി. തൽഫലമായി ഉൽകൃഷ്ടപരിശീലനത്തിനു് അമേരിക്കയിലേയ്ക്കു പോകുവാൻ സമ്മതമാണോ എന്നു് ദേവിയോടു് അധികൃതസ്ഥാനത്തുനിന്നും അനുമോദനാർഹമായവിധം പ്രശ്നംചെയ്തു. സമുദായസേവനപരമായ ഉൽകൃഷ്ടപരിശീലനത്തിനുവേണ്ടിയാണെങ്കിൽ ആ വിദേശസഞ്ചാരം സ്വീകരിക്കുന്നതു് തനിക്കു സന്തോഷപ്രദമായിരിക്കും, എന്നായിരുന്നു ദേവിയുടെ സമാധാനം. അങ്ങിനെയാണു് ആ ആലയജനയിത്രി തല്ക്കാലം അതിനെ വേർപിരിയുവാൻ ഹേതുവാകുന്നതു്. അന്നു വൈകുന്നേരംതന്നെ ആ വിദൂരവിദേശയാത്ര ആരംഭിക്കുവാൻ വിജയാദേവി നിശ്ചയിച്ചിരിക്കുന്നവിവരം തലേദിവസത്തെ 'ഉൽബോധകൻ' പത്രപംക്തികളിൽനിന്നും ഗ്രഹിച്ചു് ആശാഭരിതരായി ആ മഹതിയെ അനുമോദിച്ചു യാത്രയാക്കുവാൻ സന്നിഹിതരാകുന്ന മഹാജനങ്ങളുടെ ഒരു മഹാസമ്മേളനരംഗമായിട്ടു് ഇപ്പോൾ സേവനാലയം ആലയനിവാസികൾക്കും അതിഥികൾക്കും സന്തുഷ്ടിയെ പ്രദാനംചെയ്യുന്നുണ്ടു്.

സേവനാലയത്തിൽവച്ചു് വിജയാദേവിയെ അനുമോദിച്ചു് യാത്രയാക്കുകയും, പൊതുജനങ്ങളുടെ മഹാസമ്മേളനം ദേവിക്കു് ഒരു അഭ്യുദയാശംസ സമൎപ്പിക്കുകയും, ദേവി വിദേശപര്യടനം കഴിഞ്ഞു് തിരിച്ചെത്തുന്നതുവരെ ഗ്രഹോദ്ധാരണസംഘ പ്രതിനിധികളുടെ സഹായത്തോടുകൂടി ആലയഭരണം നിൎവഹിക്കേണ്ട പ്രധാന ചുമതല ദേവിയുടെ മാതാപിതാക്കളിൽ അൎപ്പിക്കുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ജനങ്ങളുടെ അഭ്യുദയാശംസയ്ക്കു്

അത്യന്തം വിനീതമായ രീതിയിൽ ഒരു ചെറിയ മറുപടിപ്രസംഗംചെയ്തു സ്വജീവിതം, വിശ്വസേവനത്തിനായി സർവ്വാത്മനാ സമർപ്പിതമായിരിക്കുന്ന വിവരം ദേവി അവരെ ധരിപ്പിച്ചു.

സ്വസഹോദരിയുടെ ഈദൃശമായ അഭ്യുന്നതി ഒരുവിധത്തിൽ തനിക്കു സംതൃപ്തികരമാണെങ്കിലും മറ്റൊരുവിധത്തിൽ അസന്തുഷ്ടികരമായിക്കണ്ട തന്റെ സഹോദരനും അന്ന് അവിടെയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അസന്തുഷ്ടിയുടെ ഹേതു ഏതൊരു പ്രത്യേകകാര്യമായിരിക്കും എന്നുള്ളതു വായനക്കാൎക്കു് ഊഹിക്കാവുന്നതാണല്ലോ. ആലയനിവാസികൾക്കാകമാനം ഈ മഹാസംരംഭം കേവലം അസന്തുഷ്ടികരവും കണ്ഠിതഹേതുകവും ആയിരുന്നു. അതിഥികളും സന്ദർശകരും പിരിഞ്ഞു് അന്തരീക്ഷം ആലയപ്രകൃതത്തിന് യോജിച്ചവിധം പൂർവ്വവൽ പ്രശാന്തമായി കഴിഞ്ഞു.




## അദ്ധ്യായം ൨൫.

---

സന്ധ്യാകാലം; പ്രപഞ്ചത്തിനാകമാനം ശാന്തി അരുളുവാൻ ഒരുമ്പെട്ടിരിക്കുന്നുവോ എന്ന് സന്ദേഹിപ്പിക്കുന്ന പ്രകൃതിയുടെ പ്രശാന്തശ്രീമയമായ ആ ഭാവവിശേഷം ഹൃദയാകർഷകംതന്നെ. അന്തരീക്ഷത്തിലും മനുഷ്യമനസ്സിലും ഒരുപോലെ നിശ്ശബ്ദമായി സാത്വികഭാവം ആവിഷ്കരിക്കുന്ന അത്തരം നൈസർഗ്ഗിക പ്രഭാവങ്ങളെ മനോദൃഷ്ടികൊണ്ടു ദർശിച്ചു് നിർവൃതിനേടാൻ ഇടവരുന്നതു് അപൂർവ്വം ചിലക്കുമാത്രം സാധിക്കുന്ന ആനന്ദകരമായ അനുഭവവിശേഷമാണല്ലോ. സായം സന്ധ്യയുടെ സജീവചിത്രംപോലെ ഒരുസന്ന്യാസിനി,അതാ,നമ്മുടെ സേവനാലയത്തിന്റെ

ഉത്തരപാർശ്വത്തിലുള്ള വെളിസ്ഥലത്തു തനിയേ ഇരിക്കുന്നു. ആലയവാസിനികളിലധികംപേരും ആ ആത്മീയവിശ്രമാവസരത്തെ അത്ഥവത്തായി വിനിയോഗിക്കുന്നതിനാൽ സവിശേഷമായ ഒരു മൗനഭാവം അവിടെയെങ്ങും വ്യാപരിക്കുന്നുണ്ടു്. വല്ല ശബ്ദവും ഉണ്ടാകുന്നെങ്കിൽതന്നെ ഈ അകന്ന വെളിസ്ഥലത്തു വന്നിരിക്കുന്ന ഏകാകിനിയുടെ സ്വൈരത്തെ അതു് ഭഞ്ജിക്കുന്നമില്ല. ത്യാഗശീലത്തിൻെറ മാഹാത്മ്യത്തെ സമുചിതമായി പ്രതിബിംബിപ്പിക്കുന്ന വൈരാഗ്യത്തോടുകൂടിവിനയഭാവംസമ്മേളിച്ചു് ആത്മസംസ്കാരം ദ്യോതിപ്പിക്കുന്ന ആ പ്രസന്നമുഖം കണ്ടാൽ സുദുർല്ലഭമായ പരിപാവനജീവിതം നയിക്കുന്ന ഒരു മഹാമനസ്കയാണു് ആ വനിതയെന്നു് ഏവക്കും നിർണ്ണയിക്കാൻ കഴിയും. വെറും നിലത്തു് ഒരു വസ്ത്രംവിരിച്ചു കാലുകൾ മടക്കി അവർ നിവന്നിരിക്കയായിരുന്നു. പരിസരാവസ്ഥകളും സ്വന്തസ്ഥിതിയും മറന്നുപോയതുപോലെയോ ഉദാസീനഭാവത്തിൻെറ പാരമ്യത അവലംബിച്ചിരിക്കുന്നതായിട്ടോ അനുമിക്കാവുന്ന ഒരു നിശ്ചലസ്ഥിതിയിൽ, ഇരിക്കുന്ന അവരുടെ ജഢിലമായിത്തീർന്നിട്ടുള്ള ചികുരനിരകളേയും വസ്ത്രാഞ്ചലത്തേയും ചലിപ്പിച്ചുകൊണ്ടു സന്ധ്യാമാരുതൻ അവരെ പരിസേവിച്ചിരുന്നു. ഉൽബുദ്ധമനസ്കതയെതെളിയിക്കുന്ന ധ്യാനപരമായ ആ വികസിതനേത്രങ്ങൾ ബാഹ്യാവസ്ഥകളൊന്നും അവരുടെഉള്ളിൽ പ്രതിഫലിപ്പിക്കുന്നില്ലെങ്കിലും, ഹൃദയാന്തർഭാഗത്തു്അടിഞ്ഞിട്ടുള്ള ഒരു കഠിനസന്താപത്തിൻെറയും ദൃഢനിശ്ചയത്തിൻേറയും ബഹിസ്ഫുരണത്തെ പ്രത്യക്ഷപ്പെടുത്തിയിരുന്നു. സേവനാലയത്തിലെ അതിഥിയായിരിക്കാവുന്ന ഈ യുവതി പ്രായത്തിനും ശരീരലാവണ്യത്തിനും അനുഗുണമാകാത്ത ഈ വ്രതപരമായ ജീവിതം നയിക്കുന്നതു് എന്തിനായിരിക്കുമോ?അനിയന്ത്രിതങ്ങളായ നിയതിഗതികളിൽ അടിഞ്ഞുഴന്നു് അനുനിമിഷം പരിണാമാധീനമാകുന്ന മനുഷ്യമനസ്സിനു സംഭവിക്കുന്ന അവസ്ഥാന്തരങ്ങൾ എങ്ങിനെ ആക്കു നിർണ്ണയിക്കാൻ കഴിയും! പശ്ചിമദിശാമുഖത്തിൽ പ്രതിഫലിക്കുന്ന വിവിധവർണ്ണച്ഛടകൾ മാറി മങ്ങിമാഞ്ഞുപോകുന്നതും

ജീവിതഗതിയും തമ്മിൽഉള്ള സാധർമ്മ്യം ചിന്തിച്ച് ഈ സന്യാസിനി സർവ്വം മറന്നിരിക്കുന്നതായിരിക്കാം. ആകാശത്തിന്റെ ഭാവം മാറി. അനന്തതയുടെ ഉന്നിദ്രനേത്രങ്ങൾപോലുള്ള താരാപംക്തികൾ ഒന്നൊന്നായി തിളങ്ങി ഭൂസ്ഥിതിയെ നിരീക്ഷിക്കാൻതുടങ്ങി. ജീവജാലങ്ങളെ സമാശ്വസിപ്പിക്കുന്ന കുളിർമ വ്യാപിപ്പിച്ചുകൊണ്ടു സമാഗതയായ നിശാദേവി വിശ്വസേവനം ആരംഭിച്ചു.

സേവനാലയത്തിലെ പ്രാർത്ഥനാമന്ദിരം സ്തോത്രഗാനധ്വനിയിൽ മുഴുകിയിരിക്കുന്നു. ആലയനിവാസിനികൾ ആബാലവൃദ്ധം ഒരുപോലെ ആ സന്ദർഭത്തെ ആത്മീയോല്ക്കർഷത്തിനായി വിനിയോഗിക്കുന്നുണ്ട്. അവർ എല്ലാവരും ഒരു കാര്യത്തിൽ ആരുടേയും നിർദ്ദേശംകൂടാതെതന്നെ ഒരുപോലെ പ്രാർത്ഥിക്കുന്നുണ്ടായിരുന്നു. വിദേശസഞ്ചാരത്തിലേർപ്പെട്ടിരിക്കുന്ന ആ സ്ഥാപനജനയിത്രിയുടെ വിജയപൂർവകമായ പ്രത്യാഗമനം അവർക്കെല്ലാവർക്കും ഏകപ്രാർത്ഥിതമാകാതിരിക്കാനിടയില്ലല്ലോ.

ശ്രീദേവി നിയമാനുഷ്ഠാനം കഴിഞ്ഞു് പതിവുപോലെ യോഗിനിയുടെ സാഹചര്യം കാംക്ഷിച്ച് അവരെ അന്വേഷിച്ചുതുടങ്ങി. ആകർഷണപ്രഭാവത്താലെന്നപോലെ അവൾ വെളിസ്ഥലത്തെത്തിക്കഴിഞ്ഞു. കുറേസമയം ആദരാതിനിവേശത്തോടെ യോഗിനിയുടെ അരികിൽ അവരുടെ അപ്പോഴത്തെ ആ മുഖഭാവം നോക്കിക്കൊണ്ട് അവൾ ആശ്ചര്യപാരതന്ത്ര്യയായതുപോലെ നിന്നുപോയി. വിചാരസംക്രമം അന്തഃകരണങ്ങളെ അന്യോന്യാഭിമുഖമാക്കിതീർക്കുന്ന അദൃശ്യപ്രേരണയാണെന്നുള്ളതു് യോഗിനിയുടെയും ശ്രീദേവിയുടെയും മുഖത്തുളവായ സ്തോഭങ്ങൾ വെളിപ്പെടുത്തുന്നു. ശ്രീദേവി അമ്മാ, എന്നു വിളിക്കാൻതുടങ്ങിയപ്പോഴേയ്ക്കും യോഗിനി പെട്ടെന്ന് ബാഹ്യബോധംപ്രാപിച്ചവളായി "എന്താ, കുഞ്ഞേ? ഞാൻ ഇപ്പോൾ അങ്ങോട്ടു വരുമായിരുന്നല്ലോ" എന്നു പറഞ്ഞുകഴിഞ്ഞു.

ശ്രീദേവി—ഞാനമ്മയുടെ മുറിയിൽപോയിനോക്കി; അവിടെ കണ്ടില്ല. ഇവിടെ ഉണ്ടായിരിക്കുമെന്നു വിചാരിച്ചല്ലാ ഞാനിങ്ങുപോന്നതു്.

യോഗിനി—പ്രാൎത്ഥന നടക്കുന്നതേയുള്ളല്ലോ. മണി എത്രയായി.

ശ്രീദേവി—മണി ഏഴടിച്ചിട്ടില്ല.

യോഗിനി എന്നാൽ നമുക്കിവിടെ കുറച്ചുകൂടി ഇരിക്കാം. ശ്രീയും അവിടെ ഇരുന്നോളൂ.

ശ്രീദേവി യോഗിനിക്കഭിമുഖമായി ഇരുന്നുകൊണ്ടു അമ്മാ ഞാനൊന്നു ചോദിക്കട്ടെ! ഈ വൈരാഗ്യജീവിതത്തിനു് അമ്മയെ പ്രേരിപ്പിച്ചകാൎയ്യം എന്തായിരിക്കും. അറിയാൻ എനിക്കു് ഉൽക്കണ്ഠയുണ്ടു്. ചോദിക്കുന്നതു് അനൗചിത്യമാണെങ്കിൽ ക്ഷമിക്കണം.

യോഗിനി എന്നോടെന്തു ചോദിക്കുന്നതിനും ശ്രീദേവി അത്ര ഔചിത്യവിചാരം ചെയ്യണമെന്നില്ല. പക്ഷെ അക്കാൎയ്യം ഞാൻ വിവരിച്ചു തുടങ്ങിയാൽ പ്രയാസപ്പെട്ടു് ഓൎമ്മയിൽ നിന്നും അകററിയിരിക്കുന്ന ചില പ്രത്യേക കാൎയ്യങ്ങളേയും സംഭവങ്ങളേയും സ്മരിക്കാൻഇടവരും. അതു് എൻെറമനോനിയമനക്രമത്തെ ഭംഗപ്പെടുത്തുമെന്നുള്ളതുകൊണ്ടു് ഇപ്പോളിതിനെപ്പററി ഞാനൊന്നും പറയുകയില്ലന്നേയുള്ളൂ.

ശ്രീദേവി—അമ്മയെ ഇവിടെ കൊണ്ടുവന്നാക്കി ഞങ്ങളെ അനുഗ്രഹിച്ച മദറിൻെറ സാഹചര്യം എങ്ങനെ ലഭിച്ചു.

യോഗിനി—ആദ്യത്തെ ചോദ്യത്തിൻെറ പൎയ്യായം മാത്രമാണു ഇപ്പോൾ ചോദിച്ചതു്. അതു നിനക്കു് മനസ്സിലാകുകയില്ല. ആ അമ്മ, മരണമല്ലാതെ മറെറാരവലംബവുമില്ലെന്നായ ഒരു ദുരവസ്ഥയിൽനിന്നു് എന്നെ വിമോചിപ്പിച്ചു്, ഒരുത്തമജീവിതം നയിക്കുന്നതിനു എല്ലാവിധത്തിലും സഹായിച്ചു് ഇങ്ങനെ ഇവിടെ കൂട്ടിക്കൊണ്ടുവന്നതാണു്.

ശ്രീദേവി – ത്യാഗശീലവും വിരക്തിയും ഇങ്ങനെ മൂൎത്തീകരിച്ചിട്ടുള്ള ഒരാളിനെ ആ മദറിനെപ്പോലെ ഞാൻ വേറെ എങ്ങും കേട്ടിട്ടുപോലുമില്ല. അന്നിവിടെ വന്നതേയുള്ളു. എങ്കിലും ദീർഘകാലത്തെ പരിചയമുള്ള ഒരു വാത്സല്യമാണ് ഞങ്ങളോടു കാണിച്ചതു്.

യോഗിനി—അമ്മയ്ക്കു് നിങ്ങളേയും ലോകത്തേയും ദീർഘകാലത്തെ ഗാഢമായ പരിചയമുണ്ടു്. യാതൊരു ഭൗതികവിചാരവുമില്ലാതെ സദാ ഏകാഗ്രമനസ്സായി അവൎക്കു് ആത്മധ്യാനം ചെയ്തുകൊണ്ടിരിക്കാൻ കഴിയും. എന്നാൽ ആൎക്കെങ്കിലും ഏതെങ്കിലും വിധത്തിൽ ഉപകരിക്കാതെ അങ്ങിനെയിരുന്നതുകൊണ്ടു് ഒരു കൃതാൎത്ഥതയുമുണ്ടാകാനില്ലെന്നാണ് ആ അമ്മ പറയാറുള്ളതു്.

ശ്രീദേവി അതെ, ആ തത്വത്തെ ആ അമ്മ ജീവിതംകൊണ്ടു് ദൃഷ്ടാന്തീകരിക്കയും ചെയ്യുന്നല്ലോ?

യോഗിനി – ഇങ്ങനെ ക്ലേശംസഹിക്കാൻ ഇഷ്ടമുള്ള ഒരു പ്രകൃതം കണ്ടുകിട്ടാൻ പ്രയാസമാണു്. എനിക്കുവേണ്ടി അവർ സഹിച്ചിട്ടുള്ള ക്ലേശങ്ങൾ ഓർത്താൽ അയ്യോ, അതു വിചാരിക്കാൻ വയ്യാ. വല്ലപ്പോഴും അതിനെ സൂചിപ്പിച്ചു് എന്തെങ്കിലും ഞാൻ സംസാരിച്ചുപോയാൽ അമ്മ ഉടനെ ദേഷ്യപ്പെടുകയായി. നാം ആൎക്കുവേണ്ടിയെങ്കിലും ധാൎമ്മികമായി എന്തെങ്കിലും ശ്രമിച്ചു പോകുന്നതു് ഒരു വിധത്തിലും അതുകൊണ്ടുള്ള പ്രശംസയെ മോഹിച്ചായിരിക്കരുതെന്നാണു് അവർ നിർബന്ധമായിട്ടു് ഉപദേശിക്കാറുള്ളതു്. അതുകൊണ്ടാണല്ലോ പരോപകാരാൎത്ഥമുള്ള ഒരുദ്യമത്തിന് പരിശീലനം ലഭിക്കാൻ ഞാൻ ആവശ്യപ്പെടാതെ തന്നെ അമ്മ എന്നെ നിങ്ങളുടെ അടുക്കലേയ്ക്കു കൊണ്ടു വന്നതു്.

ശ്രീദേവി – ദേവി ഹേർപിരിഞ്ഞ ഉടനെ ഈ സ്ഥാപനത്തിനു് ഇത്ര പ്രയോജനപ്രദമായ ഒരു നേതൃത്വംലഭിച്ചതു് വലിയൊരനുഗ്രഹമായി. ഞങ്ങൾ ദേവിയിവിടെയില്ലെന്നുള്ള ദുഃഖമറിയുന്നില്ലല്ലോ.

**യോഗിനി:**— നമ്മുടെ ജീവിതത്തിൽ ഉണ്ടാകുന്ന ചേഷ്ടകളുടേയും അനന്തവിഭേദങ്ങളുടേയും ഹേതുക്കളും ഉദ്ദേശ്യങ്ങളും ആൎക്കുമറിയാൻ കഴിയുകയില്ല. ആ അമ്മയെ അനുഗമിച്ച് ഞാൻ നിങ്ങളുടെ ഈ സ്ഥാപനത്തിലെത്തി. ഇവിടെ ഞാനെന്തെല്ലാമാണ് ചെയ്യേണ്ടതെന്നുപോലും എനിക്കു ശരിയായ രൂപമില്ല. അല്പകാലത്തെ എൻെറ സഞ്ചാരം കൊണ്ടു ചില വെറും സന്യാസിനിമഠങ്ങളാണ് എനിക്കു പരിചയിക്കാനിടയായിട്ടുള്ളത്. അവയിൽജീവിക്കുന്നവൎക്ക് വെളിയിലെ സാമൂഹികസ്ഥിതിയുമായി ഒരു ബന്ധവും ഒരിക്കലും ഉണ്ടാകരുതെന്നാണ് വിവക്ഷ. അവരുടെ സാമൂഹികകാൎയ്യവും സ്വന്തകാൎയ്യവും എല്ലാം ചില കുളിവ്രതം, നിയമാചരണം എന്നിവയിൽ അവസാനിക്കും. നിർബന്ധിതസന്യാസത്തിൻെറ സമ്മർദ്ദമേററ് അതിൽനിന്നു രക്ഷപ്പെടാൻ വഴിയില്ലാതെ സങ്കടപ്പെടുന്നവരേയും ഞാൻ അക്കൂട്ടത്തിൽ കണ്ടിട്ടുണ്ട്. ഇത്തരം സ്ഥാപനങ്ങൾക്കു ജീവിതത്തിൻെറ സ്വാഭാവികതയെ എങ്ങിനെയെങ്കിലും ബാധിക്കാവുന്ന യാതൊരു നിയമവും പരിരക്ഷിക്കണമെന്നില്ലല്ലോ. നിങ്ങളോരോരുത്തരും പൂൎണ്ണസ്വാതന്ത്ര്യത്തോടുകൂടി സ്വന്തം മാതാപിതാക്കളുടെ കൂടെയെന്നപോലെ ഇവിടെ സന്തോഷമായി ജീവിക്കുന്നില്ലേ? മാത്രവുമല്ലാ, സമുദായനന്മയ്ക്കുവേണ്ടി ജോലിചെയ്യുകയെന്നുള്ളതാണ് ശ്രേയസ്കരമെന്ന വിചാരവും നിങ്ങൾക്കുണ്ട്.

**ശ്രീദേവി:**— അമ്മ പറഞ്ഞതു് വളരെ പരമാൎത്ഥമാണ്. ഞങ്ങളെ സംബന്ധിച്ചാണെങ്കിൽ, ഓ, എന്നു പറഞ്ഞാൽ അമ്മയ്ക്കു മനസ്സിലാകയില്ലായിരിക്കും. ഞാൻ ഒരു ഇല്ലത്തെ അന്തൎജ്ജനമാണ്. ഞങ്ങൾക്ക് കാലാനുകൂലമായ സൗകൎയ്യങ്ങളോടുകൂടി ജീവിക്കണം എന്നു തോന്നിയതിൻെറ ഫലമായി ഇല്ലങ്ങൾ വെടിഞ്ഞു് ഒളിച്ചോടിപോരേണ്ടിവന്നു. ഇവിടെ വന്നിട്ടോ, ഈ സ്ഥാപനമുണ്ടായതുതന്നെ

ആദ്യം ഞങ്ങൾക്കായിട്ടായിരുന്നു. ആ ദേവി എത്ര കണ്ടു ബദ്ധപ്പെട്ടു. ഇതിൽ ഞങ്ങളുടെ ആളുകളിൽനിന്നും ഉണ്ടായിട്ടുള്ള എതിർപ്പ് ചില്ലറയല്ലായിരുന്നു.

യോഗിനി:—ഒടുവിൽ എതിർപ്പെല്ലാം താനെ ശമിച്ചു; ഇല്ലേ?

ശ്രീദേവി:—ഗത്യന്തരമില്ലെന്നു കണ്ടപ്പോൾ അവർ ഒന്നൊതുങ്ങി. ദേവി ഞങ്ങളുടെ ഇല്ലങ്ങളിലെല്ലാം പോയി അവരുടെ അർത്ഥമില്ലാത്ത അനാചാരങ്ങളെ ചൂണ്ടിക്കാണിച്ചുകൊടുത്തിട്ടുണ്ട്. അതിന്റെ ഫലമായിട്ടാണ് ഈയിടെ ചില അന്തർജ്ജനങ്ങൾ സദസ്സുകളിലും മററും വന്ന് അവകാശവാദം തുടങ്ങുന്നത്.

യോഗിനി: നോക്കുക; ആ ദേവിയുടെ സന്നദ്ധത. ഈശ്വരധ്യാനംകൊണ്ട് ലോകസേവനം പ്രായോഗികരീതിയിൽ ചെയ്യാൻ അസാദ്ധ്യമായിരിക്കും.

ശ്രീദേവി:—അപ്പോൾ അമ്മയും ദേവിക്കൊപ്പം സേവനം തുടങ്ങാമെന്ന് ഉറച്ചു കഴിഞ്ഞോ?

യോഗിനി:—ദേവി വന്നിട്ട് അക്കാര്യമെല്ലാം തീർച്ചപ്പെടുത്താം. അതുവരെ എന്നിൽ ഭരമേല്പിച്ചിരിക്കുന്ന ഈ സ്ഥാപനഭരണം ഒരുവിധമെങ്കിലും ഭംഗിയായി നിർവഹിക്കാൻ ജഗദീശ്വരൻ എന്നെ അനുഗ്രഹിക്കണമെന്നുള്ള പ്രാർത്ഥനയാണെനിക്കുള്ളത്.

ശ്രീദേവി:—ദേവി വന്നുകഴിഞ്ഞാൽ—അമ്മ ഞങ്ങളെ പിരിഞ്ഞുപോകുമോ? അന്നൊരിക്കൽ അങ്ങിനെ സൂചിപ്പിച്ചല്ലോ?

യോഗിനി—ആ മദറിനേയും കാണുന്നില്ല. ഈശ്വരന്റെ ഇഷ്ടംപോലെയെല്ലാം വന്നുചേരും.

ഇത്രയും പറഞ്ഞു് യോഗിനി ഒരക്ഷരംപോലും കൂടുതൽ സംസാരിക്കാൻപാടില്ലാത്ത വിധത്തിൽ വിചാരമഗ്ന

യായി. ഉടനെ ദൂരെനിന്നു ബാല്യസഹജമായ ഒരു സരളസ്വരത്തിൽ "ശ്രീദേവിച്ചേച്ചി ഇവിടെയിരിക്കുന്നോ" എന്നു വിളിച്ചു ചോദിക്കുന്നതു കേട്ടു. അതിനു സമാധാനമായി "അതേ കുഞ്ഞേ! ഞങ്ങൾ ഇതാ വരുന്നു" എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് അവർ എഴുന്നേററുപോകുകയും ചെയ്തു.

---

## അദ്ധ്യായം ൨൬

---

ദേശസഞ്ചാരാനന്തരം സ്വകുടുംബജീവിതത്തെ പൂർവ്വാധികം ആദ്ധ്യാത്മികാദർശത്താൽ പ്രശോഭിപ്പിക്കുന്നതിനു് കോയിക്കൽ തീവ്രമായ ശ്രദ്ധ പ്രകടിപ്പിച്ചിരുന്നു. അഭ്യസ്തവിദ്യരായ യുവജനങ്ങൾക്കു് സ്വാശ്രയശക്തി ലഭിക്കത്തക്കവണ്ണം ആത്മബോധം പ്രദാനം ചെയ്യുവാൻ സന്നദ്ധതയുള്ള ഒരാശ്രമപ്രവർത്തനം നിശ്ശബ്ദമായ രീതിയിൽ നിർവ്വഹിക്കണം എന്നുള്ളതാണു് തന്റെ ഉദ്ദേശ്യമെന്നു് അദ്ദേഹം പലപ്പോഴും പറയാറുണ്ടു്. തന്നെ സമീപിക്കുന്ന ഏതൊരുവനും ജീവിതത്തിന്റെ മഹനീയമായ ഉദ്ദേശ്യവും അതു നിർവ്വഹിക്കാനുള്ള ഒരു മാർഗ്ഗവും സ്വയം ഗ്രഹിച്ചു് സംസ്കരണം നേടത്തക്കവണ്ണം പ്രയോജനകരമായ ഒരു ജീവിതപരിപാടിയാണു് കോയിക്കൽ സ്വീകരിച്ചിരിക്കുന്നതു്. ഭാസ്കർ ധർമ്മവ്രതർ ആദിയായ ലോകസേവനപ്രസക്തരുടെ ഉദ്യമങ്ങളെ അവരറിയാതെ തന്നെ പരിശോധിക്കുന്നതിനും നിയന്ത്രിക്കുന്നതിനും അദ്ദേഹം പ്രദർശിപ്പിച്ചുപോന്ന വൈദഗ്ദ്ധ്യം അത്ഭുതാവഹമായിരുന്നു. മതത്തിന്റെ ആചാരസീമകളെ അതിലംഘിച്ചു് മനുഷ്യസമുദായത്തിനു സർവ്വസാഹോദര്യത്തെ അഭിമുഖീകരിച്ചു് ഉൽക്കർഷം പ്രാപിക്കാൻ ഉതകുന്ന വിശിഷ്ടതത്വങ്ങൾ ആരാഞ്ഞറിഞ്ഞു ഭേദബുദ്ധികൂടാതെ ആർക്കും ഉപദേശിച്ചുകൊടുക്കുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന ആസക്തിയാണു് വിഭിന്നമതസ്ഥരായ ജിജ്ഞാസുക്കളേയും ഒരുപോലെ ആകർഷിച്ചിരുന്നതു്.

പ്രഭാതത്തിലുള്ള ആത്മീയാനുഷ്ഠാനങ്ങൾക്കുശേഷം 'ഉൽബോധകൻ' പത്രത്തിലെ തത്ത്വാവലോകന പംക്തിക്ക് അനുക്രമമായി ലേഖനപരമ്പരകൾ തയ്യാറാക്കി പോരുകയാണ് അദ്ദേഹത്തിന്റെ ഒരു പ്രധാനകൃത്യം. മനുഷ്യസമുദായത്തിന് മതങ്ങളുണ്ടാക്കിത്തീർത്തിട്ടുള്ള ദുരിതസഞ്ചയങ്ങളെ ദൂരീകരിക്കുവാൻ ഉൽബോധകൻ' പത്രത്തിലെ ആ ലേഖനപരമ്പര പ്രയോജനപ്പെടുന്നതുകൊണ്ട് മി. ഭാസ്കർ ആ അഭിവന്ദ്യോദ്യമത്തെ അത്യധികം ആദരിക്കുകയും ചെയ്തു.

കോയിക്കൽ അന്നത്തെ എഴുത്തു നിറുത്തി കടലാസ്സ് മടക്കിക്കഴിഞ്ഞ ഉടൻ ധർമ്മവ്രതരും ഭാസ്കറും ആചാര്യസന്നിധിയിൽ വിനീതശിഷ്യന്മാരെന്നപോലെ തന്റെ മുൻപിൽ നില്ക്കുന്നതു കണ്ടു.

കോയിക്കൽ:—(ചിരിച്ചുംകൊണ്ടു്) വളരെ നന്നായി, എന്റെ ഇന്നത്തെ ലേഖനം പത്രാധിപരെ അന്വേഷിച്ചങ്ങോട്ടു പോരപ്പെടാൻ തയ്യാറായപ്പോൾതന്നെ അദ്ദേഹം ഇവിടെ എത്തിക്കഴിഞ്ഞല്ലോ. നിങ്ങളിരിക്കുവിൻ. എന്താ ധർമ്മവ്രതരെ! 'ഉൽബോധക'നിലെ തത്ത്വാവലോകനം പത്രവായനക്കാർക്ക് ഉപയോഗപ്പെടുന്നുണ്ടോ?

ധർമ്മവ്രതർ:—ജനസാമാന്യത്തിന് അവിടുന്ന് ആ മാർഗ്ഗത്തിൽക്കൂടി അതിവിശിഷ്ടമായ ഒരനുഗ്രഹം പ്രദാനം ചെയ്യുകയാണെന്ന് ഞാൻ പറഞ്ഞാൽ അതു വെറും പ്രശംസയാണെന്ന് വിചാരിക്കയില്ലല്ലോ?

ഭാസ്കർ:—എന്റെ ആശയഗതിക്കു യോജിച്ചവിധം നമ്മുടെ ഇടയിലെ അസമത്വങ്ങളെ അകററി ആദ്ധ്യാത്മികബോധത്തോടുകൂടി സർവ്വസമത്വം സ്വീകരിക്കുന്നതിനു വിഭിന്നവർഗ്ഗീയരായ ജനസഞ്ചയത്തെ സജ്ജീകരിക്കുന്ന ഉത്തമങ്ങളായ ഉൽബോധനങ്ങൾ എന്റെ പത്രത്തിനു ശരിയായി ലഭിച്ചുതുടങ്ങിയതു് അങ്ങയുടെ ലേഖനങ്ങളിൽനിന്നുമാണു്.

കോയിക്കൽ:—നിങ്ങളാവശ്യപ്പെട്ടതനുസരിച്ചു് യഥാശക്തി വല്ലതും എഴുതുന്നു എന്നല്ലാതെ അതിന്റെ പ്രയോജ

നത്തെക്കുറിച്ചു് എനിക്കു് നിർണ്ണയിക്കാൻ കഴിയുകയില്ല. ഒരേകാര്യത്തിൽ നമുക്കുള്ള അഭിപ്രായസാദൃശ്യമാണു് എനിക്കു് ഈ ഉദ്യമത്തിനു പ്രേരകമായിരിക്കുന്നതു്. ഇന്നത്തെ ലേഖനവും കൊണ്ടു പൊയ്ക്കൊള്ളുക. ആകട്ടെ, നമുക്കു് വിജയ നമ്മെ ഏൾപ്പിച്ചിരിക്കുന്ന ജോലികൾ ഇങ്ങിനെയൊക്കെയാണു് നിർവ്വഹിക്കേണ്ടതെന്നു് ആലോചിക്കണ്ടേ?

മകളെ വേർപിരിഞ്ഞ ദിവസം മുതൽ ആ മനോവ്യഥയിൽ മുഴുകി ഏതു പരിചിതരോടും വിജയയുടെ കാര്യങ്ങൾ പറഞ്ഞും അന്വേഷിച്ചും അങ്ങിനെ കഴിയുന്ന ആ അമ്മ ഭാസ്കരും ധർമ്മവ്രതരും സംസാരിക്കുന്നതു കേട്ടുകൊണ്ടു വേഗം അവിടെ എത്തി.

മിസ്സസ്സ് കോയിക്കൽ:— എന്താ കുട്ടികളെ! വിജയയുടെ എഴുത്തു വല്ലതും കിട്ടിയോ? അവളിപ്പോൾ എവിടെ എത്തിയിരിക്കും.

ഭാസ്കർ:— ഇല്ലാ അമ്മേ! ദേവി ഇപ്പോൾ ബാംബയിലെത്തിയിരിക്കും. ബാംബയിൽ നിന്നും കപ്പൽ കയറുമ്പോഴെല്ലാം നമുക്കു് കമ്പി കിട്ടും.

മിസ്സസ്സ് കോയിക്കൽ:— ശരി, രണ്ടുദിവസം അവൾ മദ്രാസിൽ ഗോപിയോടൊരുമിച്ചു താമസിച്ചിരിക്കാം.

ധർമ്മവ്രതർ:— അതുകൊണ്ടാണു് ബാംബയിലേക്കെത്താൻ കുറച്ചു താമസം നേരിട്ടതു്. അല്ലെങ്കിൽ ദേവിക്കു് ഇന്നലെ കപ്പൽ കയറാമായിരുന്നല്ലോ?

കോയിക്കൽ:— മിനിഞ്ഞാന്നല്ലേ വിവരത്തിനു് ഗോപിയുടെ എഴുത്തുകിട്ടിയതു്. എന്തായാലും അമ്മമാരുടെ അവസ്ഥാന്തരം— നമ്മുടെയിടയിൽനിന്നും ആ പ്രകൃതം മാറാൻ പ്രയാസംതന്നെ— മക്കളെ കണ്ടില്ലെങ്കിൽ വിശപ്പുവരാത്തവർ, ഉറക്കം വരാത്തവർ, മക്കൾക്കുകൂടി ഒരുമിച്ചിരുന്നാൽ ഒരുതരം പ്രാണഭയം ഉണ്ടാകുന്നവർ— ഇങ്ങനെ നമ്മുടെ അമ്മമാർ പല തരക്കാരാണു്.

**മിസ്സസ്സ് കോ:**—ഏതമ്മമാക്കും മക്കൾ വേർപിരിഞ്ഞാൽ അന്നന്നുള്ള വിവരങ്ങളറിയണമെന്നുള്ള ആഗ്രഹമെങ്കിലും ഉണ്ടായിരിക്കയില്ലേ? വെറും വളൎത്തച്ഛനായിരുന്ന ആ കണ്വമുനിക്ക് ശകുന്തളയുടെ വേർപാടിലുണ്ടായ ഹൃദയവ്യഥ തന്നെ എത്ര തീക്ഷ്ണമായിരുന്നു. ആ സ്ഥിതിക്ക് ഈ അച്ഛന് അതു തോന്നാതിരിക്കയെന്നോ? ഇതൊന്നും പറയണ്ട.

**ധർമ്മവ്രതർ**—അമ്മ പറഞ്ഞതു് യഥാൎത്ഥമാണ്. എന്തായാലും സമാധാനമായിട്ടിരിക്കണം. മാത്രവുമല്ല, ദേവി നമുക്കോരോരുത്തൎക്കും വേണ്ടുവോളം ജോലികൾ നിർദ്ദേശിച്ചിട്ടുണ്ടല്ലോ?

**കോയിക്കൽ**—എന്തായാലും ആ "നിരഞ്ജിനിമദർ"തക്ക സമയത്തു വന്നുചേൎന്നു. അവരുടെ ആ ശിഷ്യ ഇപ്പോൾ ആലയത്തിലുള്ളതു് നമുക്കെത്ര സമാധാനമായി എന്നോ?

**ഭാസ്കർ**—ആ മദറിന്റെ പേരെന്തോന്നാ. നിരഞ്ജിനി മദർ എന്നാ! ഇതെങ്ങിനെ ഈ നിരഞ്ജനി മദർ എന്നായതു്.

**കോയിക്കൽ**—ആ അമ്മയുടെ സ്വദേശം ഗുജറാത്താണ്. അവൎക്ക് സ്വഭാഷകൂടാതെ ഇംഗ്ലീഷും വശമായിട്ടുണ്ട്. സ്വദേശം വിട്ടുള്ള സഞ്ചാരത്തിൽ ഇംഗ്ലീഷുഭാഷയിലാണ് മററുള്ളവരോടു സംസാരിക്കുക പതിവ്. അതുകൊണ്ട് അവരെ നിരഞ്ജിനിമാതാ എന്നുള്ള അൎത്ഥത്തിൽ മദർ എന്നു വിളിച്ചുപോന്നു.

**ധർമ്മവ്രതർ**—ശരി, നിരഞ്ജിനി എന്നതു് അവൎക്കു പററിയ പേരുതന്നെയാണ്. യാതൊരു ഭൗതികഭാവത്തോടും ഒരു ബന്ധവുമില്ലാത്ത ഒരു പ്രകൃതിവിശേഷമാണ് അവരിലുള്ളതു്.

**ഭാസ്കർ**—അതങ്ങിനെയായി. മററെ ശിഷ്യയോ. അവരെക്കുറിച്ചാണല്ലോ നാം കൂടുതൽ അറിയേണ്ടിയിരിക്കുന്നതു്.

**കോയിക്കൽ:**—എനിക്കവരെ അറിയാനിടയായിട്ടുണ്ട്. സേവനാലയത്തെ ശരിയായി സംരക്ഷിച്ചുകൊണ്ടുപോവാൻ ആ സാദ്ധ്വിക്കു തക്ക പാകതയുണ്ടെന്നാണ് എന്റെ വിശ്വാസം.

**ഭാസ്കർ:**—ഈ പ്രായത്തിൽ ഇവൾക്ക് ഈ സന്ന്യാസപ്രിയം ഉണ്ടായതെങ്ങിനെ.

**ധർമ്മവ്രതർ:**—അവരുടെ സുകൃതപരിപാകംകൊണ്ട് അങ്ങിനെ ഒരു ഭാഗ്യം അവൾ സിദ്ധിച്ചു. അതിന്റെ ഹേതുവുംമററും ചോദിക്കാവുന്നതല്ല.

**ഭാസ്കർ:**—അതെ അത്തരം വിശ്വാസങ്ങളിലാണ് അനവധി കപടജീവിതങ്ങൾ രക്ഷപ്പെട്ടുപോരുന്നതു്. അതോക്കുമ്പോൾ—

**കോയിക്കൽ:**—അല്ല ഭാസ്കർ ആ വിശ്വാസത്താൽ ബഹുജനദൃഷ്ടിയെ വഞ്ചിച്ച് ആരെങ്കിലും കുറെപ്പേർ ജീവിക്കുന്നുണ്ടായിരിക്കാം. അതുകൊണ്ട് ആ പ്രകൃതത്തോടുകൂടി കാണുന്ന എല്ലാജീവിതങ്ങളുടേയും യാഥാർത്ഥ്യം അത്രമാത്രമേ ഉള്ളൂ എന്ന് ധരിച്ചുപോകരുതു്. എനിക്കു് വ്യത്യസ്താനുഭവങ്ങൾ ധാരാളമുള്ളതുകൊണ്ടാണ് പറയുന്നതു്.

**ഭാസ്കർ:**—ആകട്ടെ! എന്നാൽ ആ കാര്യത്തിൽ എനിക്കൊന്നും ചോദിക്കാനില്ല. ആലയത്തിൽ അവരുടെ കൃത്യപരിപാടി ഞാനേതാണ്ടു നിരീക്ഷിച്ചു. അതെനിക്കു വളരെ ഹിതമായിരുന്നു എന്നു പറയാതെ നിവൃത്തിയില്ല. പക്ഷേ—

**ധർമ്മവ്രതർ:**—പക്ഷേ ആ വേഷം അത്ര ഹിതമല്ലായിരിക്കാം. അല്ലേ?

**കോയിക്കൽ:**—ഭാരതഭൂമിയിലെ അനവധി മഹാധർമ്മസ്ഥാപനങ്ങളെ നിർമ്മിച്ചു പുലർത്തിപ്പോരുന്നതിന് അത്തരം വേഷങ്ങൾ ഏററവും ഉപകരിച്ചിട്ടുണ്ടെന്നുള്ള കാര്യം നമുക്കു വിസ്മരിക്കാവുന്നതാണോ?

ഭാസ്കർ: ജനസമുദായത്തിൽ ഒരുതരം ആലസ്യത്തിൻെറ വാഴ്ച്ചയ്ക്കു് അവസരം കൊടുക്കാനും ആ തരം വേഷങ്ങൾ സഹായിച്ചിട്ടുണ്ടെന്നുള്ള കാൎയ്യവും ഓർമ്മിക്കേണ്ടിയിരിക്കുന്നു.

കോയിക്കൽ:— സർവ്വദുരഭിമാനവും പരിത്യജിച്ചു് ധർമ്മസേവനത്തിനു ജീവിതം സമൎപ്പിക്കുവാൻ സമുദായക്ഷേമത്തിനു വേണ്ടി സദാ തീവ്രപരിശ്രമം ചെയ്വാൻ ജീവിതത്തെ സന്നദ്ധമാക്കുന്ന ഒരു ഉൽകൃഷ്ടധർമ്മം അലസതയാണു വളൎത്തുന്നതെന്നു വിശ്വസിക്കുന്നതെങ്ങിനെ.

ധർമ്മവ്രതർ:—നമ്മുടെ പത്രാധിപക്കു് എല്ലാ കാൎയ്യങ്ങളിലും ഏററവും സ്വതന്ത്രമായ ചില പ്രത്യേകാഭിപ്രായങ്ങളാണുള്ളതു്. അവ അത്ര എളുപ്പത്തിൽ മാററാവുന്നതല്ല.

കോയിക്കൽ:— ഏതുകാൎയ്യത്തിലും പ്രത്യേകതയുള്ള സ്വാഭിപ്രായമുണ്ടാകുക വളരെ ആശാസ്യമാണു്. ഇക്കാൎയ്യത്തിലുള്ള അഭിപ്രായഭേദം കാലക്രമത്തിൽ മാറിപ്പോകും.

മിസ്സസ്സ് കോയിക്കൽ: യോഗിനിയെ സേവനാലയത്തിലെ കുഞ്ഞുങ്ങൾക്കു വളരെ കാൎയ്യമാണു്. അവൾക്കു് ആ മദറിനെപ്പോലെ നമ്മുടെ ഭാഷ അറിയാൻ പാടില്ലാത്തേയുമില്ല. എത്ര ഉത്സാഹത്തോടുകൂടി ജോലികൾ ചെയ്യുന്നു.

ധർമ്മവ്രതർ:—നാട്ടിൻെറ നാനാഭാഗത്തുനിന്നും ആലയത്തിലേക്കു ധാരാളംപേർ അപേക്ഷകരുണ്ടു്. അമ്മ പറഞ്ഞതുപോലെ ഒരു നല്ല പ്രവൎത്തകയും നമുക്കു ലഭിച്ചിട്ടുണ്ടു്. കൂടുതൽ പ്രചരണവേലചെയ്തു ധനാൎജ്ജനസൗകൎയ്യം വൎദ്ധിപ്പിച്ചാൽ ദേവി ഉദ്ദേശിച്ചിട്ടുള്ള ശാഖാസ്ഥാപനങ്ങൾകൂടി എളുപ്പത്തിലാമായിരുന്നു.

മിസ്സസ്സ് കോയിക്കൽ:—വിജയ പോയ ഉടനെതന്നെ ആ ഭാരം വഹിക്കാൻ നല്ലൊരാളിനെ ഈശ്വരാനുഗ്രഹംകൊണ്ടു ലഭിച്ചതു് എല്ലാപേരുടേയും ഭാഗ്യംതന്നെ.

കോയിക്കലിൻെറ ആഫീസുമുറിയിൽവച്ചു നടന്ന ഈ സംഭാഷണം എല്ലാ ഭാഗവും ശരിയായി ഗ്രഹിക്കാൻ കഴിയാത്ത

തുകൊണ്ട കണ്ടിതപ്പെട്ടും ദേവിയെക്കുറിച്ചു് കൂടുതൽ വിവരങ്ങൾ അറിയാത്തതിനാൽ നിരാശനായും ഒരു ശ്രോതാവു് മററാരുടേയും ദൃഷ്ടിക്കു വിഷയമാകാത്തവിധം മറഞ്ഞു് മാറിനിന്നു സശ്രദ്ധം കേൾക്കുന്നുണ്ടായിരുന്നു. ദേവിയെ വിദേശസഞ്ചാരത്തിനു് അയച്ചതുമുതൽ ഒരുതരം അന്തസ്താപത്തിനധീനനായി ആ മാതാപിതാക്കളെ ഹൃദയശൂന്യരാണെന്നു വിധിച്ചു സദാ സകലജനങ്ങളോടും അക്കാര്യത്തെക്കുറിച്ചുതന്നെ ആവലാധി പറഞ്ഞു കഴിയുന്ന പച്ചപ്പാവമായ നമ്മുടെ കൊച്ചപ്പി ഒരു വാടിയുടെ സഹായത്തോടുകൂടി ജിജ്ഞാസയുടെ തീവ്രതയെ പ്രത്യക്ഷമാക്കുന്ന മുഖഭാവം അവലംബിച്ചു് ആകപ്പാടെ ചോദ്യചിഹ്നത്തിന്റെ ഭാവത്തിൽ അനങ്ങാതെ നില്ക്കുകയായിരുന്നു.

സംഭ്രമവും മഹാസങ്കടങ്ങൾ സഹിക്കുന്ന ദയനീയമായ ഒരു മുഖഭാവവും പ്രകടിപ്പിച്ചുകൊണ്ട വാർദ്ധക്യത്താൽ നേരിട്ടിട്ടുള്ള ദേഹക്ഷീണത്തെ ഗണിക്കാതെ ഒരു സ്ത്രീ അതാ ഓടിക്കിതച്ചു കോയിക്കലിന്റെ ഭവനത്തെ സമീപിക്കുന്നു. ദുഃഖനിവാരണത്തിനു മാർഗ്ഗമന്വേഷിച്ചു മനുഷ്യമനസ്സു് അമ്പരന്നു് അലഞ്ഞുതുടങ്ങിയാൽ, അതിലും വിശേഷിച്ചു് ആ അവസ്ഥാന്തരം ഒരു വൃദ്ധസ്ത്രീയുടെ മുഖത്തെ മ്ലാനമാക്കിത്തീർന്ന മട്ടിൽ കാണാനിടവന്നാൽ അതു ശോചനീയമെന്നെ പറയാൻ നിവൃത്തിയുള്ളൂ. മുഷിഞ്ഞ വേഷം ജരാക്രാന്തിയാൽ ചുക്കിച്ചുളിഞ്ഞുതുടങ്ങിയ കപോലഭാഗങ്ങളുടെ വികൃതഭാവത്തെ ഒന്നുകൂടി ശോചനീയമാക്കുന്ന കണ്ണുനീർകണങ്ങൾ, അന്തഃസ്താപത്തിന്റെ ഉദ്വേഗത്താൽ തുറിച്ചുഴലുന്ന മിഴികൾ, കാലത്തിന്റെ ഇന്ദ്രജാലപ്രഭാവം കൊണ്ട നിറംമാറി വികൃതപ്പെട്ട പാറിപ്പറക്കുന്ന തലമുടി എന്നിവകൾ ചേർന്നു് ജീവിതക്ലേശത്തിന്റെ നിദർശനരൂപംപോലെ ഏതാണ്ടോ തനിയെ പുലമ്പിക്കൊണ്ട പാഞ്ഞെത്തുന്ന ഈ വൃദ്ധ ആരായിരിക്കാം. ആ ഭാവത്തിൽ ആതുരജനങ്ങളെക്കണ്ടാൽ ആരാണു്, ആകുലത എന്താണു് എന്നന്വേഷിച്ചുപോകുക എന്നുള്ളതു് ഇക്കാലസ്ഥിതിക്കു യോജിച്ച മഹൽജനധർമ്മമല്ലല്ലോ? പടിവാതിൽ കടന്നുവന്ന പാവപ്പെട്ട ആ മുത്തശ്ശിയെ

കൊച്ചപ്പിപോലും അതാ അവിടെനിന്നു് ഒരവജ്ഞതയോടുകൂടി നിരീക്ഷിച്ചുതുടങ്ങി. കൊച്ചപ്പിക്കു മുൻപേതന്നെ ഉണ്ടായിരുന്ന കണ്ഠിതഭാവത്തെ മുത്തശ്ശിയുടെ വരവു് ഒന്നിരട്ടിപ്പിക്കുക തന്നെ ചെയ്തു. കോയിക്കലിന്റെ ആഫീസുമുറിയുടെ വാതലിനു നേരെതന്നെ ആ സ്ത്രീ വന്നുകയറുന്നു എന്നു കണ്ടപ്പോൾ കൊച്ചപ്പി അക്ഷമയോടുകൂടി അവരുടെ അടുത്തെത്തിക്കഴിഞ്ഞു. അകത്തു ശബ്ദംകേൾക്കാതിരിക്കട്ടേ എന്നു കരുതി പതിഞ്ഞ ഒച്ചയോടുകൂടിയാണെങ്കിലും പരുഷഭാവത്തിൽ മുത്തശ്ശിയോടു് ഇങ്ങനെ ഗർജ്ജിച്ചുതുടങ്ങി. "എന്തൊരു പുറപ്പാടാണിതു് എ. അവിടെ നിക്കിൻ അങ്ങു കേറിചെന്നുടരുതു്. അദ്ദേഹം വേറെ രണ്ടാണുങ്ങളോടു് വേഴംപറഞ്ഞുകൊണ്ടിരിക്കയാണു കോട്ടാ.

മുത്തശ്ശി:—അയ്യോ കൊച്ചപ്പിപിള്ളേ എനിക്കദ്ദേഹത്തിനെ തന്നെ കണ്ടു് എന്റെ സങ്കടം അറിയിക്കാനുണ്ടു്. എൻറ്റെ അവരിവിടെ വരാൻ പറഞ്ഞിരുന്നു.

കൊച്ചപ്പി:—ഓ സങ്കടം നേരിക്കണം. ആരു വരാൻ പറഞ്ഞിരുന്നു. എന്തിനാണു നിങ്ങളെ വരാൻ പറയണു്. ചുമ്മാ ഇരിക്കിനവിടെ.

മുത്തശ്ശി:—(വിങ്ങിവിങ്ങിക്കരഞ്ഞുകൊണ്ടു്.) അയ്യോ എന്റെ പൊന്നുകൊച്ചപ്പിപിള്ളേ എനിക്കൊരു പെണ്ണൊള്ളതിനെ നിങ്ങളറിയൂല്ലേ. കമലേ അവിടെ ആ കൊലമാടൻ കുറുപ്പ്' അവളെ അതാ തല്ലിക്കൊല്ലണ്. അയ്യോ ആ മഹാപാപി തൊള്ളക്കടിയൻ. എനിക്കൊരുമൊരു തൊണയില്ല. ആ പെണ്ണിന്റെ ചീവം കെടന്നാൽ എങ്ങനെയെങ്കിലും താവിച്ചുവെള്ളം തരും.

കൊച്ചപ്പി:—കുറുപ്പവളുടെ ഭർത്താവല്ലെ. അയാളു് രണ്ടു തല്ലു കൊടുത്താൽ അവൾക്കു കൊണ്ടൂടെ. നിങ്ങളതിനോടി ഇങ്ങു വന്നാൽ.

മുത്തശ്ശി:—അതല്ല പിള്ളെ അയാളു് എങ്ങെങ്കിലുമൊക്കെ തെണ്ടിതിരിഞ്ഞേച്ചു് ആരെങ്കിലുമൊക്കെപ്പറയുന്ന നുണ

യും കേട്ടോണ്ടു് അവിടെ കേറിവന്നിട്ടുണ്ടോ പിന്നെ അടിയും ഇടിയും തന്നെ. പെററവളെങ്ങിനെ കണ്ടോണ്ടിരിക്കും.

കൊച്ചപ്പി:—അതിനിപ്പം ഇവിടെ എന്തര വേണമെന്നു്.

മുത്തശ്ശി:—തേഷ്യപ്പെടരുതെ കൊച്ചപ്പിപിള്ളെ, നിങ്ങഠംകാര്യം മുഴവൻ കേക്കിൻ. ഇന്നാളൊരിക്കെ ആ ചെറുപ്പക്കാരനൊണ്ടല്ലോ, കമല പറഞ്ഞു അയാഠം ഒരു സഭക്കാരനാണു്, സന്ന്യാസിയാണു് എന്നൊക്കെ. പേരു് എന്തെരോ എന്തോ. നമ്മടെയൊക്കൊ പേരുപോലെയല്ല. ഒരു വല്ലാത്ത പേരു്. ഞാൻ മറന്നുപോയി. അയാളവിടെ വന്നിരുന്നു. അന്നും ഇതുതന്നെയായിരുന്നു കോലാഹലം. ഞാൻ പറുവിളിച്ചുകരയണതു് കേട്ടാണു് ആ സന്ന്യാസി അവിടെക്കേറിവന്നതു്. അന്നു ഞങ്ങളൂടെയൊക്കെ സമാധാനം പറഞ്ഞു് ഇന്നിമേലാൽ ഇങ്ങനെ ഉണ്ടാവരുതെന്നു് അവരെക്കൊണ്ടു സത്യംചെയ്യിച്ചേച്ചാണു വന്നതു്. അതു മറുത്തു് അതുപോലെ പിന്നേയും വല്ലതുമുണ്ടാവണെങ്കിൽ അവിടെയും ആ ആപ്പിസ്സില്ലിയോ പോലിസുകച്ചേരിയല്ലാ. മററതേ അല്ലാ. എന്തരോ എന്തോ എനിക്കറിഞ്ഞൂട. അവിടെച്ചെന്നു പറയണമെന്നു പറഞ്ഞേച്ചുപോന്നു. അതുകൊണ്ടു ഞാനവിടെ ഓടി പിള്ളേ. അവിടത്തെ ആഠം ഇങ്ങു പോന്നിരിക്കണെന്നു പറഞ്ഞു. അയ്യോ എന്റെ പെണ്ണിനെ ആ പാവി എന്തെരു ചെയ്യോ. ആ സന്ന്യാസി ഇവിടെ ഇരിക്കണോ? ഞാൻ ചെന്നിത്തിരി പറയട്ടെ.

കൊച്ചപ്പി:—അയ്യോ പാരഎളവേ. ഞാൻ പറഞ്ഞില്ലിയോ കെടന്നു വിളിക്കല്ലെന്നു. തന്ന്യാസിയും കുന്തക്കോലും ഇതിനെല്ലാം വേലവേണ്ടിയോ? എനിക്കൊന്നും അറിഞ്ഞൂടെ. എവരക്കു് എന്തെരു പിടിച്ച ആവച്ച്യമോ? കേട്ടോന്നൊമിണ്ടാണ്ടു നിക്കിൻ. ഞാൻ അങ്ങുചെന്നു പറഞ്ഞു് അയാളെ ഇങ്ങെഴുന്നെള്ളിച്ചേക്കാം.

മുത്തശ്ശി:—എന്നാൽ വല്യ പുണ്യമായി പൊന്നെ'

കൊച്ചപ്പി:— ഓരോരോ പുണ്യവുമൊണ്ടു പാവവുമൊണ്ട്. അതൊന്നും പറയണ്ട. അയാൾക്ക തൊഴിലില്ലല്ലോ. ഞാനയാളടത്തു ചെന്നു പറഞ്ഞേക്കാം.

കൊച്ചപ്പി ഉടനെതന്നെ കോയിക്കലിന്റെ ആഫീസുമുറിയിലേക്കു കടന്നു. മുത്തശ്ശി അക്ഷമയോടെ കാത്തുനില്പായി. കൊച്ചപ്പി അകത്തുചെന്നു വിവരമറിയിച്ചു ഉടൻ ദേവിയുടെ അമ്മ മുത്തശ്ശിയുടെ അരികിലെത്തി അവരെ പറഞ്ഞു സമാശ്വസിപ്പിച്ചു. ധർമ്മവ്രതനും ഭാസ്കരും ഉടനെ പോയി അവരുടെ സങ്കടത്തിനു പരിഹാരം ഉണ്ടാക്കിക്കൊടുക്കേണ്ടതാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഉദ്ദേശിച്ചിരുന്നതുപോലെ ആലയപ്രവർത്തനത്തിൽ അവലംബിക്കേണ്ടുന്ന നവ്യപരിപാടിയെ പരാമർശിച്ചു കോയിക്കലുമായി ദീർഘസമയം സംസാരിക്കുവാൻ കഴിയാത്തതുകൊണ്ടുള്ള അസംതൃപ്തിയോടാണെങ്കിലും ഭാസ്കർ ധർമ്മവ്രതനെ സഹകരിച്ചു മുത്തശ്ശിയോടുകൂടി യാത്രയാകയും ചെയ്തു. മുത്തശ്ശി തിരിച്ചുപോകുന്നതു കണ്ടും കൊണ്ടു കൊച്ചപ്പി ഇങ്ങനെ പറഞ്ഞുപോയി. "വേണം വേണം അങ്ങിനെയൊക്കെ വരാതിരിക്കുമോ. ഈ തള്ളയും ആ മോളും പലരേയും കണ്ണീരു കുടിപ്പിച്ചിട്ടുണ്ടേന്ന്! വേലയ്ക്കുല്ലയോക്കൂലി. വേലിചാടുന്ന പശുവിനു കോലുകൊണ്ടു മരണം. ഈ ചെറുപ്പക്കാരുണ്ടോ ഇതു വല്ലതുമറിഞ്ഞു."

## അദ്ധ്യായം ൨൯.

ഗോപിനാഥൻ സ്വസഹോദരിയുടെ വിദൂരവിദേശയാത്രയെ സന്തോഷത്തോടും സംതൃപ്തിയോടുംകൂടി മനസ്സാ അനുവദിച്ചിരുന്നു എന്നു തീർത്തു പറയാൻ നിവൃത്തിയില്ല. സുദുർല്ലഭങ്ങളായ ഐശ്വര്യവിഭവങ്ങളാൽ പ്രശോഭനമായ ഒരു ഭാവിയെ പ്രതീക്ഷിച്ചായാലും ദീർഘകാലത്തെ വേർപാടുണ്ടാക്കുന്ന സന്ദർ

ങ്ങളും സഹോദരഹൃദയങ്ങളെ എന്തെന്നില്ലാത്ത ഒരു സംഭ്രമത്തിൽപ്പെടുത്താതിരിക്കയില്ല. ഹൃദയബന്ധത്തിനു മനുഷ്യന്റെ പൌരുഷത്തെ ചിലപ്പോളിങ്ങനെ ദുർബലപ്പെടുത്താനുള്ള പ്രാഭവം ഉണ്ടെന്നുള്ളതു് ഒരു പരമാർത്ഥമാകുന്നു. സഹോദരിയുടെ അഭിലാഷം സ്വരാജ്യത്തിന്റെ ഒരഭീഷ്ടമായി പരിവർത്തിച്ചുപോയ സ്ഥിതിക്കു് അതു പ്രതിബന്ധിക്കപ്പെടുന്നതു് ഒരു വിധത്തിലും വിഹിതമാവുകയില്ലല്ലൊ എന്നു വിചാരിച്ചുമാത്രം ദേവിയുടെ വിദേശയാത്രയെ ഈ ജ്യേഷ്ഠസഹോദരൻ അനുവദിക്കയായിരുന്നു. വിജയാദേവിയുമൊരുമിച്ചു മദ്രാസിലെത്തിയ ഉടൻ തന്നെ ഗോപിനാഥൻ അപ്പോൾ ഇംഗ്ലണ്ടിൽ താമസിക്കുന്ന സത്യപാലിനെ ദേവിയുടെ വിദേശയാത്രാവിവരം കമ്പിമുഖേന അറിയിച്ചു. ഔദ്യോഗികാവശ്യങ്ങൾക്കായി ആറുമാസംമുൻപു് ഇംഗ്ലണ്ടിലെത്തിയിരുന്ന സത്യപാലിനു് ഈ കമ്പിവാർത്ത ഒരേ സമയത്തു് ഉൽക്കണ്ഠാജനകവും ആശാവഹവുമായി തോന്നി. "ഉൽകൃഷ്ടമായ ഒരുദ്ദേശനിർവ്വഹണത്തിനായി സ്വദേശഗവർമ്മെന്റിന്റെ പ്രോത്സാഹനത്തോടുകൂടി ദേവി അമേരിക്കയിലേക്കു പുറപ്പെട്ടിരിക്കുന്നു എന്നുള്ള വാർത്ത എനിക്കു് ആനന്ദദായകമായിരിക്കുന്നു. അതിലേക്കു സർവ്വവിജയങ്ങളും ഞാൻ ആശംസിക്കുന്നു." എന്നു് അദ്ദേഹം ഗോപിനാഥനു മറുപടി കമ്പിസന്ദേശം അയച്ചിരുന്നു.

ഏപ്രിൽമാസം ൩-ാംനു വൈകുന്നേരം നാലുമണിക്കു ബാംബെ തുറമുഖത്തുവച്ചു് ബാംബെനിവാസികളായ കേരളീയരുടെ ഒരു വിശേഷാൽസമ്മേളനത്തിൽനിന്നു് അഭ്യുദയാശംസകൾ സ്വീകരിച്ചുകൊണ്ടു് സ്വസഹോദരനോടും തന്നെ അനുഗമിച്ചിരുന്ന ഇതരജനങ്ങളോടും ദേവി യാത്രപറഞ്ഞു. എസ്സ്. എസ്സ്. വാർസോവാ' കൃത്യം ൫ മണിക്കു് തുറമുഖം വിടുവാൻ സന്നദ്ധമായിരിക്കുന്നു. കപ്പൽയാത്രയ്ക്കു് ഒരുങ്ങുമ്പോൾ വേണ്ടിവരുന്ന മുൻകരുതലുകളെല്ലാം ഗോപിനാഥന്റെ പ്രത്യേകാന്വേഷണത്താൽ ശരിയായി നിർവ്വഹിക്കപ്പെട്ടിരുന്നു. വൈദ്യപരിശോധനയും പാസ്പോർട്ടു് പരിശോധനയും കഴിഞ്ഞു് ദേവി കപ്പൽ

ത്തട്ടിൽ കയറിയപ്പോൾ സ്റ്റൂവാർഡ് ദേവിക്കുള്ള മുറി കാണി ച്ചുകൊടുത്തു. ആ ക്യാബിനിൽ ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടിരി ക്കുന്ന ഒരു ബങ്കാളിവനിത കൂടിയുണ്ടായിരുന്നു. അവർ ദേവിയെ കണ്ടു യാത്രാവിവരങ്ങൾ ചോദിക്കുകയും അവർ അന്യോന്യം പരിചയപ്പെടുകയുംചെയ്തു. കപ്പൽ തുറമുഖംവിട്ടു. അകന്നു അല ഞ്ഞലഞ്ഞു ഘോരാരവത്തോടുകൂടി പെരുങ്കടൽ നടുവിലേക്കു പോകുന്ന കപ്പലിനെ വീക്ഷിച്ചുകൊണ്ടു നിൽക്കുന്ന ജനങ്ങളുടെ മുഖഭാവം ഏതാണ്ടൊരമ്പരപ്പിനെ പ്രത്യക്ഷപ്പെടുത്തിയിരുന്നു. ഒട്ടധികം ജനങ്ങളേയും വഹിച്ചുകൊണ്ടു ആ ജലചരമഹാസത്വം നങ്കൂരമെടുത്തു യാത്രയായി എന്നറിയിക്കുന്ന കാഹളം മുഴക്കി. കരയിലും കപ്പൽത്തട്ടിലും നിൽക്കുന്ന ജനങ്ങൾ സന്തോഷാരവം മുഴക്കി കൈലേസുകൾ വീശി അന്യോന്യം യാത്രപറഞ്ഞു. ആർത്തിരമ്പുന്ന തരംഗപരമ്പരകളെ ഭേദിച്ചു അപാരത യിൽ തങ്ങളെ വിട്ടു അകലുന്നതു കണ്ടാൽ തിരഞ്ഞുനിന്നു നോക്കു ന്നവർക്കു ഭയസങ്കലിതമായ ഒരു ആശങ്ക ഉളവാകാതിരിക്കുമോ? മാതൃസന്നിധിയേയും, മാതൃഭൂമിയുടെ പാർശ്വത്തേയും വിട്ടകലു മ്പോൾ ഉള്ളിലുണ്ടാകുന്ന മനോവൈക്ലബ്യത്തിന്റെ മാററിഞ്ഞു തുടങ്ങിയിരിക്കുന്ന വിജയാദേവി തുറമുഖത്തിൽ സഹോദരൻ നിന്നിരുന്ന സ്ഥാനവും കാണാൻ കഴിയാതായപ്പോൾ ഒന്നുരണ്ടു നിമിഷംകൊണ്ടു മാതാവു പിതാവു, സേവനാലയം, സഖാ ക്കൾ എന്നിവയെയെല്ലാമൊന്നുസ്മരിച്ചു അവയോടു മനസാ യാത്രപറഞ്ഞുപോയി. ദേവി കപ്പലിൽവച്ചു ലഭിച്ച സ്നേഹി തയും ഒരുമിച്ചു കപ്പലിന്റെ ഡക്കിൽനിന്നുകൊണ്ടു ആയാന പാത്രം തീരംവിട്ടകലുമ്പോളുണ്ടാകുന്ന കാഴ്ച കണ്ടു ആനന്ദിച്ചു ഒരു സംഭാഷണത്തിൽ ഏപ്പെട്ടിരുന്നു. കപ്പൽയാത്രയിൽ പൂർവ്വ പരിചയം സിദ്ധിച്ചിരുന്ന പ്രൗഢയായ ആ വനിതയുടെ സാഹ ചര്യം ദേവിക്കു ഏററവും പ്രയോജനകരമായി പരിണമിച്ചു. ഓരോ മഹച്ഛക്തികളുടെ മുദ്രാങ്കിതങ്ങളായ പതാകകൾ പാറി ച്ചുകൊണ്ടു കപ്പലുകൾ തുറമുഖത്തിലേക്കു വന്നുചേരുന്നതും തുറ മുഖം വിട്ടുപോകുന്നതും മററും ഇടംപ്രക്രമമായി കാണുന്ന ദേവി

ക്ക് ആ കാഴ്ച ആനന്ദാവഹമായി തോന്നാതിരുന്നില്ല. ഭൂഭാഗം വിട്ടകന്ന് അവിടത്തെ സ്ഥിതിഗതികളെ താൽക്കാലികാനുഭവങ്ങളുമായി തുലനംചെയ്തു ചിന്തിച്ചു പല പാഠങ്ങളും സ്മരിക്കത്തക്കവണ്ണം ജീവിതയാത്രയിൽത്തന്നെ ഒരു വ്യതിയാനം ഏറ്റപ്പെട്ടതുപോലെ അവൾക്കു തോന്നി. ബാഹ്യമായ അകൽച്ച ചിലപ്പോൾ ആഭ്യന്തരമായ ഐക്യത്തിന് എങ്ങിനെ പ്രേരകമാകുന്നു എന്ന് അപ്പോഴത്തെ അനുഭവവിശേഷങ്ങളെ ആസ്പദമാക്കി ദേവി ചിന്തിച്ചുതുടങ്ങി. അനന്തവിസ്താരിതമായ ആകാശത്തിന്റെ ചുവട്ടിൽ അതിന്റെ പ്രതിരൂപം എന്നപോലെ പരന്നുകിടക്കുന്ന മഹാസമുദ്രത്തിൽ സായാഹ്നസന്ധ്യാദിംഗ്മണ്ഡലങ്ങൾക്ക് ഉണ്ടാകുന്ന ചേതോഹരങ്ങളായ ഭാവവിശേഷങ്ങൾ കണ്ട് അവർ ഉല്ലാസപ്രേരിതരായി ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നു. ആക്സ്ഫോർഡ് യൂനിവേഴ്സിറ്റിയിൽ എം. എ. പരീക്ഷയ്ക്കു പഠിച്ചുകൊണ്ടിരിക്കുന്ന ആ യുവതി ഇപ്പോൾ മൂന്നാമത്തെ പ്രാവശ്യമാണു കപ്പൽയാത്ര ചെയ്യുന്നത്. കപ്പൽയാത്രയിൽ പൂർവ്വപരിചയം സിദ്ധിച്ചിട്ടുള്ള ഒരു സഹോദരിയുടെ സാഹചര്യം ലഭിക്കാനിടയായത് അത്യന്തം അനുഗ്രഹമായി എന്ന് ദേവി ഓരോസന്ദർഭത്തിലും സ്മരിക്കേണ്ടിവന്നു. ഭാരതീയ സ്ത്രീകൾ പാശ്ചാത്യരാജ്യങ്ങളിൽ സഞ്ചരിച്ചു പരിഷ്കാരകേന്ദ്രങ്ങളിൽ പരിചയിച്ചും അവിടത്തെ ആർജ്ജിക്കാവുന്ന സംസ്കാരത്തെ സ്വദേശത്തു യഥോചിതം വ്യാപരിപ്പിക്കേണ്ട ആവശ്യം അവർക്ക് ഒരുപോലെ ചിന്താവിഷയമായിരുന്നു.

നാനാവിധ ജീവിതാദർശങ്ങളോടുകൂടിയ ഒട്ടധികം ജനങ്ങൾ ഒരുമിച്ച് ഒരു കപ്പലിൽ ഒരു മഹാർണ്ണവം തരണം ചെയ്യുന്നത് ഒരു ലോകയാത്രയുടെ സമഗ്രവും, സംക്ഷിപ്തവുമായ സ്വരൂപത്തെ അനുസ്മരിപ്പിക്കുന്നു. വിഭിന്നദേശീയരും വ്യത്യസ്താചാരവേഷഭാഷാന്വിതരുമായ ജനസഞ്ചയം ഒരേ അവലംബത്തിൽ ഓരോ ലക്ഷ്യങ്ങളോടുകൂടി അത്യഗാധതയിൽ, ആ മഹാനീലിമയിൽ ഒരു നിശ്ചിതലക്ഷ്യസ്ഥാനമായി ഒരേ വഴിക്ക് ഒരു ചരിത്രയാനം തുടർന്നിരിക്കുന്നത് യാദൃച്ഛികസംഭവമായ

ഒരു ചിന്താവിഷയമായിരുന്നു. അവർ കപ്പലിൻെറ മുകൾത്തട്ടിൽനിന്നുതന്നെ ആ സ്നേഹിതയോട് ജീവിതയാത്രയെ കപ്പൽയാത്രയായി വർണ്ണിച്ചു സരസമായി പലതും പ്രസ്താവിച്ചു. ആദർശചിന്തനത്തെക്കാൾ അധികം പ്രായോഗികവൈഭവത്തെ ഇഷ്ടപ്പെടുന്ന ആ വനിതയ്ക്കു് ദേവിയുടെ തത്വചിന്താശൈലി അത്രമാത്രം ഇഷ്ടപ്പെട്ടില്ലെങ്കിലും സ്വാരസ്യഭരിതമായ സംഭാഷണം ആസ്വാദ്യമായിരുന്നു. ഓക്സ്ഫോർഡിലെ ജീവിതരീതിയും പാശ്ചാത്യവനിതകളുടെ പ്രവൃത്തിപരമായ ഊർജ്ജസ്വലജീവിതത്തിൻെറ രസകരങ്ങളായ രംഗങ്ങളും മററും പുതിയ സ്നേഹിതയിൽ നിന്നറിഞ്ഞു്, പരിഷ്കാരം ജീവിതത്തിനുണ്ടായിരിക്കേണ്ട സ്വാഭാവിക പ്രശാന്തതയെ ഭഞ്ജിക്കുന്നതിൽ ദേവി ഏറെക്കുറെ പരിതപിക്കാതിരുന്നില്ല. കടൽച്ചൊരുക്കുകൊണ്ടുണ്ടാകാവുന്ന വൈഷമ്യങ്ങൾ ദേവിയെ ബാധിക്കാതിരിക്കുന്നതിന് സ്നേഹിത വേണ്ട മുൻകരുതലുകളെല്ലാം ചെയ്തിരുന്നു. അവർ രണ്ടുപേരും അധികസമയവും കപ്പലിൻെറ ഡക്കിൽ മററു യാത്രക്കാരായ സഹോദരികളുമായി വന്നിരുന്നു സംസാരിച്ചും, പുസ്തകപാരായണം ചെയ്തും ഓരോ കളികളിൽ ഏർപ്പെട്ടും സമയം വിനിയോഗിച്ചുവന്നു.

ബാംബെയിൽനിന്നും പുറപ്പെട്ട് അഞ്ചാംദിവസം ആകുന്നതുവരെ അവരുടെ ദിവസങ്ങളും കപ്പലും ഒരുപോലെ മന്ദഗതിയെ അവലംബിച്ചു് സഞ്ചരിക്കുന്നതായി അവക്കു തോന്നി. അഞ്ചാംദിവസം പ്രഭാതത്തിൽ ഏയിഡൻ തുറമുഖം കണ്ടുതുടങ്ങി. കപ്പലിൽകയറിയ രണ്ടാംദിവസംതന്നെ ലൈഫ്ബെൽട്ട് ഉപയോഗിക്കേണ്ടരീതി കപ്പലിൽ എല്ലായാത്രക്കാരേയും അഭ്യസിപ്പിക്കയും ഡാക്ടർ പരിശോധനകഴിപ്പിക്കയും ചെയ്തിരുന്നു. വിജയാദേവി തൻെറ ഈ വിദേശയാത്രയിലെ ഓരോദിവസത്തെ അനുഭവങ്ങളും അനേകം വിജ്ഞേയങ്ങളായ വിചിന്തനങ്ങൾ കലത്തി സംഗ്രഹിച്ചു് കത്തുകൾ എഴുതുന്നുണ്ടായിരുന്നു. കപ്പൽ യാത്രയുടെ വിവിധവശങ്ങളെയും ഒരു ഭാഗത്തു ചിത്രീകരിച്ചിട്ടുള്ള കൌതുകകരമായ ലററർപേപ്പർ ധാരാളം ഉപ

യോഗിക്കുന്നതിനുള്ള ഔൽസുക്യംകൊണ്ടാണു് ആ ലേഖനപരമ്പര തുടങ്ങിയതെന്നു് ദേവി സ്നേഹിതയോടു് പ്രസ്താവിച്ചിരുന്നു. ഏയിഡനിൽ ഇറങ്ങിയാൽ ഉടൻ പോസ്റ്റ്ചെയ്യത്തക്കവണ്ണം ദേവി കത്തുകൾ തയ്യാറാക്കുന്നുണ്ടു്. ഏയിഡൻ തുറമുഖത്തിൽ യാത്രക്കാർക്കു് കരയ്ക്കിറങ്ങി വിശ്രമിക്കുന്നതിനും വിനോദിക്കുന്നതിനും ഒരൊറുമണിക്കൂർസമയം അവർ അനുവദിക്കാറുണ്ടു്. സഹയാത്രക്കാരെല്ലാം അവിടെയിറങ്ങി. ഏഡൻപട്ടണത്തിൻെറ നാനാഭാഗങ്ങളും കാണുന്നതിനു് ടാക്സിയിലും, ഹാക്ക് തീവണ്ടികളിലും സഞ്ചരിച്ചുതുടങ്ങി. ദേവിയും സ്നേഹിതയും യാത്രക്കാരായുണ്ടായിരുന്ന മററുചില ഭാരതീയസ്ത്രീകളുമൊരുമിച്ചു് കരയ്ക്കിറങ്ങി അവിടെ കൂടിയിരുന്ന അറബികളെയും, നീഗ്രോകളെയും കണ്ടു് അല്പസമയം വിശ്രമിച്ചു. പ്രകൃതിരാമണീയകംകൊണ്ടു അനുഗ്രഹീതമായ ഭാരതത്തിൻെറ പശ്ചിമതീരത്തെ അപേക്ഷിച്ചു് വെറും ശൂന്യഭൂമിയായിത്തന്നെ കാണാവുന്ന ആ അറേബ്യാതീരംതന്നേയും മൂന്നുനാലുദിവസം ഭൂസ്പർശംപോലുമില്ലാതെ കഴിച്ചുകൂട്ടിയ അവക്കു് അത്യന്തം ആഹ്ലാദകരമായ സ്വാഗതമരുളിയതുപോലെ തോന്നി.

ഉച്ചതിരിഞ്ഞു് കപ്പൽ ഏഡനിൽനിന്നും പുറപ്പെട്ടു്, ചെങ്കടലിനെ സമീപിച്ചപ്പോൾ സമുദ്രത്തിനു് മരുഭൂമികളോടുള്ള സാമീപ്യംകൊണ്ടു് യാത്രക്കാക്ക് അസഹ്യത നേരിടാതിരുന്നില്ല. തിരെ സംതൃപ്തികരമല്ലാത്ത തീരപ്രദേശങ്ങളുടെ കാഴ്ചയാൽ ഉളവായ നിരുന്മേഷത്വം നശിപ്പിക്കാനായിട്ടെന്നപോലെ ചെങ്കടലിലെ അതിമനോഹരമായ സൂര്യാസ്തമനം കാണുവാനിടയായി. വാർസോവാ, സൂവസ്തോട്ടിൽ എത്തി, തോട്ടിൻെറ ഏതാനും മൈൽദൂരം സാവധാനത്തിൽ പിന്നിട്ടു് പോർട്ട്സ് നംക്രമിട്ടു. ആ കുറച്ചുസമയത്തിനിടയ്ക്കു് യാത്രക്കാർ അധികംപേരും ആ നഗരം സന്ദർശിക്കാൻപോയി. കപ്പൽ അവിടെനിന്നും തിരിച്ചു് കുറെ മണിക്കൂറുകൾക്കകം മെഡിററേനിയൻകടലിൽ എത്തി. ശൈത്യമേഖലയിൽ കടന്നുഎന്നുയാത്രക്കാരെല്ലാം അനുഭവംകൊണ്ടുതന്നെ മനസ്സിലാക്കി. നേപ്പിൾസ്, വെസൂവിയസ്, മുതലായ

ഭൂഭാഗങ്ങൾ കപ്പലിന്റെ മേൽതട്ടിൽ നില്ക്കുന്നവർക്കു ദർശനീയമായിരുന്നു. ലണ്ടനിലേക്കു് യാത്രതിരിക്കുന്ന വൈദേശികർ ആ മഹാനഗരത്തെ സന്ദർശിക്കുന്നതിനുമുമ്പു്, ലളിതകലകളുടേയും പരിഷ്കൃതജീവിതത്തിന്റെയും ലീലാരംഗമായി കീർത്തിക്കപ്പെടുന്ന പാരീസുനഗരംകൂടി സന്ദർശിച്ചിരിക്കത്തക്കവണ്ണമാണു് മാർഗ്ഗസൗഗമ്യം ഏർപ്പെട്ടിട്ടുള്ളതു്. എസ്. എസ്. വാർസോവായും നേപ്പിൾസിൽനിന്നും തിരിച്ചു് മൂന്നുദിവസംകൊണ്ടു് മാർസേയിൽസിൽ എത്തി. യാത്രക്കാർ അവിടെനിന്നും തീവണ്ടിയിൽ കയറി ബോളോണിൽ എത്തിയശേഷം അതുപര്യന്തം തങ്ങൾ പരിചയിച്ചിട്ടുള്ള ഭൂപ്രകൃതിക്കു ഏററവും വ്യത്യസ്തമായ ഫ്രാൻസിന്റെ സ്ഥിതിഗതികൾ നിരീക്ഷിച്ചുകൊണ്ടിരുന്നു. കാണപ്പെടുന്ന ജനങ്ങളുടെവേഷവിധാനത്തിലും, പെരുമാററത്തിലും മററുമുള്ള ഉജ്ജ്വലതയായ പരിഷ്കാരവും, ഹർമ്മ്യപംക്തികളുടെ അഭിനവമാതൃകയും എന്നല്ല സസ്യജാലങ്ങളിൽപോലും പ്രത്യക്ഷപ്പെട്ടിരുന്ന പ്രകൃതിഭേദവും കണ്ടറിഞ്ഞു് ഒരുദിവസത്തെ യാത്രക്കുശേഷം പാരീസിൽ എത്തി. വിശ്വമോഹനമായ ആ മഹാനഗരത്തിന്റെ സൗന്ദര്യവിഭവങ്ങൾ ആസ്വദിച്ചുകൊണ്ടു് ഇടയ്ക്കൊന്നു് വിശ്രമിക്കുവാൻ വിജയാദേവിക്കും സ്നേഹിതയ്ക്കും അത്ര ക്ഷമയുണ്ടായിരുന്നില്ല. പാരീസുപട്ടണം ആകെ ഒന്നു ചുററി നോക്കിയിട്ടു് വിജയാദേവിയും കൂട്ടരും ലണ്ടനിൽ എത്തിച്ചേർന്നു. ഒരാഴ്ചക്കാലത്തെ നിവാസകാലത്തിനിടയിൽ ബർണ്ണാർഡ്സ് ഹോം, ആക്സ്ഫോർഡ്, ലണ്ടൻ, കേംബ്രിഡ്ജ് മുതലായ യൂണിവേർസിററികൾ എന്നിങ്ങനെ വിശ്വവിഖ്യാതങ്ങളായ പല മഹാസ്ഥാപനങ്ങൾ സന്ദർശിക്കുകയും അനേകം മഹതീമഹാന്മാരുടെ പരിചയം സമ്പാദിക്കയുംചെയ്തു. ദേവി ബർണ്ണാർഡ്സ്ഹോം സന്ദർശിച്ചിട്ടു് അന്നു് ഉൽബോധകൻ പത്രാധിപർക്കു് എഴുതിയ കത്തിന്റെ സംഗ്രഹം ഇങ്ങനെയായിരുന്നു.

"ലോകസേവനം നിർവ്വഹിക്കുന്ന ഉത്തമസ്ഥാപനങ്ങളുടെ സ്വഭാവം എങ്ങിനെയിരിക്കുമെന്നു കണ്ടറിയുന്നതിനു് എനിക്കു വിശ്വവിഖ്യാതമായ ബർണ്ണാർഡ്സ്ഹോം സന്ദർശനംനൽകി

യിരിക്കുന്നു. നിങ്ങൾ അതിൻെറ ആശ്ചര്യാവഹമായ ചരിത്രം നേരെ ഗ്രഹിച്ചിരിക്കുമെന്ന് ഞാൻ വിചാരിക്കുന്നു. വിശിഷ്ടാശയങ്ങളുടെ പ്രചോദനങ്ങളാൽ വ്യാപൃതമാകുന്ന ഒരു ജീവിതം ഈ ലോകത്തു എങ്ങിനെ ശാശ്വതസാഫല്യത്തോടുകൂടി പരിലസിക്കുന്നു എന്ന് ആ മഹാസ്ഥാപനം വ്യക്തമായ ഭാഷയിൽ പ്രവചിക്കുന്നുണ്ട്. ഡാക്ടർ ബർണ്ണാഡ്ഹോവിൻെറ വിദ്യാർത്ഥിജീവിതകാലത്തെ അപ്രശസ്തവിചിന്തനത്തിൽനിന്നും ആവിർഭവിച്ച് അരിഷ്ടദശകളെല്ലാംകഴിഞ്ഞു് ആ മഹാൻെറ ജീവിതവിജയത്തെ വിളംബരംചെയ്യുന്ന അനേകം വിശിഷ്ടഹർമ്മ്യങ്ങളോടുകൂടി വിളങ്ങുന്ന ആമഹാധർമ്മസദനം ആക്കും സേവനപരമായ ഉൽകൃഷ്ടപ്രബോധനങ്ങൾ നൽകുവാൻ ഇന്ന് പര്യാപ്തമായിട്ടുണ്ട്."

രക്ഷിതാക്കളോ ഭവനമോ ഇല്ലാതെ തെരുവുകളിലലഞ്ഞു കഴിഞ്ഞിരുന്ന ഏതാനും നിരാശ്രയജീവികളുടെ പേരിൽ ഡാക്ടർ ബർണ്ണാർഡ് ഹോവിനുണ്ടായ സഹതാപം ആ മഹാൻെറ ജീവിതാർപ്പണത്താൽ ഇന്ന് അനേകായിരം അനാഥസന്താനങ്ങളെ പരിഷ്കൃതലോകരംഗത്തിൻെറ ഏതുഭാഗത്തും അത്യുന്നതസ്ഥാനങ്ങളിൽ വിജയിക്കുന്നതിനു പ്രാപ്തരാക്കി അയക്കുന്ന ഒരു വിശിഷ്ടസ്ഥാപനമായി പ്രയോജനപ്പെടുന്നു. പൊതുജനങ്ങളുടെ ഔദാര്യം അവലംബിച്ച് ഒരു ധർമ്മസ്ഥാപനത്തിന് എത്ര അത്ഭുതവാഹമായ സ്ഥിതി നേടാൻ കഴിയുമെന്ന് പ്രത്യക്ഷപ്പെടുത്തുന്ന ഈ ധർമ്മനികേതനം സമുദായത്തിൻെറ സർവ്വവിധങ്ങളായ ദുർബലതകളേയും പരിഹരിക്കുന്നതിനുതകുന്ന പരിഷ്കൃതവും അതിവിശാലവുമായ ഒരു പ്രവൃത്തിപരിപാടിയാണ് സ്വീകരിച്ചിട്ടുള്ളതു്.

---

# അദ്ധ്യായം ൨൮

ഓരോരുത്തൎക്കും ജീവിതത്തിൽ നേരിടുന്ന സകല സംഭവങ്ങളും അവരവരുടെ വിചാരഫലങ്ങളാണെന്ന് ചിന്തകന്മാർ പ്രതിപാദിക്കുന്നുണ്ട്. നമുക്ക് നേരിടുന്ന നന്മതിന്മകളോ മഹാഭാഗ്യമോ ഭയങ്കരവിപത്തോ എല്ലാംതന്നെയും നമ്മുടെ വിചാരങ്ങൾ വിരചിക്കുന്നവയാണെന്ന് അക്കൂട്ടർ വാദിക്കുന്നു. അവരുടെ അഭിപ്രായത്തിൽ യാദൃഛികസംഭവം എന്നൊന്ന് ഇല്ലാത്തതായി പരിഗണിക്കപ്പെടുന്നു. വിചാരരൂപത്തിൽ സൂക്ഷ്മമായി നമ്മിൽ പ്രവർത്തിക്കുന്ന ഹേതുക്കളെ ഗ്രഹിക്കാതെ സംഭവങ്ങൾമാത്രം അറിയപ്പെടുന്നതുകൊണ്ടാണത്രെ, അവ യാദൃഛികങ്ങളാണെന്ന് കരുതിപ്പോരുന്നത്. ഈ അഭിപ്രായത്തിന്റെ സാധുത്വം പരിചിന്തനം ചെയ്യുവാൻ ഈ സന്ദർഭത്തിൽ ഒരുമ്പെടുന്നില്ല. പക്ഷെ ഒരു കാൎയ്യം പലൎക്കും അനുഭവമാണ്. എന്തെന്നാൽ തീരെ അവിചാരിതങ്ങളായ സംഭവങ്ങൾ നേരിട്ട് അനേകം ജീവിതങ്ങൾ അപ്രതീക്ഷിതങ്ങളായ സ്ഥിതിഗതികളിൽ പരിവൎത്തിക്കപ്പെടുന്നു എന്നുള്ളതിനു ഓരോരുത്തൎക്കും പല ദൃഷ്ടാന്തങ്ങളും സ്മരിക്കാൻ സാധിക്കും. വിചാരമഹാൎണ്ണവത്തിലെ തരളിത പ്രക്ഷോഭങ്ങൾ എത്രയെത്ര ജീവികളെ ഏതെല്ലാം അവസ്ഥാന്തരങ്ങളിലാഴ്ത്തുന്നു. ആശാമാർഗങ്ങളിൽക്കൂടിയുള്ള അനവരതസഞ്ചാരത്തെ ആകുലതരങ്ങളാക്കുന്ന ആപൽനിചയങ്ങൾ ചിലപ്പോൾ ആഹ്ലാദഭരിതങ്ങളായ ഭാവിഫലങ്ങൾക്ക് നിദാനങ്ങളായുംവരാം. നിയതിഗതി എന്തായാലും അനിശ്ചിതംതന്നെ.

ഇംഗ്ലണ്ടിലെ ഏതാനും ദിവസത്തെ താമസംകൊണ്ട്, തന്റെ അതുപൎയ്യന്തമുള്ള പരിചയത്തിന് അത്യന്തം വിഭിന്നമെങ്കിലും ഏററവും സ്പൃഹണീയമായിത്തന്നെ അനുഭവപ്പെട്ട പാശ്ചാത്യ സാമുദായികജീവിതം വിജയാദേവിയ്ക്കു ഏറക്കുറെ കൗതുകാവഹമായി തോന്നാതിരുന്നില്ല. ഉല്ലാസകരങ്ങളായ പരി

ഷ്കൃതപരിപാടികളിൽകൂടി പ്രമോദഭരിതമായി നയിക്കപ്പെടുന്ന പാശ്ചാത്യവനിതകളുടെ ജീവിതമാതൃകയിൽ ഏതാനംഭാഗം മാത്രം ഭേദപ്പെടുത്തിയാൽ അതു് അത്യാദരണീയമാകുമെന്നായിരുന്നു ദേവിയുടെ അഭിപ്രായം. കപ്പലിൽവച്ചു ലഭിച്ച ആ മാന്യസ്നേഹിതയെ പിരിയാനിടയായതു് അവൾക്കു് ഒട്ടൊരു അസ്വാസ്ഥ്യത്തിനു ഹേതുവായി. ലണ്ടനിൽനിന്നു പുറപ്പെട്ടു വീണ്ടും കപ്പൽയാത്ര തുടന്നപ്പോൾമുതൽ ദേവി മിക്കവാറും ഏകാകിനിയായിത്തന്നെ സമയം വിനിയോഗിച്ചു. അതിവബാല്യംമുതൽ സർവ്വദാ സഹകരിച്ചിരുന്ന ആ മൃദുലമനസ്കയായ സഹോദരിയെ ഈ ജീവിതത്തിൽ എന്നന്നേയ്ക്കുമായി വേർപിരിയാനിടവന്ന ആ ദാരുണസ്മരണ വിജയയുടെ മനസ്വാസ്ഥ്യത്തെ ഭഞ്ജിക്കുന്നതിനു യാത്രയിൽ ലഭിച്ച സ്നേഹിതയുടെ വിയോഗവുംഹേതുവായി പരിണമിച്ചു. ജീവിതയാത്രയിലെ ഈദൃശാനുഭവങ്ങൾ എന്തുകൊണ്ടു നേരിടേണ്ടിവരുന്നു; അവയുടെ ബാധകഭാവം പരിഹരിക്കപ്പെടേണ്ടതെങ്ങിനെ? എന്നി ചിന്താവിഷയങ്ങളായ പ്രശ്നങ്ങൾക്കു ദേവി സമാധാനം ആലോചിക്കുകയായിരുന്നു ആ യാത്രയിൽ ദേവി ഇരുന്നിരുന്ന ക്യാബിനിൽ സഹയാത്രക്കാരിയായിരുന്നതു് ഒരിംഗ്ലീഷുവനിതയായിരുന്നു. അവരുമായുള്ള സഹകരണത്താൽ ചിന്താക്ലേശത്തിൽനിന്നൊഴിയുന്നതിനും സ്നേഹിതകളോടൊരുമിച്ചു്, കപ്പലിലെ സകല വിനോദസംരംഭങ്ങളിലും ഭാഗഭാക്കായി അങ്ങനെ വിഹരിച്ചു സമയംനയിക്കുന്നതിനും ഇടയായി.

ഇങ്ങനെ കപ്പലിൽ രണ്ടുദിവസംകഴിഞ്ഞു. മൂന്നാംദിവസം പ്രഭാതമായപ്പോൾമുതൽ കപ്പലിൽ എന്തോ ആശങ്കകൾബാധിച്ചിരിക്കുന്നതിന്റെ പ്രാരംഭസൂചനകൾ കണ്ടുതുടങ്ങി. അനുകൂലമായ കാററിന്റെ ഗതിയാൽ ഉപരിവേഗതയോടുകൂടി അതുവരെ പ്രശാന്തമായി സഞ്ചരിച്ചിരുന്ന കപ്പലിലെ യാത്രക്കാർക്കു് അതാ പെട്ടന്നു് ഒരു ശൈത്യബാധകൊണ്ടു് അസഹ്യത നേരിട്ടു. അപ്രതീക്ഷിതമായ ആ ശൈത്യബാധ കപ്പിത്താന്റെ മനസ്സിൽ ഒരുത്കണ്ഠമാണു് ഉളവാക്കിയതു്. അററ്ലാൻറിക്കു്

മഹാസമുദ്രത്തിലെ അതിദാരുണങ്ങളായ പല കപ്പലപകടങ്ങളുടേയും സ്മരണകൾ കപ്പിത്താൻെറ മനസ്സിൽ തിരതല്ലിത്തുടങ്ങി. കപ്പലിൻെറ മേൽതട്ടിൽ ആക്കും ഇരിക്കാൻപാടില്ലാത്തവിധം ശൈത്യം അനുനിമിഷം വൎദ്ധിച്ചുകൊണ്ടുതന്നെയിരുന്നു. വല്ല കമ്പിയില്ലാക്കമ്പിസന്ദേശങ്ങളും ലഭിക്കുന്നുണ്ടോ എന്നു ശ്രദ്ധിച്ചുനോക്കുവാൻ കപ്പിത്താൻ ഏൎപ്പാടുചെയ്തു. ആപത്സമാഗമത്തിൻെറ അവ്യക്തസൂചന കപ്പിത്താൻെറ മുഖഭാവത്തിൽ നിന്നു സംക്രമിച്ച് സകലയാത്രക്കാരെയും അവരറിയാതെ ഏതാണ്ടാകുലപ്പെടുത്തിത്തുടങ്ങി. ശിശുക്കളെ പരിചരിച്ചുകൊണ്ടിരുന്ന മാതാക്കളും, നൎമ്മസല്ലാപങ്ങളിൽ മുഴുകി എല്ലാം മറന്നിരുന്ന പ്രണയികളും, വിവിധവിനോദങ്ങളിൽ വ്യാപൃതരായിരുന്ന യുവാക്കളും എല്ലാവരും ഒന്നമ്പരന്നുപോകത്തക്കവണ്ണം, "രക്ഷാരശനകൾ ധരിച്ചുകൊൾവിൻ" എന്നൊരാജ്ഞ കപ്പിത്താൻ പുറപ്പെടുവിച്ചു. മറ്റുദ്യോഗസ്ഥന്മാർമുഖേന സകല യാത്രക്കാരുടേയും കൎണ്ണപുടങ്ങളിൽ പതിച്ചു. എന്തു? കാരണമെന്തു്? എന്ന് ഓരോരുത്തരും ഉഴന്നന്വേഷിച്ചപ്പോൾ കപ്പലിനോടടുത്തെത്തിയിരിക്കുന്ന ഹിമാനിയുടെ ആക്രമണത്തിൽനിന്ന് എങ്ങിനെയെങ്കിലും രക്ഷപ്പെട്ടുകൊള്ളണമെന്ന് ഏതാനുംമൈൽ ദൂരെനിന്നും മറെറാരു കപ്പലിലെ സന്ദേശം കിട്ടിയിരിക്കുന്നു എന്നുള്ള വിവരം എല്ലാവരും ഒരുപോലെ ധരിക്കുന്നതിനിടയായി. കപ്പലിനകത്തുള്ള ചെറുബോട്ടുകളും വള്ളങ്ങളും അടുത്തനിമിഷത്തിൽ പുറത്തിറക്കേണ്ടിവരുമെന്ന് അധികൃതർ ബോദ്ധ്യപ്പെട്ടു.

കപ്പലിനകത്തുള്ള സകലരുടേയും ഹൃദയങ്ങളെത്തന്നെ നിർഭിന്നമാക്കിയ ഒരു ഭയങ്കരമായ സംഘട്ടനവും അതിനെതുടൎന്ന് ആ മഹായാനപാത്രത്തെ കീഴ്മേൽ മറിക്കുന്ന ഒരു പ്രക്ഷോഭാരവവും ഉളവായി. അഹോ! ദാരുണം! അനന്യശരണമായ ആ അവസ്ഥ, അപാരതയുടെ നടുവിൽവെച്ചുള്ള ആ അത്യുഗ്രവിപത്തു് അനിൎവ്വചനീയംതന്നെ "കുഞ്ഞുങ്ങളേയും സ്ത്രീകളേയും ഒന്നൊഴിയാതെ ആദ്യം രക്ഷിക്കുവിൻ" എന്നൊരന്തിമാജ്ഞ

നൽകിയശേഷം കപ്പിത്താൻ അതാ ആത്മാർപ്പണംചെയ്തു് മററുള്ളവരോടൊരുമിച്ചു് കപ്പൽത്തട്ടിൽ മുട്ടുകുത്തുന്നു. കപ്പലിന്റെ അന്തിമാക്രന്ദനംപോലെ അന്തരീക്ഷത്തിൽ പൊങ്ങിയ ഒടുവിലത്തെ ബാൻറു്—ആ ദയനീയമായ വിലാപഗാനം അനേകം ശതം ആത്മാക്കളുടെ ഹൃദയഭേദകമായ മുറവിളിയുമായി ഇടകലൎന്നു് അഭയമാരാഞ്ഞു് അനന്തതയിൽ വ്യാപരിച്ചു. "അഭയംനൽകണേ" എന്നുള്ള അഭ്യൎത്ഥനകൾ കമ്പിയില്ലാകമ്പിവഴി നാനാഭാഗങ്ങളിലേക്കും അയയ്ക്കപ്പെട്ടു. ഒട്ടധികം ബോട്ടുകളും ചെറുവള്ളങ്ങളും അടിതകൎന്നു താഴുന്ന ആ കപ്പലിന്റെ പരിസരത്തിൽ അങ്ങിങ്ങായി ചരിക്കുന്നുണ്ടു്. വളരെപ്പേർരക്ഷാരശനകളുടെ അനുഗ്രഹത്തെ അവലംബിച്ചു് ആമഹാർണ്ണവത്തിന്റെ തിരമാലകളിൽ കിടന്നു് അലഞ്ഞുലയുന്നു. ബോട്ടിന്റെയോ വള്ളത്തിന്റേയോ രക്ഷാരശനയുടേയോ അവലംബം ലഭിക്കാതെ സമുദ്രത്തിന്റെ അതിഗഹനമായ അഗാധതയിൽ എത്രയോ ആത്മാക്കൾ ആണ്ടുപോയിരിക്കാം. അചിന്ത്യമായ ആ മഹാദുരിതം, ഒരു നിമിഷനേരംകൊണ്ടുണ്ടായ ഒരു ദാരുണസംഭവം, വിദൂരവിദേശങ്ങളിലുള്ള എത്ര മനുഷ്യരെ എന്നന്നേക്കും ശമിക്കാത്ത ദുഃഖത്തിന്നിരയാക്കിയെന്നു് ആരറിഞ്ഞു.

വിജയാദേവിയുടെ ഗതി എന്തായി! സുശിക്ഷിതമായ സമുദായസേവനാസക്തികൊണ്ടു സ്വദേശത്തു സ്വൎഗ്ഗപുരം ചമയ്ക്കുവാൻ ദിവാസ്വപ്നം കണ്ടുകൊണ്ടിരുന്ന ആ അനുഗ്രഹീതാത്മിക അകാലമൃത്യുവിന്നിരയായോ! പുത്രിയുടെ പ്രശോഭനമായ പ്രത്യാഗമനത്തെ പ്രാൎത്ഥിച്ചു് അങ്ങിനെ സദാപി ഈശ്വരധ്യാനത്തിൽ മുഴുകിയിരുന്ന ആ മാതാവിനും അഭിവന്ദ്യപിതാവിനും നിയതി ഇത്രമാത്രം വിപരീതഫലമാണോ ദാനം ചെയ്യുന്നതു്. സഹോദരിയുടെ വേർപാടു തന്നെയും ദുസ്സഹദുഃഖഹേതുവായി അനുഭവപ്പെട്ട ആ സഹോദരൻ, ദേവിയെ സേവനധർമ്മത്തിന്റെ നവ്യാവതാരമായി നിരന്തരം മനസാ പൂജിക്കുന്ന ധർമ്മവ്രതർ ഭാസ്കർ തുടങ്ങിയുള്ള സഖാക്കൾ വിജയാദേവിയെ അനുഗ്രഹദായികയായ ദേവിയായിത്തന്നെ നിത്യവും ആരാധിച്ചുപോരുന്ന

ശ്രീദേവി തുടങ്ങിയുള്ള സേവനാലയനിവാസികൾ, ദേവിയുടെ വിശിഷ്ടസേവനത്തെ സർവദാ അർഹിക്കുന്ന ജന്മഭൂമി എന്നിവരെയെല്ലാം ഒരുമിച്ചു ഹതാശരാക്കുക എന്ന മഹാക്രൗര്യം നിയതി ആചരിച്ചിരിക്കുമോ? ആരാലും തടുക്കപ്പെട്ടാൻ കഴിയാത്ത അതിൻെറ അദൃശ്യഗതിയിൽ എന്തുസംഭവിക്കുകയില്ല.

*   *   *   *   *

ഒന്നു രണ്ടു നിമിഷംകൊണ്ടു് ഒരു ഹിമാനി പ്രവാഹം ഒരു ചെറുനഗരത്തോളംവരുന്ന ആ വൻകപ്പലിനേയും അതിനെ അവലംബിച്ചിരുന്ന ബഹുശതം മനുഷ്യരേയും ആപൽഗർത്തത്തിലാഴ്ത്തിയ ആ അദൃഷ്ടസംഭവം വിദൂരത്തുസഞ്ചരിച്ചിരുന്ന 'H. M. S. Colmbo'-വിനു് അപ്പോൾ തന്നെ അറിവു കിട്ടി. അതു് അരമണിക്കൂർ സമയംകൊണ്ടു് അധികംദൂരം പിന്നിട്ടു് ആ അപകടരംഗത്തിൽ എത്തിച്ചേർന്നു. രക്ഷാരശനകളേയും ബോട്ടുകളേയും വള്ളങ്ങളേയും അവലംബിച്ചു് അവിടെ അശരണരായി അലഞ്ഞിരുന്ന യാത്രക്കാരെ ആകുന്നിടത്തോളം സംരക്ഷിച്ചുകൊണ്ടു് അതു സ്വന്തയാനം തുടരുകയും ചെയ്തു. അങ്ങിനെ രക്ഷിക്കപ്പെട്ട യാത്രക്കാർക്കു് ആ കപ്പലിലുണ്ടായിരുന്നവർ വേണ്ടുന്ന സഹായസഹകരണങ്ങളെല്ലാം ചെയ്തുകൊടുത്തു സമാശ്വസിപ്പിക്കുന്നുണ്ടു്. അക്കൂട്ടത്തിൽ മുഖഭാവംകൊണ്ടു ഭാരതീയനെന്നു് ഊഹിക്കാവുന്ന, പാശ്ചാത്യരീതിയിൽ സുപരിഷ്കൃതമായവിധം വസ്ത്രധാരണം ചെയ്തിട്ടുള്ള ഒരു മാന്യൻ തൻെറ പ്രത്യേക ശ്രദ്ധയാൽ ആപത്തിൽനിന്നും രക്ഷപ്പെട്ടുത്തിയ ഒരു യുവതിയോടു് ആദരപൂർവം സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതായികാണുന്നു

യുവതി:—യാദൃശ്ചികസംഭവങ്ങൾ എത്ര വേഗത്തിൽ നേരിടുന്നു. ഞാൻ ലണ്ടനിൽ നിന്നു പുറപ്പെട്ടപ്പോൾ മുതൽ എനിക്കു മനസ്സിന്നു് ഏതാണ്ടു് അസ്വാസ്ഥ്യമുണ്ടായിരുന്നു.

മാന്യൻ:—ഇപ്പോൾ അസ്വാസ്ഥ്യം ഒന്നും തോന്നുന്നില്ലല്ലോ? എൻെറ യാത്രാപരിപാടി ഏററവും സ്വാതന്ത്ര്യവും,ഔദ്യോഗികമായതുകൊണ്ടു് അത്രമാത്രം പാരതന്ത്ര്യമുള്ളതുമാ

ണ്ട്. എന്നാലും യാത്രയ്ക്കിടയ്ക്ക് എവിടെയെങ്കിലും കണ്ടേ ക്കുമെന്നു ഞാൻ ഊഹിച്ചിരുന്നു.

**യുവതി:**— അതു് ആവശ്യമുള്ള സ്ഥാനത്തു് ഏററവും ഉപകാരപ്രദമായ വിധത്തിൽതന്നെ സാധിച്ചല്ലോ? ഞങ്ങളെല്ലാവരും കൂടി കടന്നാഭയം പ്രാപിച്ച ആ ബോട്ടും ഭാരത്തിൻെറ ആധിക്യംകൊണ്ടു് അപകടത്തിലാകാൻപോകുന്നു എന്നു കേട്ടനിമിഷംവരെ എനിക്കു് സ്വബോധമുണ്ടായിരുന്നു. പിന്നിട്ടു് എന്തുസംഭവിച്ചു എന്നു് എനിക്കറിഞ്ഞുകൂടാ.

**മാന്യൻ:**— പിന്നിട്ടുണ്ടായതു് എന്തായിരിക്കുമെന്നു് ഇപ്പോൾ ഒരുവിധം അനുമിച്ചുകൂടയോ? ഈ കപ്പൽ ആ ബോട്ടിനെ തന്നെയാണു് ആദ്യം സംരക്ഷിച്ചതു്. നാലഞ്ചുമിനിട്ടു കൾകൂടി കഴിഞ്ഞിരുന്നു എങ്കിൽ...... (ഒരു ദീർഘശ്വാസത്തിൽ വിരമിച്ചു.)

**യുവതി:**— അങ്ങനെയായിരുന്നു എങ്കിൽ അച്ഛനേയും അമ്മയേയും എൻെറ സേവനാലയത്തേയും മററും എന്നന്നേക്കുമായി ഞാൻ വിട്ടുപിരിയുമായിരുന്നു.

**മാന്യൻ:**— അത്രമാത്രമോ ദേവി........................എൻെറ സർവ്വജീവസൗഭാഗ്യങ്ങളേയും എന്നന്നേക്കുമായി ഞാനും വേർപിരിഞ്ഞുപോകുകില്ലായിരുന്നോ? പക്ഷേ ദേവി അങ്ങിനെ വിശ്വസിക്കയില്ലായിരിക്കാം.

യുവതിയുടെ ബാഷ്പപരിപൂരിതങ്ങളായ നയനങ്ങൾ, വിവിധവിചാരതരംഗിതമെങ്കിലും വിമലകോമളമായ ഹൃദയസുഷമയെ വ്യഞ്ജിപ്പിച്ചു് ആ മാന്യൻെറ മുഖത്തു് അതാ ഒന്നൊന്നു നോക്കിപ്പോകുന്നു.



# അദ്ധ്യായം ൨൯.

---

വാസനാഗതിക്കനുഗുണമായി ജീവിതലക്ഷ്യം നിർണ്ണയിക്കുന്നതിനും ആദർശപരമായ വിധത്തിൽ സാഫല്യപ്രാപ്തിവരെ ഉദ്യമിക്കുന്നതിനും ഉള്ള ഒരു പ്രത്യേകസന്നദ്ധത അമേരിക്കൻ ജനതയിൽ വ്യാപരിക്കുന്നുണ്ടെന്നുള്ളതു സുപ്രസിദ്ധമാണല്ലോ. സ്വാശ്രയശക്തിയുടെ സജീവപ്രകാശനങ്ങളായ ഊർജ്ജസ്വല ജീവിതങ്ങൾ വിവിധകർമ്മപരിപാടികളിൽ കൂടി ശ്രേയസ്കരമായി നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന അവിടത്തെ സമുദായാന്തരീക്ഷംതന്നെ ആശ്ചര്യാവഹമായ ഉജ്ജ്വലത്വത്തോടുകൂടി പരിലസിക്കുന്നു. സർവ്വസാമൂഹികകാര്യങ്ങളിലും പുരുഷന്മാർക്കൊപ്പമായും അവരുടെ വൈദഗ്ദ്ധ്യത്തെ ജയിച്ചും പ്രശസ്തി നേടിട്ടുള്ള വനിതാരത്നങ്ങൾ അവിടെ ധാരാളമുണ്ട്. വിജയാദേവിക്കു ബാല്യകാലത്തെ കത്തുകൾ മുഖേന ലഭിച്ച സുഹൃത്തായ ആ അമേരിക്കൻ വനിത അക്കൂട്ടത്തിൽ പ്രഖ്യാതയായ ഒരു ലേഡി ഡാക്ടരായിരുന്നു. 'മിസ്സ് എലിസബത്ത്ഷാ' അത്യുന്നതമായ ബിരുദമാർജ്ജിച്ചും ആത്മാർത്ഥതയോടുകൂടിയുള്ള സേവനവൈഭവം പ്രകാശിപ്പിച്ചും അടുത്ത കാലത്തു ഐക്യനാട്ടിലെ ജനങ്ങളുടെ ബഹുമാനാദരങ്ങൾക്കു ഭാജനമായിട്ടുണ്ട്. Russele seige Foundation എന്ന മഹാസ്ഥാപനത്തോടനുബന്ധിച്ചു നടത്തിപ്പോരുന്ന മെഡിക്കൽ കാളേജിലെ ഒരു ലക്ചററായി ആ യുവതി മഹനീയമായ സമുദായസേവനത്തിൽ സഹകരിക്കുകയാണ്. പൌരസ്ത്യദേശത്തു്, വളരെക്കാലം മുൻപേ തനിക്കു പരിചയിക്കാൻ ഇടയായ ഏതാനും സ്നേഹിതകളിൽ പ്രഥമസ്ഥാനത്തിനർഹയായി കരുതിപ്പോരുന്ന വിജയാദേവി ആ സ്ഥാപനത്തിൽതന്നെ പരിശീലനത്തിനായി വന്നുചേരുന്നു എന്നറിയാൻ കഴിഞ്ഞതു് അവർക്കത്യന്തം സന്തോഷാവഹമായിരുന്നു.

ദേവി തന്റെ യാത്രാവിവരം സ്നേഹിതയെഅറിയിച്ചിരുന്നു എന്നല്ലാതെ അവിടത്തെ കൃത്യബഹുലമായ അവരുടെ ജീവിതരീതിയിൽനിന്നു പ്രത്യേക സഹായസൗകര്യങ്ങൾ ലഭ്യമാകുമെന്നു പ്രതീക്ഷിച്ചിരുന്നില്ല. യാത്രയിലും വഴിമദ്ധ്യേ ലണ്ടനിൽ താമസിക്കേണ്ടിവന്നപ്പോൾ അവിടെയും ദേവിക്കു ലഭിച്ചിരുന്ന സമുചിതമായ സൌകര്യങ്ങൾ നമ്മുടെ ഗവർമ്മെൻറിന്റെ അനുഭാവപൂർവ്വമായ നിർദ്ദേശങ്ങളുടെ പ്രയോജനങ്ങളാണെന്നു ദേവി ധരിച്ചിരുന്നു. അതുകൊണ്ട് ന്യൂയാർക്കിൽ എത്തിയാലും വൈഷമ്യംകൂടാതെ വേണ്ടുന്ന സൗകര്യങ്ങൾ ലഭിക്കുന്ന കാര്യത്തിൽ സന്ദേഹമുണ്ടായിരുന്നില്ല. അപ്രതിക്ഷിതങ്ങളായ ആപത്തുകൾ എത്രയെല്ലാം വിധം ഉള്ള പരിവർത്തനങ്ങൾ ഉളവാക്കാൻ ഹേതുവായി ഭവിക്കുന്നു. കപ്പലപകടത്തോടുകൂടി ഒരു മഹാസംഭ്രമത്തിന് അധീനമായ തന്റെ മനസ്സ് അവിചാരിതമായി ഉദാരാശയനായ ഒരു ആപ്തമിത്രത്തിന്റെ സഹായത്താൽ രക്ഷപ്പെടാൻ കഴിഞ്ഞതോടുകൂടി, കൃതജ്ഞതാഭരിതമായ ഒരു വിധേയതയ്ക്ക് കടപ്പെട്ടുപോയതു തന്റെ ജീവിതത്തിന്റെ സ്വാതന്ത്ര്യഗതിക്കു വല്ലവിധത്തിലും ബാധകമായി ഭവിക്കുമോ? തിരിച്ചു സ്വദേശത്ത് എത്തുന്നതിനിടയ്ക്കു ഇനിയും ഇത്തരം ഘട്ടങ്ങളെ തരണം ചെയ്യേണ്ടിവരുമൊ? എന്നീ വിചാരങ്ങൾ വിജയയുടെ മനസ്സിനെ വ്യാകുലമാക്കിയിരുന്നു. കപ്പലപകടത്തിന്റെ വിവരം വല്ലവിധത്തിലും അറിയാനിടവന്ന് അച്ഛനും അമ്മയും സംഭവത്തിന്റെ വാസ്തവം ഗ്രഹിക്കാതെ സങ്കടപ്പെടരുതല്ലൊ എന്നുകരുതി മി: സത്യപാൽതന്നെ വിവരങ്ങളെല്ലാം വ്യക്തമായി അവരെ അറിയിച്ചിരുന്നതു് ദേവിക്കും ആശ്വാസഹേതുകമായി.

ന്യൂയാർക്കിൽ ഇറങ്ങിയാൽ സ്വദേശത്തേയ്ക്കു തിരിക്കുന്നതുവരെ ഒരു വിധത്തിലും അസുഖകരമാകാത്ത പ്രത്യേക സൌകര്യങ്ങൾ വിജയാദേവിക്ക് ലഭിക്കത്തക്കവണ്ണം ഓരോന്നു ചെയ്യുന്നതിന് സത്യപാലും മുൻകൂട്ടി പരിപാടി നിശ്ചയിച്ചിരുന്നു. ന്യൂയാർക്ക്ഹാർബറിൽ എത്തിക്കഴിഞ്ഞപ്പോൾ വിജയാദേവിക്ക്

സ്വാഗതം അരുളാൻ അവിടെ സന്നിഹിതരായിരുന്ന യുവതീസംഘത്തെകണ്ടു് അദ്ദേഹം ആശ്ചര്യപരതന്ത്രനായി. മിസ്സു് വിജയാദേവി ഏതു കപ്പലിൽ ഏതുസമയത്തു് ആരോടൊരുമിച്ചു് വന്നുചേരും എന്നുള്ള വിവരം മിസ്സു് എലിസബത്തു്ഷാ നേരത്തെ ശരിയായി ധരിച്ചിരുന്നു. അതുപര്യന്തം അന്യോന്യം കണ്ടിട്ടില്ലെങ്കിലും ചിരപരിചയം ആർജ്ജിച്ചിരിക്കുന്ന അവർ രണ്ടുപേരും കത്തുകൾ മുഖേന മനോഗതികൾ ധരിച്ചിരുന്നതുപോലെ ഫോട്ടോകൾകൊണ്ടു് ആകൃതിയും ഗ്രഹിച്ചിട്ടുണ്ടായിരുന്നു. ഒരിക്കലും കണ്ടിട്ടില്ലെങ്കിലും നമുക്കു് ഇഷ്ടപ്പെടുന്ന ആദർശത്തോടും ആശയവിശേഷങ്ങളോടുംകൂടിയ ഒരാളിനെപ്പറ്റി ഒരു ബോധം ഉണ്ടാകുന്നതോടുകൂടി ഏതാണ്ടൊരാകൃതിയും സങ്കല്പത്തിൽ രേഖപ്പെടുക പലപ്പോഴും സഹജമാണു്. എലിസബത്തു്ഷാക്കു് കൂറേയുദൂരെനിന്നു സത്യപാലുമൊരുമിച്ചുവരുന്ന തന്റെ സ്നേഹിതയായ ഭാരതീയ വനിതയെ കണ്ടറിയുന്നതിനു് ഒരു പ്രയാസവും നേരിട്ടില്ല.

നാഗരികതയുടേയും പ്രസരിപ്പിന്റേയും ഉല്ലാസഭാസുരങ്ങളായ കമനീയപ്രതിബിംബങ്ങളാണെന്നു തോന്നിപ്പിക്കുന്ന ചേതോഹാരിണികളായ ഏതാനും അമേരിക്കൻ യുവതികൾ അതാ വിജയാദേവിയെ സമീപിക്കുന്നു. ദൂരെവെച്ചുതന്നെ സാഹർഷം അഭിവന്ദനംചെയ്തുകൊണ്ടു സമീപിക്കുന്ന വിദേശീയരായ ആ സ്നേഹിതകളുടെ ചിരപ്രതീക്ഷിത സമാഗമത്തിന്റെആസ്വാദ്യത അനിർവ്വചനീയംതന്നെ. വിജയയും എലിസബത്തു്ഷായും അന്യോന്യാലിംഗനംകൊണ്ടു് ഹൃദയൈക്യം പ്രകാശിപ്പിച്ചു. വിജയാദേവി സത്യപാലിനെ അവർക്കു് പരിചയപ്പെടുത്തിക്കൊടുത്തു. അവർ അന്യോന്യം അഭിവാദനംചെയ്യുകയും സ്വസ്നേഹിതയെ അപകടത്തിൽനിന്നും രക്ഷപ്പെടുത്തി സന്തോഷപൂർവ്വം തന്റെ സന്നിധിയിലേയ്ക്കു നയിച്ചതിനു സത്യപാലിനോടു് പ്രത്യേകം നന്ദിപറയുകയുംചെയ്തു. സത്യപാൽ, പലവിധത്തിലും വിജയാദേവിയോടു് തനിക്കുള്ള കടപ്പാടു് താല്ക്കാലികമായ ഒരാപത്തിൽനിന്നും അവരെ രക്ഷിക്കുന്നതിൽമാത്രം വിനിയോഗിക്കു

ന്നതിനു് ഇടകിട്ടിയതു് അനുമോദനാർഹമായി തോന്നുന്നില്ലെന്നും, തങ്ങളെ സല്ക്കരിക്കാൻ തങ്ങൾക്കു തീരെ മുൻപരിചയമില്ലാത്ത ഈ സ്ഥലത്തു് ഐക്യനാടിന്റെ അഭിമാനമൂർത്തികളായ അവർ സന്നദ്ധരായി വന്നുചേർന്നതു് അത്യന്തം സന്തോഷാവഹമായ ഒരു നിത്യസ്മരണീയസംഭവം ആയിരിക്കുന്നതിനാൽ അതിനു് അവരോടും ആ രാജ്യത്തോടും തങ്ങൾ സവിശേഷം കടപ്പെട്ടിരിക്കുന്നു എന്നും സമാധാനം പറഞ്ഞു. മിസ്സ് എലിസബത്തിനോടൊന്നിച്ചുണ്ടായിരുന്ന അവരുടെ സ്നേഹിതകളായ മാന്യയുവതികളിൽ ഓരോരുത്തരേയും വിജയയ്ക്കും സത്യപാലിനും അവർ പരിചയപ്പെടുത്തി. അവർ ഓരോരുത്തരും വിജയ പരിശീലനത്തിനായി ചെന്നുചേരുവാൻ തീർച്ചപ്പെടുത്തിയിട്ടുള്ള റസ്സൽസ് സിജ് ഫൌണ്ടേഷൻ എന്ന മഹാസ്ഥാപനത്തിലെ ഓരോ ശാഖകളിൽ ഓരോ ചുമതല വഹിച്ചു പ്രശസ്തമായ സേവനം നിർവഹിച്ചുപോരുന്നവരാണെന്നു് അറിയാനിടയായപ്പോൾ സത്യപാലിനും ദേവിക്കും ഉണ്ടായ സന്തുഷ്ടി സീമാതീതമായി ഭവിച്ചു. സത്യപാൽ അവരോടൊരുമിച്ചു് ആ സ്ഥാപനത്തിലേയ്ക്കു പോകുകയും ജനറൽസൂപ്രണ്ടിനെ സന്ദർശിച്ചു് എലിസബത്ത്ഷായുടെ സഹകരണത്തോടുകൂടി ദേവിക്കു് പരിശീലനാർത്ഥം അവിടെ താമസിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്കയുംചെയ്തു. അനന്തരം അദ്ദേഹം സമുദായസേവനപരിശീലനം ദേവിയുടെ യാത്രോദ്ദേശ്യം ആയിരിക്കുന്നതുപോലെ പരിഷ്കൃതരാഷ്ട്രീയമണ്ഡലങ്ങളുടെ പരിചയം സമ്പാദിക്കുകയാണു തന്റെ സഞ്ചാരത്തിന്റെ ഉദ്ദേശ്യമെന്നും ആ സേവനോദ്യമത്തിന്റെ പരിശീലനം ഗവർമ്മെന്റിന്റെ നിയന്ത്രണത്തിനധീനമായി നിർവഹിക്കേണ്ടിയിരിക്കുന്നതുകൊണ്ടു് അമേരിക്കയിൽനിന്നും പോകുന്നതിനുമുമ്പു ഒന്നുകൂടി കാണാൻ അവസരമുണ്ടാകുന്നപക്ഷം കണ്ടുകൊള്ളാമെന്നും അവരോടെല്ലാമായി പറഞ്ഞു് ഉടനെ പിരിഞ്ഞുപോയി.

റസ്സൽസ് സിജ്ഫൌണ്ടേഷൻ ജനറൽസൂപ്രണ്ടായ ആ മഹതിയുടെ വാത്സല്യാദരങ്ങൾക്കു് ഭാജനമായും, എലിസബ

ത്ത്ഷായുടെ സഹകരണംകൊണ്ടും ഇതരസ്നേഹിതകളുടെ സാഹ ചര്യംകൊണ്ടും സ്വന്തം സേവനാലയത്തിലെന്നപോലെ സൈ്വരമായിത്തന്നെ വിജയാദേവി പരിശീലനം തുടൎന്നുപോന്നു. കോടീശ്വരന്മാരുടെ രാജ്യമായി അറിയപ്പെടുന്ന അമേരിക്കാ മഹനീയങ്ങളായ ധാൎമ്മികോദ്യമങ്ങൾക്ക് ഔദാൎയ്യപൂൎവം വേണ്ടുവോളം ധനം വിനിയോഗിക്കുന്ന മഹാശയന്മാരുടേയും രാജ്യമാണെന്നുള്ളതു് പ്രത്യേകം സ്മരണിയമാണു്. വിജയാദേവി നിവസിക്കുന്ന ഈ പ്രസിദ്ധസ്ഥാപനം "മിസ്സിസ് സിജ്" എന്ന സ്ത്രീരത്നത്തിന്റെ ഔദാൎയ്യബുദ്ധിയുടെ ലക്ഷ്യമായി ആവിൎഭവിച്ച് വിശിഷ്ടങ്ങളായ വിവിധസേവനോദ്യമങ്ങൾക്കുള്ള നാനാതരം പ്രവൎത്തനപരിപാടികളുടെ കേന്ദ്രമായി പരിപോഷിച്ച് പുലൎന്നുപോരുന്നു. ന്യൂയാൎക്കിലുള്ള രണ്ടു ചെറിയ കെട്ടിടങ്ങളിൽ പ്രാരംഭിച്ച പ്രസ്തുത സ്ഥാപനത്തിന്റെ പ്രധാനമന്ദിരം ഇന്ന് ഒൻപതുനിലയുള്ള ഒരു രമ്യഹൎമ്മ്യമായി പരിണമിച്ചിട്ടുണ്ടു്. ജനങ്ങളുടെ വിദ്യാഭ്യാസരീതി, ജീവിതമാതൃക, സാമുദായികസംഘടന, മുതലായവയെ ലക്ഷ്യമാക്കി നിരവധി ഉദ്യമങ്ങൾ അതു നിൎവഹിച്ചുപോരുന്നു. ഗവൎമ്മെൻറിന്റെസഹായസഹകരണങ്ങളൊന്നുംകൂടാതെ പത്തു പ്രധാനപ്പെട്ട ഡിപ്പാൎട്ടുമെൻറുകളോടുകൂടിയ ഈ പൊതുപ്രവൎത്തനകേന്ദ്രം സ്വതന്ത്രമായും സുരക്ഷിതമായും ഭരിക്കപ്പെടുന്നുണ്ടു്. ഇരുന്നൂററിഅൻപതിൽപരം അനാഥസംരക്ഷണാലയങ്ങൾ ഈ സ്ഥാപനത്തിന്റെ ഒരു ശാഖയുടെ ഭരണത്തിലുണ്ടെന്നറിയുമ്പോൾ പ്രവൎത്തനത്തിന്റെ വൈപുല്യം നമുക്കു് ഏതാണ്ടു ബോദ്ധ്യപ്പെടും. പ്രസ്തുത സ്ഥാപനത്തിന്റെ വിവിധശാഖകൾ ഭരിക്കുന്നതിനായി 800-ൽപരം സൂപ്രണ്ടന്മാർ നിയമിതരായിട്ടുണ്ടു്. പ്രസിദ്ധീകരണശ്രമത്തിന്റെ വിജയം ശരിയായി ഗ്രഹിച്ചിട്ടുള്ള ഉത്തമപ്രവൎത്തകരാൽ നടത്തപ്പെടുന്ന ഈ സ്ഥാപനത്തിൽനിന്നും പ്രതിവൎഷം മുപ്പതിനായിരം ലഘുപത്രികകൾ ലോകത്തിന്റെ നാനാഭാഗത്തും വിതരണംചെയ്തുപോരുന്നു. പ്രധാന പ്രവൎത്തനശാഖകൾ മിക്കവാറും സ്ത്രീകളുടെ ആധിപത്യത്തിനും നിയന്ത്രണത്തിനും അധീനമായിരിക്കുന്നു.

അഗതിസംരക്ഷണശാഖ, ബാലപരിചരണകേന്ദ്രങ്ങൾ, ഗർഭശുശ്രൂഷണസദനങ്ങൾ, വിശ്രമമന്ദിരങ്ങൾ, വിദ്യാഭ്യാസവകുപ്പ്, ആതുരസേവനാലയങ്ങൾ, പരസ്പരസഹായപ്രസ്ഥാനം, വിവിധലളിതകലകളും അഭ്യസിപ്പിക്കുന്നതിനുള്ള പ്രത്യേകവിദ്യാലയങ്ങൾ, സർവ്വേ, കണക്കു മുതലായ വിഷയങ്ങൾ പഠിപ്പിക്കുന്ന അഭ്യസനകേന്ദ്രങ്ങൾ ഇങ്ങനെ മനുഷ്യന്റെ സാമൂഹികജീവിതത്തിന്റെ എല്ലാ പ്രധാന വശങ്ങളേയും സഹായിക്കുന്നതിനുതകുന്ന ബഹുവിധസേവനപരിപാടികളും അവിടെ സുപരിഷ്കൃതരീതിയിൽ പ്രായോഗികമാക്കി സംഘടിപ്പിച്ചിരിക്കുന്നു. ഈ ഓരോ പ്രവർത്തനരംഗങ്ങളിലും അഭ്യസ്തവിദ്യരായ ഒട്ടധികം യുവതികൾ പരിശീലനത്തിനേർപ്പെടുകയും വിജയം നേടി ആ മാർഗ്ഗങ്ങളിൽ ലോകസേവനസന്നദ്ധതയോടെ ജീവിച്ചുപോരുകയും ചെയ്യുന്നു. ഇത്തരം പരിശീലനങ്ങൾകൊണ്ടു മനസ്സംസ്കരണവും ജീവിതമാർഗ്ഗവും സാമുദായികശ്രേയസ്സും സമാർജ്ജിച്ചു കർമ്മകുശലതയോടുകൂടി ജീവിക്കുവാൻ പ്രാപ്തരായ നിരവധി സഹോദരികളെ ലോകത്തിനു സമർപ്പിക്കുന്ന ആരാധനീയധർമ്മമാണു് ആ സ്ഥാപനം നിർവ്വഹിച്ചുപോരുന്നതു്.

Associated charity, Charity organisation Registration Bureau, Special employment Bureau for the hani-kapped, Research work Fund, settlement എന്നിങ്ങനെ ഗവൺമെന്റിന്റെ നിയന്ത്രണത്തിനു വിധേയമായും അല്ലാതെയും പ്രശസ്തമായ വിധത്തിൽ പ്രവർത്തിച്ചുപോരുന്ന പല പൊതുപ്രവർത്തനകേന്ദ്രങ്ങളും ആ രാജ്യത്തുണ്ടു്. മതം, രാഷ്ട്രം, സമുദായം എന്നിവയിൽ ഓരോന്നിനേയും അവലംബിച്ചു് എത്രമാത്രം അഭ്യുന്നതി നേടുന്നതിനുംവേണ്ടുന്ന സകല സജ്ജീകരണങ്ങളും ജനതയ്ക്കു പ്രദാനം ചെയ്യുകയെന്നലക്ഷ്യമാകുന്നു ഈദൃശസ്ഥാപനങ്ങൾക്കുള്ളതു്. ധാർമ്മികോദ്യമങ്ങൾക്കായി ആത്മാർത്ഥതയോടെ ത്യാഗമാചരിക്കുന്ന പുണ്യചരിതരുടെ ഉദ്ദേശമഹത്വത്തിനു നിദർശനങ്ങളായി അവ നാൾക്കുനാൾ അത്ഭുതകരമായ അഭിവൃദ്ധിയോടുകൂടി പുലർന്നുപോരുന്നു ഉൽകൃഷ്ട

ലക്ഷ്യങ്ങളെ അഭിമുഖീകരിച്ചു കൃത്യബഹുലങ്ങളായ ജീവിതമാൎഗ്ഗങ്ങളിൽക്കൂടി എങ്ങനെ പുരോഗതി നേടാമെന്നു് അവ നിരന്തരം വിജ്ഞാപനം ചെയ്യുന്നുണ്ടു്. സംസ്കാരമഹിമയാൽ പ്രശോഭനവും പരാൎത്ഥതാപ്രേരിതമാകയാൽ പ്രശംസാൎഹമായ സാംതൃപ്തിക്കു നിദാനവുമായ ജീവിതങ്ങളെ വിരചിക്കുക എന്ന വിശിഷ്ടധൎമ്മമാണു് അവ ഭൂരിപക്ഷവും നിൎവഹിക്കുന്നതു്. സ്വാതന്ത്ര്യപരമായി സ്ത്രീപുരുഷന്മാൎക്കന്യോന്യമുള്ള മാത്സൎയ്യത്തിൻെറ വിവിധവശങ്ങളേയും തെളിയിക്കുന്ന ചിലസ്ഥാപനങ്ങളും അക്കൂട്ടത്തിലില്ലാതില്ല.

ധനാൎജ്ജനത്തിനായി വിനിയോഗിക്കപ്പെടുന്ന പരിശ്രമപ്രചുരങ്ങളായ വിവിധജീവിതങ്ങളുടെ സമ്മേളനരംഗമായ ആ രാജ്യം മതാചാരങ്ങൾക്കോ ആരാധനാവ്യവസ്ഥകൾക്കോ അത്രമാത്രം പ്രാധാന്യം കല്പിച്ചിട്ടില്ല. എന്നാൽ ലോകത്തിൻെറ നാനാഭാഗത്തും നടക്കുന്ന മതപ്രചരണമഹാപരിശ്രമങ്ങളെ പുലൎത്തുന്നതിനായി ഇതരരാജ്യങ്ങളെ അപേക്ഷിച്ചു് അത്യധികം ധനം വ്യയംചെയ്യുന്നതു് അമേരിക്കയാകുന്നു. പ്രായോഗികപദ്ധതികളിൽക്കൂടി അത്യുത്തമാദൎശങ്ങളെ ഫലോന്മുഖമാക്കി പരിണമിപ്പിക്കുന്ന പ്രവൎത്തനരംഗങ്ങളിൽ സഹകരിക്കാൻ ഇടവരുന്നതുകൊണ്ടു് ഏതു സങ്കുചിതമനസ്കരും ക്രമേണ ഉദാരാശയരായി പരിവൎത്തിക്കും എന്നുള്ളതു് അവിടത്തെ പൊതുപ്രവൎത്തനകേന്ദ്രങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നുണ്ടു്. ധൎമ്മസേവനപരങ്ങളായ അവരുടെ ഉദ്യമങ്ങൾ മനുഷ്യൻെറ സൎവജീവിതാവശ്യങ്ങളേയും സുഗമമായി നിൎവഹിക്കുന്നതിനു് ഏതു ദുൎബലവ്യക്തിയേയും സന്നദ്ധമാക്കത്തക്ക വിധത്തിൽ ക്രമീകരിക്കപ്പെട്ടിരിക്കുന്നു. വ്യവസായം, വാണിജ്യം, ശാസ്ത്രീയപഠ്യ്യസംരക്ഷണം, രോഗനിവാരണം, സാങ്കേതികകലാപരിപോഷണം എന്നിവയിലെന്നപോലെ ഉല്ലാസം, സുഖജീവിതം, നവ്യനവ്യവിനോദവിധാനങ്ങൾ എന്നിങ്ങനെയുള്ള കാൎയ്യങ്ങളിലും ഗാഢമായ ശ്രദ്ധ പതിപ്പിച്ചു സുപരിഷ്കൃതരീതിയിൽ സുഗമമായി ജീവിതാവശ്യങ്ങൾസാധിക്കുന്നതിനു

മനുഷ്യസമുദായത്തെ സജ്ജീകരിക്കുക എന്ന വിശിഷ്ടധർമ്മം അവർ പ്രശസ്തമായി നിർവഹിക്കുന്നുണ്ടു്.

വിജയ Russel Seige Foundation-ൽ ഇപ്പോൾ ഒരു കൊല്ലക്കാലം വിനിയോഗിച്ചിരിക്കുന്നു. ഈ അല്പകാലത്തിനിടയ്ക്കു് ഐക്യനാട്ടിൽ സ്ത്രീകളുടെ നേതൃത്വത്തിൽ നടത്തുന്ന സർവ സാമുദായികസ്ഥാപനങ്ങളും സന്ദർശിക്കുകയും, ഒരു പുതിയ ഭാരതീയസ്നേഹിതയുടെ പ്രയോജനകരമായ പരിചയം ആർജ്ജിക്കുവാൻ കഴിഞ്ഞു എന്നുള്ള സംതൃപ്തി അവിടത്തെ ധർമ്മസേവനപ്രസക്തരായ ഒട്ടധികം സഹോദരികൾക്കു് ഉളവാക്കിക്കൊടുക്കുകയുംചെയ്തു. സേവനപരമായ ഭാരതീയാദർശങ്ങൾ അവരുടെ ഇടയിൽ അവസരോചിതമായി പ്രചരിപ്പിക്കുന്നതിനു കിട്ടിയ സന്ദർഭങ്ങളെ ദേവി വിനിയോഗിച്ചിരുന്നതിനാൽ ഭാരതീയസ്ത്രീകളെയും ഭാരതീയാശയങ്ങളേയും, ഭാരതത്തിന്റെ ശാശ്വതാഭിമാനത്തിനു നിദാനമായ അദ്ധ്യാത്മബോധത്തേയും മററും സംബന്ധിച്ചു് അവൎക്കു് അത്ഭുതപൂർവമായ ബഹുമാനം തോന്നുന്നതിനിടയായി. ദേവി സന്ദർശിക്കുകയും പരിചയിക്കുകയും ചെയ്ത എല്ലാ സ്ഥാപനങ്ങളുടേയും മഹതീമഹാന്മാരുടേയും അഭിനന്ദനങ്ങൾ സ്വീകരിച്ചുകൊണ്ടു് അമേരിക്കയിലെ ആ പരിശീലനകാലം പ്രതീക്ഷിച്ചിരുന്നതിലധികം പ്രോത്സാഹനഭരിതമായി നയിച്ചു.

---

## അദ്ധ്യായം ൩൦.

---

അഭിപ്രായഭേദങ്ങളുടെ അന്യോന്യസംഘട്ടനങ്ങളാൽ രാഷ്ട്രീയാന്തരീക്ഷത്തെ നിരന്തരം പ്രക്ഷുബ്ധമാക്കുന്ന പരിവർത്തനപരങ്ങളായ സംഭവങ്ങളും തൽഫലമായ അസ്വസ്ഥതയും ജനതയ്ക്കും, ഭരണകേന്ദ്രത്തിനും അസഹ്യമായി തോന്നാറുണ്ടെങ്കിലും രാജ്യചരിത്രങ്ങളിലെ ഉൽബുദ്ധതാപ്രചുരങ്ങളായ അദ്ധ്യായങ്ങൾ വിരചിക്കുന്നതു് അത്തരം സന്ദർഭങ്ങളാകുന്നു എന്നുള്ള

കാര്യം സുവിദിതമാണല്ലോ. അഭ്യസ്തവിദ്യരായ ജനസഞ്ചയം അനിയന്ത്രിതമായ ചിന്താസ്വാതന്ത്ര്യത്തോടുകൂടി അനുദിനം അഭിവൃദ്ധമാകുന്ന തൊഴിലില്ലായ്മയുടെ ഉഗ്രസമ്മർദ്ദത്താലുഴലുമ്പോൾ സജീവമായ ഒരു പ്രവർത്തനാസക്തി അവിടെ ആവിർഭവിക്കാതിരിക്കയില്ല. പുരോഗതി അലസമായ അനുസരണഭാവത്തിന്റെ സാഹചര്യത്തെ സദാ വെറുക്കുകതന്നെ ചെയ്യുന്നു. ചരിത്രപരിവർത്തനങ്ങളിൽ പലപ്പോഴും അനാശാസ്യരംഗങ്ങൾ ഉളവാകാറുണ്ടെങ്കിലും അവസാനഫലം സമാശ്വാസകരമായ ഒരു നവ്യതയായിരിക്കുക സഹജമാണല്ലോ. ഭിന്നഭിന്ന വ്യവസ്ഥിതികളാൽ വിവിധതരങ്ങളിൽപ്പെട്ട് അസമത്വം അനുഭവിച്ചു വ്യഗ്രപ്പെടുന്ന ജനത ഒരേസംസ്കാരത്തിലേയ്ക്കു്, ഒരേ ലക്ഷ്യത്തിലേയ്ക്കു് ആകർഷിക്കപ്പെടുകയാണെങ്കിൽ സംഭവിക്കാവുന്ന വിചിത്രഗതികളാണു് അടുത്ത കാലത്തു നമ്മുടെ നാട്ടിലെ സാമൂഹികാഭ്യുന്നതിയിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്. ചില ഘട്ടങ്ങൾ മനുഷ്യസമുദായത്തിന്റെ ഏകതയേയും സന്നദ്ധതയേയും പരിഗണിക്കാതെ അതിനോട്ട് അതിവേഗം അഭിവൃദ്ധിനേടുവാൻ ആവശ്യപ്പെടാറുണ്ട്. ജനസമൂഹത്തിന്റെ ദുർബലഭാഗങ്ങൾ താദൃശഘട്ടങ്ങളിലാണു ഛിന്നഭിന്നങ്ങളായിപ്പോകാറുള്ളതു്. ഔദാര്യഭരിതങ്ങളായ ഉൽകൃഷ്ടാശയങ്ങളുടെ നിരന്തരപ്രവർത്തനങ്ങൾ കൊണ്ടാണു് ആ മാതിരിസന്ദർഭങ്ങൾ സുരക്ഷിതങ്ങളാകേണ്ടതു്. അത്യന്തം ഉജ്ജ്വലവും അഭിനവസംസ്കാരസമ്പത്തിനാൽ അനുഗൃഹീതവും സർവഥാ അഭിലഷണീയവുമായ ഒരു മാതൃകാഭരണപരിപാടിയാൽ പരിരക്ഷിതരാകുന്ന ഈ രാജ്യവാസികൾക്കു് ഐശ്വര്യോന്മുഖമായ അധുനാതനഭരണം ആ വാസ്തവത്തെ അനുസ്മരിപ്പിക്കുന്നതായിരുന്നു.

സ്വതന്ത്രഭാരതത്തിന്റെ വിജയപതാക ഉയർന്നു് വിലസുന്നതുകാണ്മാൻ അഭിവാഞ്ഛയുള്ള ജനസഞ്ചയത്തിന്റെ നിസ്തന്ദ്രയത്നങ്ങളും തൽഫലമായുള്ളവായ ഉണർവും അനുദിനം അഭിവൃദ്ധമായി ഏതു ഗ്രാമത്തിലും വ്യാപരിച്ചുപോന്നു. എല്ലാ ഏതദ്ദേശീയരാജ്യങ്ങളേയും ഏകോപിപ്പിച്ചു് ഒരു സംഘടനയിൽ

ഉൾപ്പെടുത്തി ജനതയുടെ സ്വാതന്ത്ര്യാസക്തിയെ നിയന്ത്രിച്ച് ഉൽപതിഷ്ണുക്കളുടെ സാർവത്രികങ്ങളായ സന്നാഹങ്ങളേയും അമർത്തുന്നതിൽ അധീശശക്തി ബദ്ധശ്രദ്ധമായി വർത്തിച്ചു. രാഷ്ട്രീയാശയപ്രബുദ്ധതയും നവീനവിദ്യാഭ്യാസപ്രാചുര്യവും നാട്ടുരാജ്യങ്ങളിലെ ആഭ്യന്തരസ്ഥിതിയെ ശരിയായി നിരീക്ഷിച്ചു ഭരണതന്ത്രോപാരങ്ങളായ വിഹിതോപദേശങ്ങൾ പ്രദാനംചെയ്തു് അധീശശക്തിയുടെ അഭിലാഷം പരിപാലിക്കുന്നതിനു പ്രാഗത്ഭ്യവും നയവൈദഗ്ദ്ധ്യവുമുള്ള വിശ്വസ്തരായ ഭരണകാര്യധുരന്ധരന്മാരെ യഥാസന്ദർഭം നിയോഗിക്കുന്നതിൽ സാമ്രാജ്യശക്തി പ്രദർശിപ്പിച്ചിരുന്ന ഔചിത്യത്തിൻെറ ലക്ഷ്യമായി ഭരണകാര്യോപദേഷ്ടാക്കളുടെ സ്ഥാനം വഹിച്ചു പല മഹാശയന്മാരും രാജ്യഭരണമണ്ഡലങ്ങളിൽ വിരാജിച്ചുതുടങ്ങി. അങ്ങനെ പ്രഖ്യാതരായ ഭരണതന്ത്രകോവിദന്മാരിൽ സർ സത്യപാൽ പ്രഥമസ്ഥാനത്തിനർഹനായി ഭവിച്ചു. തിരുവിതാംകൂറിലെ ഭരണകാര്യോപദേഷ്ടാവായി നിയമിതനായിരിക്കുന്ന ആ മഹാനുഭാവൻ സർവ്വജനാദരണീയമായ വിധത്തിൽ തൻെറ മഹനീയസേവനം നിർവ്വഹിച്ച് വർഗ്ഗഭേദമെന്യേ വിവിധജനസമൂഹങ്ങളാലും ഒരുപോലെ സ്തുതിക്കപ്പെട്ടു. ഈ രാജ്യത്തിൻെറ അഭിവാഞ്ഛകളറിഞ്ഞു സംരക്ഷിക്കുന്നതിന് അദ്ദേഹം അത്യാസക്തിയോടെഉദ്യമിച്ചുതുടങ്ങി. വർഗ്ഗീയപ്രാതിനിധ്യവാദംകൊണ്ടു് ജനതയുടെ ഐകയോഗക്ഷേമം വിവിധവശങ്ങളിൽക്കൂടിയും വികലമാകാൻ തുടങ്ങിയ സന്ദർഭത്തിൽ വിശാലവിക്ഷണത്തോടുകൂടി ദുർബലജനസമൂഹങ്ങൾക്ക് പുരോഗതിക്കുതകുംവിധം പ്രശോഭനമായ ഒരു ഭരണപരിഷ്കാരം പ്രായോഗികമാക്കുന്നതിനു നമ്മുടെ രാജ്യത്തിനു് സത്യപാലിൻെറ ഭരണനയം പ്രത്യേകം പ്രയോജനപ്പെട്ടു. ഭരണീയജനങ്ങളാലും ഭരണാധികാരകേന്ദ്രത്താലും ഒരുപോലെ ആദരിക്കപ്പെടത്തക്കവിധം ഔദ്യോഗികജീവിതം വിജയകരമായി നയിക്കുന്ന വിശിഷ്ടപുരുഷനെന്നു് സർ സത്യപാലിനെ വാഴ്ത്തുന്നതിൽ സകല സാമുദായികസംഘടനകളും പൊതുജനജിഹ്വകളും ഒരുപക്ഷഭേദവും പ്രദർശിപ്പിച്ചിരുന്നില്ല. യഥാ

സ്ഥിതികളും ഉൽപതിഷ്ണുക്കളും വിവിധകക്ഷികളിൽപെട്ട വിഭിന്നജാതിമതനിബന്ധിതരും വ്യത്യസ്താഭിപ്രായം കൂടാതെ പരമാധികാരിയുടെ നിർദ്ദേശങ്ങളെ സ്വീകരിക്കാനിടവരിക എന്ന അത്യന്തം അത്ഭുതാവഹമായ ഒരു അവസ്ഥാന്തരം, ഒരുവിധം പ്രക്ഷുബ്ധമായിരുന്ന രാഷ്ട്രീയാന്തരീക്ഷത്തിൽ സംജാതമാക്കുന്നതിനായിരുന്നു സത്യപാലിന്റെ ഉദ്യമം. സാമുദായികസംഘടനകളെ യഥോചിതം സമാദരിച്ചുകൊണ്ട് ഐക്യസമുദായജീവിതത്തിലേയ്ക്കു് ജനാവലിയെ പ്രചോദിപ്പിക്കുകയായിരുന്നു അദ്ദേഹത്തിന്റെ വിശാലവീക്ഷണത്തിന്റെ ലക്ഷ്യം. വർഗ്ഗനാമങ്ങളോടനുബന്ധിച്ച വിഭിന്നാഭിപ്രായഗതികളോടുകൂടിയ ഒട്ടധികം സമുദായനേതാക്കന്മാരാൽ നയിക്കപ്പെട്ടിരുന്ന ഈ രാഷ്ട്രത്തിലെ സാമൂഹികജീവിതസംഗ്രാമങ്ങളെ ശമിപ്പിച്ചു അന്യോന്യമാത്സര്യത്തേയും ദേശീയാവശതകളെയും പരിഹരിക്കുന്നതിനുള്ള അത്യാസക്തിയാക്കി അതിനെ പരിവർത്തിപ്പിച്ചു ജനതയെ ഏകലക്ഷ്യത്തിൽ നയിക്കുന്ന കാര്യം ക്ഷിപ്രസാദ്ധ്യമല്ലെങ്കിലും രാജ്യത്തിനത്യന്തം അനുഗ്രഹകരമാണല്ലോ!

"ഉൽബോധകൻ" പത്രത്തിന്റെ ഉദാരമായ രാഷ്ട്രപരിസേവനം അതിന്റെ പ്രവർത്തകസമിതിയോട് സർ സത്യപാലിനു ഒരു പൂർണ്ണസഹഭാവമുളവാക്കുവാൻ പര്യാപ്തമായി. കോയിക്കൽ, ഭാസ്കർ, ധർമ്മവ്രതർ എന്നിവരും അവരുടെ സഹകാരികളുമായി പ്രവർത്തിച്ചുപോരുന്ന പ്രശസ്തമായ ഗൃഹോദ്ധാരണപരിശ്രമത്തിന്റെ പ്രയോജനോൽക്കർഷത്തിൽ അദ്ദേഹത്തിനു പ്രത്യേകവിശ്വാസം ഉണ്ടാവുകയാൽ ഇവിടെവന്നു ഏതാനുംമാസംകഴിയുന്നതിനിടയ്ക്കു ആ സമിതിയുടെ പരോക്ഷമായ നേതൃത്വം സത്യപാൽതന്നെ വഹിച്ചുതുടങ്ങി. ജനസഞ്ചയത്തിൽ അഭിപ്രായഭേദവും അസ്വാസ്ഥ്യവുമുളവാക്കുന്ന വിവിധ രാഷ്ട്രീയാവശതകളുടെ പരിഹാരത്തിനു "ഉൽബോധകന്റെ" വിമർശനങ്ങളും നിർദ്ദേശങ്ങളും സർവ്വസമ്മതമായവിധം പ്രയോഗക്ഷമങ്ങളായിരുന്നതിനാൽ ഭരണാധികാരകേന്ദ്രം അവയെ ആദരിച്ചതിൽ അതിശയിക്കാനില്ല. പ്രലോഭനങ്ങൾക്കൊന്നിനും ഒരു വിധ

ത്തിലും അധീനമാകാത്ത പരമസ്വാതന്ത്ര്യമായ പ്രബുദ്ധജീവിതം നയിക്കുന്ന പുരുഷസിംഹനായ മി: ഭാസ്കർ സർ സത്യപാലിന്റെ സ്നേഹാദരബഹുമതികൾ അർഹിക്കുന്ന ഒരുത്തമമിത്രമായി വർത്തിച്ചു. അഭിനവഭാരതനാദർശങ്ങളുടെ വിജയവിലസിതങ്ങളായ വിശിഷ്ട പ്രയോജനങ്ങൾ ആസ്വദിക്കുന്ന വഞ്ചിരാജ്യവാസികൾ, അനുദിനം അതുല്യപ്രഭമായി പ്രസരിക്കുന്ന രാജ്യശുഭ്രച്ഛവിയാൽ പ്രഫുല്ലഹൃദയരായ പ്രജാലക്ഷങ്ങൾ, യുവമഹാരാജ വിജയശ്രീയെ സോല്ലാസം സ്വാഗതം ചെയ്തു.

സേവനാലയജനയിത്രി ലോകപ്രശസ്തയായ ഭാരതീയവനിതയായി വിവിധവിജയസംപ്രാപ്തിയോടെ പ്രത്യാഗമിച്ചു്, മാതൃപരിസേവനയത്നത്തിന്റെ പരിധിയെ വിശാലവിസ്തൃതമാക്കുന്നതിനു സർവതോമുഖമായ അനവരതപരിശ്രമത്തിൽ ഏർപ്പെട്ടിരിക്കയാണു്. സേവനസമിതിയുടെ പ്രവർത്തനത്തെ അഭിവൃദ്ധിപ്പെടുത്തി വിജയാദേവിയുടെ നേതൃത്വത്തിൽ ആ ധർമ്മസേവന പ്രസ്ഥാനത്തെ പരിപോഷിപ്പിക്കുന്നതിനു ധർമ്മരാജ്യഗവണ്മെന്റു് സർവാത്മനാ സഹായിക്കുന്നുണ്ടായിരുന്നു. സേവനാലയത്തോടനുബന്ധിച്ചു് ഒരു ആതുരശുശ്രൂഷണാലയം കൂടി ഉൽഘാടനം ചെയ്യുകയായിരുന്നു ദേവി പ്രത്യാഗമിച്ചു ഉടൻതന്നെ നിർവഹിച്ച കൃത്യം. പരിസരവാസികൾക്കെല്ലാം യഥാവസരം വൈദ്യസഹായം ചെയ്യുന്നതിനും അവിടെ വന്നുചേരുന്ന സകല രോഗാതുരരേയും സംരക്ഷിക്കുന്നതിനു വേണ്ട വ്യവസ്ഥകൾ ചെയ്തു.

മിസ്സ് ഇന്ദിര M. B. B. S. & L. M. പ്രസ്തുത ആതുരശാലയുടെ നേതൃത്വം വഹിച്ചു. സേവനാലയനിവാസികളെ അവർക്കനുഗുണങ്ങളായ വിവിധവ്യവസായങ്ങൾ അഭ്യസിപ്പിച്ചിട്ടുള്ളതുപോലെ ആതുരശുശ്രൂഷാധർമ്മവും ശരിക്കഭ്യസിപ്പിക്കണമെന്നുള്ളതു് വിജയാദേവിയുടെ ഒരു പ്രത്യേകാഭിലാഷമായിരുന്നു. ദീനശുശ്രൂഷണം ശിശുസംരക്ഷണം എന്നീ കാര്യങ്ങളിൽ എല്ലാ സ്ത്രീകൾക്കും ശാസ്ത്രീയമായ പരിശീലനം സൗജന്യമായി നൽകുന്നതിനു് ആ സ്ഥാപനം സദാ സന്നദ്ധമാണു്. ആതുരാലയ

ത്തിൻെറ പ്രാരംഭംമുതൽ ശുശ്രൂഷണോദ്യമങ്ങളിലും മററും സേവനാലയ നിവാസികൾ തന്നെ ഏപ്പെട്ടിരുന്നു. സേവനാലയത്തിൻെറ ശാഖാസ്ഥാപനങ്ങൾ കഴിവുള്ളത്ര കുഗ്രാമങ്ങൾതോറും ഏപ്പെടുത്തുന്നതിനു വേണ്ടുന്ന വ്യവസ്ഥകൾ ചെയ്തുതുടങ്ങി. വിദ്യാഭ്യാസം വാസനാനുഗുണമായി ഓരോ വ്യക്തികളും സ്വീകരിച്ചു വൈദഗ്ദ്ധ്യം നേടാൻ കഴിയുന്ന വിവിധ ജീവിതമാർഗ്ഗങ്ങൾ, ഹൃദയഗുണങ്ങളെ പ്രകാശിപ്പിക്കുന്ന ഉൽകൃഷ്ടമായ ആദ്ധ്യാത്മികസംസ്കാരം എന്നിവയെ എന്നും പ്രദാനംചെയ്തു വിശ്വസേവനം നിർവഹിക്കുക എന്ന വിശിഷ്ടോദ്ദേശ്യത്തെ അനുനിമിഷം അനുവർത്തിക്കുകയായിരുന്നു സേവനാലയജീവിതം.

ഒന്നരക്കൊല്ലത്തോളമുള്ള വിദേശവാസവും സുപരിഷ്കൃത ജനപദങ്ങളിലെ സേവനപരിശീലനവും വിശ്വപ്രഖ്യാതങ്ങളായ മഹാസേവനാലയങ്ങളിലെ സന്ദർശനവും കഴിഞ്ഞു വിജയാദേവി മടങ്ങി എത്തിയ ഉടൻതന്നെ അവരുടെ ഉദ്ദേശ്യത്തേയും വിജയത്തേയും അനുമോദിച്ചുകൊണ്ടു മഹനീയോദ്യമങ്ങളെ സഹായിക്കുന്നതിൽ അവസരോചിതമായ ഔദാര്യം പ്രകടിപ്പിക്കുന്ന നമ്മുടെ ഗവണ്മെൻറു് വാർഷിക സഹായധനമായി മൂവായിരം രൂപ ഉടനടി അനുവദിച്ചുകൊടുക്കുകയും ആവശ്യമെന്നു തോന്നുന്ന സഹായസഹകരണങ്ങളും നൾകി സേവനപ്രസ്ഥാനത്തെ ഫലോന്മുഖമാക്കുന്നതിനു ഗവണ്മെൻറു എപ്പോഴും ബദ്ധശ്രദ്ധമായിരിക്കുന്നതാണെന്നു ദേവിയെ അറിയിക്കുകയും ചെയ്തു.

സർ സത്യപാൽ ഭരണകാര്യോപദേഷ്ടാവായി വന്നുചേർന്ന ശേഷം മഹാരാജാവുതിരുമനസ്സിനെ സന്ദർശിക്കുന്നതുപോലെ കൃത്യമായും ആദരപൂർവ്വമായും മററൊരു സന്ദർശനത്തിനും സമയം വിനിയോഗിച്ചുപോന്നു. സത്യപാൽ പലപ്പോഴും പറയാറുള്ളതുപോലെ ധർമ്മയുദ്ധരംഗത്തിലെ അഭിനവഭീഷ്മരായി വർത്തിക്കുന്ന ആ സമഗ്രധീമാൻ കോയിക്കലിനെ, ഗുരുനിർവിശേഷമായ ഭക്ത്യാദരത്തോടെ സന്ദർശിച്ചു് അല്പസമയം അദ്ദേഹത്തിൻെറ അദ്ധ്യാത്മികചിന്താപ്രചോദകങ്ങളായ സംഭാഷണങ്ങൾ ശ്രവിക്കുന്നതു് സത്യപാലിനു് പ്രത്യേക സന്തുഷ്ടികരമായി

ന്നു. അവരുടെ സന്ദർശനവേളകൾ പുരാതനഭാരതത്തിന്റെ പുണ്യ സന്താനങ്ങളായ മഹർഷീശ്വരന്മാരേയും, ഗ്രീസിലെ സാക്രട്ടീസ് അരിസ്റ്റോട്ടിൽ എന്നീതത്വജ്ഞാനികളേയും, നവീനഭാരതത്തിന്റെ ജനനായിതാക്കളേയും, ടാൾസ്റ്റായി ലനിൻ,മുസ്സോളിനി, കമാൽപാഷാ, ബർനാർഡ്ഷാ, സർ ഒളിവർലാഡ്ജ്, എച്ച്. ജി. വെൽസ് എന്നീ നവീനചിന്താമണ്ഡലജ്യോതിസ്സുകളേയും യഥാസ്ഥാനങ്ങളിൽ അധിരോഹിപ്പിച്ച് സമാരാധിക്കുന്നതിനായിരുന്നു വിനിയോഗിച്ചിരുന്നതു്.

സേവനാലയം സന്ദർശിച്ച് പ്രവർത്തനമാതൃകകൾ കണ്ടറിയുന്നതിനും വിജയാദേവിയെ അനുമോദിക്കുന്നതിനും സർ സത്യപാൽ സന്ദർഭം പ്രതീക്ഷിച്ചിരിക്കയായിരുന്നു. കാര്യാന്തര വ്യഗ്രതകളും ഔദ്യോഗികകർത്തവ്യങ്ങളുടെ ഗൗരവാവഹമായ സ്ഥിതിഗതികളും ആ അഭിലാഷസാദ്ധ്യത്തിനു പ്രതിബന്ധമായി ഭവിച്ചു. ദേവിയെ അപൂർവം ചില സന്ദർഭങ്ങളിൽ അച്ഛനോടൊരുമിച്ച് ഋഷിവാടസദൃശമായ ആ രമ്യഭവനത്തിൽവച്ച് കാണുന്നതിനും ഹൃദയസ്പൃക്കുകളായ പൂർവസംഭവസ്മരണകളെ സമുചിതസംവാദങ്ങൾകൊണ്ടു് ഉദ്ദീപിപ്പിക്കുന്നതിനും അവസരം ഉണ്ടായിട്ടുണ്ടു്. "സേവനാലയത്തിന്റെ ഒരാപ്തമിത്രം അതിനെ സന്ദർശിക്കാതിരിക്കുന്നു എന്നുള്ള ഒരു കുണ്ഠിതംമാത്രമേ സേവനാലയവിശേഷമായി പ്രത്യേകമറിയിക്കാനുള്ളു" എന്നു് തന്റെ കുശലാന്വേഷണത്തിനു സമാധാനമായി ദേവി പറഞ്ഞിരുന്ന വാക്കുകൾ സത്യപാലിന്റെ മനസ്സിൽ പലപ്പോഴും പ്രതിധ്വനിച്ചുകൊണ്ടിരുന്നു.

അന്നു വിജയാദേവി അല്പം അകലെ ഒരു സ്ഥലത്തു സേവനാലയസമിതിയുടെ ഒരു ശാഖായോഗം ഏർപ്പെടുത്തുന്നതിനായി പോയി ഒരു മഹാസമ്മേളനത്തിൽ സംബന്ധിച്ചിട്ടു വൈകുന്നേരം നാലുമണിക്കു മുൻപുതന്നെ തിരിച്ചെത്തിക്കഴിഞ്ഞു. സർ സത്യപാൽ ഇന്നു നാലുമണിക്കു സേവനാലയം സന്ദർശിക്കുന്നതാണെന്നു് ആലയജനയിത്രിയെ അറിയിച്ചി

ട്ടുണ്ട്. സാധാരണ സന്ദർശകന്മാരെ സംബന്ധിക്കുന്നതില ധികം ആദരപൂർവ്വമായ ഒരു സ്വീകരണത്തിന് ശ്രീദേവിയുടെ നേതൃത്വത്തിൽ ആലയം നേരത്തെതന്നെ സജ്ജീകൃതമായിരുന്നു. അനേകം ഗൗരവാവഹങ്ങളായ കൃത്യങ്ങൾ നിർവ്വഹിക്കേണ്ടിവന്നപ്പോഴും കണ്ടിട്ടില്ലാത്ത അവലേപസൂചകമായ മുഖഭാവം ദേവിയിൽ പ്രത്യക്ഷപ്പെട്ടിരുന്നു. കൃത്യം നാലടിച്ചപ്പോൾ ഒരു സ്റ്റേറ്റുകാർ സേവനാലയത്തിന്റെ പോർട്ടിക്കോയിൽ എത്തിനിന്നുകഴിഞ്ഞു. സേവനാലയനിവാസികൾ എല്ലാവരും ഒരുമിച്ച് ഒരു മനോഹരമായ സ്വാഗതഗാനത്തോടുകൂടി ആഗതനെ സ്വീകരിക്കുവാൻ സന്നിഹിതരായി. ഒരേ സമയത്ത് അണിയായി നിരന്നിന്നു കൈകൂപ്പിക്കൊണ്ട് ഹൃദ്യഗാനാലാപത്താൽ സ്വാഗതം ആശംസിക്കുന്ന നിഷ്കളങ്കഹൃദയരായ സഹോദരിമാരിൽ ഉളവായ സന്തോഷത്തോടെ, അവർക്ക് പ്രതിവന്ദനം ചെയ്തുകൊണ്ടു സത്യപാലൻ കാറിൽനിന്ന് ഇറങ്ങിയ ഉടൻതന്നെ മാലതി സമർപ്പിച്ച പനിനീർപൂച്ചെണ്ടും സ്വീകരിച്ചുകൊണ്ട്, വിജയാദേവിയാൽ ആനീതനായി സന്ദർശകമുറിയിൽ പ്രവേശിച്ചു ഉപവിഷ്ടനായി. അല്പസമയത്തിനുള്ളിൽ സേവനാലയത്തിന്റെ പൂർവ്വചരിത്രവും വർത്തമാനസ്ഥിതിയും ദേവി അദ്ദേഹത്തെ അറിയിച്ചു. സേവനാലയത്തിന്റെ എല്ലാ പ്രവർത്തനവിഭാഗങ്ങളും സന്ദർശിച്ചശേഷം ഏതെങ്കിലും ഒരു വകുപ്പിന്റെ ഒരു കുറവു പരിഹരിക്കുന്നതിനായി ഒരു തുക സംഭാവന ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. ഔചിത്യബോധത്തിന്റെയും ഔദാര്യശീലത്തിന്റെയും ഒരു ബുദ്ധിപൂർവ്വകമായ പ്രകടനംകൊണ്ട് ആ കൃത്യം സംതൃപ്തികരമായി നിർവ്വഹിക്കുവാൻ തക്ക അവസരം പ്രതീക്ഷിച്ചുകൊണ്ടുതന്നെ സ്ഥാപനത്തിന്റെ ഓരോ വിഭാഗവും സത്യപാലൻ ശ്രദ്ധാപൂർവ്വം നിരീക്ഷിച്ചു. എന്നാൽ താൻ ഉദ്ദേശിച്ചതുപോലെ സ്ഥാപനത്തിന്റെ പ്രവർത്തനത്തിൽ ഒരു നവ്യനിർദ്ദേശം എന്തെങ്കിലും നൽകുന്നതിനുപോലും അദ്ദേഹത്തിനു സാധിച്ചില്ല. സന്ദർശകാഭിപ്രായം രേഖപ്പെടുത്തിയ ശേഷം സത്യപാലൻ ഇങ്ങനെ പ്രസ്താവിച്ചു. "ഈ സ്ഥാപനത്തിന്റെ പരിര

ക്ഷണകാൎയ്യത്തിൽ മഹാരാജാവു തിരുമനസ്സിലേയും അമ്മമഹാറാണിയുടെയും അനുഭാവം അനുമോദനാൎഹമായ വിധത്തിൽ ആൎജ്ജിച്ചിട്ടുള്ളതിനു് ഞാൻ ഈ സ്ഥാപനത്തിന്റെ പ്രതിഷ്ഠാപികയെ പ്രത്യേകം അഭിനന്ദിക്കുന്നു;

ദേവി:—സദുദ്ദേശങ്ങളുടെ പ്രവൃത്തിപഥത്തിൽ ഉന്നതസ്ഥാനങ്ങളിൽനിന്നു സഹായങ്ങളുണ്ടാകുന്നതു് സാധാരണയാണല്ലൊ.

സത്യപാൽ:—ഉന്നതസ്ഥാനങ്ങളിൽനിന്നുള്ള സഹായങ്ങൾ സിദ്ധിക്കത്തക്ക സദുദ്ദേശങ്ങൾ സമുചിതമായി നിൎവ്വഹിക്കുന്നതാണു് അഭിനന്ദനാൎഹമായിരിക്കുന്നതു്. ദേവിയുടെ ഉദ്യമത്തിന്റെ പ്രശോഭനഭാവികായി സൎവ്വാത്മനാ സഹായിക്കുവാൻ മഹാരാജാവു തിരുമനസ്സിലേയ്ക്കും അമ്മമഹാറാണി തിരുമനസ്സിലേക്കും പ്രത്യേക സംതൃപ്തിയുണ്ടെന്നുള്ളതു ദേവിയെ അറിയിക്കുന്നതിൽ എനിക്കു ചാരിതാൎത്ഥ്യജനകമായ അവസരമുണ്ടു്.

ദേവി:—ആ മഹനീയമായ കാരുണ്യത്തിനു ഞാൻ എന്നും കടപ്പെട്ടവളായിരിക്കുന്നു.

സത്യപാൽ:—നവീനലോകസ്ഥിതി വിദേശസഞ്ചാരം കൊണ്ടു ശരിയായി ഗ്രഹിക്കുന്നതിനു് അവസരം ഉണ്ടാകുന്നതു് ആൎക്കും പ്രയോജനകരംതന്നെ.

അനിശ്ചിതമായ ഏതോ ഒരു ചിത്തഗതിയോടു് ഒരാഭ്യന്തരസമരം ചെയ്തുകൊണ്ടുതന്നെ ആബഹുമാന്യാതിഥിയെ സൽക്കരിച്ച നമ്മുടെ സമുദായസേവിനി, സർസത്യപാലിന്റെ മുമ്പിൽ തരളഹൃദയയായ ഒരു കന്യകയായി പരിണമിച്ചു പോകുന്നുവോ എന്നു സ്വയം സംശയിച്ചുതുടങ്ങി. വിചാരിക്കുന്നവ വ്യക്തമായി പ്രസ്താവിക്കാൻ കഴിയാത്തതുപോലുള്ള ഒരു മാനസികാസ്വാസ്ഥ്യത്തിനു വിജയ വിധേയയായിരിക്കുന്നു എന്നു് ഇംഗിതജ്ഞനായ അതിഥി അറിയാതിരുന്നില്ല. അങ്ങിനെ രണ്ടുപേരും

ഒരു മൗനാവസ്ഥയെ അവലംബിച്ചുപോകുന്നു. ദേവി എന്തോ പറയാൻ ഭാവിച്ചിട്ട് വൈവർണ്ണ്യലജ്ജാരസനയോടുകൂടിയ ഭാവസ്ഫുരണത്തിൽ മഗ്നയായി. സത്യപാൽ ഹൃദയചാഞ്ചല്യം വ്യഞ്ജിപ്പിക്കുന്ന അപ്രഗത്ഭസ്വരത്തിൽ "അവസരം ലഭിക്കുമ്പോഴൊക്കെ ഞാൻ ദേവിയുടെ അച്ഛനെ ചെന്നു കാണാറുണ്ട്. ദേവിയെ..." എന്നിങ്ങനെ പറയാൻ തുടങ്ങിയതിനെ ആശയം പൂർണ്ണമാക്കാതെ വിരമിപ്പിച്ചു.

അനവധി രാജ്യഭരണ മണ്ഡലാധിപന്മാരെ സ്വവാക്പാടവത്താലും പ്രതിഭാതിശയത്താലും വിസ്മയിപ്പിച്ചിട്ടുള്ള ആ സമഗ്രധീമാൻ സ്വഹൃദയവേദിയിലെ ദിവ്യപ്രേമജ്യോതിസ്സിനെ തന്നെ മൗനമയിയായ വിജയാദേവിയായി കണ്ടു മന്ദപ്രജ്ഞനായി കർത്തവ്യവിമൂഢത്വം അവലംബിച്ചുപോകുന്നു.

സർ സത്യപാൽ സേവനാലയം സന്ദർശിച്ചതിന്റെ ഫലമായി ആ സ്ഥാപനത്തിന്റെ സന്താനങ്ങളിൽ അനാഥത്വത്തിന്റെ നിർദ്ദയഹസ്തങ്ങളിൽനിന്നു രക്ഷിക്കപ്പെട്ടവളായ നമ്മുടെ മാലതിക്കു പ്രശോഭനമായ ഒരു ജീവിതഭാവിയുടെ ജാതകം രേഖപ്പെടുത്തുകയാണു ചെയ്തതു്. മാലതിയുടെ ഉപരിവിദ്യാഭ്യാസം പ്രശസ്തമായി നിർവ്വഹിക്കുന്ന ഭാരം സ്ഥാപനത്തിനുവേണ്ടി കൈയ്യേററതായിരുന്നു സത്യപാൽ അന്നു ചെയ്ത സംഭാവനകളിൽ പ്രാധാന്യത്തെ അർഹിക്കുന്ന ഒന്നു്.

"ദേവിയുടെ അച്ഛനെ കാണുന്ന സന്ദർഭത്തിൽ ദേവിയെക്കൂടി അവിടെവച്ചു കാണാമല്ലോ" എന്നു ഒരുവിധം ധൈര്യം അവലംബിച്ചു് ദേവിയോടു പറഞ്ഞിട്ടു സത്യപാൽ ആലയനിവാസിനികൾ സമർപ്പിച്ച ഉപഹാരങ്ങളും സ്വീകരിച്ചു് അവരോടും യാത്രപറഞ്ഞു പിരിഞ്ഞു.

---

## അദ്ധ്യായം ൩൰.

---

കോയിക്കൽ:—ആ ലേഖനങ്ങളിൽ പലതും ഒന്നുകൂടി ക്രമീകരിച്ചു പ്രസിദ്ധപ്പെടുത്തണമെന്നു ഞാൻ വിചാരിച്ചിരുന്നു. അതു് ഇനി യഥാവസരം നിങ്ങൾ നിർവ്വഹിച്ചുകൊണ്ടാൽ മതി.

ഭാസ്കർ:—"ഉൽബോധകൻ" ആ പേരിനെ അന്വത്ഥമാക്കിയതു് ഇവിടത്തെ ലേഖനപരമ്പരയുടെ പ്രസിദ്ധീകരണം കൊണ്ടാണെന്നു പറയാതെ തരമില്ല. എനിക്കു സന്ദേഹമുണ്ടായിട്ടുള്ളവ അപ്പോഴപ്പോൾ നമ്മുടെ സംഭാഷണം കൊണ്ടു തീൎക്കേണ്ടിവന്നിട്ടുള്ളതല്ലാതെ ആ ലേഖനങ്ങളിലൊന്നിലെങ്കിലും ഒരക്ഷരമെങ്കിലും മാററുന്നതിനോ തിരുത്തുന്നതിനോ ഇടവന്നിട്ടില്ലല്ലോ?

കോയിക്കൽ:—വീണ്ടും വീണ്ടും വായിച്ചുനോക്കുക, വിചിന്തനങ്ങളെ അന്നന്നു് അങ്ങനെ പകൎത്തി; അവ എൻെറ അനുഭവങ്ങൾകൊണ്ടു പരിശോധിക്കപ്പെട്ടിട്ടുള്ളവയുമാണു്. എന്നാൽ പരിശോധന ഏറിപ്പോയാൽ പ്രയോജനക്കുറവുണ്ടാകുന്ന ഒരു കാൎയ്യമല്ലല്ലോ ഇത്തരം പ്രസിദ്ധീകരണം. ആകട്ടെ, എന്തായാലും ആ ജോലി നിങ്ങളെ ഏല്പ്പിക്കാൻ ഇടവന്നതിൽ എനിക്കു കൂടുതൽ സമാധാനമുണ്ടു്.

ഏതാനും ദിവസമായി കൂടുതൽ സമയം ഏകാന്തതയിൽ കഴിക്കുവാനിഷ്ടപ്പെട്ടിരുന്ന, നിവൃത്തിനിരതനായ ആ മഹാമനസ്കന്—നമ്മുടെ കോയിക്കലിനു്, ആയിടയ്ക്കു് ഏതാണ്ടു ദേഹാസ്വാസ്ഥ്യവും ആരംഭിച്ചിട്ടുണ്ടായിരുന്നു. അന്നു പ്രഭാതാനുഷ്ഠാനവും ലഘുഭക്ഷണവും കഴിഞ്ഞു വീട്ടിൽ നിന്നല്പമകലെ തനിക്കു വിശ്രമിക്കാൻ നദീതീരത്തു കെട്ടിയിട്ടുള്ള പൎണ്ണശാലയിൽ പതിവില്ലാത്ത ഒരു ചിന്താവ്യഗ്രതയോടുകൂടി അദ്ദേഹം ഏകാകിയായിരിക്കവെ ഭാസ്കർ വന്നുകാണുകയായിരുന്നു.

ആ പൎണ്ണശാല തഴച്ചുയൎന്നുവളരുന്ന കേരവൃക്ഷങ്ങളുടെ ഇടയ്ക്കു് ഏററവും ഒതുങ്ങിയ രീതിയിൽ പണിയിച്ചിട്ടുള്ളതാണു്. നിൎമ്മലസലിലമായ ആ കൊച്ചുനദി ആ ഭാഗത്തുവച്ചു തെക്കപടിഞ്ഞാറായി ഒന്നു വളഞ്ഞു്, പൎണ്ണശാല സ്ഥിതിചെയ്യുന്ന കരയുടെ എതിർവശത്തു് ധാരാളം വൃക്ഷങ്ങൾ ഇടതൂൎന്നുവളൎന്നു് ഗഹനമനോഹരങ്ങളായ വനപ്രകൃതിയുടെ അവശേഷമോ എന്നു തോന്നിപ്പിക്കുന്ന ഒരു കാവിന്റെ പാൎശ്വഭാഗത്തുകൂടിയാണു് ഒഴുകുന്നതു്. ആശ്രമത്തിന്റെ പരിസരഭാഗങ്ങളിൽ തേന്മാവു്, അശോകം, വിലാപം ആദിയായ വൃക്ഷങ്ങൾ വച്ചുപിടിപ്പിച്ചിരുന്നു. പ്രകൃതിയുടെ പച്ചത്തഴകളായി പരിലസിക്കുന്ന ആ തരുപംക്തികൾ ആ സ്ഥലത്തിന്റെ നൈസൎഗ്ഗികകോമളിമയെ പ്രവൃദ്ധമാക്കിപ്പരിലസിക്കുന്നു. ഓലമേഞ്ഞു കേവലം പൎണ്ണശാലയായിത്തന്നെ പണിയിച്ചിട്ടുള്ള ആ ഏകാന്തവസതിക്കെതിരു് എതിരെ കാണുന്ന കാവിലേയ്ക്കു നോക്കിക്കൊണ്ടു്, ശൈവാലശാലിനിയായ നദിയുടെ ഒഴുക്കിലുളവാകുന്ന കൊച്ചുകല്ലോലപരമ്പരകളുടെ സരളസംഗീതവും ശ്രവിച്ചു്, അങ്ങനെ അവിടത്തന്നെ തന്നിൽ ലയിച്ചിരിക്കുന്നതു് കോയിക്കലിനു സന്തോഷപ്രദമായ ഒരു കാൎയ്യമായിരുന്നു. അവിടെയുള്ള തട്ടുപടിയിൽ വൽക്കലം വിരിച്ചുകിടന്നു സാത്വികചിന്തകളിൽ മുഴുകുന്നതാണു തന്റെ ജീവിതത്തിലേയ്ക്കും ആനന്ദപ്രദമായ അനുഭവമെന്നു് അദ്ദേഹംതന്നെ പലപ്പോഴും പറഞ്ഞിട്ടുണ്ടു്. അങ്ങിനെയുള്ള സന്ദർഭങ്ങളിൽ വിജയാദേവിയോ ഭാസ്കരോ അല്ലാതെ അവിടെപ്പോയി അദ്ദേഹത്തിന്റെ സ്വൈരതയെ ഭഞ്ജിക്കുവാൻ ആരും ഒരുമ്പെടാറില്ല. ഇന്നു് അവിടെ വന്നു് കോയിക്കലിനെ കണ്ടതുമുതൽ മുൻപുകണ്ടിട്ടില്ലാത്ത ഏതോ ഒരു ഭാവഭേദം അവ്യക്തമായിട്ടദ്ദേഹത്തിന്റെ മുഖത്തു പ്രതിഫലിക്കുന്നതായി ബോദ്ധ്യപ്പെടുകയാൽ ഭാസ്കരുടെ ഹൃദയം "അതെന്തായിരിക്കു"മെന്നു തന്നോടുതന്നെ ചോദിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ സംഭാഷണംകൊണ്ടും ആ ഭാവഭേദത്തിനു് അൎത്ഥഗൗരവമുണ്ടെന്നു് അനുമിക്കുവാനേ കഴിയുന്നുള്ളു. ഇങ്ങനെ അവ്യക്തമായ ഒരു

വിഷമചിന്തയിൽ ഏർപ്പെട്ടുപോയതുകൊണ്ടു തനിക്കു പറയുവാനുള്ള ഏതോ ഒരു പ്രത്യേകകാര്യം പറയാതെ ലേഖനപരമ്പരകളെ വിഷയമാക്കി ഭാസ്കർ സംസാരിക്കുകയായിരുന്നു. 'ആ ജോലി നിങ്ങളെ ഏല്പിക്കാൻ ഇടവന്നതിൽ എനിക്കു കൂടുതൽ സമാധാനമുണ്ടു്' എന്നു പറഞ്ഞു കോയിക്കൽ വിരമിച്ചിട്ടു് രണ്ടുപേരും ഒന്നും ശബ്ദിക്കാതെ കുറെനേരം മൗനം അവലംബിച്ചുപോയി. ഭാസ്കരുടെ മുഖത്തു് ഏതോ ഒരു വ്യാകുലതയുടെ ലാഞ്ഛന കാണാനിടയായതിനാൽ കോയിക്കൽ അതിനെപ്പററി ചിന്തിക്കയായിരുന്നു. അവർ മൗനം അവലംബിച്ചിരുന്ന ആ സമയത്തും അവരുടെ ചിന്താഗതികൾ അന്യോന്യം ഗ്രഹിച്ചിരുന്നോ എന്നു തോന്നുമാറു കോയിക്കൽ സംഭാഷണം തുടർന്നു.

കോയിക്കൽ: വിജയയെ കണ്ടിരുന്നുവോ? (ഉൽബോധകൻ) പത്രാധിപരോടു് അവൾക്കു് ഒരു സന്തോഷവർത്തമാനം അറിയിക്കാനുണ്ടായിരുന്നു.

ഭാസ്കർ: —അതു മിസ്റ്റർ ഗോപിനാഥന്റെയും ജാനകിയുടേയും വിവാഹം സേവനാലയത്തിൽവച്ചു നടക്കുന്ന കാര്യമല്ലേ? ദേവിയെ ഞാൻ കണ്ടില്ല.

കോയിക്കൽ: —അതെന്താണു്? ആലയത്തിലേക്കു പോകാറില്ലെന്നുണ്ടോ?

ഭാസ്കർ: —അതെ; ഞാൻ പോകാറില്ല.

കോയിക്കൽ: എല്ലാവിധത്തിലും ആലയത്തിനു ഒരു നിത്യബന്ധുവായിരിക്കേണ്ട ഭാസ്കർ എന്താണോ ഈയിടയ്ക്കങ്ങോട്ടുപോകാതിരിക്കുന്നതു്?

എല്ലാവിധത്തിലും നിത്യബന്ധുവായിരിക്കേ എന്നുള്ളതിനു വക്താവുദ്ദേശിച്ച അർത്ഥം വ്യക്തമായി ഗ്രഹിച്ചതുകൊണ്ടു ഭാസ്കർക്കു് ഒരു സമാധാനവും പറയാൻ കഴിയാതായി.

കോയിക്കൽ: —(ശാന്തമായ ഒരു പുഞ്ചിരിയോടുകൂടി) കുട്ടാ നമുക്കു പരസ്പരം അറിയാവുന്ന മനോഗതം കുട്ടനു വ്യക്തമാക്കാൻ കഴിയാതെവരുന്നതു് എന്തുകൊണ്ടാണെന്നു് എനിക്കറിയാം. സ്വാഭാവികമായ ആ വിനയത്തെ ഞാൻ അഭി

നന്ദിക്കുന്നു. ആലയത്തിലെ സന്താനമെന്നുള്ള നിലയിൽ അവിടെയുള്ളവരെ എല്ലാപേരും വിജയയുടെ സഹോദരിമാരാണെന്നു ഞാൻ വിചാരിക്കുന്നതിനാൽ എനിക്കു കുട്ടനോട്ട് ഒരു കാൎയ്യം തുറന്നു പറയാനവകാശമുണ്ട്.

**ഭാസ്കർ:**— ആലയത്തെ സംബന്ധിക്കുന്നു എന്നുള്ളതുകൊണ്ടല്ല എന്നെ സംബന്ധിക്കുന്നതായുള്ള ഏതു കാൎയ്യവും ഗുരുവൎയ്യനായ അങ്ങയ്ക്കു പറയാനല്ല, നിർദ്ദേശിക്കാൻ അധികാരമുണ്ടല്ലോ?

**കോയിക്കൽ:**— എന്നാൽ ഞാൻ പറയാൻ പോകുന്ന കാൎയ്യം വിജയ അവളുടെ സഹോദരിക്കുവേണ്ടി കുട്ടനെ അറിയിക്കുന്നതാണ് യുക്തമെന്നു ഞാൻ അവളോടു പറഞ്ഞിരുന്നു. അതു മറെറാന്നുമല്ല, ഗോപിയുടെ വിവാഹം നടക്കുന്ന ദിവസംതന്നെ സേവനാലയത്തിൽവച്ചു മറെറാരു വിവാഹവും നടത്തുവാൻ ഞങ്ങൾ തീർച്ചപ്പെടുത്തിയിരിക്കയാണ്. ആ വൃത്താന്തം അടുത്ത പത്രത്തിൽ ചേൎത്തുകൊള്ളൂ. വധൂവരന്മാരുടെ പേരു ഞാൻ പറഞ്ഞുതരണമെന്നുണ്ടോ?

**ഭാസ്കർ:**— (അപ്രതീക്ഷിതമെങ്കിലും സ്വാഭിലാഷത്തിനനുഗുണമായ അഭിപ്രായം കേട്ടു ലജ്ജാവിനയങ്ങളുടെ സമ്മർദ്ദത്താൽ അല്പം ചഞ്ചലപ്പെട്ടുപോയെങ്കിലും ധൈൎയ്യം അവലംബിച്ചുകൊണ്ട്) കേരളത്തിലെ സമുദായപരിഷ്കരണശ്രമങ്ങളെ പരാമർശിച്ച് ധൎമ്മവ്രതർ ഉൽബോധകനിൽ എഴുതിയിരുന്ന ആ ലേഖനത്തിൽ നിർദ്ദേശിച്ചിരുന്നതുപോലുള്ള ഒരു വിവാഹമായിരിക്കും അതെന്നു ഞാൻ വിചാരിക്കുന്നതിൽ തെററു വരാനില്ലല്ലോ?

**കോയിക്കൽ:**— ഇല്ല, സമുദായപരിഷ്കരണത്തിനു മാൎഗ്ഗനിർദ്ദേശംചെയ്യുന്ന ഒരു കൂട്ടർ ഒരിക്കലും മാതൃകകളായി വൎത്തിക്കാറില്ലെന്നു പലരും പറയാറുള്ള അപവാദം അയഥാൎത്ഥമാണെന്നു തെളിയിക്കാൻ ഇങ്ങനെ സന്ദർഭമുണ്ടായതുകൊണ്ടു ഞാൻ കൂടുതൽ അനുമോദിക്കുന്നു.

ഭാസ്കർ:—അക്കാര്യത്തിൽ അവിടത്തെ അഭിപ്രായം എന്തായിരിക്കുമെന്നു ഞാൻ അനുമിച്ചിരുന്നു. എന്റെ അനുമാനം തെററീട്ടില്ലെന്നറിയാനിടയായതിൽ എനിക്കും സന്തോഷത്തിനവകാശമുണ്ട്.

കോയിക്കൽ:—സമുദായപുരോഗതിക്കു പ്രതിബന്ധങ്ങളായ മാമൂൽവിശ്വാസങ്ങളെ ഭഞ്ജിച്ചു കാലാനുകൂലസംസ്കാരത്തെ വിജയകരമായി പ്രകാശിപ്പിക്കുവാൻ ഉതകുന്നജീവിതമാതൃകകൾ നിങ്ങൾതന്നെയാണല്ലോ പ്രത്യക്ഷപ്പെട്ടത്തോണ്ടതു്. ധർമ്മത്തിന്റെ സനാതനത്വം, യഥാകാലം ആവശ്യപ്പെടുന്ന ആചാരപരിവർത്തനംകൊണ്ടു നഷ്ടപ്പെട്ടുപോകയില്ലെന്നു സനാതനധർമ്മികൾ ഇപ്പോൾ മനസ്സിലാക്കിത്തുടങ്ങി. ശ്രീദേവിയെ എന്നപോലെതന്നെ മാലതിയെ ഉൽകൃഷ്ടഗോത്രജനെന്നു് അഭിമാനിക്കുന്ന ഒരു ബ്രാഹ്മണനും, സന്തോഷപൂർവ്വം വേൾക്കുന്ന ആ ശുഭാവസരവും അതിവേഗം സമാഗതമാകട്ടെ. ജാതിചിന്ത, മതവിദ്വേഷം എന്നിവയുടെ ദുരിതകരങ്ങളായ സകല സ്വാധീനശക്തികളും അകന്നു സമത്വാഭിമുഖമായ സാമുദായികജീവിതം ത്വരിതഗതിയിൽ ആവിർഭവിക്കുന്നതു കാണുവാൻ നിങ്ങൾക്കു ഭാഗ്യമുണ്ടു്.

ഭാസ്കർ:—നമുക്കു ഭാഗ്യമുണ്ടു് എന്നവിടന്നു് എന്തുകൊണ്ടു പറഞ്ഞില്ല?

കോയിക്കൽ:—കുട്ടാ അതിനു കാരണവും ഞാൻതന്നെ പറയുമായിരുന്നു. ഒന്നാമതു് ഏതാനുംകൊല്ലങ്ങൾകൂടി ഇങ്ങനെ വിവിധസംഭവഭരിതങ്ങളായി കഴിഞ്ഞാലെ അതു സാദ്ധ്യമാവുകയുള്ളു: ഞാനോ...എന്റെ സ്വപ്നങ്ങൾ ഏതാണ്ടവസാനിക്കാറായില്ലേ? ഞാൻ ആദ്യംപറഞ്ഞ ആലേഖനങ്ങളാണു ഞാൻ കണ്ട സ്വപ്നത്തിന്റെ വിവരണങ്ങൾ. അവ ശരിയായി വ്യാപരിപ്പിക്കുക. അത്തരം ദിവാസ്വപ്നങ്ങൾ കാണുന്നവർ കുറേപ്പേർകൂടി ഉണ്ടാകട്ടെ!

ഭാസ്കർ:— ലോകത്തിന്റെ എല്ലാവിധത്തിലുമുള്ള അഭിവൃദ്ധിയും അത്തരം ദിവാസ്വപ്നങ്ങളിൽ നിന്നാണല്ലോ.

കോയിക്കൽ: — വരട്ടെ കുട്ടാ. ഞാൻ പ്രധാനമായി ചോദിക്കേണ്ടതു വിട്ടുപോയി. ഗോപി ഇന്നു വൈകുന്നേരത്തെ വണ്ടിക്ക് ഇവിടെ എത്തുന്നുണ്ട്. സർ സത്യപാൽ രജനിയുടെ വിവാഹം സംബന്ധിച്ചുള്ള സകല ചുമതലയും ഇവിടെ ഏല്പിച്ചിരിക്കയാണ്. ശ്രീദേവിയുടെ പരിണയകാര്യം സേവനാലയം നിർവ്വഹിക്കപ്പെടേണ്ടിയിരിക്കുന്നു. എന്തായാലും കുട്ടൻ വിജയയെ ഇന്നുതന്നെ കണ്ടു് വേണ്ടുന്നതെല്ലാം ആലോചിച്ചു നിശ്ചയിച്ചു് വിവരമറിയിക്കണം. ഇനി ഒരു രണ്ടാഴ്ചയ്ക്കുമേൽ അക്കാര്യത്തിനു് കാലദൈർഘ്യം ഉണ്ടാകരുതെന്നു് ഞാൻ വിചാരിക്കുന്നു.

പ്രതീക്ഷിതങ്ങളും സാഫല്യപ്പെടുത്തുന്ന ശുഭാവസരങ്ങളുടെ സമാഗമം ഹൃദയങ്ങളെ ആഹ്ലാദതരംഗിതങ്ങളാക്കുന്ന സന്ദർഭങ്ങളും ചിലരിൽ ചിന്താവ്യഗ്രതയുടെ അസമാധാനഭാവം ഉളവാക്കാറുണ്ട്. ആദർശപ്രസക്തികൊണ്ടു എത്ര തീവ്രക്ലേശം സഹിച്ചാലും സ്വജീവിതത്തിൽ ആദരണീയമായ ഒരു പ്രത്യേകത പ്രത്യക്ഷപ്പെടുത്തുവാൻ ആഗ്രഹിക്കുന്ന നമ്മുടെ ഉൽബോധകൻ പത്രാധിപരെപ്പോലുള്ള ഉല്പതിഷ്ണുക്കൾ അസമാധാനമാണു് അഭിവൃദ്ധിയുടെ ആസ്പദം എന്നു വിശ്വസിക്കുന്നവരും ആകുന്നു. ശ്രീദേവിയുമായി തനിക്കുള്ള പ്രേമബന്ധം അനിവാര്യമായ ഒരു അവസ്ഥാന്തരത്തിലേയ്ക്കുള്ള പ്രചോദനമായി ഭവിച്ചിട്ടുണ്ടെന്നു് ബോദ്ധ്യമുണ്ടായിരുന്നിട്ടും, തന്റെ ആ അഭീഷ്ടം സർവ്വോൽകൃഷ്ടമായ ജീവിതാനന്ദനിദാനമാണെന്നു വിശ്വസിക്കുന്നു എങ്കിലും, വിപരീതവിമർശനത്തിനു ആ വിധത്തിൽ വിഷയീഭവിക്കേണ്ടിവന്നെങ്കിലോ എന്നു ഭാസ്കർ അന്നും സന്ദേഹിക്കുന്നുണ്ടായിരുന്നു. ശ്രീദേവിയേ പ്രേമസാമ്രാജ്യ ശ്രീദേവിയായി വരിക്കുന്നതിനു അത്യന്താപേക്ഷിതമായ ഒരു സാമുദായികോദ്ദേശത്തിന്റെ വിജയം ഉണ്ടെന്നുള്ളതു ഒരു പ്രത്യേക സമാധാനമായി കരുതി

ത്ത സമുദായപരിഷ്കാരകാംക്ഷി സംതൃപ്തിപ്പെടുന്നു. ജാത്യാചാരനിബന്ധിതമായ വല്ല വൈദികവിശ്വാസകേന്ദ്രങ്ങളുടേയും പ്രക്ഷോഭണം ആ വിവാഹംനിമിത്തം സംഭവിക്കുകയാണെങ്കിൽ തന്നെ അതു സന്തോഷപ്രദമായ ഒരു നവ്യതയായി മാത്രമേ അദ്ദേഹം ദർശിക്കുന്നൊള്ളൂ. എന്നാലും കോയിക്കലിന്റെ സന്നിധിയിൽ അത്രവേഗം ആ കാൎയ്യത്തെക്കുറിച്ച് പ്രസ്താവിക്കുവാൻ ഇടവരുമെന്ന് ഭാസ്കർ വിചാരിച്ചിട്ടുണ്ടായിരുന്നില്ല. വിജയാദേവി തന്റെയും ശ്രീദേവിയുടേയും ഹൃദയാഭിലാഷസാദ്ധ്യത്തിനു സൎവ്വദാ അനുകൂലകാരിയായിരിക്കുമെന്ന് തനിക്കു വിശ്വാസം ഉണ്ടായിരുന്നിട്ടും സ്വതന്ത്രധിമാനായ ആ യുവകേസരിക്കു് ഇതുപൎയ്യന്തം ദേവിയോട്ട് അതിനെപ്പററി പ്രസ്താവിക്കുവാൻ ധൈൎയ്യം ഉണ്ടായിട്ടില്ല. സ്വസഖാവും ധർമ്മസേവനമാൎഗ്ഗത്തിൽ സന്തതസഹചരനും ആയി വൎത്തിക്കുന്ന ധൎമ്മവ്രതർ അല്ലാതെ മററാരും തന്റെ ആ വിശുദ്ധാന്തൎഗ്ഗതം ധരിച്ചിട്ടില്ലെന്നായിരുന്നു ഭാസ്കർ അന്നുവരെ വിചാരിച്ചുപോയതു്. കോയിക്കലിന്റെ പ്രസ്താവം കേട്ടപ്പോൾ ദേവിയുടെയും ആ വന്ദ്യപിതാവിന്റേയും ഉചിതജ്ഞതയെ അത്യാദരപൂൎവ്വം അനുകൂലിക്കേണ്ടിവന്നതിനും പുറമെ വസ്തുത ഇങ്ങനെ പ്രകടമായതിൽ ഭാസ്കർ അത്യന്തം അത്ഭുതപ്പെടുകയുംചെയ്തു. രണ്ടാഴ്ചയ്ക്കുള്ളിൽ ആ വിവാഹം ആഘോഷിക്കത്തക്കവണ്ണം വിജയാദേവിയോടു വേണ്ടതു് ആലോചിച്ചു തീൎച്ചപ്പെടുത്തണം എന്നുള്ള നിർദ്ദേശം ആ ഗുരുവൎയ്യങ്കൽനിന്നു കേൾക്കാൻ ഇടവന്നപ്പോൾ ഭാസ്കർ ഒന്നന്ധാളിച്ചുപോയി എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഒന്നുംപറയാതെ അന്തസ്സംതൃപ്തിയോടുകൂടിയാണെങ്കിലും വിചാരമഗ്നനായിരിക്കുന്ന ഭാസ്കൎക്ക് കുറെസമയംകൂടി ആ അവസ്ഥയെ ദീർഘിപ്പിച്ചുകൊള്ളുവാൻ തന്റെ മൌനത്താൽ കോയിക്കൽ അവസരവും അനുവാദവുംനൽകി. അങ്ങിനെ ഒരു കാൽമണിക്കൂറോളം ആ സംവാദരംഗം പ്രശാന്തനിശ്ശബ്ദതയെ അവലംബിച്ചു. ഉജ്ജ്വലാഭിമാനമൂൎത്തിയായ ആ യുവാവിന്റെ തൽക്കാലസ്ഥിതി പരിഗണിച്ചിട്ടെന്നപോലെ കോയിക്കൽ ഇങ്ങനെ

പറഞ്ഞു. "കുട്ടാ, ഞാൻ ചില കാൎയ്യങ്ങൾ കുറെ ദ്രുതഗതിയിൽ നിൎവ്വഹിക്കുവാൻ ഇപ്പോൾ നിർബന്ധിതനായിരിക്കുകയാണു്. അതിന്റെ ഹേതു എന്താണെന്നു് പറയുവാൻ സമയമായിട്ടില്ല. അത്ര ദ്രുതഗതിയിൽ വിവാഹകാൎയ്യത്തെക്കുറിച്ചു് പ്രസ്താവിച്ചതു്, അതുകൊണ്ടുതന്നെയാണു്. എന്തായാലും കുട്ടൻ വിജയയെ കണ്ടു് വേണ്ടതു് തീർച്ചപ്പെടുത്തുന്ന കാൎയ്യത്തിൽ ഉദാസീനത വിചാരിക്കയില്ലല്ലോ" യാതൊരുസമാധാനവും പറയാതെ പരിപൂൎണ്ണമായ വിധേയതയെ പ്രത്യക്ഷമാക്കുന്ന മുഖഭാവത്തോടെ എഴുന്നേറ്റു് വന്ദിച്ചു ഭാസ്കർ ഉടനെ യാത്രയായി. "എന്താണു് ഇദ്ദേഹം അതിനു് ക്ലിപ്തകാലം നിൎണ്ണയിക്കുകയും അതിനിടയ്ക്കു് പലതും ദ്രുതഗതിയിൽ നിശ്ചയിക്കാനുണ്ടാകുമെന്നു പറയുകയും ചെയ്തതു്." എന്നു് ആവൎത്തിച്ചാവൎത്തിച്ചു് അപ്പോൾ മുതൽ ഭാസ്കർ തന്നോടുതന്നെ ചോദിച്ചുകൊണ്ടിരുന്ന ആ ചോദ്യത്തിനവ്യക്തമായ ഒരു സമാധാനവും കാണാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

കോയിക്കലിന്റെ പ്രവാസകാലത്തു് ആ ഗൃഹാശ്രമത്തിലെ തപസ്വിനിയായി ധൎമ്മനിഷ്ഠാനിരതയും സമുദായസേവനതല്പരയുമായി ജീവിക്കുവാൻ ദൃഢപ്രതിജ്ഞ ചെയ്തു തദനുസരണമായ ജീവിതക്രമത്തെ അനുവൎത്തിച്ചുപോന്ന ആ മാതാവു്, മിസ്സിസ് കോയിക്കൽ, സ്വഭൎത്താവിന്റെ സമാഗമത്തോടുകൂടി സാത്വികസംസ്കാരസമ്പന്നയും സർവ്വഥാ സംതൃപ്തയുമായ ഒരു മാതൃകാമാതാവായിത്തീൎന്നിട്ടുണ്ടു്. സ്വപുത്രന്റെ വിവാഹോത്സവദിനം സമീപിക്കുംതോറും ആ മാതാവിൽ അകളങ്കിതമായ ഉല്ലാസത്തിന്റെയും ആശാവഹമായ ഉന്മേഷത്തിന്റെയും പ്രസരിപ്പു പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. നാം മുൻവിവരിച്ച സംവാദം നടന്ന ദിവസം വൈകുന്നേരത്തു ഗോപീനാഥൻ വന്നുചേരുമെന്നുള്ളതു് അറിഞ്ഞിരുന്നതിനാൽ അന്നു് ആ അമ്മ സദാപി സന്തോഷവ്യഗ്രതയുടെകിങ്കരിഎന്നപോലെകാണപ്പെട്ടു. ഭാസ്കർ പിരിഞ്ഞ ഉടൻ ആ പൎണ്ണശാലയുടെ ഏകാന്തതയിൽ സൎവ്വമനോരാജ്യങ്ങളിൽ നിന്നും വിമുക്തനായി അങ്ങിനെ മൗനനിമ

ഗനായി കഴിയാമെന്നു നിശ്ചയിച്ച കോയിക്കലിന്റെ സഹധർമ്മചാരിണിയുടെ സാന്നിദ്ധ്യം പ്രതിബന്ധമായി ഭവിച്ചു എങ്കിൽ അതാശ്ചര്യമല്ലല്ലോ!

മിസ്സിസ്സ് കോയിക്കൽ ഇങ്ങനെ ചോദിച്ചുകൊണ്ടാണ് പണ്ടുശാലയിലേയ്ക്കു കടന്നതു്.

"അപ്പോൾ ഭാസ്കർ എന്തു പറഞ്ഞു. ദിവസം നിശ്ചയിച്ചുകഴിഞ്ഞോ"?

കോയിക്കൽ:—ഭാസ്കർ ഒന്നും പറഞ്ഞില്ല. ദിവസം നിശ്ചയിക്കാറായിരിക്കുന്നു. അതിനെപ്പറ്റി നേരെ ആലോചിക്കാൻ നി അവസരം തരുന്നില്ലെന്നുള്ളതാണ്‌ഒരു ചെറിയ വൈഷമ്യം. അതുപോകട്ടെ!

മിസ്സിസ് കോയിക്കൽ:—ഇയിടയ്ക്കു് എന്തുപറഞ്ഞാലും അതു നേരെ മനസ്സിലാക്കാൻ പ്രയാസമായി തീന്നിട്ടുണ്ടു്. ദിവസം നിശ്ചയിക്കുന്നതിൽ ഞാനെന്തു പ്രതിബന്ധമായി.

കോയിക്കൽ:—ഓഹോ ഇന്നൊരു പ്രസന്നത കാണുന്നുണ്ടല്ലോ മുഖത്തു്. ശരി മകൻവരുന്ന ദിവസമല്ലെ! അവൻ സത്യപാലൊരുമിച്ചു വന്നേക്കാം. അവിടെ പോയേച്ചുവരാനല്ലെ ഇടയുള്ളു. ഗോപി ഇന്നു വരുമെന്നുള്ള വിവരം വിജയയ്ക്കറിയാമോ?

മിസ്സിസ്സ് കോയിക്കൽ:—വിജയ അതെല്ലാം അറിഞ്ഞിട്ടുണ്ടു്! രജനിയും അമ്മയും കൂടി ഇന്നലെ വൈകുന്നേരം സേവനാലയത്തിലേക്കു പോയിരുന്നില്ലേ?

കോയിക്കൽ:—സത്യപാൽ ഇനി രണ്ടു മൂന്നു മാസക്കാലം ഇവിടെത്തന്നെ ഉണ്ടായിരിക്കുമെന്നു പറഞ്ഞിട്ടുണ്ടു്. ഗോപിക്കു കുറച്ചുദിവസം ഇവിടെ സമാധാനമായി താമസിക്കാൻ അവസരം കിട്ടുകയില്ലായിരിക്കും.

മിസ്സിസ്സ്കോയിക്കൽ:—വിജയയുടെ കാര്യത്തിൽ നാം ഒന്നു നിശ്ചയിക്കാതിരുന്നാലോ.

കോയിക്കൽ:—എല്ലാം നാം നിശ്ചയിക്കുന്നപോലെതന്നെ നിർവഹിക്കപ്പെടുമെന്ന് നീ എങ്ങിനെ വിശ്വസിക്കുന്നു. നാമെ

ല്ലാം നിയതിയുടെ നിശ്ചയത്തെ അനുസരിക്കുകയല്ലെ ചെയ്യുന്നതു്. വിജയയുടെ കാൎയ്യത്തിൽ വേണ്ടുന്ന പ്രേരണയുണ്ടായിട്ടും നമുക്കൊന്നും നിൎണ്ണയിക്കാൻ കഴിയാത്തതു് എന്തുകൊണ്ടായിരിക്കുമെന്നാലോചിച്ചുനോക്കൂ.

മിസ്സിസ്സ് കോയിക്കൽ:— അതു മറെറാന്നുംകൊണ്ടല്ല. സേവനാലയത്തെ സ്വൎഗ്ഗമാക്കാൻ ആ മകളും ആ ജീവിതം അങ്ങിനെ ബലികഴിക്കപ്പെടുന്നതു മഹാപുണ്യമാണെന്നു് അച്ഛനും തീൎച്ചപ്പെടുത്തിയിരിക്കുന്നതുകൊണ്ടുതന്നെ.

കോയിക്കൽ: അവരവർ അൎഹിക്കുന്നതെല്ലാം യഥാവസരം ലഭ്യമാകും എന്നുള്ള കാൎയ്യത്തിൽ നിനക്കു വിശ്വാസമുണ്ടെങ്കിൽ ആ വിഷയത്തിലും ആശങ്കയ്ക്കു് അവകാശമില്ലല്ലോ? നാമാരും ഒരു വിധത്തിലും നിയന്ത്രിക്കേണ്ട ആവശ്യം വിജയയുടെ ചിത്തഗതിക്കില്ലെന്നുള്ളതു് നമുക്കു സന്തോഷപ്രദമായ ഒരു കാൎയ്യമല്ലേ.

മിസ്സിസ്സ് കോയിക്കലിനു വളരെ അധികം കാൎയ്യങ്ങൾ സംസാരിച്ചു തീൎച്ചപ്പെടുത്തുവാൻ ആ സന്ദർഭം വിനിയോഗിക്കണമെന്നു വിചാരമുണ്ടായിരുന്നു. അധികസംഭാഷണം കൂടാതെ തന്നെ എല്ലാററിനും സമാധാനം ലഭിച്ചതുപോലുള്ള ഒരു സംതൃപ്തിയോടുകൂടി അവർ ആ സംവാദം അവസാനിപ്പിച്ചു. ഏതാനംദിവസങ്ങൾക്കു മുൻപുണ്ടായിരുന്ന ദേഹാസ്വാസ്ഥ്യത്തിനു ശമനം വന്നിട്ടുണ്ടെങ്കിലും കോയിക്കലിൻെറ മനസ്സു് പൂൎണ്ണസ്വാസ്ഥ്യത്തെ അവലംബിച്ചിരിക്കയാണെന്നു നിൎണ്ണയിക്കുവാൻ നിവൃത്തിയില്ല.

പുത്രൻെറ ജീവിതവിജയത്തിൽ ആകാംക്ഷയുള്ള ആ പിതൃഹൃദയം സമീപകാലത്തുതന്നെ നടക്കാനിടയുള്ള വിവാഹംകൊണ്ടു തൻെറ സന്താനങ്ങൾ പ്രശസ്തനായ ഒരു വന്ദ്യബന്ധുവിൻെറ സഹഭാവത്തിനധീനരാകുന്നു എന്നുള്ളതിനാൽ അത്യന്തം ചാരിതാൎത്ഥ്യം അടഞ്ഞു.

യജമാനസ്നേഹവും വയോധിക്യവുംകൊണ്ടു് ഒന്നുപോലെ വൃദ്ധനായി വാല്യക്കാരനെന്നുള്ള പദത്തിൽനിന്നും ക്രമേണ

ഉയൎന്ന കൊച്ചുപ്പിഅമ്മാച്ചനായി പരിണമിച്ചിരിക്കുന്ന ആ സാധു അന്നു പ്രഭാതംമുതൽ കൊച്ചുങ്ങുന്നിന്റെ ആഗമനം പ്രതീക്ഷിച്ചിരിക്കയായിരുന്നു. വൈകുന്നേരം മണി നാലരയാകുന്നതുവരെ ശ്രദ്ധാപൂൎവ്വം പ്രതീക്ഷിച്ചിരുന്നിട്ടു മാത്രമെ ആ വൃദ്ധദൃഷ്ടികളുടെ അഭിലാഷം സാദ്ധ്യമായി തീൎന്നുള്ളു. ഒരു മാസക്കാലത്തെ അവധിയോടുകൂടി അന്നു രാവിലത്തെ മെയിലിൽ തിരുവനന്തപുരത്തെത്തിയ ഗോപിനാഥൻ ഉടൻതന്നെ സത്യപാലിന്റെ വസതിയായി ഗവൎമ്മെന്റിൽനിന്നും നല്കിയിരിക്കുന്ന ക്ലിഫ്ഹൌസിൽചെന്നു രജനിയേയും അദ്ദേഹത്തെയും അമ്മയേയും കണ്ടിട്ടു സത്യപാലുമൊരുമിച്ചു കോയിക്കൽ എത്തിയിരിക്കയാണു്.

---



## അദ്ധ്യായം ൩൩.

---

സേവനാലയത്തിൽവച്ചു് ആദ്യമായി ഒരു വിവാഹോത്സവം ആഘോഷിക്കാനുണ്ടായ അവസരം ഏറ്റവും പ്രയോജനപ്രദമായി വിനിയോഗിക്കുന്നതിനുള്ള പൎയ്യാലോചനയിൽതന്നെ മുഴുകി വിജയാദേവി ഇപ്പോൾ ഏതാനുംദിവസങ്ങൾ കഴിച്ചിരിക്കുന്നു. സമുദായമത്സരച്ചുഴലിക്കാറ്റു് എപ്പോൾ എങ്ങിനെ വീശിയേക്കുമെന്നു് ആൎക്കും നിൎണ്ണയിക്കാൻ കഴിയാത്ത ഒരന്തരീക്ഷത്തിൽ സൎവ്വസമുദായമൈത്രിയും സമത്വവും പ്രതീക്ഷിച്ചുകൊണ്ടു് പൊതുജനങ്ങളുടെ അനുഭാവത്താൽ ഉള്ളവായി വളൎന്നുപോരുന്ന ഒരു സ്ഥാപനത്തിൽവച്ചു് വിപ്ലവപരമായ ആദൎശത്തോടുകൂടി ഒരു വിവാഹം ആഘോഷിക്കപ്പെടുമ്പോൾ അതു് കൂടുതൽ അവധാനതയോടുകൂടിയും ആദരണീയമായ മാതൃകയെ അവലംബിച്ചും നിൎവ്വഹിക്കപ്പെടേണ്ടതു് അത്യന്താപേക്ഷിതമാണല്ലോ. രജനിയുടെ വിവാഹം സേവനാലയത്തിൽവച്ചു് ആഘോഷിക്കപ്പെടണമെന്നുള്ളതു് സത്യപാലിന്റെ നിൎദ്ദേശമായിരുന്നതിനാൽ അതിൽ യാതൊരുത്തൎക്കും

ഒരു പക്ഷാന്തരത്തിനും ഇടയില്ലാതായി. പ്രശസ്തമായ സേവനധർമ്മത്തിന്റെ നിലയനമെന്ന് പ്രഖ്യാതി നേടിക്കഴിഞ്ഞിരിക്കുന്ന പ്രസ്തുത ആലയത്തിൽവച്ച് സാമ്രാജ്യമഹാശക്തിയാൽ തന്നെ ബഹുമാനിതനും ഭാരതഭൂമിയിലെ സകല രാജാക്കന്മാരാലും സംപൂജിതനും ആയ ആ വിശ്വവിശ്രുതന്റെ സഹോദരിയെ വിവാഹം ചെയ്യുന്ന സുദിനം വഞ്ചിരാജ്യവാസികൾ ആകമാനം പ്രതീക്ഷിക്കുന്ന ഒരു മഹോത്സവംതന്നെയായിരുന്നു. സാമുദായിക സമത്വം ഉദ്ദേശിച്ചു നിരന്തരം വിവിധ പരിവർത്തനങ്ങൾക്കായി ത്വരിതപ്പെട്ടുകൊണ്ടിരിക്കുന്ന യുവോൽപതിഷ്ണുക്കൾ, ഒരു പ്രസിദ്ധ മനയ്ക്കലെ അന്തർജ്ജനത്തെ മററുള്ളവരോടൊപ്പം ഒരു പൊതുസ്ഥാപനത്തിൽ പരിരക്ഷിച്ച്, അന്യോന്യ പ്രേമയോഗത്തിന് പലപ്പോഴും പ്രതിബന്ധമായി വരാറുള്ള ജാതിഭേദശൃംഖലയെ ഛിന്നഭിന്നമാക്കി വിജാതീയനായ ഒരു യുവനേതാവിനു വിവാഹംചെയ്തുകൊടുക്കുവാൻ ഇട വന്നതിൽ നിസ്സീമമായ ചാരിതാർത്ഥ്യവും സന്തുഷ്ടിയുമുള്ളവരായി ഭവിച്ചു. ഇങ്ങനെ രണ്ടു വിധത്തിൽ പ്രശസ്തി അർഹിക്കുന്ന ആ രണ്ടു വിവാഹങ്ങളും ഒരുമിച്ച് ആഘോഷിച്ച് സമുദായസേവനാദർശത്തിന്റെ വിജയവും അത്യാദരണീയമായ ഒരഭിനവമാതൃകയുടെ പ്രകാശനവും സുപരിഷ്കൃതമായി സാധിക്കുന്നതിലാണ് വിജയാദേവിയുടെ നിരന്തരശ്രദ്ധ ഏൎപ്പെട്ടിരിക്കുന്നതു്.

ശ്രീദേവിയെ മനയ്ക്കൽനിന്നും ബഹിഷ്കരിച്ചതായി ഭാവിച്ച് അങ്ങിനെ "ശങ്ക"തീർത്തു "സമാധാനിച്ചിരുന്ന ആ ദ്വിജവരേണ്യന്മാർ ഈ വിജാതീയവിവാഹത്തെക്കുറിച്ച് അറിയാനിടയായപ്പോൾ ലജ്ജിച്ചും പശ്ചാത്തപിച്ചും അതു പ്രതിബന്ധിക്കുവാൻ വല്ല നിഗ്രഹമാർഗ്ഗങ്ങളും ഉണ്ടോ എന്നാരായാതിരുന്നില്ല. പരിഷ്കൃതചിത്തരായ നംപൂതിരിയുവാക്കളുടെ സംരംഭങ്ങളും, സേവനാലയത്തെയും തൽപ്രവർത്തകരെയും സംബന്ധിച്ചു ജനതയ്ക്കും ഗവൺമെന്റിനും ഒരുപോലുള്ള ബഹുമാന്യതയും എല്ലാം തന്നെ ആ യാഥാസ്ഥികദുഷ്പ്രഭുക്കളുടെ ഉപജാപങ്ങൾക്കു സമീപിക്കുവാൻപോലും സാധിക്കാത്തശക്തിയേറിയപ്രതിബന്ധങ്ങളായി

രുന്നതിനാൽ അവ ഉത്ഭവസ്ഥാനത്തുതന്നെ വിലയം പ്രാപിച്ചു. സേവനാലയത്തിൽവച്ചു നടക്കാൻപോകുന്ന ഈ അഭിനവവിവാഹത്തിന് സർവ്വാഭ്യുദയങ്ങളും ആശംസിക്കുന്നകാര്യത്തിൽ സകല വൃത്താന്തപത്രങ്ങളും ഏകാഭിപ്രായസരണിയെ അവലംബിച്ചു എന്നുള്ളതു് ഒരു സന്തോഷാവഹമായ കാര്യം തന്നെ. ആയിടയ്ക്കു് കേരളത്തിലെ ഓരോഭവനങ്ങളിലും സേവനാലയവും അവിടെവെച്ചു നടക്കാൻപോകുന്ന വിവാഹവുമായിരുന്നു പ്രധാന സംഭാഷണവിഷയം. തങ്ങളുടെശ്രദ്ധയെ ആകർഷിക്കുന്ന ഏതു കാര്യത്തിലും എന്തെങ്കിലും ഒരഭിപ്രായപ്രകടനം ചെയ്തു് അങ്ങിനെ ആ കാര്യത്തിൽ ഭാഗഭാഗിത്വം വഹിക്കുകയാണല്ലോ ജനങ്ങൾ സ്വയമേ ഏറെറടുക്കുന്ന ചുമതല. ഇക്കാര്യത്തിലും അതു് ലോഭംക്രൂടാതെ നിറവേറുന്നുണ്ടു്. ഒരു മഹാപ്രഭുകുടുംബത്തിലെ ഏകസന്താനവല്ലിയും വിശ്വവിശ്രുതനായ ഒരു ഭരണതന്ത്രമേധാവിയുടെ ഏകസഹോദരിയുമായ ശ്രീ. രജനീദേവിയുടെ വിവാഹം അഗതികളുടേയും അശരണരുടേയും ആലയത്തിൽവച്ചു നടത്തുന്നകാര്യം പൊതുജനങ്ങളിൽ ഭൂരിപക്ഷത്തിനും അത്ഭുതാവഹമായ ഒരു സംഭവമായി തോന്നിയിരുന്നു.

വിവാഹോത്സവ സജ്ജീകരണങ്ങൾകൊണ്ടു സർവ്വത്ര ഒരു നവ്യോന്മേഷം പരിലസിക്കുന്ന സേവനാലയം സന്ദർശകർക്കും ആലയനിവാസികൾക്കും ഒരുപോലെ ഒരു പ്രമോദരംഗമായി മാറിത്തുടങ്ങി. പ്രപഞ്ചത്തിന്റെ ശാശ്വതതയെ സംരക്ഷിക്കുവാനുള്ള ദിവ്യമായ ആ ഹൃദയസംയോജനത്തിന്റെ ശോഭനസന്ദർഭങ്ങൾ സർവ്വാഹ്ലാദസംദായകമാകുക സഹജമാണല്ലോ. രജനിയും, മാതാവും, സർ സത്യപാലും, ഗോപിനാഥനും, ഭാസ്കരും, ധർമ്മവ്രതരും, സേവനാലയത്തിന്റെ സകല ബന്ധുക്കളും ആലയത്തിലെ നിരന്തരസഹകാരികളായിക്കഴിയുന്നു. ഗൃഹോദ്ധാരണസമിതിയുടെ ആഭിമുഖ്യത്തിൽ അതിഥിസൽക്കാരോദ്യമങ്ങൾ പ്രാരംഭിക്കപ്പെട്ടു.

കോയിക്കലിന്റെ നിർദ്ദേശപ്രകാരം വിജയാദേവിയെക്കണ്ടു് തന്റെ വിവാഹവൃത്താന്തം പ്രസ്താവിച്ചു തിട്ടപ്പെടുത്തു

ന്നതിന്ന ഭാസ്കർ ധർമ്മവ്രതരെ നിയോഗിച്ച് അങ്ങനെ കുറെ ക്കാലമായി താൻ സഹിച്ചുപോന്ന ഒരു ധർമ്മസങ്കടത്തിൽനിന്നു വിമുക്തി നേടിയതായി സമാധാനിക്കുകയും ചെയ്തു. ദീർഘകാലം നിഗൂഢമായി ഹൃദയത്തിൽ സംരക്ഷിക്കപ്പെടുന്ന അഭിലാഷങ്ങൾ സാഫല്യോന്മുഖമായി പ്രകാശിക്കപ്പെട്ടാൽ ലഭ്യമാകുന്ന ചാരിതാർത്ഥ്യം അന്നുമുതൽ ഭാസ്കരുടെ മുഖത്തു പരിലസിച്ചു തുടങ്ങി. സേവനപ്രവണമായ ഒരു വിശുദ്ധഗാർഹസ്ഥ്യജീവിതം നവ്യരംഗഭേദങ്ങളോടുകൂടി ആ യുവാവിന്റെ സങ്കല്പവേദിയിൽ പ്രതിഫലിച്ചു. പ്രേമസാമ്രാജ്യത്തിൽ ആനന്ദഹർമ്മ്യങ്ങൾ നിർമ്മിച്ചും ആദർശവിജയം സാധിച്ചും അങ്ങിനെ ആ പരിഷ്കൃതാശയനായ യുവധീമാൻ ആ ശുഭദിനത്തെ അക്ഷമയോടെ പ്രതീക്ഷിച്ചും കൃത്യശ്രദ്ധയിൽ ഉപര്യുപരി ഊർജ്ജസ്വലനായും വർത്തിക്കുന്നു. ഗ്രഹോദ്ധാരണസമിതിയുടേയും സേവനാലയത്തിന്റേയും തന്റെ ആത്മസഖാവിന്റെയും ജീവിതവിജയോത്സവം ആഘോഷിക്കുവാൻ അവസരം ലഭിച്ചിരിക്കയാണെന്നു വിശ്വസിച്ചും പ്രസ്താവിച്ചും ആ സംതൃപ്തിയിൽ മുഴുകി നിരന്തരം നാനാകാര്യവ്യഗ്രത വഹിച്ചുകൊണ്ടു നടക്കുന്ന ധർമ്മവ്രതർ അതാ ധ്രുതഗതിയിൽ ഭാസ്കരുടെ ആഫീസിൽ എത്തുന്നു. അന്നത്തെ ഉൽബോധകൻ പത്രത്തിന്റെ ജോലി പൂർത്തിയാക്കിയശേഷം സന്ദർശകന്മാരാരും ഇല്ലായിരുന്നതുകൊണ്ടു മനോരാജ്യസഞ്ചാരത്തിൽതന്നെ ഏർപ്പെട്ടു ഭാസ്കർ ഏകാകിയായിരിക്കുന്നു. അർത്ഥഗർഭമായ ഒരു പുഞ്ചിരിയോടുകൂടി തന്റെ മുഖത്തു നോക്കിക്കൊണ്ടു അടുക്കൽ എത്തിയ മിത്രത്തോട് ഇങ്ങനെ ചോദിച്ചു.

"ഇന്ന് ഏതാണ്ടോ വിനോദത്തിന്ന വകയുണ്ടാക്കിക്കൊണ്ടു പുറപ്പെട്ടിരിക്കുംപോലെ തോന്നുന്നല്ലോ."

ധർമ്മവ്രതർ: (ഭാസ്കരുടെ മേശയ്ക്കരുകിൽ ഉണ്ടായിരുന്ന ഒരു കസേര വലിച്ചിട്ടു ഭാസ്കർക്കഭിമുഖമായിരുന്നുകൊണ്ടു) അതെ; അതെ; നിത്യവിനോദത്തിന്ന വക നേടിയവർ മററുള്ളവർ വരുന്നാളും വിനോദോപഹാരത്തോടു കൂടിയാ

ണ്ണെന്നേ വിചാരിക്കൂ. എന്നാൽ എനിക്കു വാസ്തവത്തിൽ മററു വിനോദശ്രമങ്ങളൊന്നും കൂടാതെ തന്നെ സന്തോഷമയങ്ങളായി കുറെ ദിവസങ്ങൾ കഴിച്ചുകൂട്ടാൻ ഒരു സന്ദർഭമുണ്ടാക്കിതന്നതിനു ഞാൻ നേരത്തേ നിങ്ങളോടു നന്ദിപറയട്ടെ?

ഭാസ്കർ:—വേണ്ട, വേണ്ട, സമ്മേളനത്തിൻെറ ഉപസംഹാരപ്രസംഗവും കഴിഞ്ഞിട്ടു കൃതജ്ഞതാപ്രകടനം തുടങ്ങിയാൽ മതി. എന്തായാലും ഗീതാപ്രിയനായ ഒരാൾക്കു കർമ്മയോഗരഹസ്യം ശരിയായിട്ടു മനസ്സിലായല്ലോ എന്നുവിചാരിച്ചു ഞാൻ സമാധാനിക്കുന്നു. ഇന്നത്തെ ഉൽബോധകന് ഒരു ലേഖനം തരാമെന്നു പറഞ്ഞില്ലേ? അതിനുപോലും സമയം കിട്ടാതായി അല്ലേ?

ധർമ്മവ്രതർ:—അതെങ്ങിനെ നിങ്ങടെ കൂട്ടർ രഹസ്യമായി വളരെക്കാലം സൂക്ഷിച്ചിട്ടു കർമ്മയോഗപ്രകടനങ്ങൾ തുടങ്ങാൻ അവിചാരിതസന്ദർഭങ്ങൾ ഉണ്ടാക്കിയാൽ ഈയുള്ളവൾക്കു അതിനു വല്ലതും സമയംകിട്ടുമോ? ഇവിടെയിരുന്നുകൊണ്ടു് ഏതു കാര്യവും ചർച്ചചെയ്തു കുറെ കടലാസുകൾ ചീന്തിക്കളയുന്നപോലെയല്ലാ കാര്യങ്ങൾ നടത്തുക. ആ ദേവി എത്രാനും ദിവസമായി എത്ര ബദ്ധപ്പാടു സഹിച്ചു് എന്തെല്ലാം നിർവ്വഹിക്കുന്നു എന്നോ?

ഭാസ്കർ:—നിങ്ങൾ അന്നുപറഞ്ഞതുപോലെ ആർഭാടങ്ങളൊന്നും കൂടാതെ ആ കാര്യം നടക്കുകയാണെങ്കിൽ പിന്നെ അവർ അത്ര ബദ്ധപ്പെടേണ്ടിവരുമോ?

ധർമ്മവ്രതർ:—ഇതുതന്നെയല്ലെ ഞാനിപ്പോൾ പറഞ്ഞതു്. നിങ്ങൾക്കാണെങ്കിൽ ആരുടേയും ഇഷ്ടാനിഷ്ടങ്ങൾ അന്വേഷിക്കേണ്ടതായിട്ടില്ല. ഒന്നിനും ആരുടേയും അനുവാദവും പ്രതീക്ഷിക്കേണ്ടതായിട്ടില്ല. ഒന്നും പ്രത്യേകിച്ചു് ഇപ്പോൾ സജ്ജീകരിക്കേണ്ടതുമില്ല. അതുകൊണ്ടു് അങ്ങിനെയൊക്കെ തോന്നുകയാണു്. സേവനാലയത്തിൽ നടക്കുന്ന ഏതുകാര്യവും പൊതുജനങ്ങളുടെകാര്യമാണു്. പൊതുജനാ

ഭിപ്രായത്തിന്റെ സഹായശക്തി അതിനെപ്പോഴും അത്യന്താപേക്ഷിതമല്ലേ?

ഭാസ്കർ:—ഇപ്പോളെന്തോന്നാ? പൊതുജനാഭിപ്രായത്തിന് പ്രാതികൂല്യം വല്ലതുമുണ്ടോ? ഞാൻ അതിന് ഹേതുവായെന്നും വരുമോ?

ധർമ്മവ്രതർ.—അതൊന്നുമല്ലാ പത്രാധിപരെ, വെറുതേ കാര്യമില്ലാത്തതു് സന്ദേഹിക്കേണ്ട. ദേവിയുടെ സാർവ്വത്രികമായ ആദർശനിഷ്ഠകൊണ്ടു് അധികം ബദ്ധപ്പെടേണ്ടിയിരിക്കുന്നു.

ഭാസ്കർ.—എനിക്കു് ഇക്കാര്യത്തിൽ നിങ്ങളുടേയും കോയിക്കലെ ദ്രേഹത്തിന്റേയും അനുമതിയും ദേവിയുടെ അനുഭാവവും ലഭിച്ചതോടുകൂടി കൃതാർത്ഥതയ്ക്കവകാശമായി. നമ്മുടെ ഗൃഹോദ്ധാരണസമിതിയിലെ അംഗങ്ങളിൽ ആർക്കെങ്കിലും വല്ല ഭിന്നാഭിപ്രായവുമുണ്ടോ? എനിക്കു പിതാവിനേയോ മാതാവിനേയോ സഹോദരനേയോ ഇതുകൊണ്ടു സംതൃപ്തിപ്പെടുത്താനോ അതൃപ്തിപ്പെടുത്താനോ ഇല്ല. സഹോദരിയാണെങ്കിൽ വളരെകാലത്തിനുമുമ്പേ ഇതു തീർച്ചപ്പെടുത്തിയിരുന്നുവത്രേ. എന്നാൽ ഗൃഹോദ്ധാരണസമിതിക്കു് എന്റെ ഏതു കൃത്യാചരണവും മാതൃകയായിരിക്കണമെന്നു എനിക്കു് നിർബന്ധമുണ്ടു്.

ധർമ്മവ്രതർ:—സമിതിയിലെ നമ്മുടെ സഹോദരന്മാർ അഭിപ്രായപ്പെടുന്നതെന്താണെന്നറിഞ്ഞോ? നിങ്ങൾ ആ മാലതിയെ ആയിരുന്നു വിവാഹം ചെയ്യേണ്ടതെന്നാണു്.

ഭാസ്കർ:—അതു നന്നായി. അവരുടെ അഭിപ്രായം എനിക്കു് രുചിച്ചു. പക്ഷെ വിവാഹം രണ്ടുഹൃദയങ്ങളുടെ ഏകീഭാവമാണെന്നുള്ളതു് അവർക്കറിയാമായിരിക്കുമെല്ലോ! മാലതിയിലും ശ്രീദേവിയിലും എന്നെ സംബന്ധിച്ചിടത്തോളം ഹൃദയപ്രേരണയുടെ വ്യത്യാസമല്ലാതെ മറ്റൊന്നും ഞാൻ കാണുന്നില്ലെന്നു് അവർ ധരിക്കട്ടെ. മാലതിയുടെ ഉന്നതവിദ്യാഭ്യാസത്തിനുശേഷം സമിതിയുടെ അഭിമതത്തി

നൊത്തവണ്ണം അവളെ എന്നെക്കാളും ഉൽകൃഷ്ടവംശജ നെന്ന് അറിയപ്പെടുന്ന ഒരാളെക്കൊണ്ടു വിവാഹംചെയ്യി ക്കാനുദ്ദേശിക്കുന്നു എന്നു് അവരെ അറിയിക്കായിരു ന്നില്ലേ?

ധർമ്മവ്രതർ:—ഇതൊന്നുമല്ല എനിക്കതിശയം. സ്വ സഹോ ദരിയുടെ വിവാഹം ഇത്ര ഒതുങ്ങിയമാതൃകയിൽ നടത്തി യാൽ മതിയെന്നു് സർ സത്യപാൽ നിശ്ചയിച്ചല്ലൊ?

ഭാസ്കർ:—അദ്ദേഹം ഒരു മഹാമനസ്കനാ, ഈ വിധത്തിൽ സ്ഥാപനത്തിനു ഒരു മഹത്തായ സഹായംചെയ്യാൻ അദ്ദേ ഹം ഉദ്ദേശിക്കുന്നുണ്ടു്. ദേവിയുടെ ഹിതാനുവത്തനത്തിൽ അദ്ദേഹം ബദ്ധശ്രദ്ധനുമാണെല്ലോ. ഗോപിനാഥൻ സഹോദരിയുടെ വിവാഹം വേണം ആദ്യം നടത്തുവാ നെന്നു് പലതവണ പലവിധത്തിലഭിപ്രായപ്പെട്ടുനോക്കി. ദേവിക്കു് അതിൽ അഭിപ്രായഭേദമുള്ളതുകൊണ്ടാണു് അതു് നടക്കാതിരുന്നതു്.

ധർമ്മവ്രതർ:—ദേവിക്കു് ഇതിൽ മററു വല്ല ഉദ്ദേശവുമുണ്ടായി രിക്കുമോ?

ഭാസ്കർ:—അക്കാര്യത്തിൽ ദേവിയുടെ അന്തർഗ്ഗതം എനിക്കു നിർണ്ണയിക്കാൻ കഴിയുന്നില്ല. ആ യോഗിനിയുടെ സാഹ ചര്യം ദേവിയുടെ മനസ്ഥിതിക്കും ഉന്മേഷപ്രകൃതിക്കുത ന്നേയും എങ്ങിനെയോ ഒരു മാററമുണ്ടാക്കിയിട്ടുണ്ടു്. അ വരെ ഈയിട പുറത്തൊന്നും കാണുന്നില്ല. അവരവിടെ എന്തുചെയ്കയാണു്.

ധർമ്മവ്രതർ:—എനിക്കവരെ നേരെ കണ്ടു സംസാരിക്കുവാൻ അവസരം കിട്ടിയിട്ടില്ല. ഞാനവരെപ്പററി ഒരിക്കൽ ചോദി ച്ചപ്പോൾ അവർ സദാ ഏകാന്തതയെ ഇഷ്ടപ്പെടുന്നവ രാണെന്നാണു ദേവിതന്നെ പറഞ്ഞതു്. അതു മാത്രവു മല്ല; നമ്മുടെ അന്നത്തെ സന്ദേഹത്തിനു കൂടുതൽ അടി സ്ഥാനമുണ്ടെന്നാണു് എനിക്കു തോന്നുന്നതു്. ആ മഠ

റിനെ എനിക്കു കാണാൻ കഴിഞ്ഞില്ലല്ലോ. ഞാൻ വേണ്ട അന്വേഷണങ്ങൾ നടത്തി; യാതൊരു തുമ്പുമില്ല.

ഭാസ്കർ:— എന്നാൽ ദേവി! അതു നമ്മിൽനിന്നും മറച്ചുവയ്ക്കുമോ?

ധർമ്മവ്രതർ:—ദേവിക്കു് അങ്ങിനെ ഒരു പ്രതിജ്ഞ പാലിക്കേണ്ട ആവശ്യം വന്നുചേർന്നു എന്നു വരരുതോ?

ഭാസ്കർ:— ആട്ടെ, ജയചന്ദ്രൻെറ സ്ഥിതി എങ്ങിനെയിരിക്കുന്നു? വിവാഹത്തിനു ആലയംവരെ വരാൻ തക്ക ദേഹസൗഖ്യമുണ്ടോ?

ധർമ്മവ്രതർ:—അതെ. മറേറ ആലയമില്ലെ? ഊളൻപാറയുള്ളതു്. അങ്ങോട്ടയയ്ക്കേണ്ടിവരാതിരുന്നാൽ ഭേദം. ഈ അവസരത്തിൽ ആ മനുഷ്യൻെറ ചരിത്രമൊന്നും ചോദിക്കണ്ട. പ്രകൃതി പ്രത്യക്ഷപ്പെടുത്തുന്ന ധർമ്മനിയമനിദർശനങ്ങളിലൊന്നായിട്ടു് ആ ജീവിതത്തെ വ്യാഖ്യാനിക്കേണ്ടിയിരിക്കുന്നു.

ഭാസ്കർ:— അയ്യോ അത്ര ഗഹനവ്യാഖ്യാനങ്ങളൊന്നും എനിക്കിപ്പോൾ കേൾക്കണ്ട.

ധർമ്മവ്രതർ:—എനിക്കതൊന്നും പറയാനിപ്പോൾ സമയവുമില്ല. ഞാനൊരു പ്രത്യേകകാര്യം ചോദിക്കാൻ വന്നതാണു്. രണ്ടു മുഹൂർത്തങ്ങളുടേയും ഇടയ്ക്കുള്ള സമയം എങ്ങിനെ വിനിയോഗിക്കണമെന്നുള്ളതിൽ നിങ്ങളുടെ അഭിപ്രായമറിയാൻ ദേവി ആവശ്യപ്പെടുന്നു.

ഭാസ്കർ:— ആലയനിവാസികളായ ബാലികമാരുടെ വീണവായന മുതലായതുകൊണ്ടു് ആ സമയം കഴിക്കാമല്ലോ. അതിലിത്ര വളരെ ആലോചിക്കാനെന്തുണ്ടു്.

ധർമ്മവ്രതർ:—ആലയത്തിൽ അതിഥികൾക്കു് അന്നൊരു ലഘുഭക്ഷണം മാത്രമേ ഉണ്ടായിരിക്കയുള്ളു. സർ സത്യപാൽ അദ്ദേഹത്തിൻെറ പ്രത്യേകാതിഥികൾക്കായി ക്ലിഫ്ഹൗസിൽ സദ്യയേർപ്പാടു ചെയ്യുന്നുണ്ടായിരിക്കും. നിങ്ങളെന്നെല്ലാം തിട്ടപ്പെടുത്തിയിരിക്കുന്നു?

**ഭാസ്കർ:**—വിവാഹത്തിൽ പങ്കുകൊള്ളാനായി അന്നു വീട്ടിൽ വന്നുചേരുന്ന എല്ലാപേൎക്കും യാതൊരു സ്ഥിതിഭേദവും ഗണിക്കാതെ വേണ്ടുന്ന സൽക്കാരം നൽകുന്ന കാൎയ്യത്തിൽ വേണ്ടതു ഞാനും ചെയ്യേക്കാം. സത്യംപാൽ ഒരു വലിയ പാരിതോഷികം അന്നു ആലയത്തിലേയ്ക്കു നല്കാൻ ഇടയുണ്ടു് അല്ലേ?

**ധർമ്മവ്രതർ:**—അദ്ദേഹം മാത്രമല്ല, മഹാരാജാവുതിരുമനസ്സു കൊണ്ടും, അമ്മമഹാറാണി തിരുമനസ്സുകൊണ്ടും വൈവാഹികാനുമോദനം സേവനാലയത്തിനുള്ള സംഭാവനയായി നിർവ്വഹിക്കാനാണിടയുള്ളതു്.

**ഭാസ്കർ:**—ഞാനും ഈ സന്ദർഭത്തിൽത്തന്നെ ഒരു നല്ല സംഭാവനചെയ്യണമെന്നാണു ആദ്യം വിചാരിച്ചിരുന്നതു്.

**ധർമ്മവ്രതർ:**—ഇപ്പോൾ അതു വേണ്ടെന്നു വിചാരിക്കുന്നോ? അതെന്താ?

**ഭാസ്കർ:**—അതെന്തായിരിക്കുമെന്നു പറയാമോ? സംഭാവന ചെയ്യാതിരിക്കുന്നതിൽ എനിക്കൊരുദ്ദേശമുണ്ടു്.

**ധർമ്മവ്രതർ:**—ഞാൻ അന്നൊരിക്കൽ അതു സൂചിപ്പിച്ചു പറഞ്ഞിരുന്നല്ലോ. ആലയത്തിൽനിന്നു മേലും വിവാഹം ചെയ്യണമെന്നു വിചാരിക്കുന്ന ഏതൊരു എളിയതരക്കാരനും നമ്മുടെ മാതൃക അനുകരണീയമായിരിക്കണമെന്നുള്ളതല്ലേ ഉദ്ദേശം.

**ഭാസ്കർ:**—അതും ഒരു കാരണമാണു്. കൂടാതെയും അകന്നുനിന്നു നിരീക്ഷിക്കുന്നവൎക്കു് ഒരു വലിയ തുക സംഭാവനലഭിക്കുന്നതിനായി ആലയം ഇങ്ങനെ ഒരു വിവാഹം നിശ്ചയിച്ചതാണെന്നു് അഭിപ്രായപ്പെടാൻ അവസരം ഉണ്ടാകുന്നതും നന്നല്ലല്ലോ.

**ധർമ്മവ്രതർ:**—അതും ശരിയാണു്. നാം നമ്മെത്തന്നെ ആ ഉദ്യമത്തിനായി സംഭാവന ചെയ്തിരിക്കയല്ലേ. ആകട്ടെ ഇനി ഏതായാലും രണ്ടു ദിവസമേയുള്ളു. അതിനിടയ്ക്കു

ഞാൻ ഇങ്ങോട്ടു വന്നു് എന്തെങ്കിലും നിവൎത്തിക്കേണ്ടതായിട്ടുണ്ടോ?

ഭാസ്കർ:— ആവശ്യപ്പെടുന്നപക്ഷം സേവനാലയത്തിൽ ആളയച്ചാൽ പോരെ.

ധർമ്മവ്രതർ അനുമതി എന്നു പറഞ്ഞു യാത്രയായി

*　　*　　*　　*

മംഗല്യമഹോത്സവത്തിനു സജ്ജീകരിക്കപ്പെട്ടിരിക്കുന്ന സേവനാലയം അന്നു പ്രശസ്തരായ ബഹുമാന്യാതിഥികളുടെ സാന്നിദ്ധ്യത്താലും ബഹുജനങ്ങളുടെ സഹഭാവമാർജ്ജിച്ചും അതിന്റെ വിശ്വസേവനപ്രാഗത്ഭ്യം പ്രത്യക്ഷപ്പെടുത്തി. കേരളക്കരയിലെ സൎവ്വ പൗരവൃന്ദവും ഹൃദയപൂൎവ്വം സ്നേഹിക്കുന്ന ആ മഹനീയധർമ്മനികേതനത്തിന്റെ ചരിത്രത്തിൽ ആ വിവാഹദിവസം ഒരു സുശോഭനാദ്ധ്യായം വിരചിച്ചു. പ്രാൎത്ഥനാലയത്തിന്റെ പുരോഭാഗത്തു രമണീയ പ്രകൃതിവിഭവങ്ങളാൽ സമാലംകൃതമാക്കി സകലഭാഗത്തും കമനീയമായ കലാവൈദഗ്ദ്ധ്യം പ്രകാശിക്കത്തക്കവിധം മനോഹരമായി നിർമ്മിച്ചിരുന്ന വിവാഹവേദിയും,സ്വീകരണപ്പന്തലും സേവനാലയത്തിന്റെ ആ വിജയമഹത്തിനും, അനഘഹൃദയങ്ങളുടെ ദിവ്യസംയോജനത്തിനും സമ്മേളിക്കുവാനുള്ള സജീവരംഗങ്ങളായി പരിലസിക്കുന്നു. അന്നു പ്രഭാതംമുതൽ സർ സത്യപാൽ സേവനാലയപ്രതിനിധിയായി വിവാഹോത്സവപരിപാടിയിൽ ബദ്ധശ്രദ്ധനായി എല്ലാ ശ്രമങ്ങളേയും പ്രോത്സാഹിപ്പിച്ചും ഏതൊരെളിയ അതിഥിയേയും ആദരപൂൎവ്വം സൽക്കരിച്ചും, താൻ പരിപൂജ്യാചാൎയ്യനായി പരിഗണിച്ചിരിക്കുന്ന കോയിക്കലിനോടു യഥാവസരം വേണ്ടതാലോചിച്ചും ഇങ്ങനെ ബഹുകാൎയ്യനിരതനായി വൎത്തിക്കുകയായിരുന്നു. അന്നത്തെ സുപ്രഭാതംതന്നെ ആലയനിവാസികളിൽ ഓരോരുത്തൎക്കും ഓരോവിധത്തിൽ ആനന്ദകരവും സംഭവബഹുലവുമായിട്ടു് ഉദയം ചെയ്തതുപോലെ തോന്നി. എല്ലാവരും അന്നു ശ്രദ്ധാപൂൎവ്വം നിർവ്വഹിക്കേണ്ട ബഹുവിധ കൎത്തവ്യങ്ങളുണ്ടായിരുന്നു എങ്കിലും ഒരനിൎവ്വചനീയമായ ഉല്ലാസത്തിന്റെ പ്രചോ

ന്നതാൽ അവയെല്ലാം നിർവിഘ്നം നിർവഹിക്കപ്പെട്ടു. അച്ഛനും അമ്മയും, സഹോദരനും, രജനിയും, മാതാവും മററും സേവനാലയവാസികളായിത്തന്നെ കഴിയുന്നതും തൻെറ കർമ്മപരിപാടിയുടെ വിജയത്തിൽ ബദ്ധശ്രദ്ധരായി ഒട്ടധികംപേർ പരിശ്രമിക്കുന്നതും അനുമോദനങ്ങൾകൊണ്ടും പാരിതോഷികങ്ങൾകൊണ്ടും തന്നെയും സ്ഥാപനത്തേയും ബഹുജനങ്ങളനുഗ്രഹിക്കുന്നതും എല്ലാം ഒരുപോലെ തനിക്കു കൃതാൎത്ഥതാവഹമായിരുന്നു എങ്കിലും സന്തോഷാധിക്യത്തിലെ സന്താപസ്ഫുരണംപോലെ എന്തൊ ഒരസംതൃപ്തി വിജയാദേവിയുടെ സുപ്രസന്നമുഖത്തിനു ശോകാത്മകതപത്തിൻെറ ഹൃദ്യതയേയും പ്രദാനംചെയ്തു. ശ്രീദേവിയുടെ അന്തർദൃഷ്ടി അതു ദർശിച്ചിട്ട് കാരണമാരാഞ്ഞു കുഴങ്ങുന്നുണ്ടായിരുന്നിട്ടും സ്വപ്രാൎത്ഥിതസിദ്ധിയും അനന്തരാനന്ദവും അവൾക്കു നിരന്തരസ്വപ്നങ്ങളായിരുന്നതിനാൽ ദേവിയിൽ കാണുന്ന ആ ഭാവഭേദത്തിൻെറ അൎത്ഥം ഗ്രഹിക്കുവാൻ അവളും അപ്രശക്തയായി ഭവിച്ചു.

സ്വാഭാവികമായ ഒരാഭ്യന്തരപ്രേരണ ആശാവഹമായ ഒരു ഭാവിയെ സമീപിക്കുവാൻ ത്വരിപ്പിക്കവേ, സഹിഷ്ണുതയോടുകൂടി ആ പ്രേരണയെ വിസ്മരിച്ചു വൎത്തിക്കേണ്ടിവരുമ്പോൾ ഉണ്ടാകാവുന്ന ഹൃദയവ്യഗ്രതയുടെ ലാഞ്ഛന ആയേക്കാം ദേവിയുടെ മുഖപ്രസന്നതയിൽ അവ്യക്തമായ ശോകഭാവം ഉളവാക്കിയതു്. ഗോപിനാഥനു് തൻെറ വിവാഹദിനം സമീപിക്കുംതോറും സഹോദരിയുടെ സേവനാലയജീവിതത്തോടുണ്ടായിരുന്ന അത്യാദരവിനു് അല്പാല്പം ഗ്ലാനി ഭവിച്ചു. ദേവിയുടെ വിവാഹം എപ്പോൾ നടത്താൻ തീൎച്ചപ്പെടുത്തിയിരിക്കുന്നു എന്നുള്ളതറിയുവാൻ എത്രതന്നെ ശ്രമിച്ചിട്ടു സംതൃപ്തികരമായ ഒരു സമാധാനം ദേവിയിൽ നിന്നു ലഭിക്കാതിരുന്നതുകൊണ്ടാണു ദേവിയേ ത്യാഗപ്രസക്തയാക്കിത്തീൎത്ത ആ ധാർമ്മികോദ്യമത്തോടു സഹോദരനു സഹഭാവലോപം ഉണ്ടായിട്ടുള്ളതു്. ആ വൈരാഗ്യനിരത— നമ്മുടെ യോഗിനി—ഏതുപ്രമോദപ്രവാഹത്തിനുപോലും ഒട്ടൊന്നുലയ്ക്കാൻ കഴിയാത്ത ദൃഢമനഃസ്ഥിതിയോടുകൂടിത്തന്നെവൎത്തിച്ചു

പോരുന്നു. വിവാഹോത്സവദിവസം പ്രാൎത്ഥനാലയത്തിന്റെ നേതൃത്വം വഹിച്ചു യഥോചിതം വേണ്ടതു നിൎദ്ദേശിച്ചു പ്രവൃത്തിപ്പിക്കുവാനുള്ള ഭാരം അവർ സസന്തോഷം സ്വീകരിച്ചു.

സേവനാലയത്തിലെ വിവാഹോത്സവം, കേരളീയർ ആകമാനവും പ്രത്യേകിച്ചു തിരുവനന്തപുരത്തെ പൗരസഞ്ചയവും ആഹ്ളാദപുരസ്സരം പ്രതീക്ഷിച്ചിരിക്കുന്ന ആ ശോഭനസമ്മേളനത്തിന്റെ സുമുഹൂൎത്തം സമാഗതമായി. സൽക്കാരപ്പന്തലും വിദ്യാലയങ്ങളും പ്രാൎത്ഥനാലയവും പൂജനീയാതിഥികളാൽ പരിപൂരിതമായി കഴിഞ്ഞു. ആ മനോഹരയാമിനിയുടെ പ്രസന്നമനോഹരമായ അന്തരീക്ഷം താരകാപംക്തികളാലും, നഗരവീഥികൾ വൈദ്യുതദീപനിരയാലും സമുല്ലസിതമായി. സകല ചരാചരങ്ങളെയും കൃത്യപാരതന്ത്ര്യത്തിൽനിന്നു വിമോചിപ്പിച്ചുസമാശ്വാസകരമായ പ്രശാന്തതയിലേക്കു നയിച്ചു് വിശ്രാന്തിയരുളുന്ന ജഗന്മോഹിനിയായ രജനി ചന്ദ്രോദയത്താൽ സ്വഹൃദയപ്രകാശനം സാധിച്ചു പാവനപ്രേമത്തിന്റെ സംജീവക ചൈതന്യവും ശീതളപ്രഭയും പൂനിലാവായിപ്പൊഴിച്ചുതുടങ്ങി. ജീവിലോകം അതിൽ മുഴുകി ഉദ്വേലിതഹൃദയരാകുന്നു. നാനാസംഗീതരംഗങ്ങളും, നാഗസ്വരമേളവും, ഹൃദ്യമായ സ്വരമാധുരിയോടുകൂടി ആത്മസങ്കീൎത്തനാലാപം ചെയ്തു ശ്രോതാക്കളെ പുളകിതശരീരികളാക്കുന്ന ബാലികാവൃന്ദവും ആ വൈവാഹികമഹാസദസ്സിനെ നാരദബ്രഹ്മരസാനുഭൂതിയിൽ നിമഗ്നമാക്കിയിരിക്കുന്നു. പ്രാൎത്ഥനാലയത്തിന്റെ പുരോഭാഗത്തുള്ള വിശാലമായ സൽക്കാരപ്പന്തലിന്റെ നടുവിൽ നിൎമ്മിച്ചിരുന്ന വൃത്താകാരമായ വിവാഹവേദിയുടെ ഉത്തരപാൎശ്വവും പ്രാൎത്ഥനാലയത്തിന്റെവരാന്തയും അകത്തളവും കേരളീയ വനിതാസൗന്ദൎയ്യത്തിന്റെ മനോഹരപ്രദൎശനരംഗങ്ങളായി പ്രത്യക്ഷപ്പെട്ടു. മാനനീയമഹിളാമണികളാൽ പരിസേവിതമായി വൎഗ്ഗമതഭേദമെന്യേ സാമൂഹികാഭ്യുദയസമുൽസുകമായി സന്നിഹിതമായിരിക്കുന്ന ആ മഹാസദസ്സു് ദേവിയ്ക്കു് അനവദ്യമായ ചാരിതാൎത്ഥ്യം പ്രദാനംചെയ്തു. അതിഥികളുടെ ആരാദ്ധ്യതയ്ക്കൊത്തവണ്ണം അവരെ ഉപചരിക്കുന്നതിനു

സേവനാലയപ്രവൎത്തകരായ വനിതാരത്നങ്ങൾ സാഹസപ്പെടുന്ന രീതിയും വിജയാദേവിയുടെ കൎമ്മകൗശല്യവും പൗരവൃന്ദത്തിന്റെ സഹഭാവവും ഒരുപോലെ അവൎണ്ണനീയമായിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. വിവാഹവേദിയുടെ ദക്ഷിണപാർശ്വവും പരിസരഭാഗങ്ങളും സത്യപാലിന്റെ നേതൃത്വത്തിൽ സ്വീകൃതരാകുന്ന ബഹുമാന്യപൗരവൃന്ദത്താലും വിദേശീയാതിഥികളാലും രാജകീയ പ്രതിപുരുഷന്മാരാലും യുവോൽപ്പതിഷ്ണുക്കളുടെ സമൂഹത്താലും സമലംകൃതമായിരുന്നു ഏതേതു തുംഗപദം അർഹിക്കുന്ന ഏതു ബഹുമാന്യാതിഥിയും എത്ര എളിയ സമാഗതനും അന്നു് അവിടെ ഒരുപോലെ ആദരിക്കപ്പെട്ടു എന്നുള്ളതു് അത്യന്തം അത്ഭുതാവഹമായി തോന്നാവുന്ന ഒരു പരമാൎത്ഥമാകുന്നു.

മംഗലസംഗീതങ്ങൾ, മഞ്ജുളമലർമാലികളിൽ നിന്നിളകുന്ന പരിമളം, നയനമോഹനങ്ങളായ ദീപപ്രഭാപംക്തിയും നാനാലങ്കാരങ്ങളും, സർവ്വോപരി ആ മഹാധാർമ്മികോദ്യമത്തിന്റെ വിജയമഹോത്സവത്തിൽ ഭാഗഭാക്കുകളാകാൻ കഴിഞ്ഞതിലുള്ള വിസ്മയാവഹമായ ചാരിതാൎത്ഥ്യം എന്നിവയാൽ ആ സദസ്സ് പൂൎണ്ണസംതൃപ്തിയിൽ മുഴുകിയിരിക്കവെ, കോയിക്കൽ സേവനാലയ ബാലികമാരെക്കൊണ്ടു് വിവാഹവേദിയിൽ മംഗല്യദീപം വെയ്പിച്ചു. ഒരു മനോഹരാരാമത്തിന്റെ നടുവിൽ വിവിധവൎണ്ണ പുഷ്പങ്ങളോടുകൂടിയ പൂവല്ലികളാൽ സമാലംകൃതമായ രമ്യനികുഞ്ജം എന്നപോലെ ചേതസ്സമാകർഷകമായിരുന്നു ആ വിവാഹവേദി. സമയമായി എന്നു സദസ്യരെ അറിയിച്ചിട്ടു മി. കോയിക്കൽ വധുവിനെ ആനയിക്കാൻ അനുജ്ഞ നൽകി. സകലോൽബോധകരനായ സാക്ഷാൽ ഭാസ്കരദേവൻ ഉദയദിഗ്മണ്ഡലത്തിൽ പ്രത്യക്ഷപ്പെടുന്നതുപോലെ നമ്മുടെ ഉൽബോധകൻ പത്രാധിപരായ മി ഭാസ്കർഅതാ വിവാഹവേദിയെ അധിരോഹിച്ചു. അതാ ആ പ്രഖ്യാതയുവലോകപ്രമാണി അവിടെനിന്നുകൊണ്ടു മഹാസദസ്സിനു കരാഞ്ജലിയാൽ മാനസികപ്രണാമം അൎപ്പിക്കുന്നു. മി കോയിക്കലും സർ സത്യപാലും വിവാഹവേദിയുടെ രണ്ടു പാർശ്വങ്ങളിലായി നിൽക്കുന്നു.

ഭാസ്കർ അവരെ ഒന്നുകൂടി വിനീതനായി നമിക്കുന്നു. ഋഷിപ്രഭാവനായ ആ മഹാനുഭാവൻ മി. കോയിക്കൽ ധ്യാനനിലീനദൃഷ്ടികൾകൊണ്ടു് തൻെറ യുവാന്തേവാസിയെ അനുഗ്രഹിക്കുന്നു.

സർവാഭരണവിഭൂഷിതയായി ആ സുപ്രഭാതത്തിൻെറ മനോഹരസുഷമയെപ്പോലെ സന്നിഹിതയായ, പരിപാവനപ്രേമത്തിൻെറ ഹൃദ്യാകാരമെന്നുതന്നെ പറയാവുന്ന, ശ്രീദേവിയെ കണ്ടിട്ടു, സാക്ഷാൽ ശ്രീദേവിതന്നെയെന്നു സദസ്യർ സങ്കല്പിച്ചുപോകുന്നു. നിഷ്കന്മഷതപത്തിൻെറ ദിവ്യവിഗ്രഹമായ ആ കന്യാകാരത്നം, അതാ സദസ്യരെ നമിച്ചു് വിനയവിനമ്രയായ ഐശ്വര്യദേവതയെപ്പോലെ ആ മംഗല്യരംഗത്തെ സ്വസാന്നിദ്ധ്യം കൊണ്ടു പരിലസിപ്പിച്ചു. വിജയാദേവി എടുത്തുകൊടുത്ത ഒരു മനോഹരപുഷ്പഹാരം കരകമലങ്ങളിൽ ഗ്രഹിച്ചു ഹൃദയനാഥനു ആത്മസർവസ്വസമർപ്പണം ചെയ്യുന്നതായി ധ്യാനിച്ചുകൊണ്ടു് ആ മംഗളരൂപിണി ലജ്ജാവിലസത കടാക്ഷത്താൽ സദസ്സിനെ ഒന്നു നിരീക്ഷിച്ചപ്പോൾ സർവഹൃദയങ്ങളും അതാ ഒരു അനിർവ്വചനിയാനുഭൂതിയിൽ നിമജ്ജിതമാകുന്നു. സേവനാലയത്തിലെ ശ്രീദേവി, വിശ്വസേവനനിരതനായ ദിവ്യപ്രേമ ഭാസ്കരൻെറ ഗളതലത്തിൽ സേവനധർമ്മത്തിൻെറ വിജയഹാരമായി ആ മംഗളമാല അർപ്പിച്ചു. ഭാസ്കർ നാനാരത്നസമുജ്ജ്വലമായ ഒരു കനകമാല്യവും മറെറാരു മലർമാലയും ഒരുമിച്ചു് ആ പ്രേമദേവതയുടെ ഗളതലത്തിൽ അണിയിച്ചു. കോയിക്കലിൻെറ നിർദ്ദേശപ്രകാരം അതാ അവർ അന്യോന്യംപാണി പീഡനം കഴിച്ചു് അങ്ങിനെ കരകമലസ്പർശം വഴിക്കു് ആത്മസംയോജനാനന്ദം അറിയുകയുംചെയ്തു. സമീപസ്ഥിതരായ കന്യാകാകദംബം പുഷ്പവൃഷ്ടി തൂകി. മംഗളഗാനകാവ്യങ്ങൾ ആലപിച്ചു തുടങ്ങി. അങ്ങിനെ പ്രേമവിജയസമാരാധനം പ്രശസ്തമായി നിർവഹിക്കപ്പെട്ടു.

അടുത്ത ശുഭമുഹൂർത്തത്തിനിടയ്ക്കു രണ്ടു മണിക്കൂർ സമയം സാവകാശം ലഭിച്ചതു് ആ സമ്മേളനപരിപാടിക്കു് അത്യന്താപേക്ഷിതമായിരുന്നു. സംഗീതരംഗങ്ങൾ സദസ്യഹൃദയങ്ങൾക്കു്

ആനന്ദാമൃതാസ്വാദനം പ്രദാനം ചെയ്തു. സദസ്യർ ഗോപീനാഥന്റെ വിവാഹമുഹൂർത്തത്തേയും അക്ഷമയോടെ പ്രതീക്ഷിക്കയായി. സ്നേഹിതവൃന്ദം വിനോദരസസമ്മിളിതമായ അൻമോദനാനന്ദത്തിൽ സല്ലപിച്ചുല്ലസിച്ചു സമയം പോയതറിയാതിരിക്കവെ ഗോപിനാഥനെവിടെയെന്നുള്ളകോയിക്കലിന്റെ ചോദ്യം കേട്ടു.

ആ സുമുഹൂർത്തവും സമാഗതമായി എന്നറിഞ്ഞു വിവാഹവേദിയിലെ മംഗലദീപം വീണ്ടും സുപ്രഭമായി. ഗോപിനാഥൻ പിതാവിനേയും സത്യപാലിനെയും വന്ദിച്ചു. ഉച്ചസ്ഥനാകാൻ തുടങ്ങുന്ന നിശാനാഥന്റെ രുചിരകാന്തിത്ധരികയിൽ മുഴുകി അന്നത്തെ രജനിപ്രൗഢമനോഹരമായ ഭാവമാധുര്യം പ്രാപിച്ചു. ആ സമയത്തു രജനിദേവിയേയും വന്ദ്യമാതാക്കൾ വിവാഹവേദിയിലേക്കു നയിച്ചു. ചിരപ്രതിക്ഷിതമായ ജിവിതാനന്ദസംയോജനത്താൽ ആ നവദമ്പതിമാരുംഅനുഗ്രഹീതരായി. വീണ്ടും മംഗളഗീതങ്ങൾ മുഴങ്ങി.

സേവനാലയം അതിപ്രശസ്തമായ ധർമ്മസേവനവിജയത്തെ ഇങ്ങനെ പ്രേമവിജയോത്സവംകൊണ്ടു പ്രഖ്യാപനംചെയ്തു. ജനതാഹൃദയങ്ങളിൽ അനുസ്മരണീയമായ ഒരാരാദ്ധ്യപദം അർഹിച്ചു പരിശോഭിക്കുകയും ചെയ്തു.

---

## അദ്ധ്യായം ൩൪.

---

വിജയാദേവി:—വിവാഹാഘോഷത്തോടുകൂടി ആലയത്തിന്റേയും ഞങ്ങളുടേയും കാര്യം മറന്നുപോയിരിക്കുമോ എന്നു ഞാൻ വിചാരിച്ചു.

സത്യപാൽ: – അങ്ങിനെ വരാം. അന്നത്തെ വധൂവരന്മാർ പക്ഷെ സേവനാലയത്തെ ഇപ്പോൾ വിസ്മരിച്ചിരിക്കാം. അവരെ ഉദ്ദേശിച്ചല്ലെ, പറഞ്ഞതു്.

വി—ദേ: – അല്ലാ അവർ വിസ്മരിക്കയില്ല.

സത്യപാൽ:—പിന്നെ ഞാൻ വിസ്മരിച്ചു എന്നാണോ? അതു സംഭവിക്കാനിടയുണ്ടോ?

വി-ദേവി:—ഗൗരവാവഹങ്ങളായ ഇതരകാൎയ്യങ്ങളുണ്ടായിരിക്കുമ്പോൾ അങ്ങിനെ വന്നുകൂടെന്നില്ലല്ലോ?

സത്യപാൽ:—ദേവിയുടെ സേവനനിഷ്ഠയേക്കാൾ ഗൗരവാവഹമായ ഒരു കാൎയ്യവും എനിക്കില്ലെന്നുള്ളതു് ഇനിയും മനസ്സിലാക്കീട്ടില്ലെന്നോ; ഇന്നെന്താണു വീട്ടിലല്പസമയം കഴിച്ചുകൂട്ടാമെന്നു വിചാരിച്ചതു്?

വി-ദേവി:—അച്ഛനെ ഒന്നു കാണണമെന്നു ഇന്നെനിക്കുതോന്നി. എന്തായാലും ഇന്നു ഞാനിങ്ങോട്ടു പോന്നതു് എത്ര നന്നായി.

സത്യപാൽ:—അതെ. എന്റെ പ്രതീക്ഷ അൎത്ഥവത്തായി. ഇങ്ങനെ എങ്കിലും നമുക്കുള്ള ഹൃദയൈക്യം പ്രത്യക്ഷപ്പെട്ടുന്നുണ്ടല്ലോ.

വി-ദേവി:—ഇങ്ങനെയെങ്കിലും,—അതു നന്നായി. അല്ലെങ്കിൽ, ഹൃദയൈക്യം ആരും പ്രത്യക്ഷപ്പെടുത്തുന്നതല്ലല്ലോ. അതു തനിയെ പ്രകാശിക്കുന്നതല്ലേ?

സത്യപാൽ:—ശരി അതു വാസ്തവമായിരിക്കാം. അപ്പോൾ നമ്മുടെ ഹൃദയൈക്യം സ്വാഭാവികമല്ല അല്ലേ?

വിജയ:—(താപസൂചകമായ സ്തോഭസ്ഫുരണത്തോൽ വൈവൎണ്ണ്യം കലൎന്ന മുഖഭാവത്തോടെ സത്യപാലിന്റെ മുഖത്തു ഒന്നുററുനോക്കിക്കൊണ്ടു) മതി! എന്തായാലും അക്കാൎയ്യം ഇങ്ങിനെ യുക്തിവാദത്തിനു വിഷയമാക്കണ്ട അതു വെളിവാക്കാനുള്ള ഭാഷയും എനിക്കു വശമില്ല. (എന്നു പറഞ്ഞു നമ്രവദനയായി നിൽക്കുന്നു)

സത്യപാൽ:—സഹിഷ്ണുതയുടെ പരമാവധി അറിയുന്നതിനു എനിക്കു സന്ദൎഭമുണ്ടാക്കിത്തരാൻ വശമുണ്ടല്ലോ! അതിനു ഞാൻ...

വിജയ:—(വ്യഗ്രമായ സ്വരഭേദത്തോടുകൂടി പെട്ടെന്നു്) അല്ലാ, അതിനു ഞാൻ ക്ഷമായാചനം ചെയ്യുന്നു. ദയചെയ്തു്,

മറെറാരു ധർമ്മസങ്കടത്താൽ വലയുന്ന, എന്നെ എന്തു വെച്ചാൽ......(എന്നു ദേവി അർദ്ധോക്തിയിൽ വിരമിച്ചു)

**സത്യപാൽ:**—എന്താ പറയണം. ഞാനതു കേൾക്കാൻ അക്ഷമനാകുന്നു.

**വിജയാദേവി:**—അയ്യോ മറെറാന്നുമല്ല—എന്നെ, എന്നുവെച്ചാൽ അങ്ങയുടെ ഹൃദയത്തെ എന്നു ഞാൻ വെളിവായി പറയട്ടെ; അല്പകാലത്തേക്കുകൂടി വ്യഗ്രപ്പെടുത്താതിരിക്കണം. എന്നെനിക്കൊരപേക്ഷയുണ്ട്.

**സത്യപാൽ:**—ദേവി, എന്താണാ, ആ ധർമ്മസങ്കടം? അതു് ഈയുള്ളവക്കു് പരിഹരിക്കാൻ കഴിവുള്ളതല്ലേ?

**വിജയാദേവി:**—അല്ലാ. അതിനു പ്രകൃത്യാതന്നെ പരിഹാരമുണ്ടാകണം. കാൎയ്യമെന്തായിരിക്കുമെന്നാണു് അങ്ങു വിചാരിക്കുന്നതു്?

**സത്യപാൽ:**—ഓ. അതു ഞാൻ ഓക്കുന്നുണ്ടു്. അന്നു പറഞ്ഞിരുന്ന ആ സഹോദരിയുടെ കാൎയ്യമല്ലേ? അവരുടെ സ്ഥിതി ഇപ്പോൾ എന്താണു്?

**വിജയാദേവി:**—ഭാഗ്യമായി. അങ്ങതോർമ്മിച്ചല്ലോ? അവരുടെ സ്ഥിതി ഇപ്പോഴും സന്ദേഹകരമായിത്തന്നെയിരിക്കുന്നു. അതിനൊരു പരിവൎത്തനം കണ്ടിട്ടു്, ആ സ്വാസ്ഥ്യത്തോടുകൂടി നമ്മുടെ പ്രതീക്ഷിതസാഫല്യം പ്രാപിക്കാമെന്നാണു് എന്റെ വിചാരം. അതിനു് അങ്ങയുടെ അനുവാദവും അനുഭാവവും ഉണ്ടെന്നുള്ള വിശ്വാസമാണു് ഈ സ്ഥിതിയിൽ എനിക്കവലംബമായിട്ടുള്ളതു്.

**സത്യപാൽ:**—എന്റെ ഹൃദയംതന്നെയാണു് അതു തീർച്ചപ്പെടുത്തിയതെങ്കിൽ പിന്നെ മറെറാന്നും പറയാനില്ലല്ലോ.

**വിജയാദേവി:**—(ഒരു സന്ദേഹാകുലതയിൽനിന്നു് വിമുക്തി നേടിയ സംതൃപ്തിയോടെ) ഇപ്പോളെനിക്കു് സമാധാനം സിദ്ധിച്ചു.

വിപുലങ്ങളായ രാജ്യഭരണമീമാംസാപ്രശ്നങ്ങൾക്കു നിഷ്പ്രയാസം സമാധാനം കണ്ടുപിടിച്ച് ഭരണയന്ത്രഗതിഭേദങ്ങളെ നിയന്ത്രിക്കുവാൻ നിപുണനായി പ്രഖ്യാതി നേടിയിട്ടുള്ള മഹാശയനായ സർ സത്യപാൽ, ഹൃദയപ്രചോദനത്തിനു കേവലം അധീനനായി പ്രാൎത്ഥിതപ്രാപ്തിക്കു വിളംബം നേരിടുന്നതിൽ വിഷമിച്ച് വൈവശ്യംകലൎന്ന സ്ഥിതിയിൽ ചിന്താധീനനായിരിക്കുന്ന കാഴ്ച ആരേയും വിസ്മയപരതന്ത്രരാക്കാതിരിക്കുകയില്ല. എല്ലാവിധത്തിലും താൻ ആൎക്കുവേണ്ടി കടപ്പെട്ടിരിക്കുന്നുവോ ആ മഹാപുരുഷൻ താൻനിമിത്തംതന്നെ തന്റെ സമക്ഷം ചിന്താക്ലേശത്തിൽ മഗ്നനായിരിക്കുന്നതു് കാണുക വിജയാദേവിക്കു് എത്ര അസഹ്യമായിരിക്കും? അന്നത്തെ സായാഹ്നയാത്രകൊണ്ടു സ്വജീവിതഗതിയിൽ കാവ്യമയമായ ഒരു പരിവൎത്തനം ഉളവാക്കുന്ന കാൎയ്യം നിൎണ്ണയിക്കാമെന്നായിരുന്നു അദ്ദേഹം ഉദ്ദേശിച്ചിരുന്നതു്. ആ സന്ദർശനം കാംക്ഷിച്ചുതന്നെ അന്നു് ഇതരകാൎയ്യവ്യഗ്രതകളിൽനിന്നും വിരമിച്ച് വീട്ടിലെത്തിയ ദേവി ഇത്തരം ഒരു ധൎമ്മസങ്കടത്തിൽ അകപ്പെടേണ്ടിവരുമെന്നു് ലേശവും ആശങ്കിച്ചിരുന്നില്ല. അന്യോന്യസംയോജനത്തിനു് ആത്യന്താഭിനിവേശത്തോടുകൂടിയ ഹൃദയയുഗ്മത്തിന്റെ സ്വാതന്ത്ര്യസാമീപ്യത്തിൽ അവയെ ഒന്നകററിനിറുത്താൻ ഇടയാക്കുന്ന ഹേതു എന്തായാലും അതിന്റെ പ്രഭാവം അചിന്ത്യംതന്നെ. "ഇപ്പോളെനിക്കു സമാധാനം സിദ്ധിച്ചു" എന്നുപറഞ്ഞു തന്നിൽ സൎവ്വഭാരവും സമൎപ്പിച്ചു പൂൎണ്ണവിധേയയായിട്ടാണെങ്കിലും ഏററവും സ്വതന്ത്രയായി തന്റെ മുൻപിൽ നില്ക്കുന്ന ദിവ്യപ്രേമസ്വരൂപിണിയെ വിസ്മയാകുലമായ ഒരവലോകനത്താൽ സമാരാധിച്ചുകൊണ്ടു് സർ സത്യപാൽ സ്തബ്ധചിത്തനായി നിന്നു. അവിടം മൌനമയമായ ഒരു ഹൃദയലയരംഗമായി എന്നു പറഞ്ഞാൽ മതിയല്ലോ? അത്തരം സന്ദർഭങ്ങൾ അത്ഭുതപൂൎവ്വങ്ങളായിരിക്കുന്നതുപോലെ ക്ഷണഭംഗുരങ്ങളുമാണു്.

നമ്മുടെവൃദ്ധൻകൊച്ചപ്പി—"ഛേ!ഉപദ്രവമായെല്ലോ"എന്നു പ്രവചിക്കുന്ന മുഖഭാവത്തോടുകൂടി അതാ അല്പം ധൃതഗതിയിൽ

അവിടെ വന്നു വടിയും ഊന്നി പിടിച്ചു നിലകൊള്ളുകയായി. ഇയാൾ എന്തിനിപ്പോൾ ഇവിടെ കടന്നുവരുന്നു. വല്ല പ്രത്യേകാവശ്യവും അറിയിക്കാനായിരിക്കാം. എന്നാൽ എന്താണ് ഒന്നും മിണ്ടാതെ നിൽക്കുന്നത്. അല്ലെങ്കിൽ അത്യാവശ്യക്കാര്യം അറിയിക്കാൻ വന്ന ആ കാര്യസ്ഥനിലും അവിടത്തെ മൗനഭാവം സംക്രമിച്ചുപോയിട്ടായിരിക്കാം. അയാൾ ആരോടുമൊന്നും പറയുന്നില്ല. ദേവിയോ, സത്യപാലോ അയാളെ കാണുന്നുമില്ല. രണ്ടു മൂന്നു നിമിഷം അങ്ങനെ നിന്നിട്ടു കൊച്ചപ്പി ഒന്നു പതുക്കെ ചുമച്ചുകൊണ്ടു ഇങ്ങനെ മുറുമുറുത്തു. "ഹേ ഇപ്പോൾ വരണ്ടായിരുന്നു. അദ്ദേഹത്തിന്ന് എന്തു തോന്നുമോ എന്തോ?" കൊച്ചപ്പിയുടെ ചുമയും പ്രകടമായ ഈ ആത്മഗതവും ദേവിയേയും സത്യപാലിനേയും അവരുടെ മൗനാവസ്ഥയിൽനിന്നും ഞെട്ടുന്നുണർത്തി.



ദേവി:— എന്താ കൊച്ചപ്പി?

കൊച്ചപ്പി:— (സർ സത്യപാലിനെ നോക്കി അത്യാവശ്യം താണുതൊഴുതുകൊണ്ട്) ഒരാള്! കൊച്ചുകുഞ്ഞമ്മയെ അത്യാവശ്യമായി കാണാൻ അതാ പെടലിൽ കാലടിച്ചുകൊണ്ടു വന്നിരിക്കുണു. ഇത്തിരി അവിടെ നിൽക്കാൻ പറഞ്ഞിട്ടു കേക്കുല്ല.

ദേവി:—ആട്ടെ, ഞാനിതാ വരുന്നു.

കൊച്ചപ്പി സത്യപാലിനെ തൊഴുതുകൊണ്ട് അവിടെനിന്നു പോയി.

സത്യപാൽ:—അപ്പോൾ, ഞാൻ ദേവിയുടെ അച്ഛനെ ഒന്നു കാണട്ടെ? പൂണ്ണശാലയിലായിരിക്കും അല്ലെ.

ദേവി:— അന്വേഷിക്കുന്നതാരെന്നു നോക്കിയിട്ട് ഞാനും വരാം.

---

## അദ്ധ്യായം നര്

ആകാരസൌന്ദര്യം ഏതെങ്കിലും ഒരു ദുസ്സ്വഭാവത്താൽ നിഷ്പ്രയോജനമായി ഭവിക്കയാണെങ്കിൽ ആ അവസ്ഥ അത്യന്തം ദയനീയംതന്നെ. അരോഗദൃഢഗാത്രത്തെ ആക്രമിച്ച് വിവശമാക്കുന്ന മഹാരോഗബീജംപോലെ, ശോഭനജീവിതങ്ങളെ ദുരിതമയങ്ങളായ പതനങ്ങളിൽ ആഴ്ത്തുന്ന ദുർവ്വാസനകൾ എങ്ങിനെയെല്ലാം പരിണമിക്കുന്നു എന്നുള്ളത് നിർണ്ണയിക്കാവുന്നതല്ല. ഉൽകൃഷ്ടവിദ്യാഭ്യാസം, തദനുഗുണമായ ഔദ്യോഗികപദവി, അമിതമായ ധനസ്വാധീനത എന്നിവയെല്ലാം കരഗതമായിരിക്കവേ, ഒരു ജീവിതം കേവലം ദയനീയമായ ഗതിയെ അവലംബിക്കുക എന്നുവന്നാൽ അതിനു ഹേതുഭൂതമായി വർത്തിക്കുന്ന ദുരിതവാസനയുടെ ശക്തി അചിന്ത്യമാണല്ലോ.

അഭിജ്ഞമ്മന്യനായ മനുഷ്യൻ സർവ്വാനുഗ്രഹദായകങ്ങളായ ഉൽകൃഷ്ടഗുണങ്ങളെ—സത്യം പ്രേമം എന്നി സർവ്വനിയാമകശക്തികളെത്തന്നെ—ധിക്കരിക്കുകയോ അവയുടെ നിയമങ്ങളെ ലംഘിക്കുകയോ നയകൗശലങ്ങൾകൊണ്ട് അവയുടെ നൈസർഗ്ഗികരമ്യതയെ വഞ്ചിക്കുകയോ ചെയ്യുന്നപക്ഷം നിയതിയുടെ നിഷ്ഠുരദണ്ഡനം ഏൽക്കാതെ ഒരു വിധത്തിലും ഒഴിഞ്ഞുമാറാൻ അവനു സാധ്യമാകയില്ല.

ധർമ്മവ്രതരുടെ സഹതാപപൂർവ്വമുള്ള നിരന്തരസേവനത്താൽ ആയിടയ്ക്ക് സാമാന്യാശ്വാസം ലബ്ധമായി എങ്കിലും ഡാക്ടർ ജയചന്ദ്രന്റെ ഏതൽക്കാലസ്ഥിതി അത്യന്തം ദയാർഹമായി പരിണമിക്കാതിരുന്നില്ല. തിരുവനന്തപുരം നഗരത്തിലെ പരമഭാഗ്യവാന്മാരായ പ്രഭുകുമാരന്മാരിൽ അഗ്രേസരനായി അന്നു വിഹരിച്ചിരുന്ന ആ രസികശിരോമണി ഇന്ന് ഐഹികപാരത്രികങ്ങളുടെ അന്തരാളത്തിൽ പശ്ചാത്താപോഷ്മാവിൽ വാടിവാടി സ്വയമേവ വെറുക്കപ്പെട്ട് അങ്ങിനെ അനു

കമ്പാർഹമായ സ്ഥിതിയിലാണു കഴിയുകയാണു്. കാരണമെന്തായിരിക്കുമെന്നു വായനക്കാൎക്കു് അറിവുള്ളതല്ലെ?

സർ സത്യപാൽ വിജയാദേവിയുടെ സമക്ഷം ചിന്താവ്യഗ്രനായി, മൌനനിമഗ്നയായി അങ്ങിനെ ഇരുന്ന ആ സന്ദർഭത്തിൽ, ഡാക്ടർ ജയചന്ദ്രന്റെ ഭവനത്തിൽ അവിടെമാത്രം ഒരു ഭൂകമ്പം ബാധിച്ചതുപോലുള്ള സംഭ്രമം വ്യാപിച്ചിരുന്നു. സേവനാലയത്തിലെ വിവാഹോത്സവവാൎത്ത അറിഞ്ഞദിവസംമുതൽ ജയചന്ദ്രനിൽ ദാരുണമായ ഒരവസ്ഥാന്തരം ഉണ്ടായതു് ധർമ്മവ്രതർ യഥാവസരം ധരിച്ചിരുന്നു. സേവനാലയം സന്ദർശിച്ചു തനിക്കു് ഏതോ അത്യന്താപേക്ഷിതമായ ഒരു കാൎയ്യം നിർവ്വഹിക്കുവാനുണ്ടെന്നും ഒരു പ്രാവശ്യം അതിനുമാത്രം ശരീരസൗഖ്യം ലഭിക്കുമെന്നുണ്ടെങ്കിൽ സംതൃപ്തിയോടുകൂടി മരിക്കാമായിരുന്നു എന്നും ജയചന്ദ്രൻ പല തവണ പ്രലപിച്ചിരുന്നു. പ്രതിക്ഷിച്ചിരുന്ന അവസരങ്ങളിലെങ്ങും ഉദ്ദിഷ്ടസാദ്ധ്യത്തിനു പൎയ്യാപ്തമായ ശരീരസൗഖ്യം ലഭ്യമായില്ല. അതുകൊണ്ടായിരിക്കാം; അത്യന്ത നൈരാശ്യത്താൽ ചികിത്സയേയും പരിചൎയ്യയേയും എല്ലാംതന്നെ വെറുത്തു്, ധർമ്മവ്രതരുടെ ക്ഷമാശീലത്തേയും അങ്ങിനെ നിർദ്ദയമായി പരീക്ഷിച്ചു് കഴിഞ്ഞ രണ്ടാഴ്ചയോളം കാലമായി ജീവിതാന്ത്യത്തെമാത്രം പ്രാൎത്ഥിച്ചുകൊണ്ടു്, ജയചന്ദ്രൻ സ്തബ്ധചേഷ്ടനായി ഒരുതരം യാതനാദുഃഖം അനുഭവിച്ചു് ശയിക്കുകയായിരുന്നു. ആരെന്തു ചോദിച്ചാലും ആരു തന്നെ വിളിച്ചാലും യാതൊരു സമാധാനവും പറയാതെ പ്രക്ഷീണമായ മുഖത്തെ അശ്രുപങ്കിലവും കലുഷവുമായ ദൃഷ്ടികൾ തുറിച്ചു് ബീഭത്സമാക്കി, അസ്തപ്രജ്ഞനായി ഇടയ്ക്കിടയ്ക്കു് എന്തൊ ഉച്ചരിച്ചുകൊണ്ടു് അങ്ങിനെ കിടക്കുന്ന ആ വൈവശ്യത്തിന്റെ വികൃതരൂപം അന്നു് ധർമ്മവ്രതരേയും ഒട്ടൊന്നു് സംഭ്രമിപ്പിക്കുകതന്നെ ചെയ്തു. ഗൃഹോദ്ധാരണസമിതിയിലെ അംഗങ്ങൾ ധൎമ്മവ്രതരുടെ നേതൃത്വത്തിൽ ജയചന്ദ്രന്റെ ശുശ്രൂഷണം തുടങ്ങിയകാലംമുതൽ സർവ്വദാ അസംതൃപ്തനായി കഴിഞ്ഞിരുന്ന കാൎയ്യസ്ഥൻ ഗൗരവാവഹങ്ങളായ ബഹുവിധ സ്വാൎത്ഥസാദ്ധ്യത

കളെപ്പററിയുള്ള പര്യാലോചനകളിൽ മുഴുകി ക്ലിഷ്ടനായിട്ടും ഒരു ഉദാസിനഭാവത്താൽ എല്ലാം മാച്ചു് അതാരോഗിയുടെ അരികിൽ അപ്പോഴും നില്ക്കുന്നുണ്ടു്. ധർമ്മവ്രതർ സഹതാപാധിക്യത്താൽ വിവർണ്ണവദനനായി ജയചന്ദ്രന്റെ മുഖത്തുതന്നെ ഉററുനോക്കിക്കൊണ്ടു്, അധർമ്മഗർത്തത്തിൽ പതിച്ച സഹോദരനെ സമുദ്ധരിക്കാൻ ശ്രമിച്ചു് അപാരമായ ഇച്ഛാഭംഗം സഹിച്ചിട്ടെന്നപോലെ, പര്യാകുലനായിരിക്കുന്നു. ഉദ്ധാരണസമിതിയിലെ അംഗങ്ങളിൽ ചിലർ ധർമ്മവ്രതരുടെ നിർദ്ദേശമനുസരിച്ചു് ആദ്ദേഹത്തിന്റെ ആജ്ഞകളെ പ്രതീക്ഷിച്ചുകൊണ്ടു് അടുത്ത മുറികളിലുണ്ടായിരുന്നു.

അതുവരെ അസ്തപ്രജ്ഞാവസ്ഥയിൽ കിടന്നിരുന്ന ആ രോഗാതുരൻ അതാ സംഭ്രമജനകമായ ഉദ്വേഗത്തോടുകൂടി "അയ്യോ... ഹാ! എന്റെ സുക! — ദൈവമെ — എന്റേതോ കഷ്ടം" ഹാ... എന്നിങ്ങനെ ഗൽഗദകലുഷമായ സ്വരത്തിൽ വിങ്ങിവിങ്ങി കരഞ്ഞുകൊണ്ടു് സംഭ്രാന്തനായി എഴുന്നേൽക്കാൻ ഭാവിച്ചു. ധർമ്മവ്രതർ പെട്ടെന്നു് താങ്ങിക്കൊണ്ടു് "സഹോദരാ, ഏതാനും നിമിഷംകൂടി ക്ഷമിക്കുക" എന്നു പറഞ്ഞു് യഥാസ്ഥാനത്തു് കിടത്തി. കാര്യസ്ഥൻ ഒരു ആവേശത്തോടെ "ഡാക്ടർക്കാളയക്കേണ്ടേ; എന്തു തോന്നുന്നു" എന്നു ചോദിച്ചു.
ധർമ്മവ്രതർ:—ഒന്നും തോന്നുന്നില്ല എന്തിനാണു് ഈ സംഭ്രമം.

രോഗി: സ്വാമി,— അയ്യോ ഞാൻ ഇനിയും.....

എന്നിത്രയുംപറഞ്ഞു. നേത്രങ്ങൾ തുറിച്ചു ചുററും നോക്കിത്തുടങ്ങി. ഏതൊ അഭീഷ്ടദർശനത്തിനാശിച്ചുഴലുന്നു.

വിജയാദേവി അവരുടെ പിൻപേ, വിരക്തിയാൽ അനുഗൃഹീതമായ വിശുദ്ധസഹതാപത്തിന്റെ സാക്ഷാത്തായ സ്വരൂപമോ, എന്നു തോന്നിപ്പിക്കുന്ന ഒരു കാഷായവസ്ത്രധാരിണിയുമായി അപ്പോൾ ആ മുറിയിൽ കടന്നുവന്നു. ആ സമാഗമം സ്വപ്നാവസ്ഥയിലെന്നപോലെ കണ്ടിട്ട വീണ്ടും നോക്കാൻ ശക്തിയില്ലാതെ രോഗിയുടെ ദൃഷ്ടികൾ നിമീലിതങ്ങളാകുന്നു. ധർമ്മവ്രതർ അവരെ കണ്ടിട്ടു് എഴുന്നേററു് ആദരപൂർവം ഉപചാ

രിച്ച് എന്തോ പറയാൻ ഭാവിച്ചു. അതിനിടയ്ക്ക് കാര്യസ്ഥൻ വേഗം രണ്ടു കസേരകൾ നീക്കിയിട്ടുകൊണ്ടു് അവരോടു് "ഇരിക്കാമല്ലോ"എന്നുപറഞ്ഞുഅതിഥിസല്ക്കാരം നിവ്വഹിച്ചുകഴിഞ്ഞു.

ധർമ്മവ്രതരുടെ മുഖത്തു പ്രതിഫലിക്കുന്ന സംഭ്രമസൂചകമായ ഭാവഭേദവും ആ അന്തരിക്ഷത്തിന്റെ അപ്പോഴത്തെ നിശ്ശബ്ദതയും ദേവിയെപ്പോലും ഒരു വ്യാകുലതയിലേയ്ക്കു നയിക്കാതിരുന്നില്ല. രോഗിയുടെ മുഖഭാവം ഗ്രഹിക്കുന്നതിനായി ദേവീ അതാ സശ്രദ്ധം നിരീക്ഷിക്കുന്നു. ആ മുറിയിൽ വൈദ്യുതദീപങ്ങൾ പ്രകാശിച്ചു് സ്ഥിതിഗതികളെ സുവ്യക്തമാക്കിയതോടുകൂടി ദേവി ജയചന്ദ്രനെ നിരീക്ഷിക്കുന്നതിലും കൂടുതൽ ശ്രദ്ധയോടെ ധർമ്മവ്രതർ ആ സന്ന്യാസിനിയുടെ മുഖഭാവം അവലോകനം ചെയ്കയായി. ദീപപ്രകാശത്താൽ ആ മുറിയിലെ ഇരുട്ടകന്നതുപോലെ ആ സന്ന്യാസിനിയുടെ മുഖദർശനത്താൽ ധർമ്മവ്രതരുടെ മനോദൃഷ്ടിക്കുണ്ടായിരുന്ന സന്ദേഹതിമിരവും അകന്നുകഴിഞ്ഞു. ദേവിയോടൊരുമിച്ചു വന്നിരിക്കുന്ന ഈ സന്ന്യാസിനി, കുറെക്കാലമായി സേവനാലയത്തിൽതാമസിച്ചുപോരുന്ന ആ യോഗിനി തന്നെയാണെന്നുള്ള കാര്യം വായനക്കാർ ഓർമ്മിക്കുമല്ലോ. രോഗിയുടെ മുഖത്തു ബദ്ധശ്രദ്ധമായി വ്യാപരിക്കുന്ന ആ യോഗിനിയുടെ നയനങ്ങളിൽ അപ്പോൾ ഏതേതു സ്തോഭതരംഗങ്ങളാണുളവാകുന്നതെന്നറിവാനുള്ള ഒരു ഗാഢമായ മാനസികപരിശ്രമത്തിലാണു ധർമ്മവ്രതർ ഏപ്പെട്ടിരിക്കുന്നതു്. ആക്കും വ്യക്തമായി ഗ്രഹിക്കാൻ കഴിവുള്ളതായിരുന്നു ആ അവലോകനത്തിന്റെ ചിന്താസങ്കലനഗതി. അഗാധമായ സഹതാപത്തിന്റെയും ഗാഢമായ ഹൃദയൈക്യത്തിന്റേയും പരിതാപാത്മകമായ അസാമാന്യഭാവവികാരമാണു് ആ നേത്രങ്ങളിൽ അപ്പോൾ തിളങ്ങിയിരുന്നതു്. മഹാവിരക്തിയുടേയും പരിപൂർണ്ണശാന്തിയുടേയും ഭാവപരിവേഷത്താൽ ഒരു ദിവ്യസൗന്ദര്യം പരിലസിക്കുന്ന ആ യോഗിനിയുടെ മുഖം നിഗൂഢവും ഗഹനവുമായ അന്തഃസ്താപത്തേയും കൂടി പ്രദ്യോതിപ്പിക്കുന്നുണ്ടെന്നു ധർമ്മവ്രതരുടെ നിരീക്ഷണകുശലമായ ദൃഷ്ടി നിർണ്ണയിക്കുകതന്നെ ചെയ്തു.

ദേവി കസേര നീക്കി ജയചന്ദ്രൻെറ ശയ്യയുടെ സമീപത്തിരുന്നു കൊണ്ടു് "ഇരിക്കണം" എന്നു പറഞ്ഞിട്ടു യോഗിനിയുടെ മുഖത്തുനോക്കിയപ്പോഴേയ്ക്കും, എന്തോ ഒരു അചിന്ത്യമായ ശക്തിസംഘട്ടനത്താൽ തൻെറ ഹൃദയത്തിനുതന്നെ ഒരു സമ്മർദ്ദമേററിട്ടെന്നപോലെ ദേവിയും ഏതാനും നിമിഷനേരത്തേയ്ക്കു സ്തബ്ധചിത്തയായിപ്പോകുന്നു. അവരുടെ ആ പുനഃസ്സന്ദർശനം രോഗിയുടെ സ്ഥിതിഗതികൾക്കു വല്ല ദ്രുതപരിവർത്തനവും ഉളവാക്കിയേയ്ക്കുമോ എന്നു് ധർമ്മവ്രതരും ദേവിയും ഒരുപോലെ സന്ദേഹിക്കാതിരുന്നില്ല. രോഗി ദുസ്സഹമായ ഹൃദയവേദനയോടെ "ഹാ! എന്നുറക്കെ വിളിച്ചുകൊണ്ടു് വീണ്ടും ദൃഷ്ടികൾ മിഴിച്ചു ദേവിയേയും യോഗിനിയേയും കണ്ടു തേങ്ങിത്തേങ്ങി കരഞ്ഞുതുടങ്ങി. ആ വിരക്തയുടെ ഹൃദയവും വൈവശ്യത്തിൽ ആണ്ടുതുടങ്ങുന്നുവോ?

ധർമ്മവ്രതർ:—സഹോദരാ, അടുത്തിരിക്കുന്നതു് ആരാണെന്നു നോക്കുക; എന്തിനാണിങ്ങനെ കരയുന്നതു്?

ജയചന്ദ്രൻ:—സ്വാമി അയ്യോ......ഞാൻ കണ്ടു ദേവിയെ— അല്ലാ ദേവിമാരെ. ഞാ .....

എന്നു് അർദ്ധോക്തിയിൽ വിരമിച്ചു ദീർഘശ്വാസത്തോടുകൂടി പിന്നെയും തേങ്ങിക്കരയുന്നു. യോഗിനി ദേവി ഇരിക്കുന്ന കസേരയിൽ താങ്ങിനിന്നു വിഷണ്ണവദനയായി ആകുലദൃഷ്ടികളോടെ ജയചന്ദ്രൻെറ മുഖത്തു് അപ്പോഴും നോക്കുന്നുണ്ടായിരുന്നു.

ദേവി:—എന്താ ഡാക്ടർ? കുറച്ചുകൂടി ധൈര്യം അവലംബിച്ചു പറയാൻ തുടങ്ങിയതു പറഞ്ഞവസാനിപ്പിക്കണം. അങ്ങയുടെ ആശ്വാസത്തിനായി എന്തു ചെയ്യുന്നതിനും ഞങ്ങൾ ഇതാ ഒരുക്കമാണു്.

രോഗി:—ദേവി.....അയ്യോ! എനിക്കു ഒന്നു മാത്രമേ നിങ്ങളോടു യാചിക്കാനുള്ളൂ. ഞാൻ ചെയ്ത അപരാധത്തിൻെറ, ദേവി,......ഹാ എനിക്കതു് ഓർമ്മിക്കാൻ കഴിയുകയില്ല. എന്തായാലും......സ്വാമി എന്നെ ഒന്നു് എഴുന്നേല്പിക്കണം.

ധർമ്മവ്രതർ:—എന്താണു്? കുറച്ചു വെള്ളം കുടിക്കണമെന്നുണ്ടോ?

രോഗി:—ഇല്ല. എനിക്കൊന്നെഴുന്നേല്ക്കണം.

ധർമ്മവ്രതർ ശയ്യയെ സമീപിക്കുന്നതിനുമുമ്പു് ആഞ്ഞെഴുന്നേററു് കൈകൂപ്പിക്കൊണ്ടു യോഗിനിയുടെ മുൻപിൽ ദണ്ഡനമസ്കാരമായിട്ടെന്നപോലെ അതാ ആ രോഗി നിലംപതിച്ചു കഴിഞ്ഞു. ദേവിയും യോഗിനിയും ഒന്നു ഞെട്ടി അനന്തരം അന്യോന്യം നോക്കിപ്പോയി. ധർമ്മവ്രതർ പിടിച്ചെഴുന്നേല്പിക്കാനായി രോഗിയെ സമീപിക്കുന്നതിനു മുമ്പു യോഗിനി തന്റെ പാദങ്ങളിൽ പ്രണമിച്ചു് അസ്തപ്രജ്ഞനായി പതിച്ച ആ രോഗാതുരനെ അൻപോടുകൂടി താങ്ങി എഴുന്നേല്പിക്കാൻ ഒരുമ്പെട്ടു. യോഗിനി രോഗിയുടെ ശിരസ്സു പിടിച്ചുയർത്താൻ തുടങ്ങിയപ്പോൾ വിജയയുടെ മുഖത്തേയ്ക്കു നോക്കിയ വിഷാദകലുഷിതമായ ആ നോട്ടത്തിനുള്ളിൽ വിവിധാദ്ധ്യായങ്ങൾ അടങ്ങിയ ഒരു ജീവചരിത്രം മുഴുവൻ സംഗ്രഹിക്കപ്പെട്ടിരുന്നു എന്നു് ഈ സംഭ്രമത്തിനിടയിലും ധർമ്മവ്രതർ ഗ്രഹിക്കാതിരിക്കുന്നില്ല. സഹതാപഭാരത്താൽ അവശയായി രോഗിയെ ഒന്നാ[illegible]പ്പിക്കാനുദ്യമിച്ച യോഗിനിയുടെ ദൃഷ്ടികളിൽനിന്നു് ഉൽഗ്ഗളിച്ച ബാഷ്പധാര അതാ ആ പ്രണമിതശിരസ്സിൽ വീണു്, ആ ദുരിതഗ്രസ്തന്റെ മലീമസജീവിതത്തെ ശുദ്ധീകരിക്കുന്നതിനുള്ള തീർത്ഥപ്രോക്ഷണമായി ഭവിച്ചു.

---

## അദ്ധ്യായം ൩൬.

---

എന്തു വേണമെന്നു നിശ്ചയിക്കാൻ കഴിയാതെ ആ രംഗം കണ്ടു് അല്പമൊന്നമ്പരന്നു് ചില പൂർവ്വസംഭവങ്ങളും സ്മരിച്ചു് വിജയാദേവിയും ഏതാനും നിമിഷം നിശ്ചലയായി അങ്ങിനെ നിന്നുപോയി. ധർമ്മവ്രതരും കാര്യസ്ഥനുംകൂടി രോഗിയെ താങ്ങി എടുത്തു് ശയ്യയിൽ കിടത്തി. രോഗി വീണ്ടും കണ്ണു

മിഴിച്ച് യോഗിനിയെ നോക്കിക്കൊണ്ടു് വിമ്മിക്കരഞ്ഞുതുടങ്ങി. യോഗിനി അവിടെനിന്നും എഴുന്നേററ് രോഗിയോടു സമീപിച്ച് ഇരുന്ന അനുതാപപൂർവ്വം അയാളുടെ നെററിത്തടത്തിൽ തലോടിക്കൊണ്ടു് ഗൽഗദത്താൽ അവ്യക്തമായ സ്വരത്താൽ "സമാധാനപ്പെടണം ആതുരക്ക് അഭയമരുളുന്ന ആ പരമചൈതന്യം അങ്ങയെ അനുഗ്രഹിക്കും. അങ്ങു് എന്തപരാധംചെയ്തു" എന്നു ചോദിച്ചുകൊണ്ടു് ദേവിയെഒന്നുക്രൂടിതിരിഞ്ഞുനോക്കിയിട്ടു് കണ്ണുനീർവാക്കുന്നു.

ദേവി:—നന്നായി. വൈദ്യൻ രോഗിയുടെ തലയ്ക്കൽ ഇരുന്നു കരയുന്നു എന്നു കേട്ടിട്ടേയുള്ളൂ. അതിപ്പോഠം കാണാനിടയായി.

യോഗിനി ഒരു സമാധാനവും പറയുന്നില്ല. രോഗി, നിമീലിതനേത്രനായി, നിശ്ചേഷ്ടനായി, യോഗിനിയുടെ കരസ്പർശത്താൽ പാപവിമുക്തിനേടി ഉള്ളിൽ ഒരു വിശ്രമസൗഖ്യം അനുഭവിച്ചുകൊണ്ടു് അങ്ങിനെ അഭൗതികമായ ഒരവസ്ഥാന്തരത്തിൽപെട്ടു്, എന്നാൽ അപ്പോഴും ഉൽക്കണ്ഠാകുലനായിത്തന്നെ ശയിക്കുന്നു. അയാളുടെ അക്ഷിപുടങ്ങളിൽനിന്നു് അശ്രുധാര അനർഗ്ഗളമായിട്ടൊഴുകുന്നുണ്ടു്. താൻ അനുഭവിക്കുന്നതു് ഒരു സ്വപ്നാവസ്ഥയല്ലേ എന്ന് സന്ദേഹിച്ചിട്ടെന്നപോലെ അതാ കണ്ണുതുറന്നു ചുററുപാടും നിരീക്ഷിച്ചുകൊണ്ടു് ധർമ്മവ്രതരോടായിട്ടു് "ഹാ! സ്വാമി ഇപ്പോഴും ഞാൻ സ്വപ്നംകാണുകയാണോ?"

ധർമ്മവ്രതർ:—ഡാക്ടർ, നിങ്ങഠം എന്താ, ഇത്ര അസ്വസ്ഥനാകുന്നതു്. അല്പം മുൻപു് ദേവി നിങ്ങളോടു പറഞ്ഞതു് നിങ്ങഠം ഓർക്കുന്നോ?

ജയചന്ദ്രൻ ദേവിയേയും യോഗിനിയേയും വ്യഗ്രതയോടെ വീണ്ടും വീണ്ടും നോക്കി എന്തോ പറയാനൊരുമ്പെട്ടു. ഈ സന്ദർഭം ജയചന്ദ്രനിൽ ഉളവാക്കുന്ന പരിവർത്തനം അനുകൂലമായിരിക്കുമോ, പ്രതികൂലമായിരിക്കുമോ എന്നു നിർണ്ണയിക്കാൻ കഴിയാതെ വിജയാദേവി ഒന്നു കുഴങ്ങിപ്പോകുന്നുണ്ടെന്നു് അവ

ടുടെ മുഖഭാവം പ്രത്യക്ഷപ്പെടുത്തുന്നു. എല്ലാപേരും ആശങ്കാകുലരായി ഒന്നമ്പരന്നു് രോഗിയെത്തന്നെ ഉററുനോക്കിക്കൊണ്ടു് ഏതാനുംനിമിഷം മൗനമഗ്നരായിരുന്നുപോയി. ആ ദയനീയ രംഗത്തിനു് ഒരു ഗാഢതകൂട്ടി ഉളവാക്കിയ ഈ മൗനഭാവം ധർമ്മവ്രതരാൽ ഭഞ്ജിക്കപ്പെട്ടു.

ധർമ്മവ്രതർ:— ദേവി, ഞാനൊന്നു ചോദിക്കട്ടെ; പശ്ചാത്താപത്താൽ പാപം പരിഹരിക്കപ്പെട്ടുമെന്നുള്ളതു് ദേവി വിശ്വസിക്കുന്നുണ്ടല്ലോ?

ദേവി:— അതെ, ഞാനതു വിശ്വസിക്കുന്നു. അങ്ങിനെയാണെങ്കിൽ?

ധർമ്മവ്രതർ:— എന്നാൽ ഈ സാധുവിന്റെ ഉൽക്കണ്ഠയ്ക്കു സമാധാനമുണ്ടാക്കിക്കൊടുക്കുന്നതു് ഇനി അത്യന്താപേക്ഷിതമല്ലേ?

ദേവി:— അതിനു് ഈ തത്വപ്രതിപാദനങ്ങളൊന്നും വേണ്ടല്ലോ? ഡാക്ടരുടെ ഉൽക്കണ്ഠ എന്താണെന്നു പറയുക?

ധർമ്മവ്രതർ:— (യോഗിനിയുടെ മുഖത്തു നോക്കിക്കൊണ്ടു്) ഈ അമ്മയെപ്പററിയുള്ള എല്ലാ വിവരങ്ങളും സദാ അന്വേഷിച്ചുകൊണ്ടിരിക്കുന്നതിൽ ഡാക്ടർ പ്രത്യേകാസക്തി കാണിച്ചിട്ടുണ്ടു്. അതുകൊണ്ടാണു് ഞാനന്നു ദേവിയോടു് ഇക്കാര്യം ചോദിക്കാനിടയായതു്. ദേവിയിൽനിന്നു ശരിയായ മറുപടി കിട്ടാത്തതിനാൽ എനിക്കു് അദ്ദേഹത്തെ സമാധാനപ്പെടുത്താൻ സാധിക്കാതെയായി.

ദേവി എന്തുസമാധാനം പറയുന്നു എന്നറിയാൻ ജയചന്ദ്രൻ ബദ്ധശ്രദ്ധനായി.

ദേവി:—ഈ യോഗിനിയോടൊരുമിച്ചുതന്നെ വന്നു് ഇദ്ദേഹത്തെ കാണാൻ ഞാനും അവസരം പ്രതീക്ഷിച്ചിരിക്കയായിരുന്നു. (ഡാക്ടരോടായിട്ടു്) ഒരു വിസ്മയകരമായ കർമ്മഗതി.

ഡാക്ടർ:— ഹാ! ദേവി, ഞാനിതാ......

എന്നിങ്ങനെ എന്തോപറയാൻ ഭാവിച്ചിട്ട് ക്ഷീണാധിക്യത്താൽ നാവു പൊങ്ങാതേ വിഷമിച്ചു ദേവിയെ കൈകൂപ്പി തൊഴുതുകൊണ്ട് അന്തരംഗത്താൽ ക്ഷമായാചനംചെയ്തു വീണ്ടും നിശ്ചേഷ്ടതയെ അവലംബിച്ചു. യോഗിനിയുടെ അപ്പോഴത്തെ അവസ്ഥാന്തരം ആൎക്കും ഒരുവിധത്തിലും വിശദമാക്കാൻ കഴിവുള്ളതല്ല. "ഞാനെന്തു പറയട്ടെ" എന്നാവൎത്തിച്ചാവൎത്തിച്ചു യോഗിനി അവളുടെ ഹൃദയത്തോടുതന്നെ ചോദിച്ചുപോകുന്നു.

തന്റെ യഥാൎത്ഥം ആരെയെങ്കിലും അറിയിക്കാൻ ഒരിക്കലും, ഒരു വിധത്തിലും ആഗ്രഹിക്കുന്നില്ലെന്നു മാത്രമല്ല ഡാക്ടർ ജയചന്ദ്രനെ യാതൊരവസ്ഥയിലും ഒരു പ്രാവശ്യമെങ്കിലും കാണുകയെന്നുള്ളതു് ഉണ്ടാകരുതെന്നുതന്നെ അവർ മനസാ നിർബന്ധപൂൎവ്വം നിശ്ചയിച്ചുകഴിയുകയുമായിരുന്നു. ഇന്ന് അപ്രതീക്ഷിതമായി ഈ ധൎമ്മസങ്കടത്തിൽ അകപ്പെട്ടു. എന്നാൽ ഏതൊ ഒരു സമാശ്വാസമാണു് അവൾ അനുഭവപ്പെടുന്നതു്. ആ ആശ്വാസത്തിന്റെ അപരഭാഗം അത്യന്തം ദുരിതകരവും, പരിതാപമയവുമായിരിക്കയില്ലെ, എന്നു യോഗിനിയുടെ സ്വയം പരിശോധനാദൃഷ്ടി പ്രബലമായി ആശങ്കിക്കുകയാണു്. എന്തായാലും തന്റെ ജീവിതനാടകത്തിലെ പ്രാരംഭരംഗങ്ങൾ അല്പസമയംകൊണ്ടു അനുക്രമമായി സ്മരിച്ചു് അവയുടെ ഇതിവൃത്തസംഗ്രഹത്തിൽക്കൂടി ദ്രുതഗതിയിൽ ആ വിരക്തചിത്തം സഞ്ചരിച്ചു് ഇതാ വൎത്തമാനാനുഭവത്തിൽ എത്തി ഗതി തടഞ്ഞുഴലുന്നു.

ദേവി, യോഗിനിയോടു ചോദിച്ചു.

'എന്റെ സഹോദരിയുടെ ആത്മാൎപ്പണപരമായ ഈ ജീവിതത്തിന്റെ അനുപമമായ പരിശുദ്ധിയാൽ ഈ സഹോദരനെ അനുഗ്രഹിക്കരുതോ'

യോഗിനി: - ദേവി! ഞാൻ എന്തോന്നു പറയട്ടെ. എന്നെ ഉദ്ദേശിച്ചു് ഇദ്ദേഹത്തിനുള്ള ഉൽക്കണ്ഠ യഥാൎത്ഥം അറിയിച്ചു ശമിപ്പിക്കുന്നതിനുള്ള കൎത്തവ്യം ദേവിക്കുള്ളതല്ലേ?

എവരുടേയും ആത്മശാന്തി കാംക്ഷിച്ചുള്ള ഭഗവൽഭജനം മാത്രമെ എനിക്ക കഴിവുള്ളു.

* * * * * * *

പ്രകൃതത്തിലും നടപ്പിലും വേഷത്തിലും ആകമാനം ഒരു പ്രശാന്തത വ്യാപരിപ്പിച്ചുകൊണ്ടു, മദ്ധ്യവയസ്സിനെ അതിക്രമിച്ചിട്ടുള്ള ഒരു മാന്യൻ- അതാ അവിടെ പ്രവേശിക്കുന്നു. ജീവകാരുണ്യവും മനഃപരിപാകതയും തുളുമ്പുന്ന ദൃഷ്ടികളോടുകൂടി രോഗിയേയും സഹവർത്തികളേയും നിരീക്ഷിച്ചുകൊണ്ടു നില്ക്കൊള്ളുന്ന അദ്ദേഹത്തെ എല്ലാവരും ഭക്ത്യാദരപൂർവ്വം ഉപചരിച്ചു. ആ മഹാമനസ്കൻ രോഗിയുടെ ശയ്യയിൽത്തന്നെയിരുന്നു് സഹതാപത്തോടെ രോഗിയേയും മററെല്ലാവരേയും ഒന്നവലോകനം ചെയ്തു. ആ മഹാശയന്റെ സഹതാപദ്യോതകമായ ആ അവലോകനം വിശ്രാന്തിനാകമാനം സമാശ്വാസസന്ദായകമായ വിശുദ്ധഹൃദയപ്രകടനംതന്നെ ആയിരുന്നു. യോഗിനിക്കും ദേവിക്കും ധർമ്മവ്രതക്കും ഉള്ളിൽ അവ്യക്തമായി വ്യാപരിച്ചിരുന്ന സംഭ്രമം നിശ്ശേഷം ശമിച്ചു.

ദേവി:—അച്ഛൻ ഇപ്പോഠം ഇങ്ങോട്ടു വരുമെന്നു ഞാൻ വിചാരിച്ചില്ല.

കോയിക്കൽ:—ഞാനിങ്ങോട്ടു വരണമെന്നു രണ്ടുമൂന്നു ദിവസമായി വിചാരിച്ചു. ഇന്നു കുറച്ചു സമയം തനിയെ നടക്കുവാൻ ഞാനാശിച്ചിരിക്കയുമായിരുന്നു. (ഡാക്ടരുടെ കൈ പിടിച്ചു പരിശോധിച്ചിട്ടു്) ഡാക്ടർ, നിങ്ങഠംക്കു് പറയത്തക്ക ദേഹാസ്വാസ്ഥ്യം ഒന്നുമില്ലല്ലോ! ഇങ്ങനെ ദുസ്സഹമായ മനോവ്യഥ സഹിച്ചു് നിങ്ങളിത്ര നിരാശപ്പെടുന്നതെന്താണു്? ഏതൊരവസ്ഥാന്തരത്തിലും മനുഷ്യൻ അവനവന്റെ അധിപതിയാണെന്നുള്ള പരമാർത്ഥം മറന്നുകളയുന്നതുസാഹസമല്ലേ?

ഒന്നും സമാധാനം പറയാൻ കഴിയാതെ ഡാക്ടർ ജയചന്ദ്രൻ അഭയം യാചിക്കുന്ന ദൃഷ്ടികളോടെ അപ്പോഴും തൊഴുകൈയുമായി, പശ്ചാത്തപാദഗ്ദ്ധനായി കിടക്കുകയാണു്.

ധൎമ്മവ്രതർ:—അവിടുന്നു് ഇപ്പോൾത്തന്നെ വരാനിടയായതു് ഞങ്ങൾക്കെല്ലാം വലിയ അനുഗ്രഹമായി.

കോയിക്കൽ:—(ധൎമ്മവ്രതരെ കളിയാക്കിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു.) അതെ, ഇത്ര നാളായിട്ടു് ഒരാളിങ്ങനെ വ്രതം ദീക്ഷിച്ചു് ഒരു സഹോദരനെ പരിരക്ഷിച്ചിട്ടും അയാളിൽ ഒരൊത്തമാത്രജനം ഫലിപ്പിക്കാൻ സാധിക്കാതെ അവിടുന്നു വന്നതു് അനുഗ്രഹമായി; വിഗ്രഹമായി എന്നൊക്കെ പറഞ്ഞാൽ മതിയല്ലോ! അല്ലേ?

ധൎമ്മവ്രതർ: (അല്പമൊന്നു ലജ്ജിച്ചിട്ടു്) ഈ രോഗാതുരനു് ശരിയായ സംജീവനൗഷധവും അതു നൽകുവാനുള്ള വൈദ്യവിദഗ്ദ്ധനും ഇന്നു മാത്രമേ ലഭ്യമായിട്ടുള്ളൂ. നിദാനമറിഞ്ഞു ചികിത്സിക്കുവാൻ എനിക്കതക്ക പ്രാഗത്ഭ്യം ഇല്ലായിരുന്നു എന്നുള്ളതു് വാസ്തവംതന്നെ. ആ വീഴ്ച അത്ര അക്ഷന്തവ്യമായിട്ടുള്ളതാണോ?

കോയിക്കൽ:—തീർച്ചയായിട്ടും അതു് ക്ഷന്തവ്യമല്ലതന്നെ: നാലഞ്ചു കൊല്ലമായി നിരന്തരം സഹകരിച്ചിട്ടു് ഒരു സഹോദരന്റെ അസ്വാസ്ഥ്യഹേതുവെന്താണെന്നറിയാൻ കഴിഞ്ഞില്ലെന്നു് ഇങ്ങിനെ ലജ്ജിക്കാതെ പറയുന്നല്ലോ?

വിജയാദേവി:—(ധൎമ്മവ്രതരോടു്) എന്താ, ഗീതയിലെ രണ്ടുവരി പറയണം. ആരെന്തു പറഞ്ഞാലും ഏതെങ്കിലും സന്ദർഭോചിതമായ ഒരു ശ്ലോകം ഉദ്ധരിച്ചു് അവരെ തോല്പിക്കാറുണ്ടല്ലോ. എന്താ ഇപ്പോഴൊന്നും മിണ്ടാത്തതു്".

ദേവിയുടെ ഈ ചോദ്യംകേട്ടപ്പോൾ ജയചന്ദ്രനിലും യോഗിനിയിൽപ്പോലും അവരറിയാതെ ഒരു മന്ദഹാസസ്ഫുരണം ഉളവാകാതിരുന്നില്ല.

കോയിക്കൽ:—വിജയേ! നീ ഇക്കാര്യത്തിൽ അത്ര വളരെ നിരപരാധിനിയാകണമെന്നില്ല. ഞങ്ങളെ എല്ലാവരേയും അല്പമൊന്നു കുഴക്കുന്നതിനു നിന്റെ രഹസ്യഗോപനവൈഭവം ഹേതുവായിട്ടുണ്ടെന്നു നീ സമ്മതിക്കുന്നുണ്ടോ?

ധർമ്മവ്രതർ ദേവിയുടെ മുഖത്തു നോക്കി ദേവി തന്നെ പരിഹസിച്ചുകൊണ്ടുനിൽക്കവെ, സ്വന്തം തെററു സമ്മതിക്കാൻ പോകുന്നതുകൊണ്ടു തനിക്കുള്ള സംതൃപ്തിയെ ദ്യോതിപ്പിക്കാതിരുന്നില്ല.

ദേവി: - വിദൂരസ്ഥലത്തുവച്ചു പുത്രിയെ വേഷവ്യത്യാസത്തോടു കൂടി കണ്ടാൽ അച്ഛൻ അറിയാതിരിക്കുന്നതിലും വലിയ തെററ് എന്നിൽ ചുമത്താനുണ്ടോ?

കോയിക്കൽ: --- ശരിതന്നെ മകളെ, കേട്ടോ ഡാക്ടർ, നമ്മുടെ അരികിൽ നിൽക്കുന്ന ഈ യോഗിനിയെ എൻെറ സഞ്ചാരകാലത്ത് അതെ, ഒരെട്ടുകൊല്ലം മുമ്പു ഞാൻ കാശിയിൽവച്ചു കണ്ടിട്ടുണ്ടായിരുന്നു. എന്നിട്ട് അന്നു ഞാനവരെ നേരെ അറിഞ്ഞിരുന്നില്ല എന്നുള്ള അപരാധമാണ് വിജയ എന്നിൽ ചുമത്തുന്നത്.

ജയചന്ദ്രൻ: --- (സംശയക്ലിഷ്ടമായ സ്വരത്തിൽ) അല്ല! അവിടുന്ന് എന്താണ് ഈ പറയുന്നത്. ഇവരെ കാശിയിൽ വച്ചു കണ്ടു എന്നോ? ജഗദീശ്വരാ......ഇവർ കാശിയിലെത്തിയതു് എങ്ങനെയാണ്? ഞാൻ എൻെറ ജീവിതത്തിലെ ഈ അന്ത്യഘട്ടത്തിൽ ഒരു സമാധാനത്തോടുകൂടി ഈ ലോകത്തോട് യാത്രപറയട്ടെ, അങ്ങു ദയചെയ്തു വൃത്താന്തങ്ങളെല്ലാം പറഞ്ഞുതരണം.

കോയിക്കൽ — ഡാക്ടർ വിചാരിക്കുന്നപോലെ ലോകത്തോടു യാത്രപറയാനുള്ള സന്ദർഭം നിങ്ങളെ സംബന്ധിച്ചിടത്തോളം ഒട്ടും സമീപിച്ചിട്ടില്ല. ആ ആശങ്ക ആദ്യം വെടിയുക. എൻെറ പ്രിയപ്പെട്ട അനുജാ! ഞാനൊരു വാസ്തവം ഇപ്പോൾ നിങ്ങളോടു പറയാം. നിങ്ങൾ നിശ്ശേഷം ദുഃഖിക്കരുത്. മനുഷ്യൻ അനുഭവപാരമ്പര്യംകൊണ്ട് വിവേകം സാഫല്യപ്പെടാത്ത ആ പ്രായത്തിൽ ക്ഷണികസുഖങ്ങളെ ജീവിതോദ്ദേശ്യമാക്കി അനുവർത്തിച്ചു പോകുന്ന സാഹസികത്വം എത്ര ദുഷ്കരമായാലും അവൻെറ ജീവിതഭാവിയെ അനുബാധിക്കാതിരിക്കയില്ല. നിങ്ങൾക്ക് ഇപ്പോൾ അതു് ബോദ്ധ്യപ്പെട്ടിരിക്കുമല്ലോ? ഈ സാദ്ധ്വിയെ ഇന്ന്

ഈ പാകതയിൽ, ഈ വേഷത്തിൽ ഇങ്ങനെ കാണ്മാൻ ഇടവരുത്തിയ ഹേതുവെന്താണെന്നു ഞാൻ ഇനി പറയണമെന്നില്ല. ജീവിതത്തിന്റെ സർവ്വോദ്ദേശ്യങ്ങളേയും സുഗമമായി സാധിപ്പിച്ച് ആത്മാക്കൾക്ക് ഈ ലോകത്തിൽ സ്വർഗ്ഗീയസമാഗമം അരുളുന്ന ആ പരമചൈതന്യം, എന്നൊന്നും ഈ ലോകവേഴ്ചയെ അഭിനവരമണീയമാക്കിത്തീർക്കുന്ന ആ അനഘാനുഗ്രഹം, എന്തിനു ഞാനതു വിവരിക്കാൻ തുടങ്ങുന്നു? ആ സംജ്ഞയിലന്തർഭവിക്കുന്ന അതിദിവ്യങ്ങളായ ആശയങ്ങൾ വാഗതീതങ്ങളാണ്. പ്രേമം, ഹാ! ആ ആരാധനീയമഹസ്സിന്റെ പേരിൽ വൈകാരികാസക്തിയുടെ ഭാവം ആരോപിച്ച്, മനുഷ്യനുളവാക്കുന്ന ദുരിതങ്ങൾ ഊഹാതീതങ്ങളുമാകുന്നു. വിവേകവൈഭവത്താൽ മാനുഷികമായ സുഖമോഹം നിരന്തരം പരിശോധിക്കപ്പെട്ടില്ലെങ്കിൽ മനുഷ്യൻ മൃഗീയതയിൽ പതിക്കും എന്നുള്ളതു നാം ആരും ഒരിക്കലും വിസ്മരിക്കത്തക്കതല്ല.

ജയചന്ദ്രന്റെയും യോഗിനിയുടേയും, അന്തഃകരണങ്ങളിൽ ആ മഹാത്മാവിന്റെ പ്രവചനം അത്യന്തം ക്ഷുഭിതങ്ങളായ ഒട്ടധികം ചിന്താതരംഗങ്ങൾ ഒരുമിച്ചുളവാക്കി. ധർമ്മവ്രതരും വിജയയും ഒരു ദിവ്യാചാര്യന്റെ സന്നിധിയിൽ വിനീത ശിഷ്യരെപ്പോലെ നിലകൊള്ളുകയായിരുന്നു. കോയിക്കൽ വീണ്ടും തുടർന്നു:—

"ഡോക്ടർ എന്തായാലും ഇനി കഴിഞ്ഞകഥയുടെ കാര്യകാരണബന്ധങ്ങൾ ചിന്തിച്ചാൽ ഫലമില്ല. വിജയ പറഞ്ഞതുപോലെ ബാല്യകാലം മുതൽ അവളോടൊരുമിച്ചു സഹകരിച്ചിട്ടുള്ളതിനാൽ ഞാൻ പുത്രീനിർവ്വിശേഷം സ്നേഹിച്ചുപോന്ന ഈ കുട്ടി, (യോഗിനിയുടെ മുഖത്തുനോക്കിക്കൊണ്ടു) വിജയയേ വേർപിരിയുന്ന വ്യഥ ഞങ്ങളും സേവനാലയവും അറിയാതിരിക്കുന്നതിനായിട്ടെന്നപോലെ, അന്ന്, ഈ സുകേശിനി, സേവനാലയത്തിൽ വന്നെത്തിയ കാര്യം എനിക്കിന്നും വിസ്മയാവഹമായി തോന്നുന്നു. കാശിയിൽവച്ചു ഞാൻ കണ്ടതും, അവിടെ വന്നു ചേരു

വാനുള്ള ഹേതുക്കളും അനുഗ്രഹീതയായ ആ മദറിന്റെ സാഹചര്യത്താൽ ഈ സാധ്വി പ്രശസ്തമായ ഒരു ജീവിതമാർഗ്ഗം അവലംബിക്കാൻ ഇടവന്നതും, ഇപ്പോൾ നമുക്കെല്ലാവർക്കും ഇങ്ങനെ സംയോജിക്കാൻ അവസരമുണ്ടായതും എല്ലാം കാര്യകാരണബന്ധത്തോടുകൂടി നിയമേന നമ്മിൽ ഫലിക്കുന്ന നിയതിപ്രഭാവത്തിനു ലക്ഷ്യങ്ങളാകുന്നു. ഈ കന്യകയിൽ നിഷ്കന്മഷമായി പരിലസിക്കുന്ന ധർമ്മബോധത്തിന്റെ അനുപമമായ ദിവ്യതയാണ്, അന്ന് ആ ആപൽഘട്ടത്തിൽ അങ്ങിനെയുള്ളൊരു മഹാമനസ്കയുടെ സാഹചര്യം ലഭിക്കുന്നതിനും സുദുർല്ലഭമായ ഈ വിശുദ്ധ ജീവിത പരിപാടി വരിക്കുന്നതിനും ഇടവരുത്തിയത്. മഹാവിരക്തയായ ആ തപസ്വിനി ആ മദർ, അവർ അത്ഭുതകരമായ സിദ്ധിമഹിമയും ആർജ്ജിച്ചിട്ടുള്ളവരാണ്. ഈ സാധ്വിയെ അന്നു കാശിയിൽ വച്ചു യാദൃച്ഛികമായി ഒന്നു കണ്ടുപിരിഞ്ഞശേഷം എന്റെ മനസ്സിനുണ്ടായിരുന്ന വ്യഗ്രത യഥാവസരം ഗ്രഹിച്ച് അതിനു ശമനമുണ്ടാക്കിത്തരികയും യാതൊരു മുന്നറിവും ഇല്ലാതിരിക്കെ തന്നെ എന്റെ അഭീഷ്ടത്തിനൊത്തവണ്ണം ഈ ശുദ്ധമനസ്കയെ ആലയത്തിൽ കൂട്ടിക്കൊണ്ടുവരികയും ചെയ്തതോർക്കുമ്പോൾ നമുക്കവരോടുള്ള കടപ്പാട് സീമാതിരിക്തമാകുന്നു. എന്തായാലും സർവ്വനിയാമകമായ ഒരു ധർമ്മനിയമം ഇപ്രപഞ്ചത്തെ നിരന്തരം ഭരിച്ചു പോരുന്നു എന്നുള്ള പരമാർത്ഥമാണു നാം ഈദൃശസംഭവഗതികളിൽ നിന്നു ഗ്രഹിക്കേണ്ടിയിരിക്കുന്നത്.

യോഗിനി സ്ഥലകാലങ്ങളേയും സഹവർത്തികളേയും മറന്നു ധ്യാനനിലീനയായിത്തന്നെ നിലകൊള്ളുകയായിരുന്നു. ജയചന്ദ്രന്റെ ഹൃദയം സന്താപാഗ്നിയിൽ വെന്തുനീറിക്കൊണ്ടിരിക്കവെ അന്തസ്സമാശ്വാസത്തിന്റെ ശീതളതയും അനുഭവിക്കുന്നുണ്ട്.

വിജയാദേവി പറഞ്ഞു. "അച്ഛനിങ്ങോട്ടു വന്നില്ലായിരുന്നു എങ്കിൽ ഞങ്ങൾ ഈ സമാഗമം എങ്ങിനെ പര്യവസാനിപ്പിക്കുമായിരുന്നു".

**ധർമ്മവ്രതർ:**—ഞങ്ങളെയെല്ലാം വിശേഷിച്ചും ഈ രണ്ടാത്മാക്കളെ ഈ ധർമ്മസങ്കടത്തിൽനിന്നു യഥോചിതം വിമോചിപ്പിച്ചതു് അങ്ങയുടെ സഹഭാവം മാത്രമായിരുന്നു എന്നുള്ളതു് എനിക്കു പറയാതിരിക്കാൻ നിവൃത്തിയില്ല.

**കോയിക്കൽ:**—സുകേശിനി, അല്ലെങ്കിൽ അങ്ങിനെ ഞാൻ വിളിക്കുന്നില്ല. നീ ഇങ്ങനെ ഒരു യോഗിനീമാതാവായിത്തന്നെ ഭാരതീയവനിതകൾക്കു് അത്യുജ്ജ്വലമായ ഒരാദ്ധ്യാത്മികാദർശമായി വിജയിക്കുക.

യോഗിനി അതാ കോയിക്കലിന്റെ പാദങ്ങളിൽ പ്രണമിക്കുന്നു. അദ്ദേഹം അവളെ പിടിച്ചെഴുന്നേല്പിച്ചിട്ടു, "വത്സേ സഹജീവികൾക്കു് അനുഗ്രഹദായിനിയായി, വിജയിക്കാവുന്ന ആ പുണ്യപദത്തിൽ പരിലസിച്ചു നീ സേവനാലയത്തേയും ആദ്ധ്യാത്മിക ധർമ്മത്തേയും പ്രശോഭിപ്പിക്കുക".

ഡാക്ടർ ജയചന്ദ്രൻ മൂർച്ഛിതാവസ്ഥയിൽ തന്നെ അപ്പോഴും ശയിക്കുന്നു. അദ്ദേഹത്തിന്റെ ദൃഷ്ടികൾ ബാഷ്പപങ്കിലങ്ങളായി തുറന്നിരിക്കുകയാണെങ്കിലും പര്യന്താവസ്ഥകളൊന്നും അദ്ദേഹം അറിയുന്നില്ല. കോയിക്കൽ ഡാക്ടരെ ഒന്നുകൂടി വിളിച്ചു് വിളികേൾപ്പിച്ചശേഷം ശാന്തി ആശംസിച്ചു് അവരെല്ലാം അവിടെ നിന്നു പിരിയുകയും ചെയ്തു.

---

## അദ്ധ്യായം ൩൩.

---

കൃത്യഭാരങ്ങൾ നിവൃത്തിച്ചു ചാരിതാർത്ഥ്യത്തോടുകൂടി സകല ജഗത്തിനും ശാന്തി ആശംസിച്ചുകൊണ്ടു് ഒരു പുണ്യാത്മാവു് ഈ ലോകരംഗത്തുനിന്നു വേർപിരിയാൻ ഇട വരുന്നതു് ഒരു വിശിഷ്ടസംഭവമാണെന്നല്ലോ? അർത്ഥവത്തായ ജീവിതത്തിന്റെ സമർപ്പണം ഒരു ശുഭവാസരത്തിന്റെ ചേതോഹരസായാഹ്നം പോലെ പ്രശാന്തമായിരിക്കും. പക്ഷേ ആ അനുഭവം സുദുർല്ലഭമാണു്. മററുള്ളവർക്കെല്ലാം അത്യന്തം ഭയാനകമായി അനുഭവപ്പെടുന്ന

അന്ധകാരനിബിഡതയെ ഒരാൾ ഉന്മേഷവിലസിതമായ പ്രഭാതസുഷമയായിട്ടാസ്വദിക്കുക അത്ഭുതമല്ലെ? അജ്ഞതയിൽ ആരംഭിച്ചു അജ്ഞാതമായിതന്നെ നയിച്ചു്, അന്ധകാരത്തിലാണ്ടുപോകുന്ന അനവധി ജീവിതങ്ങളുടെ ഇടയിൽ, സർവ്വത്തേയും പ്രബുദ്ധമാക്കുവാൻ പര്യാപ്തമായ അപൂർവ്വം ചില അനുഗ്രഹീത ജീവിതങ്ങൾ ഉണ്ടാവുക എന്നതു വൻമരുഭൂമികളിൽ വറ്റാത്ത ജലപ്രവാഹങ്ങൾ ഉണ്ടാവുകതന്നെയാണു്.

ആദർശപരമായ അഭിനവസംസ്കാരത്തിന്റെ ആകർഷകത്വത്തോടുകൂടി ആരംഭിച്ചു് ഒരു വിശിഷ്ടജീവിതം പുരാതനത്വത്തിന്റെ പാവനതയും പ്രശാന്തതയും തികഞ്ഞ ഒരു പർണ്ണശാലയിൽ സമാപിക്കുക ആശ്ചര്യാവഹവും ആരാധനീയവുമാകുന്നു. കോയിക്കൽ ഭവനത്തിന്റെ സമീപത്തു നദീതീരത്തു് നാം കണ്ട ആ പർണ്ണശാല പ്രശാന്തതയ്ക്കു ലോപം വരുത്താതെ തന്നെ ഒട്ടധികം പേരാൽ പരിസേവിതമായിരിക്കയാണു്. ശരശയനാവലംബിയായ ഭീഷ്മപിതാമഹന്റെ അരുകിൽ ധർമ്മപുത്രരെന്നപോലെ ഒരുപരമഭക്തൻ ശയ്യാവലംബിയായ കോയിക്കലിന്റെ സന്നിധിയിൽ അത്യന്തം ശ്രദ്ധാലുവായി കാത്തുനില്ക്കുന്നു. അതു നമ്മുടെ ധർമ്മവ്രതർതന്നെ. ആ ഋഷിവാടത്തിലെ വൃദ്ധതപസ്വിനി പരിതാപദഗ്ദ്ധയായ ആ പുണ്യജനയിത്രി, സ്വഭർത്താവിന്റെ മുഖഭാവംതന്നെ നോക്കിക്കൊണ്ടു് ഉൽക്കണ്ഠാകുലയായിരിക്കുന്നു. അവരുടെ ദൃഷ്ടിപുടങ്ങളിൽ നിന്നും അശ്രുകണങ്ങൾ ഇററുവിഴുന്നുണ്ടു്. സ്വപ്രാണാവലംബമായ ആ പാദങ്ങളെ പ്രക്ഷിണഹസ്തങ്ങളാൽ തലോടുന്നതിനിടയ്ക്കു കണ്ണുനീർകണങ്ങൾ അവയിൽ പതിക്കുന്നകാര്യം അനന്യചിത്തയായ ആ മാതാവു് അറിയുന്നില്ലെങ്കിലും അപ്പോഴും സ്ഥിരപ്രജ്ഞനായിതന്നെ ശയിക്കുന്ന അദ്ദേഹം അതുഗ്രഹിച്ചിട്ടു് ഇടയ്ക്കിടയ്ക്കു് ആ സാദ്ധ്വിയുടെ ധൈര്യക്കുറവിൽ സഹതപിക്കുന്നതുപോലുള്ള ആർദ്രാവലോകനങ്ങൾകൊണ്ടു് അവരെ അനുഗ്രഹിക്കുന്നുണ്ടു്. അമ്മയുടെ അരികിൽ ചിന്താവേഗത്താൽ സർവ്വസന്താപങ്ങളും അകന്നു് അങ്ങനെ അസ്തപ്രജ്ഞയെപ്പോലെ വിജയാദേവി, ആ വിശുദ്ധദീപം

സന്താപധൂസരതത്തിൽ പ്രഭ മങ്ങിയിരിക്കുന്ന ആസ്ഥിതി, ഹൃദയാഭേദകം തന്നെ. സർ സത്യപാൽ ചിന്താഭാരത്താൽ തലകുനിച്ചു് കോയിയ്ക്കലിനേയും വിജയയേയും ഇടയ്ക്കിടക്കു് നോക്കിക്കൊണ്ടു് അത്യന്തം ഗൗരവാവഹമായ ഒരു മൗനഭാവം അവലംബിച്ചു് ആ മുറിയുടെ ഒരു പാർശ്വത്തിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. ഗോപിനാഥൻ തെർമാമീററർകൊണ്ടു് ഇടയ്ക്കിടയ്ക്കു കോയിക്കലിന്റെ ശരീരോഷ്മാവു് ഭേദപ്പെടുന്നുണ്ടോ എന്നു പരിശോധിക്കുകയും രക്താശയത്തിന്റെയും ശ്വാസകോശത്തിന്റെയും സ്പന്ദനക്രമം ശ്രദ്ധിക്കുകയും ചെയ്തുകൊണ്ടു് വിവണ്ണവദനനായി അരികിലിരിക്കുന്നു. കോയിക്കൽ പതിവുപോലെ അന്നു പ്രഭാതത്തിലും അനുഷ്ഠാനവും ലഘുഭക്ഷണവും കഴിഞ്ഞു് അല്പദൂരം നടന്നശേഷം പണ്ണശാലയിൽവന്നു്, പണ്ണശാലത്തളത്തിലുണ്ടായിരുന്ന തട്ടുപടി അവിടെനിന്നും മാററിവെയ്പിച്ചു് ആ വെറും തറയിൽ വല്ക്കലംവിരിച്ചു് നിശ്ചേഷ്ടനായി ശയിക്കുകയായിരുന്നു.

ഡാക്ടർ ജയചന്ദ്രന്റെ ഗൃഹത്തിൽവച്ചുള്ള സംവാദം കഴിഞ്ഞു തിരിച്ചെത്തിയശേഷം കഴിഞ്ഞ നാലുദിവസങ്ങളായി അല്പം വ്യഗ്രതയോടെ ഏതോ ഒരു പ്രത്യേകസന്ദർഭം പ്രതീക്ഷിച്ചിരിക്കുന്നതുപോലുള്ള ഭാവവ്യത്യാസം കോയിക്കലിൽ പ്രത്യക്ഷപ്പെട്ടിരുന്നു. രണ്ടുദിവസത്തിനുമുൻപു തന്റെ ഭൃത്യനെ പറഞ്ഞയച്ചു് സത്യപാലിനെവരുത്തി ഗോപിനാഥനെ തനിക്കുടനെ ഒന്നു കാണേണ്ട ആവശ്യമുണ്ടെന്നു് അറിയിച്ചതനുസരിച്ചു സത്യപാലിന്റെ കമ്പികിട്ടുകയാലാണു് ഗോപിനാഥൻ പെട്ടെന്നു വന്നുചേരാനിടയായതു്. സേവനാലയത്തിൽവച്ചുനടന്ന വിവാഹക്കാര്യത്തെക്കുറിച്ചു് അന്നു് കോയിക്കൽ മിസ്റ്റർ ഭാസ്കരുമായി സംസാരിക്കുന്നതിനിടയ്ക്കു രണ്ടുമൂന്നുതവണ സന്ദേഹജനകമായവിധത്തിൽ അദ്ദേഹം സ്വജീവിതത്തെ പരമാർശിച്ചു് പ്രസ്താവിച്ചിരുന്നതു് ഭാസ്കർ അതേ അത്ഥത്തിൽ ഗ്രഹിക്കാതിരുന്നില്ല. ഇന്നുവരെ കോയിക്കലിന്റെ ആരോഗ്യദാർഢ്യത്തിൽ ആശങ്കാലേശംപോലും ഉളവാകുന്നതിനു് ആക്കും തന്നെ യാതൊരവസരവും ലഭിച്ചിരുന്നില്ലാ. അദ്ദേഹത്തിന്റെ സാമാന്യാധികമായ

മൗനഭാവവും സവ്സാഹചര്യങ്ങളിലും പ്രകടമായിരുന്ന വിരക്തിയും കണ്ടിട്ടു് ഏതാനംദിവസങ്ങളായി ആ അമ്മ ഏതോ ഒരു പരിവൎത്തനത്തെ ആശങ്കിച്ചിരുന്നു. "നിഷ്കന്മഷമായ ഹൃദയൈക്യത്തിൽ ജീവിക്കുന്ന രണ്ടാത്മാക്കളിൽ ഒന്നു് ലോകം വെടിഞ്ഞാലും അവശേഷിക്കുന്ന ജീവിതം ആ ഹൃദയൈക്യത്തെ തന്നെ അനുവൎത്തിക്കുന്നു. ഈ വാസ്തവം ശരിയായി ഗ്രഹിക്കുന്നതു് നിനക്കു് ആശ്വാസകരമായിരിക്കും" എന്നു് തന്നോടു ഈയിടയ്ക്കു് അദ്ദേഹം ആവൎത്തിച്ചു പറഞ്ഞിരുന്നതിന്റെ അൎത്ഥം ആ അമ്മയുടെ വ്യഥിതഹൃദയത്തിൽ വ്യക്തമായി സ്ഫുരിച്ചുതുടങ്ങി. നിശ്ചേഷ്ടനായി ശയിക്കുന്ന ആ മഹാമനസ്കന്റെ മുഖം ഉപര്യുപരിപ്രസന്നമാകുന്നതുപോലെ കാണപ്പെട്ടു എങ്കിലും ആ ഉന്മീലിതനേത്രങ്ങളിൽ തെളിഞ്ഞിരുന്ന നിർവൃതിഭാവം സഹവൎത്തികളുടെ ആശങ്കയെ ഉദ്ദീപിപ്പിക്കുകതന്നെ ചെയ്തു.

അന്നത്തെ ഉൽബോധകൻ പത്രത്തിന്റെ ജോലികളെല്ലാം കുറെ ധ്രുതഗതിയിൽ നിവൎത്തിച്ചിട്ടു് ഭാസ്കരും അവിടെ വന്നുചേൎന്നു. കേവലം നിശ്ശബ്ദതയെ അവലംബിച്ചു് ഉൽക്കണ്ഠാകുലമായ അവസ്ഥയിലും പ്രശാന്തമായിത്തന്നെയിരുന്ന ആ പൎണ്ണശാലാന്തരീക്ഷം ഭാസ്കരുടെ ആവിർഭാവത്തോടുകൂടി ഗൗരവാവഹമായ സ്ഥിതിക്കു് വ്യത്യാസം കൂടാതെതന്നെ ഭാവാന്തരം പ്രാപിക്കാനിടയായി. ഗോപിനാഥനെകണ്ടപ്പോഴും യാതൊരു സ്തോഭവും സ്ഫുരിക്കാത്ത ആ വിരക്തന്റെ ദൃഷ്ടികൾ ഭാസ്കരുടെ ദർശനമാത്രത്തിൽ സ്തോഭതരംഗിതങ്ങളായി. കൈകൂപ്പിക്കൊണ്ടു് ആ വിനീതശിഷ്യൻ അദ്ദേഹത്തെ സമീപിച്ചപ്പോൾതന്നെ മുഖത്തുകണ്ട മന്ദഹാസലാഞ്ഛന അല്പസമയത്തേയ്ക്കു സഹവൎത്തികൾക്കെല്ലാം സമാശ്വാസകരമായി ഭവിച്ചു. ഭാസ്കർ ആരോടും ഒന്നുംപറയാതെ അതാ സ്തബ്ധചിത്തനായി നിന്നുപോകുന്നു.

**കോയിക്കൽ:**—ആ, എന്താ കുട്ടാ, കുറച്ചുനേരമായി ഞാൻ നിന്റെ വരവു് കാത്തിരിക്കുകയായിരുന്നു. എനിക്കു്......

എല്ലാപേരും അദ്ദേഹം എന്തു പറയുന്നു എന്നറിയാൻ ഗാഢമായശ്രദ്ധയോടുകൂടി നോക്കുന്നു. അദ്ദേഹം പറയാൻതുടങ്ങിയതു്, പൂരിപ്പിക്കാൻകഴിയാതെ തന്നിയെ അല്പം കുഴങ്ങിപ്പോകുന്നു.

ഭാസ്കർ ഉടനെ ചോദിക്കുകയായി. എന്താ ക്ഷീണമുണ്ടോ എന്തോ പറയാൻതുടങ്ങീട്ട് അതു്.........

കോയിക്കൽ:—ക്ഷീണമോ അതെ—കുറേനാഠം നിങ്ങളെ ഒക്കെക്കാഠം കൂടുതൽ ജീവിച്ച ക്ഷീണം എന്നിലുണ്ടായിരിക്കാം. പക്ഷെ ഞാനെല്ലാക്ഷീണങ്ങളിൽനിന്നും ഇനി ഏതാനും മിനിട്ടുകഠംക്കുള്ളിൽ വിമുക്തനായിത്തീരും.

കോയിക്കലിന്റെ ആ വാക്കുകഠം അപ്പോഴവിടെയുണ്ടായിരുന്ന എല്ലാപേരുടേയും ഹൃദയങ്ങളിൽ ഒരുമിച്ചു് ഒരേ സമയത്തു് ഒരു ഞെട്ടലുളവാക്കി. ആരും വാവിട്ടു കരഞ്ഞില്ല; ഒരുത്തരും കണ്ണുനീർ പൊഴിക്കാതിരുന്നുമില്ല. ഭാസ്കർ ഗോപിനാഥന്റെ മുഖത്തു് വ്യാകുലതയോടെ ഒന്നു നോക്കിപ്പോയി.

വിജയയേയും മറ്റെല്ലാരെയും കോയിക്കൽ ഒന്നു നോക്കുന്നു. എല്ലാവരും ഒരുപോലെ മനസ്സാപ മഗ്നനായിരിക്കുന്ന ആ ദാരുണരംഗം കണ്ടുള്ളിലുണ്ടായ വിഹ്വലത വെളിവാകാതെ നിയന്ത്രിച്ചുവെങ്കിലും ഗൽഗദകലുഷമായിപ്പോയ സ്വരത്തിൽതന്നെ അദ്ദേഹം സംഭാഷണംതുടർന്നു.

"നാം കടന്നുപോന്ന ജീവിതഘട്ടങ്ങളെ ഒന്നു തിരിഞ്ഞുനോക്കുമ്പോഠം മനസ്സിനു സമാധാനവും ചാരിതാൎത്ഥ്യവും തന്നെ തോന്നുന്നുവെങ്കിൽ ആ ജീവിതയാത്രയുടെ പൎയ്യവസാനം ആശ്വാസകരമായിരിക്കും. അങ്ങിനെയുള്ള ഒരു സംതൃപ്തിയോടുകൂടി (വിജയയേയും സത്യപാലിനെ പ്രത്യേകിച്ചു് ഒന്നുകൂടി നോക്കിക്കൊണ്ടു) എനിക്കു വേർപിരിയാൻ നിങ്ങളുടെ ഒരുത്തരുടേയും ഒരു വിഷാദവും പ്രതിബന്ധമാകരുതു്. എന്റെ മുമ്പിൽ എല്ലായ്പ്പോഴും പ്രസന്നരായിത്തന്നെ വൎത്തിച്ചിരുന്ന നിങ്ങളെ അങ്ങനെതന്നെ കണ്ടുകൊണ്ടു വേർപിരിയണമെന്നാണു് എന്റെ ആഗ്രഹം. അതിനുള്ള മനസ്സാന്നിദ്ധ്യം നിങ്ങഠംക്കോരോരുത്തൎക്കും ഉണ്ടായിരിക്കുകയില്ലേ?"

എല്ലാവരേയും സ്തബ്ധചിത്തരാക്കുന്ന ഒരു സന്ദർഭം, ഏതൊരു ധീരമനസ്സിനേയും ദ്രവിപ്പിക്കുന്ന വാക്കുകൾ, അപൂർവ്വവും ഉദ്വേഗജനകവുമായ വിധത്തിൽ അവ ഒരുമിച്ച് വ്യാപരിക്കുന്നതായാൽ സംഭവിക്കാവുന്ന ആത്യന്തികദാരുണാവസ്ഥയാണ് നാം ഇപ്പോൾ ദർശിക്കുന്നത്. അദ്ദേഹം എല്ലാപേരിലും പ്രസന്നതയും മനസ്സാന്നിദ്ധ്യവും ആവശ്യപ്പെടുന്നു. സന്ദർഭം അവരിൽനിന്നു അതു നിശ്ശേഷം ഹരിച്ചുകഴിഞ്ഞു. അദ്ദേഹത്തിന്റെ ആ വാക്കുകൾ അവരെ ദുഃഖഗർത്തത്തിന്റെ അഗാധതയിലുള്ള ആന്ധ്യത്തിലാഴ്ത്തി ഹതപ്രജ്ഞരാക്കുകയും ചെയ്തു.

വിമ്മിവിമ്മിക്കരഞ്ഞു കൊണ്ടിരുന്ന ആ അമ്മ അതാ ഭഗവാനെ! എന്നു ആക്രോശിച്ച് ആദ്ദേഹത്തിന്റെ പാദങ്ങളിൽ പ്രണമിച്ച് മൂർച്ഛിതയായി പതിച്ചു. അടുത്തിരുന്ന വിജയ അമ്മയെതാങ്ങി ഉന്നമിപ്പിക്കാൻ ശ്രമിച്ചു. ധർമ്മവ്രതർ വേഗം ജലപാത്രം എടുത്തു അവരുടെ മുഖത്തു ജലപ്രോക്ഷണം ചെയ്തുകൊണ്ട് അമ്മേ; എന്നു വിളിക്കയായി. ഗോപിനാഥൻ പറയുന്നു. "അങ്ങനെ കിടന്നുകൊള്ളട്ടെ."

കോയിക്കൽ:— അല്ലാ —എഴുന്നേററിരിക്കട്ടെ. അത്രയും മനഃസാന്നിദ്ധ്യം അവൾക്കുണ്ടാകയില്ലേ?

സത്യപാൽ:—(വിജയയെനോക്കിയിട്ട്) അങ്ങ് അതൊന്നും ചിന്തിക്കണമെന്നില്ല. പൂർണ്ണമായ മനശ്ശാന്തിയോടുകൂടി ഞങ്ങളെ അനുഗ്രഹിക്കണം.

അമ്മ തനിയെ എഴുന്നേററ് നിശ്ചലയായിരിക്കുന്നു.

കോയിക്കൽ:— ധർമ്മവ്രതരെ, ഇപ്പോൾ മണി നാലരയായിരിക്കും അല്ലേ; നമ്മുടെ പൂർണ്ണലാലയിലെ വിളക്ക് ഇന്നു ഒന്നു നേരത്തെ കത്തിച്ചുവയ്ക്കുക. പകലിന്റെ പ്രകാശത്തിൽ മങ്ങിമങ്ങി ഒരു ദീപം എരിയുന്നതു കാണ്മാൻ എനിക്കു കൗതുകം തോന്നുന്നു.

ആ പർണ്ണശാലയിലെ സന്ധ്യാവേളകളെ തേജോമയങ്ങളാക്കുന്ന ഒരു വെള്ളി നിലവിളക്കു ധർമ്മവ്രതർ വേഗം കത്തിച്ചു.

കോയിക്കൽ:—(ദീപത്തെ നോക്കിക്കൊണ്ടു്) ഈ ചെറുദീപം ഇപ്പോൾ മങ്ങിമങ്ങി പ്രകാശിക്കുകയാണെങ്കിലും ഉള്ളിലെ വിവിധ വിചാരങ്ങൾക്കുള്ളിൽ തിളങ്ങുന്ന സഹജബോധത്തെ എന്നപോലെ ഞാൻ ഇതാ ദീപനാളത്തെ കാണുന്നു. ധർമ്മവ്രതർ ഗീതാപ്രിയനല്ലേ. ഒരു ഗീതപദ്യം ചൊല്ലു കേൾക്കട്ടെ. ഞാൻഇനി ഒന്നെഴുന്നേററിരിക്കാമെന്നു വിചാരിക്കുന്നു.

ഗോപീനാഥനും, ഭാസ്കരും ധർമ്മവ്രതരും സത്യപാലനും അദ്ദേഹത്തെ പിടിച്ചെഴുന്നേല്പിക്കാൻ ആഞ്ഞു് അടുത്തുചെന്നു. "വേണ്ടാ? എനിക്കു തനിയെ എഴുന്നേററിരിക്കാം. നിങ്ങളെല്ലാവരും ഇരിക്കുവിൻ" എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം എഴുന്നേററിരുന്നു. ഗോപിനാഥൻ പിൻഭാഗത്തു തന്നെ അദ്ദേഹത്തെ ഏററവും സമീപിച്ചിരുന്നു. വിജയയും മാതാവും അദ്ദേഹത്തിന്റെ മുഖത്തു കാണുന്ന പ്രസന്നതയും അദ്ദേഹം പ്രദർശിപ്പിച്ച സന്നദ്ധതയും കണ്ടു വിസ്മിതരായി ആ സങ്കടാവസ്ഥയിലും ഒരു ധൈര്യം അവലംബിച്ചു. സത്യപാലും ഭാസ്കരും ഒരു പാർശ്വത്തിലും ധർമ്മവ്രതർ കുറച്ചുകൂടി സമീപിച്ചു മറെറ പാർശ്വത്തിലും നില്ക്കുകയായിരുന്നു. "എല്ലാവരും ഇരിക്കണം" എന്നു അദ്ദേഹം വീണ്ടും ആജ്ഞാസ്വരത്തിൽ ആവശ്യപ്പെട്ടു. അവർ അതുടനെ അനുസരിക്കുകയും ചെയ്തു. ധർമ്മവ്രതരോടു്— "ഗീതാപദ്യം ഒന്നും ഓർക്കുന്നില്ലേ. എന്താ?" എന്നു ചോദിച്ചു.

ധർമ്മവ്രതർ വിളക്കിനരികിൽ ഇരുന്നുകൊണ്ടു ശ്രോതാക്കളെ പരമമായ നിർവൃതിയിലേക്കു ഹഠാദാകർഷിക്കുന്നരീതിയിൽ ഗീതാപദ്യങ്ങൾ ചൊല്ലിത്തുടങ്ങി. സർവ്വജാഡ്യാപഹമായ ആ മന്ത്രധ്വനിയാൽ ആ അന്തരിക്ഷം പ്രശാന്തമായ ഒരാരാദ്ധ്യാവസ്ഥയവലംബിച്ചു.

ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃപരമുച്യതെ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദിസർവ്വസ്യവിഷ്ഠിതം"

എന്നിങ്ങനെ ധർമ്മവ്രതർ ചൊല്ലിനിറുത്തിക്കഴിയുന്നതു വരെ ഏതാണ്ട ധ്യാനനിമഗ്നനായിരുന്ന ആ മഹാത്മാവു് പെട്ടെന്ന കണ്ണു തുറന്ന വിജയയെ തൻെറ അരികിൽ നീങ്ങി ഇരിക്കാൻ ആവശ്യപ്പെട്ടു. വിജയ എഴുന്നേററു തൊഴുതുകൊണ്ടു പിതാവിൻെറ അരികിൽ അണഞ്ഞു. അദ്ദേഹം വിജയയുടെ കൈപിടിച്ചുകൊണ്ടു മാതാവിനേയും മററുള്ളവരേയും ഒന്ന നോക്കി. ആ അമ്മ അതാ അതുവരെ അവലംബിച്ച ധൈര്യം വെടിഞ്ഞു വീണ്ടും അശ്രുവാകുന്നു. അദ്ദേഹം അതു ഗണിച്ചതേയില്ല. സത്യപാൽ ആ സമയത്തു നിസ്സീമമായ നിർക്കണ്ഠയിലാണ്ടിരുന്നു......

കോയിക്കൽ:—മകളേ! ധർമ്മവ്രതർ ഒടുവിൽ ഉച്ചരിച്ച പദ്യം നീ കേട്ടില്ലേ? എന്താണു് അതിൻെറ ആശയം നീ ഓക്കുന്നുവോ (എല്ലാവരേയും നോക്കിക്കൊണ്ടു്) ആ പദ്യത്തിൻെറ ഭാവം നിങ്ങൾ എല്ലാവരും സ്മരിക്കുവിൻ! സകല ജ്യോതിസ്സുകൾക്കും ജ്യോതിസ്സായി, തമഃപരമായി—പ്രകൃതിക്കപരമായി – അതു വാഴ്ത്തപ്പെടുന്നു. ആ പരമാത്മവസ്തു സർവ്വഹൃദയസ്ഥിതവും ജ്ഞാനഗമ്യവും ജ്ഞേയവുമായ ജ്ഞാനം തന്നെയാകുന്നു. ഈ അറിവിനെ നിങ്ങൾ സാക്ഷാൽക്കരിക്കുവിൻ!! സത്യപാൽ എന്തു പറയുന്നു?

സത്യപാൽ ആ പദ്യാർത്ഥത്തെയോ സന്ദർഭത്തേയോ ആദരിച്ചു കൈകൂപ്പുക മാത്രം ചെയ്തു.

കോയിക്കൽ തൻെറ രണ്ടു കൈകൊണ്ടും വിജയയുടെ വലത്തുകൈ പിടിച്ചുകൊണ്ടു് "വിജയേ, സർവ്വഹൃദയപ്രദീപകമായ ആ ജ്ഞാനംതന്നെ സകല ലോകാവലംബമായ സത്യം. സർവ്വാനന്ദകരമായ പ്രേമവും അതുതന്നെ." ഇത്രയുംപറഞ്ഞു രണ്ടുമൂന്നു

നിമിഷം മൗനം അവലംബിച്ചശേഷം അദ്ദേഹം
ഗോപിയേയും അമ്മയേയും മററെല്ലാവരേയും ദീപത്തേയും ഒ
ക്കുടി നോക്കിക്കൊണ്ടു്, "സാക്ഷാൽ സത്യത്തെ സർവ്വജ്യോതി
കൾക്കും ജ്യോതിസ്സായ ജ്ഞാനമായറിഞ്ഞു നിറഞ്ഞു നിങ്ങ
നിത്യാനന്ദമയമായ പ്രേമമായിട്ടനുഭവിക്കുവിൻ!" എന്നു പ
ഞ്ഞിട്ടു വിജയയുടെ പാവനഹസ്തത്തെ സത്യപാലിനു ദാ
ചെയ്തു. ആ മഹാമനസ്കൻ ആ വന്ദ്യപിതാവിൻെറ അത്യു
രമായ ആശയഗാംഭീര്യത്തെ മനസ്സാവാഴ്ത്തിക്കൊണ്ടു് ആന
ബാഷ്പം വാർത്തു് വിജയാദേവിയുടെ പാവനകരത്തെ പരിഗ്രഹ
ക്കുകയും ചെയ്തു.

അവക്കു് എല്ലാവക്കും ആത്യന്തിക ചാരിതാത്ഥ്യം അത്യു
ണ്ടെ എന്നിവ ആശ്ചര്യാവഹമായ വിധത്തിൽ ഒരുമിച്ചനുഭ
പ്പെട്ട ആ അവസ്ഥാന്തരം! അതു് അവാച്യംതന്നെ.

സുദുർല്ലഭ സന്ദർഭങ്ങൾക്കു നിയതി ദൈർഘ്യം അനുവ
ക്കാറില്ലല്ലൊ. സർ സത്യപാൽ കോയിക്കൽ നൽകിയ അ
ത്തമദാനം സ്വപ്രാത്ഥിതലാഭമായി സ്വീകരിച്ചു. ആ അനർ
മായ ഹൃദയസംയോജനത്തിനു ഹൃദയങ്ങൾ മംഗളമാ
സിച്ചു.



